ശ്രീ.

# മാധവനിദാനം.

## സാരചന്ദ്രികഎന്ന ഭാഷാവ്യാഖ്യാനസഹിതം.

സർക്കാർ വൈദ്യൻ വി. കേശവനാശാൻ

അവർകളാൽ വ്യാഖ്യാനിക്കപ്പെട്ടതു്.

ശ്രീ.

# മാധവനിദാനം.

## സാരചന്ദ്രികഎന്ന ഭാഷാവ്യാഖ്യാനസഹിതം.

സക്കാർ വൈദ്യൻ വി. കേശവനാശാൻ

അവർകളാൽ വ്യാഖ്യാനിക്കപ്പെട്ടതു്.

പ്രകാശകന്മാർ,

എസ്. ററി. റെഡ്യാർ ആൻഡ് സൺസ്

"വിദ്യാഭിവദ്ധിനി" അച്ചുക്കൂടം—കൊല്ലം.

൩-ാം പതിപ്പു്—കാപ്പി ൨000.



1097.

# മുഖവുര.

:0:

മനുഷ്യരുടെ ജീവിതകാലത്തിൽ ഒന്നാമതായി ആവശ്യപ്പെടുന്നതു ആരോഗ്യമാകുന്നു. ആരോഗ്യമെന്നാൽ അരോഗത (രോഗമില്ലായ്മ) എന്നു ഇവിടെ ഒരു വ്യാഖ്യാനം ചെയ്യേണ്ട ആവശ്യകതയില്ലെങ്കിലും ജനസാമാന്യം ഈ വിഷയത്തിൽ അത്രതന്നെ ശ്രദ്ധ വച്ചിട്ടുണ്ടോ എന്നു പര്യാലോചിക്കുന്നതിനു തുടങ്ങിയാൽ ആ ശ്രമം പത്തിനു ഒമ്പതുകണ്ടു് നിഷ്ഫലമാകാതിരിപ്പാൻ തരമില്ലെന്നു പറയേണ്ട ആവശ്യകത ഉണ്ടെന്നു നിശ്ചയംതന്നെ. ഒരു ശിശുപോലും രോഗിയായിത്തീരുന്നതുമനുഷ്യർക്കു പരിതാപകരമായഒരു സംഗതിയാകുന്നു. രോഗം ശക്തിയേയും ദ്രവ്യത്തേയും നശിപ്പിച്ചു കഷ്ടങ്ങളേയും ദാരിദ്ര്യത്തേയും ഉണ്ടാക്കുകയാണ് ചെയ്യുന്നതു്. ആമാശയം, പക്വാശയം മുതലായവയുടെ പ്രവൃത്തിയാകുന്ന ഭക്ഷണസാധനങ്ങളെ പചിപ്പിക്ക, ഹൃദയത്തിലുള്ള രക്തത്തെ രക്തനാഡിയിൽകൂടി സഞ്ചരിപ്പിച്ചു ശ്വാസധമനികൾ ശുദ്ധവായുവിനെ അകത്തു നിറയ്ക്കുന്നതിനു ശക്തമാക്കിച്ചെയ്യുക, മുതലായ ശരീരധർമ്മങ്ങൾക്കു സംഗതിവശാൽ വല്ലതടസ്സവും സംഭവിക്കുന്നകാലത്തു ദേഹത്തിന്നും തദ്വാരാ മനസ്സിന്നും ഉണ്ടാകുന്ന പലവിധവ്യാധികളാകുന്നു രോഗങ്ങൾ എന്നു പറയപ്പെടുന്നതു്. രോഗികൾ എന്നാൽ രോഗംഉള്ളവർ എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. രോഗഹേതുക്കളെ വ്യാവർത്തിച്ചറിഞ്ഞു അവയുടെ ശമനത്തിന്നു ശാസ്ത്രീയമായ ഒരു നിശ്ചയപ്രകാരവും യുക്ത്യനുസരണമായും ചെയ്യപ്പെടുന്ന പരിഹാരങ്ങളെയാണ് വൈദ്യം അല്ലെങ്കിൽ ചികിത്സ എന്നു പറഞ്ഞുവരുന്നതു്. ഇതിനാൽ ജനങ്ങളുടെ ഇടയിൽ വൈദ്യവിദ്യയ്ക്കു സാർവ്വത്രികമായ സ്വീകാര്യത്വം അത്യന്താവശ്യകമാകുന്നു എന്നുതെളിയുന്നുണ്ടല്ലോ. ഈ വക കൃത്യങ്ങളെ ചെയ്യുന്നതിന്നു അഭ്യാസനം എന്നപോലെതന്നെ പരിചയവും ഉള്ളവർ മാത്രമേ സമർത്ഥന്മാരായ വൈദ്യന്മാർ എന്ന നാമധേയത്തിനു് അർഹന്മാരാകയുള്ളൂ. പ്രാചീനകാലങ്ങളിൽ വൈദ്യവിഷയകജ്ഞാനത്തിൽ മുമ്പിട്ടു നിന്നിരുന്നവർ യവനന്മാരായിരുന്നു എന്നാണു ഊഹിക്കപ്പെട്ടിരിക്കുന്നതു. എന്നാൽ അലക്സാണ്ഡർ മഹാരാജാവിന്റെ വൈദ്യപണ്ഡിതന്മാരായ യവനന്മാരാൽപോലും ദുസ്സാധ്യങ്ങളായ അനവധി മഹാരോഗങ്ങളെ ഹിന്ദുവൈദ്യന്മാർ ചികിത്സിച്ചു ഭേദപ്പെടുത്തി എന്നു കേൾക്കുമ്പോൾ പ്രാചീനകാലംമുതല്ക്കു ഈവിഷയത്തിൽ ഹിന്ദുക്കൾക്കുള്ളഅറിവു് സ്പഷ്ടീഭവിക്കുന്നുണ്ടല്ലോ. വൈദ്യവിഷയത്തെപ്പറ്റി പ്രതിപാദിക്കുന്ന പ്രധാന പൂർവ്വഗ്രന്ഥങ്ങളായി ഇപ്പോൾ കാണപ്പെടുന്നവ ചരകവും സുശ്രുതവും ആകുന്നു. ചരകത്തെ അപേക്ഷിച്ചു അത്യന്തം പ്രധാനവും പ്രാചീനവുമായി ആയുർവ്വേദം എന്ന ഒരു ഗ്രന്ഥം ഉണ്ടായിരുന്നു. അതു് ധന്വന്തരി ഉണ്ടാക്കിയെന്നാണു വിചാരിച്ചുവരുന്നതു. ആയുർവ്വേദം ഒരു ഉപവേദമാകുന്നു. ഋഗ്വേദത്തിന്റെ ഉപവേദമെന്നും അഥർവ്വവേദത്തിന്റെ ഉപവേദമെന്നും പക്ഷാന്തരങ്ങൾ കാ

ണ്ടാന്നുണ്ട്. ആയുർവ്വേദം ക്രിസ്താബ്ദത്തിന്നു എത്രയോകാലം മുമ്പു ഉണ്ടായതാണെങ്കിലും മററു ശാസ്ത്രങ്ങളെപ്പോലെ കാലക്രമംകൊണ്ടു മാത്രമേ അതിന്നു പ്രസിദ്ധി സമ്പാദിക്കാൻ കഴിഞ്ഞുള്ളു, ഈ ശാസ്ത്രത്തെ താഴെപ്പറയുന്നപ്രകാരം എട്ടു വലിയ ഭാഗങ്ങളായി വിഭജിക്കാമെന്നു പ്രസിദ്ധനായ ഡാക്ടർവിത്സൺ അഭിപ്രായപ്പെട്ടിരിക്കുന്നു (൧) ശല്യാഹരണം (ദേഹത്തിൽ തറച്ച ശസ്ത്രകീലാദികളെ എടുത്തു കളയേണ്ട സൂത്രങ്ങൾ) (൨) ശാലാക്യം (സിരാവിധിയെപ്പററിയുംമററും) (൩) കായചികിത്സ (ജ്വരാദിരോഗങ്ങളുടെ നിവാരണോപായം) (൪) ഭൂതവിദ്യ (ഭൂതാവേശംകൊണ്ടുണ്ടാകുന്ന രോഗങ്ങളുടെ ചികിത്സ) (൫) കൌമാരഭൃത്യം(ബാലചികിത്സ)(൬)പ്രത്യൌഷധവിധി(ഔഷധപ്രയോഗത്താൽ ഉണ്ടാകുന്ന അപകടപ്രതികാരം)(൭)രസായനതന്ത്രം (കെമിസ്ത്രി എന്നു പറയപ്പെട്ടുന്ന രസവാദശാസ്ത്രം) (൮) വാജീകരണം (അപത്യസന്താനകരമായ പ്രവൃത്തിയെപ്പററിയും മററും) മററു ഗ്രന്ഥങ്ങളെ അപേക്ഷിച്ചു അത്യധികം പൌരാണികമായ ചരകവും സുശ്രുതവും പ്രസിദ്ധന്മാരായ ചരകാചാര്യരുടേയും സുശ്രുതാചാര്യരുടേയും ആകുന്നു. ഇവരുടെ കാലത്തെക്കുറിച്ചു് സ്പഷ്ടമായ അറിവു ഇതേവരേ ലഭിച്ചിട്ടില്ല; ഏതാണ്ടു ആറാംനൂററാണ്ടിൽ ആയിരിക്കാമെന്നു പല മഹാന്മാരും അഭിപ്രായപ്പെടുന്നു. സുശ്രുതം എട്ടാം ശതാബ്ദത്തിന്നു മുമ്പായി അറബിഭാഷയിൽ തർജ്ജിമചെയ്തു കാണുന്നതിൽനിന്നും മുമ്പറഞ്ഞകാലം ഏകദേശം ശരിയായിരിക്കാമെന്നു തോന്നുന്നു. ചരകത്തിലും മുമ്പറഞ്ഞപോലെ എട്ടു വിഭജനങ്ങൾ കാണുന്നുണ്ടു്. (൧) സൂത്രസ്ഥാനം (ഭിഷഗ്ഭേഷജരസഭക്ഷണാദ്യുപയോഗക്രമനിരൂപണം)(൨)നിദാനസ്ഥാനം (ജ്വരരക്തപിത്തകാസാദിരോഗോല്പത്തിക്രമനിരൂപണം)(൩) വിമാനസ്ഥാനം (സാങ്ക്രമികദോഷവിജ്ഞാനീയം മുതലായതിനെപ്പററി) (൪) ശാരീരസ്ഥാനം(സപ്രസ്രാകർമ്മ ചോദിതജീവപ്രവേശനീയ അണ്ഡജാദി ശരീരഗുണദോഷനിരൂപണം) (൫) ഇന്ദ്രിയസ്ഥാനം (ശ്രോത്രാദി ഇന്ദ്രിയനിഷ്ഠമായ ശബ്ദാദിഗുണദോഷനിരൂപണത്തെപ്പററിയും അംഗവൈകല്യം ബലക്ഷയം മരണം മുതലായസംഗതികളെക്കുറിച്ചും മററും) (൬) ചികിത്സാസ്ഥാനം (ആഹാരവിഹാരാധിക്യക്ഷയജങ്ങളായ ജ്വരാദി സർവ്വരോഗങ്ങൾക്കും ശോധനശമനാത്മകമായ ഔഷധപ്രയോഗംകൊണ്ടു ദീർഘായുസ്സുണ്ടാക്കിത്തീർപ്പാനുള്ള ക്രമങ്ങളെപ്പററിയും മററും) (൭) കല്പസ്ഥാനം (വമനവിരേചകവസ്തി ഭേഷജമാനസ്ഥാനാദി ഗുണദോഷനിരൂപണം (൮) സിദ്ധിസ്ഥാനം, (ശസ്ത്രസാദ്ധ്യങ്ങളായ അശ്മര്യാദി രോഗനിവർത്തനത്തെപ്പററിയും മററും) ഈ ഗ്രന്ഥം ആത്രേയമഹർഷി അഗ്നിവാസമഹർഷിയോടുപദേശിക്കുന്ന വിധത്തിലാണു് എഴുതപ്പെട്ടിട്ടുള്ളതു്. സുശ്രുതം ചരകത്തിനുശേഷം ഉണ്ടായിട്ടുള്ളതാണെന്നു വിചാരിക്കപ്പെട്ടുവരുന്നു. സുശ്രുതത്തിലെ വിഭജനങ്ങൾക്കു ചരകത്തിനോടു ഏതാണ്ടു ഐകരൂപ്യമുണ്ടെന്നുപറയാം. ആയുർവ്വേദം ബ്രഹ്മനിൽനിന്നു പ്രജാപതിയും പ്രജാപതിയിൽനിന്നു അശ്വിനേയന്മാരും അവരിൽനിന്നു ഇന്ദ്രനും ഇന്ദ്രനിൽ നിന്നു ധന്വന്തരിയും അദ്ദേഹത്തോടു സുശ്രുതനും ഗ്രഹിച്ചു എന്നാണു് ഈഗ്രന്ഥങ്ങളിൽ കാണുന്നതു. സുശ്രുതത്തെ ആറുഭാഗ

മായിട്ടാണു വിഭജിച്ചിരിക്കുന്നതു (൧) സൂത്രസ്ഥാനം (ദേഹനിഷ്ഠങ്ങളായ പൃഥിവ്യാദി പഞ്ചഭൂതങ്ങളെപ്പററിയും, പലവിധങ്ങളായരോഗങ്ങളെക്കുറിച്ചും, ശസ്ത്രം ഔഷധം ഇവയുടെ ഗുണാഗുണവിവേചനത്തെക്കുറിച്ചും, ശസ്ത്രക്രിയാനന്തരം കൎത്തവ്യങ്ങളായ പത്ഥ്യാഹാരാദ്യനുഷ്ഠാനക്രമത്തെക്കുറിച്ചും പിടകാഗ്രന്ഥ്യാദി മഹാരോഗങ്ങളെക്കുറിച്ചും മററും വിവരിക്കുന്നു) (൨) നിദാനസ്ഥാനം (രോഗലക്ഷണങ്ങളെക്കുറിച്ചും രോഗബീജങ്ങളെക്കുറിച്ചും മററും) (൩) ശാരീരസ്ഥാനം (ശരീരത്തിന്റെപ്രകൃതിയേയുംഗൎഭചികിത്സ മുതലായതിനേയുംകുറിച്ചും മററും) (൪) ചികിത്സാസ്ഥാനം (വ്രണം കുഷ്ഠം മേഹം വാതം മുതലായ രോഗങ്ങളുടെ ലക്ഷണങ്ങളും അതുകൾക്കുള്ള ചികിത്സ, ഗൎഭോദ്ധാരണം, ചിലശസ്ത്രങ്ങളുടെ ഉപയോഗക്രമം മുതലായതിനെക്കുറിച്ചും മററും) (൫) കല്പസ്ഥാനം (ഭക്ഷണസാധനങ്ങളേയും പേയസാധനങ്ങളേയുംമററും) (൬) ഉത്തരസ്ഥാനം (ശിരോവ്യാധി നേത്രരോഗം പീനസം മുതലായതിനേയുംജ്വരം, അതിസാരം, മോഹാലസ്യം, വിഷൂചിക ഉന്മാദം, മുതലായ രോഗങ്ങളുടെ ചികിത്സാവിധിയെപ്പററിയും മററും) ചരകസുശ്രുതങ്ങളെ ക്രോഡീകരിച്ചെഴുതപ്പെട്ടിട്ടുള്ള അഷ്ടാംഗഹൃദയമെന്ന ഗ്രന്ഥമാണ് ഈ വിഷയത്തിൽ പിന്നത്തെ മാന്യതയ്ക്കു പാത്രമായിത്തീൎന്നിട്ടുള്ളതു്. ഇപ്പോൾനമ്മുടെ മദ്ധ്യകേരളം ഒട്ടുക്ക് പ്രചരിക്കുന്ന ഇതിലും (൧) സൂത്രം (൨) നിദാനം (൩) ശാരീരം (൪) കല്പം (൫) ചികിത്സ (൬) ഉത്തരം എന്നു ആറു വിഭാഗങ്ങൾ അടങ്ങീട്ടുണ്ടു്. ഇതുകളെക്കൊണ്ടുതന്നെ നമ്മുടെ പൂൎവന്മാർവൈദ്യശാസ്ത്രത്തിൽഅതിസമൎത്ഥന്മാരായിരുന്നു എന്നു നമുക്ക്ഗ്രഹിക്കാവുന്നതാണ്. ഗോവസൂരികീറിവയ്ക്കുന്ന ഒരു സൂത്രം ഒരുയൂറോപീയപണ്ഡിതൻ കണ്ടുപിടിച്ചതാണെന്നായിരുന്നു ഇതേവരെയുള്ള ധാരണ. എന്നാൽ എത്രയോ നൂററാണ്ടുകൾക്കു മുമ്പേതന്നെ അതിനെക്കുറിച്ചു ഹിന്ദുക്കളുടെ ആയുൎവേദത്തിൽ പ്രസ്താവിച്ചിട്ടുണ്ടെന്ന് ഒരു ഇംഗ്ലീഷ്വൈദ്യൻബിലാത്തിയിലെ വൈദ്യസംബന്ധമായ സഭയിൽവച്ചു അടുത്തകാലത്തു ചെയ്തിട്ടുള്ള ഒരു പ്രസംഗത്തിൽനിന്നും മനസ്സിലാക്കുമ്പോൾ ഹിന്തുഭിഷഗ്വരന്മാൎക്കുണ്ടാകുന്ന ചാരിതാൎത്ഥ്യം അല്പമൊന്നുമല്ല. ഉത്തമഗോത്രജന്മാരെന്നു അഭിമാനിക്കുന്ന ഹിന്തുക്കൾ ശസ്ത്രക്രിയയിലും വിചക്ഷണന്മാരായിരുന്നുവോ എന്നു ശങ്കിക്കുന്നതായാൽ അതു സുശ്രുതം എന്നഗ്രന്ഥത്തിന്റെ ആദിമാദ്ധ്യായങ്ങൾ വായിക്കുന്നതോടുകൂടി ബാഷ്പീഭവിച്ചുപോകുമെന്നു ബോധപ്പെടുന്നതാണ്. ചരകം ഔഷധപ്രയോഗപ്രധാനവും സുശ്രുതം ശസ്ത്രപ്രയോഗപ്രധാനവുമാണു്. സുശ്രുതത്തിലെ ശസ്ത്രക്രിയയേ എട്ടായി വിഭജിച്ചിരിക്കുകയാണ്. അവ ഛേദനം ഭേദനം, ഇഷ്ട്യാ, ലേഖനം, വേധനം, ആഹാൎയ്യം, പിശ്രുപണം, സീവനം എന്നു എട്ടാകുന്നു. ശസ്ത്രങ്ങളിൽ യന്ത്രം, ശസ്ത്രം, ക്ഷാരം, അഗ്നി, ശലാകം, ശൃംഗം അലാബു ജളൂകം ഇവ പ്രധാനങ്ങളാണ്. ഐതിഹാസികകാലത്തിനു മുമ്പുണ്ടായിരുന്ന വൈദ്യശാസ്ത്രത്തെയാണ് ഇപ്പോൾ ആയുൎവേദമെന്നു വ്യവഹരിച്ചുവരുന്നതു. ഇങ്ങിനെ ഒരുഗ്രന്ഥംകാണപ്പെടാത്തതുകൊണ്ടു വൈദ്യവിഷയമായ (എല്ലാ ഗ്രന്ഥങ്ങൾക്കുംകൂടി) ഇങ്ങനെ ഒരു പേർ സമഷ്ടിയായി കല്പിച്ചിരിക്കയാണ് എന്നേ ഊ

ഹിപ്പാൻ വഴികാണുന്നുള്ളു. പൂൎവ്വന്മാരായ ഹിന്തുവൈദ്യന്മാരുടേയും ഇക്കാല
ത്തുള്ള ഹിന്തുവൈദ്യന്മാരുടേയും ഈ വിഷയത്തിലുള്ള സാമൎത്ഥ്യത്തെ താരത
മ്യവിവേചനംചെയ്തുനോക്കുന്നതായാൽ പേരിനുകൂടി അൎഹരായിട്ടുള്ളവർ എ
ണ്ണത്തിൽ ചുരുങ്ങുമെന്നുള്ളതു തീൎച്ചതന്നെ. ഇപ്പോഴത്തെ വൈദ്യന്മാരെത്ത
ന്നെ ഇംഗ്ലീഷ്വൈദ്യന്മാരെന്നുംനാട്ടുവൈദ്യന്മാരെന്നും തരംതിരിക്കേണ്ടിയിരി
ക്കുന്നു. ഇംഗ്ലീഷ്വൈദ്യന്മാർ പഠിപ്പിനേയുംപരിചയത്തേയും സശ്രദ്ധംസ
മ്പാദിക്കുന്നതിനാൽഅവരെക്കൊണ്ടുണ്ടാകുന്നടത്തോളം ഉപകാരം നാട്ടുവൈദ്യ
ന്മാരെക്കൊണ്ടുണ്ടാകുന്നില്ലെന്നു യാവക്കും അനുഭവം വന്നിട്ടുള്ള ഒരുകാൎയ്യമാണ
ല്ലോ സൂക്ഷ്മമായി പ്രവൎത്തിച്ചാൽ ശസ്ത്രക്രിയയെ ഒഴിച്ചു നാട്ടുചികിത്സ
കൊണ്ടുണ്ടാകാവുന്നെടത്തോളം ഗുണം ഇംഗ്ലീഷ് ചികിത്സകൊണ്ടുണ്ടാ
വുകയില്ലെന്നു സധൈൎയ്യംപറയാവുന്നതാണ്. അങ്ങിനെ പ്രവൎത്തിക്കുന്നതി
ൽ അസമൎത്ഥന്മാരായിതീരുന്നതിനുള്ള കാരണം രോഗബീജോല്പാദനത്തെ കണ്ടു
പിടിച്ചു തദനുസാരമായി ചികിത്സിക്കാൻ ഉദ്യമിക്കായ്കതന്നെ. ഇപ്പോഴത്തെ
ദേശകാലാവസ്ഥയെ അനുസരിച്ചുനോക്കിയാൽ ഈ വിഷയത്തിൽ ജ്ഞാനംസ
മ്പാദിക്കുന്നതിനു ഇംഗ്ലീഷ് സംസ്കൃതം എന്നീ രണ്ടുഭാഷകളും അറിഞ്ഞിരിക്കേ
ണ്ടതു നിൎബ്ബന്ധിതമത്രേ. സംസ്കൃതഭാഷയിലുള്ള ചരകം, സുശ്രുതം, അ
ഷ്ടാംഗസംഗ്രഹം അഷ്ടാംഗഹൃദയം മുതലായ പ്രൌഢഗ്രന്ഥങ്ങൾക്കു സാരമാ
യ വ്യാഖ്യാനങ്ങൾ ഇംഗ്ലീഷ് പണ്ഡിതന്മാർ ചെയ്തിട്ടുള്ളതിനെ തദ്ഭാഷാസ
ഹായം കൂടാതെ അറിയാൻ എളുപ്പമുണ്ടാകുന്നതല്ലല്ലോ. അപ്രകാരംതന്നെനാ
ട്ടുവൈദ്യശാലയിൽ പ്രവേശം ലഭിക്കുന്നതിനും സംസ്കൃതഭാഷയിൽ അതിയായ
ജ്ഞാനം ആവശ്യപ്പെടുന്നു. ഈഭാഷകളിൽ സാധാരണ ജ്ഞാനംപോലുംലഭി
ച്ചിട്ടില്ലാത്ത ആളുകളാകുന്നു ഇപ്പോൾ വൈദ്യന്മാരുടെ വേഷത്തിൽ അധിക
മായി കാണപ്പെടുന്നതു്. ചികിത്സാവിഷയത്തിൽ രോഗോത്പത്തിയെക്കുറി
ച്ചുള്ള അറിവു് അത്യന്തം ബലവത്തായതൊന്നാകുന്നു എങ്കിലും ആ വിഷയത്തെ
സവിസ്തരം പ്രതിപാദിക്കുന്നഗ്രന്ഥം ഒന്നുംതന്നെ സാധാരണന്മാരായ വൈദ്യ
ന്മാരെ സഹായിക്കുന്നില്ലെന്നു പറയേണ്ടിയിരിക്കുന്നു. ആയുൎവ്വേദശാഖയിൽ
മുൻപറഞ്ഞ ചരകാദികൾപ്രൌഢകൃതികളാണെങ്കിലും രോഗോല്പത്തിയെ അ
റിയുന്നതിനുള്ളനിദാനംഎന്ന വിഷയത്തെ സംബന്ധിച്ചേടത്തോളംമാധവാ
ചാൎയ്യർ സംസ്കൃതഭാഷയിൽ എഴുതിയിട്ടുള്ളമാധവനിദാനമാകുന്നു പ്രശസ്തി
ക്കു് അൎഹമായിട്ടുള്ളതു്. നിദാനസ്ഥാനത്തെ ഓരോരുത്തരും മററുസ്ഥാനങ്ങ
ളോടുകൂടി സംഗ്രഹിച്ചു് എഴുതിയിട്ടുള്ളതല്ലാതെ ഗ്രന്ഥതല്പങ്ങളെഅപഗ്രഥി
ച്ചു ലോകോപകാരമാംവണ്ണം നിദാനരൂപങ്ങളെ മാധവാചാൎയ്യർ മാത്രമേ വി
സ്തരിച്ചെഴുതിയിട്ടുള്ളു എന്നു പറയുമ്പോൾ അദ്ദേഹത്തിന്റെ നേൎക്കു നമുക്കു
ണ്ടാകാവുന്ന ബഹുമാനം, അല്പമൊന്നുമല്ല. മാധവനിദാനം മാധവാചാൎയ്യർ
എഴുതിയിട്ടുള്ളതാണെന്നു മുൻപറഞ്ഞുവല്ലൊ. ഇദ്ദേഹം മാധവാചാൎയ്യന്റെ
പുത്രനും പ്രസിദ്ധനും വേദവേദാംഗഭാഷ്യകാരനും മാധവവിദ്യാരണ്യൻഎന്നഅ
പരനാമധേയത്തോടുകൂടിയവനും ആയസായണന്റെയും ഭോഗനാഥന്റെയും
സഹോദരനുമായഒരു വൈഷ്ണവപണ്ഡിതനാകുന്നു. ഇദ്ദേഹം പതിനഞ്ചാംനൂ

ററാണ്ടിൽ ജീവിച്ചിരുന്നു എന്നു് വിചാരിക്കപ്പെട്ടുവരുന്നു. മാധവനിദാനം കൂടാതെ സർവ്വദർശനസംഗ്രഹം, സംക്ഷേപശംകരവിജയം മുതലായ അനേകം കൃതികളും ഉണ്ടാക്കീട്ടുണ്ടു്. കൂടാതെമുൻപറഞ്ഞ വിജയനഗരവാസിയായ സായനാചാര്യനോടുകൂടി ഋഗ്വേദത്തിൻെറ വ്യാഖ്യാനം എഴുതിയിട്ടുണ്ടു് സായനൻവിജയനഗരംരാജാവിൻെറ മന്ത്രിയുമായിരുന്നു. മാധവാചാര്യനെക്കുറിച്ചു് ജൈമിനിയുടെ ന്യായമാലാവിസ്തരത്തിൽ താഴെപ്പറയുംപ്രകാരംപ്രസ്താവിച്ചുകാണുന്നു.

"ശ്രുതസ്മൃതസദാചാര പാലകോമാധവോബുധഃ
സ്മാർത്തംവ്യാഖ്യായസർവ്വാർത്ഥംദ്വിജാർത്ഥശ്രൗതമുദ്യതഃ"

ഇത്രത്തോളം പ്രസിദ്ധിയേറിയ മാധവാചാര്യൻെറ ഗ്രന്ഥമായ മാധവനിദാനത്തിനു ഇതേവരെ ഒരു നല്ല വ്യാഖ്യാനം ഉണ്ടായിരുന്നില്ലെന്നുപറയുമ്പോൾ രോഗങ്ങളുടെമൌലതത്വങ്ങളിൽ അജ്ഞാതന്മാരായിട്ടുള്ള വൈദ്യന്മാരിൽ നിന്നും ജനങ്ങൾക്കു ഉണ്ടാകാവുന്ന സങ്കടത്തിൻെറ ഒരു തോതുനിർണ്ണയിക്കാവുന്നതാണല്ലോ. എന്നാൽ സാത്വികമായി വിദ്വാൻ എന്നപ്രശസ്തിയോടുകൂടിയയാളും ഗ്രന്ഥനിർമ്മിതിയിൽ അശ്രാന്തപരിശ്രമനും ആയുർവേദതത്വജ്ഞന്മാരിൽ ഒട്ടും അപ്രധാനനല്ലാത്ത ആളും സർക്കാർ വൈദ്യനും ആയ മ. രാ. രാ. പരവൂർ വി. കേശവനാശാനവർകളെക്കൊണ്ടു മാധവനിദാനത്തെ വാഖ്യാനിപ്പിച്ചു എൻെറ സ്വന്ത ചിലവിന്മേൽ അച്ചടിച്ചു ഇതാ പുറത്താക്കിയിരിക്കുന്നു. മൂലശ്ലോകംകൊണ്ടു വിഷയവ്യാപ്തിചുരുങ്ങിയിട്ടുണ്ടെന്നു തോന്നിയിട്ടുള്ള ഭാഗങ്ങളിൽ ചരകൻ, സുശ്രുതൻ, ഖരനാദൻ മുതലായ ഭിഷഗ്വരന്മാരുടെ അഭിപ്രായങ്ങളെക്കൂടെ ഉദ്ധാരത്തേനസ്വീകരിയ്ക്കുകയും അവയ്ക്കും വ്യക്തമായവ്യാഖ്യാനംചെയ്യുകയും ചെയ്തിട്ടുണ്ടു്. സമുദ്രമദ്ധ്യത്തിൽപെട്ട കരകാണാതെകുളങ്ങളിൽ വ്യതിചലിച്ചുഴലുന്നവിധം പഠിതാവു വിഷമിക്കത്തക്കവണ്ണം പദ്യങ്ങൾക്കു ഗഹനങ്ങളായ വ്യാഖ്യാനങ്ങളെഴുതാൻ ആശാനവർകൾ തുനിഞ്ഞിട്ടില്ലെന്നു സഹൃദയന്മാർ ഐകകണ്ഠ്യേന സമ്മതിക്കുന്നതാണ്. എൻെറ അപേക്ഷയെ ഉപേക്ഷിക്കാതെ ആശാനവർകൾ ഈ ഗ്രന്ഥത്തിനു് ഇങ്ങിനെ സുഗ്രഹമായ ഒരുവ്യാഖ്യാനം എഴുതിത്തന്നതിലേക്കു് ഞാൻപ്രത്യേകം കൃതജ്ഞനായിരിക്കുന്നു.

൨൮—൰—൯൭ } എന്നു് എസ്. ററി. റെഡ്യാർ.
"വിദ്യാഭിവർദ്ധിനി" അച്ചുക്കൂടം—കൊല്ലം

# വിഷയസംകേതസൂചി.

മദീയഹൃദയാകാശ ഭാസ്കരം ഭാർഗ്ഗവീവരം
പ്രണമ്യ ബാലബോധായ ക്രിയതേ "സാരചന്ദ്രികാ"

# മാധവനിദാനം

## സവ്യാഖ്യാനം.

---

൧. പ്രണമ്യ ജഗദുത്പത്തി സ്ഥിതിസംഹാരകാരണം
സ്വർഗ്ഗാപവർഗ്ഗയോർദ്വാരം ത്രൈലോക്യശരണം ശിവം

൨. നാനാമുനീനാം വചനൈരിദാനീം
സമാസതസ്സദ്ഭിഷജാം നിയോഗാൽ
സോപദ്രവാരിഷ്ടനിദാനലിംഗോ
നിബദ്ധ്യതേ രോഗവിനിശ്ചയോയം.

ഭൂമി തുടങ്ങിയുള്ള അഖില ജഗത്തുകളെയും സൃഷ്ടിക്കയും രക്ഷിക്കയും, സംഹരിക്കയും ചെയ്യുന്നവനും, സ്വർഗ്ഗത്തെയും മോക്ഷത്തെയും പ്രാപിപ്പിക്കുന്നവനും, ഭുവനത്രയത്തിന്റെ ചേതനങ്ങളായും അചേതനങ്ങളായും ഇരിക്കുന്ന അഖിലപദാർത്ഥങ്ങളുടെ രക്ഷിതാവും ആയ പരമേശ്വരനെ ഏറ്റവും നമസ്കരിച്ചിട്ട ത്രൈകാലികജ്ഞാനികളായ എല്ലാമഹർഷിമാരുടെ വാക്കുകളെ പ്രമാണിച്ചും നല്ല വൈദ്യന്മാരുടെ ആജ്ഞയെ അനുസരിച്ചും ഉപദ്രവം, മരണം ഹേതു, ലിംഗം, ഇതുകളോടും രോഗങ്ങളുടെ വിശേഷമായ നിശ്ചയത്തോടുംകൂടിയ ഈ ഗ്രന്ഥം സംക്ഷേപമായി ഇപ്പോൾ രചിക്കപ്പെടുന്നു.

൩. നാനാതന്ത്രവിഹീനാനാം ഭിഷജാമല്പമേധസാം
സുഖം വിജ്ഞാതുമാതങ്കമയമേവ ഭവിഷ്യതി.

രോഗനിദാനം പല തന്ത്രങ്ങളിലായി കിടക്കുന്നതിനാൽ ആ വക തന്ത്രങ്ങളെല്ലാം നോക്കീട്ടില്ലാത്തവരും സവിസ്തരങ്ങളായ പ്രമാണങ്ങളെ ഗ്രഹിപ്പാനും ധരിപ്പാനും തക്ക ബുദ്ധിശക്തിയില്ലാത്തവരും ആയ വൈദ്യന്മാൎക്ക സുഖമാകുംവണ്ണം രോഗത്തെ അറിവാൻ ഈ ഗ്രന്ഥം ഉപയോഗപ്പെടുന്നതാകുന്നു.

൪. നിദാനം പൂർവ്വരൂപാണി രൂപാണ്യുപശയസ്തഥാ
സംപ്രാപ്തിശ്ചേതി വിജ്ഞാനം രോഗാണാം പഞ്ചധാ സ്മൃതം.

രോഗങ്ങളുടെ വിശേഷജ്ഞാനത്തിനുള്ള ഉപായങ്ങൾ നിദാനം, പൂർവ്വരൂപം, രൂപം ഉപശയം, സംപ്രാപ്തി ഇങ്ങിനെ അഞ്ചുവിധമാകുന്നു

൫. നിമിത്തഹേത്വായതന പ്രത്യയോത്ഥാനകാരണൈഃ
നിദാനമാഹുഃ പര്യ്യായൈഃ പ്രാഗ്രൂപം യേന ലക്ഷ്യതേ.

൬. ഉല്പിത്സുരാമയോ ദോഷ വിശേഷേണാനധിഷ്ഠിതഃ
ലിംഗമവ്യക്തമല്പത്വാദ്വ്യാധീനാം തദ്യഥായഥം.

൭. തദേവ വ്യക്തതാം യാതം രൂപമിത്യഭിധീയതേ
സംസ്ഥാനം വ്യഞ്ജനം ലിംഗം ലക്ഷണം ചിഹ്നമാകൃതിഃ

നിമിത്തമെന്നും ഹേതുവെന്നും ആയതനമെന്നും പ്രത്യയമെന്നും ഉത്ഥാനമെന്നും കാരണമെന്നും ഇങ്ങിനെ നിദാനത്തിന്നു ആറു പൎയ്യായനാമങ്ങൾ ഉണ്ട്. ഉണ്ടാവിപ്പാൻ പോ

## (൨) പഞ്ചലക്ഷണനിദാനം

കുന്ന രോഗം ത്രിദോഷങ്ങളിൽവച്ചു ഏതുദോഷത്തിന്റെ കോപത്താലാണെന്നു നിശ്ചയംവരാതെയും വ്യാധികളുടെ അല്പതകൊണ്ടു ലക്ഷണങ്ങൾ അസ്പഷ്ടങ്ങളായും ഇരിക്കുമ്പോൾ അല്പപീഡകളെക്കൊണ്ടു ലക്ഷിക്കപ്പെടുന്നതു പൂർവ്വരൂപമാകുന്നു. ആ പൂർവ്വരൂപംതന്നെ വാതാദിദോഷങ്ങളിൽവച്ചു ഇന്നദോഷം കോപിച്ചിരിക്കുന്നു എന്നറിവാൻ തക്കവണ്ണം സ്പഷ്ടമായാൽ അതിന്നു രൂപം എന്നു പേർസിദ്ധിക്കുന്നു. സംസ്ഥാനം, വ്യഞ്ജനം, ലിംഗം, ലക്ഷണം, ചിഹ്നം, ആകൃതി ഇങ്ങിനെ ആറുനാമങ്ങളും രൂപത്തിനുണ്ടു്.

൮. ഹേതുവ്യാധിവിപര്യസ്ത വിപര്യസ്താർത്ഥകാരിണാം
ഔഷധാന്നവിഹാരാണാ മുപയോഗം സുഖാവഹം.

൯ വിദ്യാദുപശയം വ്യാധേ സ്സഹി സാത്മ്യമിതിസ്മൃതഃ
വിപരീതോനുപശയോ വ്യാധ്യസാത്മ്യാഭിസംജ്ഞിതഃ

ഹേതുവിന്നു വിപരീതങ്ങളായും വ്യാധിക്കു വിപരീതങ്ങളായും ഹേതു വ്യാധികൾക്കു വിപരീതഫലത്തെ പ്രദാനംചെയ്യുന്നവയായും ഇരിക്കുന്ന ഔഷധവും അന്നവും വിഹാരവും സുഖാവഹമാകുംവണ്ണം ഉപയോഗിക്കുന്നതിന്നു ഉപശയമെന്നു പേർ. ഇതിന്നു വിപരീതമായിട്ടുള്ളതു അനുപശയമാകുന്നു. വ്യാധ്യസാത്മ്യമെന്നും പറയും.

൧൦. യഥാദുഷ്ടേന ദോഷേണ യഥാചാനുവിസർപ്പതാ
നിർവൃത്തിരാമയസ്യാസൌ സംപ്രാപ്തിർജ്ജാതിരാഗതിഃ

വാതാദിദോഷങ്ങൾ യാതൊരുപ്രകാരം ദുഷിച്ചിട്ടും യാതൊരുപ്രകാരം വ്യാപിച്ചിട്ടും വ്യാധിയെ പ്രത്യക്ഷപ്പെടുത്തുന്നു അതു സംപ്രാപ്തിയാകുന്നു. അതിന്നു ജാതിയെന്നും ആഗതിയെന്നും പേർ.

൧൧. സംഖ്യാവികല്പപ്രാധാന്യ ബലകാലവിശേഷതഃ
സാഭിദ്യതേയഥാത്രൈവ വക്ഷ്യന്തേഷ്ടൌ ജ്വരാ ഇതി.

ആ സംപ്രാപ്തിയാകട്ടെ സംഖ്യ, വികല്പം, പ്രാധാന്യം, ബലം, കാലം ഈ വിശേഷം ഹേതുവായിട്ടു അനേകംപ്രകാരമായിത്തീരുന്നു. അവയിൽ സംഖ്യയെന്നതു ജ്വരം എട്ടെന്നും കാസം അഞ്ചെന്നും അതിസാരം ആറെന്നും മററുമുള്ള രോഗസംഖ്യാനിശ്ചയമാകുന്നു

൧൨ ദോഷാണാം സമവേതാനാം വികല്പോംശാംശകല്പനാ
സ്വാതന്ത്ര്യപാരതന്ത്ര്യാഭ്യാം വ്യാധേഃപ്രാധാന്യമാദിശേൽ.

വാതാദിദോഷങ്ങൾ ഒന്നായിച്ചേർന്നു ഉണ്ടായതായ ഒരു രോഗത്തിങ്കൽ ഒന്നു കോപിച്ചിരിക്കുന്നു എന്നും ഒന്നു അതിലും അധികംകോപിച്ചിരിക്കുന്നു എന്നും ഒന്നു ആ രണ്ടിനേക്കാളും കോപിച്ചിരിക്കുന്നു എന്നും മററുമുള്ള അംശകല്പനയാകുന്നു വികല്പമെന്നു പറയുന്നതു്. വാതാദിദോഷങ്ങൾ സ്വസ്ഥാനത്തിങ്കൽനിന്നു ദുഷിച്ചിട്ടും അന്യസ്ഥാനത്തിങ്കൽനിന്നു ദുഷിച്ചിട്ടും രോഗങ്ങളെ ഉണ്ടാക്കും. എന്നാൽ സ്വസ്ഥാനത്തിങ്കൽനിന്നു ദുഷിച്ചുണ്ടാകുന്നതു സ്വാതന്ത്ര്യം; അതിന്നാകുന്നു പ്രാധാന്യം. അന്യസ്ഥാനത്തിങ്കൽനിന്നു ദുഷിച്ചുണ്ടാകുന്നതു പാരതന്ത്ര്യം; അതിന്നാകുന്നു അപ്രാധാന്യം.

൧൩. ഹേത്വാദികാർത്സ്ന്യാവയവൈർ ബലാബലവിശേഷണം
നക്തംദിനർത്തുഭുക്താംശൈ വ്യാധികാലോയഥാമലം.

നിദാനം, പൂർവ്വരൂപം മുതലായതുകൾക്കു പൂർണ്ണതയുണ്ടെങ്കിൽ വ്യാധിക്കു ബലമുണ്ടെന്നും ഇല്ല എങ്കിൽ ബലമില്ലെന്നും അറിയണം. രാത്രിയുടേയും പകലിന്റേയും ഭക്ഷണത്തിന്റേയും അന്തത്തിങ്കലും മദ്ധ്യത്തിങ്കലും ആദിയിങ്കലും വാതാദിദോഷങ്ങൾനിമിത്തം ഉണ്ടാകുന്നവയായ വ്യാധികൾ ബലമുള്ളവയായിരിക്കും. വസന്താദിഋതുക്കളിലും ഈ പ്രകാരംകണ്ടുകൊള്ളണം. അതെങ്ങിനെ എന്നാൽ വാതജ്വരം, രാത്രിയുടേയും പകലിന്റേയും ഭക്ഷണത്തിന്റേയും അന്തത്തിങ്കലും വസന്തം ഗ്രീഷ്മം ഈ രണ്ടു ഋതുക്കളിലും ബലവാനായിരിക്കും. പിത്തജ്വരം രാത്രിയുടേയും പകലിന്റേയും ഭക്ഷണത്തിന്റേയും മദ്ധ്യത്തിങ്കലും വർഷം, ശരത്ത് ഈ രണ്ടുഋതുക്കളിലും ബലവാനായിരിക്കും. കഫജ്വരം രാത്രിയുടേയും പകലിന്റേയും ഭക്ഷണത്തിന്റേയും ആദിയിങ്കലും ഹേമന്തം, ശിശിരം ഈ രണ്ടു ഋതുക്കളിലും ബലവാനായിരിക്കും. ഇതത്രേ കാലം.

൧൮. ഇതിപ്രോക്തോനിദാനാർത്ഥഃ സവ്യാസേനോപദേക്ഷ്യതേ
സർവേഷാമേവരോഗാണാം നിദാനംകുപിതാമലാഃ
൧൯. തൽപ്രകോപസ്യതുപ്രോക്തം വിവിധാഹിതസേവനം

ഇപ്രകാരം നിദാനത്തിന്റെ അർത്ഥത്തെ സംക്ഷേപമായി പറഞ്ഞു. ഇനി അതിനെത്തന്നെ വിസ്താരമായി പറയും. സർവരോഗങ്ങളുടെയും കാരണം വാതാദിദോഷങ്ങളുടെ കോപമാകുന്നു. ദോഷകോപത്തിനു കാരണം പലവിധമായ അപഥ്യസേവനവും ആകുന്നു.

നിദാനാർത്ഥകരോരോഗോ രോഗസ്യാപ്യുപജായതേ
൨൦. തദ്യഥാജ്വരസന്താപാദ്രക്തപിത്തമുദീര്യതേ
രക്തപിത്താജ്ജ്വരസ്താഭ്യാം ശ്വാസശ്ചാപ്യുപജായതേ
൨൧. പ്ലീഹാഭിവൃദ്ധ്യാജ്ജഠരം ജഠരാച്ഛോഫഏവച
അർശോഭ്യോജഠരംദുഃഖം ഗുല്മശ്ചാപ്യുപജായതേ
൨൨. പ്രതിശ്യായാദഥോകാസഃകാസാൽസംജായതേക്ഷയഃ
ക്ഷയോരോഗസ്യഹേതുത്വേ ശോഷസ്യാപ്യുപജായതേ.
൨൩. തേപൂർവംകേവലാരോഗാഃ പശ്ചാദ്ധേത്വർത്ഥകാരിണഃ

രോഗത്തിന്നു രോഗവും കാരണമായി വരും. അതെങ്ങിനെ എന്നാൽ ജ്വരം ഹേതുവായിട്ടു രക്തപിത്തം ഉണ്ടാകും. രക്തപിത്തം ഹേതുവായിട്ടു ജ്വരവും ഉണ്ടാകും; ആ രണ്ടു രോഗങ്ങൾ ഹേതുവായിട്ടു ശ്വാസം ഉണ്ടാകും. പ്ലീഹരോഗം ഹേതുവായിട്ടു ഉദരം ഉണ്ടാകും. ഉദരം ഹേതുവായിട്ടു ശോഫം ഉണ്ടാകും. അർശസ്സു ഹേതുവായിട്ടു ഉദരവും ഗുന്മവും ഉണ്ടാകും. പീനസം ഹേതുവായിട്ടു ചുമയുണ്ടാകും. ചുമ ഹേതുവായിട്ടു ക്ഷയം ഉണ്ടാകും. അതു തന്നെ രാജയക്ഷ്മാവാകുന്നതു്- ആ രാജയക്ഷ്മാവു ശോഷത്തിന്നു ഹേതുവാകുന്നു എന്നു് മാത്രമല്ല അനേകം രോഗങ്ങളാൽ പരിവൃതമായും ഇരിക്കുന്നു. ആ വ്യാധികൾ മുമ്പു് സ്വതന്ത്രങ്ങളായും പിന്നീടു രോഗോല്പത്തിക്കു ഹേതുക്കളായും തീരുന്നു.

കശ്ചിദ്ധിരോഗോരോഗസ്യ ഹേതുർഭൂത്വാപ്രശാമ്യതി
൨൪. നപ്രശാമ്യതിചാപ്യന്യോ ഹേതുത്വംകുരുതേപിച
ഏവംകൃച്ഛ്രതമാനൃണാം ദൃശ്യന്തേവ്യാധിസങ്കരാഃ
൨൫. തസ്മാദ്യത്നേനസദ്വൈദ്യൈരിച്ഛദ്ഭിസ്സിദ്ധിമുത്തമം
ജ്ഞാതവ്യോവക്ഷ്യതേയോയം ജ്വരാദീനാംവിനിശ്ചയഃ.

ചില രോഗങ്ങൾ അന്യരോഗങ്ങളെ ഉത്ഭവിപ്പിച്ചതിന്റെ ശേഷം ശമിക്കാറുണ്ടു്- എന്നാൽ ചിലതു അങ്ങിനെയല്ല. തങ്ങൾ ശമിക്കാതെ നിന്നിട്ടു അന്യരോഗങ്ങളെ ഉത്ഭവിപ്പിക്കും. അതെങ്ങിനെയെന്നാൽ പീനസം ശമിക്കാതെതന്നെ കാസത്തെ ജനിപ്പിക്കുന്നു. അർശസ്സു ശമിക്കാതെനിന്നിട്ടു ജഠരഗുന്മങ്ങളെ ഉത്ഭവിപ്പിക്കുന്നു- ഇപ്രകാരമുള്ള വ്യാധിമേളനങ്ങൾ മനുഷ്യർക്കു പലവിധമായ ദുഃഖത്തെ ജനിപ്പിക്കുന്നതിനാൽ യശസ്സ്, സൌഭാഗ്യംതുടങ്ങിയുള്ള വിശിഷ്ടഗുണങ്ങളെ ഇച്ഛിക്കുന്ന വൈദ്യന്മാർ ജ്വരം മുതലായ രോഗങ്ങളുടെ നിശ്ചയം വരുത്തുവാൻ വേണ്ടി പ്രത്യേകം പ്രയത്നിക്കേണ്ടതാകുന്നു. എന്നാൽ സർവരോഗങ്ങളിൽവച്ചു പ്രാധാന്യം ജ്വരത്തിന്നാകയാൽ മുമ്പു ജ്വരനിദാനത്തെ പറയുന്നു.

### ജ്വരോല്പത്തി.

൧. ദക്ഷാപമാനസംക്രുദ്ധ രുദ്രനിശ്വാസസംഭവഃ
ജ്വരോഷ്ടധാപൃഥഗ്ദ്വന്ദ്വ സംഘാതാഗന്തുജസ്സ്മൃതഃ.

ദക്ഷന്റെ അപമാനം ഹേതുവായിട്ടു് ക്രുദ്ധനായ പരമേശ്വരന്റെ വിശ്വാസത്തിങ്കൽനിന്നാകുന്നു ജ്വരത്തിന്റെ ഉത്ഭവം. സുശ്രുതത്തിൽ 'രുദ്രകോപാഗ്നി സംഭവോജ്വരഃ'' എന്ന പ്രയോഗം കാണപ്പെടുന്നതിനാൽ ജ്വരം രുദ്രന്റെ കോപാഗ്നിയിൽനിന്നു് സംഭ

വിച്ചതാണെന്നു ഗ്രഹിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഇവിടെ നിശ്വാസം കോപമയമായിട്ടു നിർദ്ദേശിക്കപ്പെട്ടിരിക്കുന്നതിനാൽ ജ്വരത്തിന്റെ ഉത്ഭവം നിശ്വാസത്തിങ്കൽനിന്നോ കോപാഗ്നിയിൽനിന്നോ എന്നുള്ള വലുതായ ശങ്കയ്ക്കു വഴിയില്ല. രണ്ടും ഏകാർത്ഥപര്യവസായി തന്നെ. ഹരിവംശത്തിങ്കൽ ജ്വരം ഒരു ശരീരിയാണെന്നു സ്ഥാപിക്കാൻവേണ്ടി താഴെ പറയുന്ന ശ്ലോകം കാണിച്ചിരിക്കുന്നു. 'ജ്വരസ്ത്രിപാദസ്ത്രിശിരാഃ ഷഡ്ഭുജോനവലോചനഃ ഭസ്മപ്രഹരണോരൌദ്രഃ കാലാന്തകയമോപമഃ" ജ്വരം മൂന്നുകാലുകളോടും മൂന്നു തലകളോടും ആറുകൈകളോടും ഒൻപതു കണ്ണുകളോടും കൂടി ഭസ്മധാരിയായും രുദ്രസംബന്ധിയായും കാലകാലനായും യമതുല്യനായും ഭവിക്കുന്നു. ഇപ്രകാരം ഇരിക്കുന്നതായ ജ്വരം വാതജ്വരം, പിത്തജ്വരം, കഫജ്വരം, വാതപിത്തജ്വരം, വാതകഫജ്വരം, പിത്തകഫജ്വരം സന്നിപാതജ്വരം ആഗന്തുകജ്വരം ഇങ്ങിനെ എട്ടുവിധമുണ്ടെന്നറിഞ്ഞുകൊള്ളണം.

### ജ്വരസംപ്രാപ്തി

൧. മിഥ്യാഹാരവിഹാരാഭ്യാം ദോഷാഹ്യാമാശയാശ്രയാഃ
ബഹിർന്നിരസ്യകോഷ്ഠാഗ്നിംജ്വരദാസ്സ്യൂരസാനുഗാഃ

അഗ്നിബലത്തിനു തക്കവണ്ണമല്ലാതുള്ള ഭക്ഷണം ഹേതുവായിട്ടും ദേഹബലത്തിനു തക്കവണ്ണമല്ലാതുള്ള പ്രവൃത്തി ഹേതുവായിട്ടും വാതാദിദോഷങ്ങൾ കോപിച്ചു ആമാശയത്തിൽ ചെന്നിട്ടു ജഠരാഗ്നിയെ പാകസ്ഥാനത്തിങ്കൽനിന്നു പുറത്താക്കീട്ടു രസധാതുവിനോടു ചേർന്നു ജ്വരത്തെ ഉണ്ടാക്കുന്നു-

### ജ്വരലക്ഷണം.

൨. സ്വേദാവരോധസ്സന്താപ സ്സർവാംഗഗ്രഹണംതഥാ
യുഗപദ്യത്രരോഗേച സജ്വരോവ്യപദിശ്യതേ.

വിയർപ്പില്ലായ്ക, ദേഹേന്ദ്രിയമനസ്സുകൾക്കു സന്താപം സർവാംഗങ്ങളിലും വേദന, ഈവക ലക്ഷണങ്ങൾ ഒരുമിച്ചു യാതൊരു രോഗത്തിങ്കൽ കാണപ്പെടുന്നുവോ ആ രോഗമാകുന്നു ജ്വരം. ഇവയിൽ ഓരോന്നുകണ്ടാൽ ആ രോഗം ജ്വരമെന്ന വ്യവഹാരത്തിനു വിഷയമല്ല. എന്തെന്നാൽ സ്വേദാവരോധം കുഷ്ഠത്തിന്റെ പൂർവ്വരൂപമാകയാലും സന്താപം ദാഹമെന്ന രോഗത്തിനും സർവാംഗഗ്രഹണം സർവാംഗവാതമെന്ന രോഗത്തിനും ഉള്ളതിനാലും ആകുന്നു.

### ജ്വരത്തിന്റെ പൂർവ്വരൂപങ്ങൾ

൩. ശ്രമോരതിർവിവർണ്ണത്വം വൈരസ്യംനയനപ്ലവഃ
ഇച്ഛാദ്വേഷൌമുഹുശ്ചാപി ശീതവാതാതപാദിഷു.

൪. ജൃംഭാംഗമർദ്ദോഗുരുതാ രോമഹർഷോരുചിസ്തമഃ
അപ്രഹർഷശ്ചശീതഞ്ച ഭവത്യുൽപത്സ്യതിജ്വരേ

തളർച്ച, അശ്രദ്ധ, വർണ്ണഭേദം, വായ്ക്കു രുചിയില്ലായ്ക, കണ്ണിൽനിന്നു വെള്ളം വരിക ശീതം, വായു, വെയിൽ, നിഴൽ, വെള്ളം ഇവയിൽ കൂടക്കൂടെ ഇച്ഛയും ദ്വേഷവും ഉണ്ടാക, കോട്ടുവായിടുക ശരീരത്തെ മർദ്ദിക്കുക, ശരീരം കനക്കുക, രോമാഞ്ചം ഉണ്ടാക്കുക, രുചിയില്ലായ്ക, കണ്ണിരുട്ടിയടക്കുക, സന്തോഷം ഇല്ലായ്ക ദേഹം കനക്കുക, ചശബ്ദപ്രയോഗംകൊണ്ടു ബാലന്മാരിലും മധുരരസത്തിങ്കലും ദ്വേഷമുണ്ടാക ഇവ ജ്വരത്തിന്റെ പൂർവ്വരൂപങ്ങൾ ആകുന്നു.

### പൂർവ്വരൂപവിശേഷലക്ഷണം.

൫. സാമാന്യതോവിശേഷാത്തു ജൃംഭാത്യർത്ഥംസമീരണാൽ
പിത്താന്നയനയോർദ്ദാഹഃ കഫാദന്നാരുചിർഭവേൽ

൬. രൂപൈരന്യതരാഭ്യാന്തു സംസൃഷ്ടൈർദ്വന്ദ്വജംവിദുഃ
സർവലിംഗസമവായ സ്സർവദോഷപ്രകോപജേ

മേൽപ്പറഞ്ഞ പൂർവ്വരൂപങ്ങൾ ഒക്കെയും സാമാന്യലക്ഷണങ്ങളാകുന്നു. എന്നാൽ പൂർവ്വരൂപത്തിങ്കൽതന്നെ വാതജ്വരാദികൾക്കു വിശേഷലക്ഷണങ്ങൾ ഉണ്ടു്. അതുകൾ വാത

ജ്വരത്തിന്നു കോട്ടുവായിടുക പിത്തജ്വരത്തിന്നു കണ്ണു ചുടുക കഫജ്വരത്തിന്നു അന്നത്തിങ്കൽ രുചിയില്ലായ്ക ഇവയാകുന്നു, ഈ രണ്ടു ദോഷങ്ങൾ കോപിച്ചിട്ടുണ്ടെങ്കിൽ ആ രണ്ടു ദോഷങ്ങളുടേയും ലക്ഷണങ്ങൾ ഉണ്ടാകും. മൂന്നുദോഷങ്ങളുടേയും കോപമുണ്ടെങ്കിൽ എല്ലാ ലക്ഷണങ്ങളും ഉണ്ടാകും.

വാതത്തിന്നു എൺപതുവിധം വികാരങ്ങൾ ഉണ്ടു്. പിത്തത്തിന്നു നാല്പതുവിധം വികാരങ്ങൾ ഉണ്ടു്. ശ്ലേഷ്മാവിന്നു ഇരുപതുവിധം വികാരങ്ങൾ ഉണ്ടു്. അവയിൽ ആക്ഷേപകം, പക്ഷവാതം ആദിയായ വാതവികാരങ്ങൾ ദാരുണങ്ങളാകയാൽ വാതത്തിന്നു പ്രാധാന്യമുണ്ടെന്നും അതു ഹേതുവായിട്ടു മുമ്പേ വാതജ്വരത്തെ പറഞ്ഞതാണെന്നും ഗ്രഹിച്ചുകൊള്ളണം.

വാതജ്വരലക്ഷണം.

൯. വേപഥുർവിഷമോവേഗഃ കണ്ഠൌഷ്ഠപരിശോഷണം
നിദ്രാനാശഃക്ഷവസ്തംഭോ ഗാത്രാണാംരൌക്ഷ്യമേവച
൧൦. ശിരോഹൃൽഗാത്രരുഗ്വക്ത്ര വൈരസ്യംഗാഢവിൾകതാ
ശൂലാദ്ധ്മാനേജൃംഭണഞ്ച ഭവന്ത്യനിലജേജ്വരെ

ജ്വരം വരികയും പോകയും കോപിക്കയും കുറകയും ചെയ്യുന്നതിന്നും ഉഷ്ണത്തിന്നും വേദനക്കും നിയമമില്ലാതിരിക്കുക, ഓരോ അവയവങ്ങളിൽ ഉഷ്ണവും വേദനയും ഏറിയും കുറഞ്ഞും ഇരിക്കുക, അധരംകളും ചുണ്ടും ഉണങ്ങുക, ഉറക്കമില്ലായ്ക തുമ്മലില്ലായ്ക അവയവങ്ങൾക്കു രൂക്ഷത ഉണ്ടാക, തലയിലും ഹൃദയത്തിങ്കലും മററുചില അവയവങ്ങളിലും വേദനയുണ്ടാക വായിൽ രുചിയില്ലാതിരിക്കുക, മലബന്ധമുണ്ടാക വയററിൽ വേദനയുണ്ടാക, വയറു വീക്കുക, കോട്ടുവായിടുക, ഇതുകളത്രെ വാതജ്വരലക്ഷണങ്ങൾ

പിത്തജ്വരലക്ഷണം

൧൧. വേഗസ്തീക്ഷ്ണോതിസാരശ്ച നിദ്രാല്പത്വംതഥാവമിഃ
കണ്ഠൌഷ്ഠമുഖനാസാനാം പാകസ്സ്വേദശ്ചജായതെ
൧൨. പ്രലാപോവക്ത്രകടുതാ മൂൎച്ഛാദാഹോമദസ്തൃഷാ
പീതവിൺമൂത്രനേത്രത്വംപൈത്തികേഭ്രമഏവച.

ജ്വരത്തിന്റെ വേഗം അതിയായ ഉഷ്ണത്തോടുകൂടി ദേഹം ഒരുമിച്ചു വ്യാപിക്കുക, അതിസരിക്കുക, അല്പമായി ഉറങ്ങുക, ഛർദ്ദിക്കുക, തൊണ്ടയും; ചുണ്ടും, മുഖവും, മൂക്കും, വേവുക, വിയർപ്പുണ്ടാക, പേപറക, വായിൽ എരിരസം തോന്നുക, ഇന്ദ്രിയങ്ങൾ തളരുക, അതിയായ ചൂടുണ്ടാക, മദിക്കുക, തണ്ണീർദാഹം ഉണ്ടാക, മലവും മൂത്രവും നേത്രവും മഞ്ഞവർണ്ണമായിരിക്കുക, തലതിരിച്ചിൽ ഇവകളെല്ലാം പിത്തജ്വരത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

കഫജ്വരലക്ഷണം.

൧൩. സ്തൈമിത്യംസ്തിമിതോവേഗ ആലസ്യംമധുരാസ്യതാ
ശുക്ലമൂത്രപുരീഷത്വം സ്തംഭസ്തൃപ്തിരഥാപിച.
൧൪. ഗൌരവംശീതമുൽക്ലേദോരോമഹർഷോതിനിദ്രതാ
പ്രതിശ്യായോരുചിഃകാസഃകഫജേക്ഷ്ണോശ്ചശുക്ലതാ

ദേഹത്തിങ്കൽ നനഞ്ഞമുണ്ടു ചുറ്റിയിരിക്കുന്നപോലെ എന്നു തോന്നുക ജ്വരത്തിന്റെ വേഗം കുറയുക, ഒരുകർമ്മത്തിങ്കലും ഉത്സാഹമില്ലാതിരിക്കുക, വായ് മധുരിക്കുക, മൂത്രവും മലവും വെളുത്തിരിക്കുക, തളരുക, തൃപ്തൻ എന്നപോലെ അന്നത്തിങ്കൽ ആഗ്രഹമില്ലാതിരിക്കുക, ശരീരത്തിന്നു കനം, ശൈത്യം, ഛർദ്ദിക്കണമെന്നുള്ള ഇച്ഛ; രോമാഞ്ചം, അധികമായ ഉറക്കം; പീനസം, അരുചി, കുര: കണ്ണിന്നു വെളുപ്പും ദേഹത്തിങ്കൽ തണുത്തിട്ടുള്ള കുരുക്കൾ ഇവയുണ്ടാക: വായിൽനിന്നു വെള്ളം വരിക, നെഞ്ഞിൽ കഫം തേച്ചപോലെ തോന്നുക, ഉഷ്ണത്തിങ്കൽ ആഗ്രഹമുണ്ടാക ഇവയൊക്കെയും കഫജ്വരലക്ഷണങ്ങളാകുന്നു.

## (൩) ജ്വരനിദാനം

### വാതപിത്തജ്വരലക്ഷണം.

൧൩. തൃഷ്ണാമൂർച്ഛാഭ്രമോദാഹ സ്സ്വപ്നനാശശ്ശിരോരുജാ
കണ്ഠാസ്യശോഷോവമഥു രോമഹർഷോരുചിസ്തമഃ.
൧൪. പർവ്വഭേദശ്ചജൃംഭാച വാതപിത്തജ്വരാകൃതിഃ

വെള്ളദാഹം, ഇന്ദ്രിയങ്ങൾക്കു തളർച്ച, തലതിരിച്ചിൽ, ഉഷ്ണം, ഉറക്കമില്ലായ്ക, തലവേദന, തൊണ്ടയും വായും ഉണങ്ങുക, ഛർദ്ദി, രോമാഞ്ചം, അരുചി, കണ്ണിരിട്ടിയടയ്ക്കുക, സന്ധികൾ മുറിഞ്ഞു നോവുക, കോട്ടുവായിടുക ഇവയൊക്കെയും വാതപിത്തജ്വരത്തിന്റെ ലക്ഷണങ്ങളാകുന്നു

### വാതശ്ലേഷ്മജ്വരലക്ഷണം.

സ്തൈമിത്യംപർവ്വണാംഭേദോ നിദ്രാഗൌരവമേവച.
൧൫. ശിരോഗ്രഹഃപ്രതിശ്യായഃ കാസസ്സ്വേദാപ്രവർത്തനം
സന്താപോമദ്ധ്യവേഗശ്ച വാതശ്ലേഷ്മജ്വരാകൃതിഃ

ശരീരത്തിങ്കൽ നനഞ്ഞതായ മുണ്ടു പുതച്ചിരിക്കുന്നുവൊ എന്നു തോന്നുക; സന്ധികൾ മുറിഞ്ഞുപോക, അധികമായ ഉറക്കം; തലവേദന, മൂക്കിൽക്കൂടി വെള്ളംവരിക, ചുമ, വിയർപ്പില്ലായ്ക, ചൂടിനു അധികം കൂടുതലും കുറവും ഇല്ലാതിരിക്കുക ഇവയൊക്കയും വാതശ്ലേഷ്മജ്വരലക്ഷണങ്ങളാകുന്നു.

### ശ്ലേഷ്മപിത്തജ്വരലക്ഷണം.

൧൬. ലിപ്തതിക്താസ്യതാതന്ദ്രാ മോഹഃകാസോരുചിസ്തൃഷാ
മുഹുർദ്ദാഹോമുഹുശ്ശീതം ശ്ലേഷ്മപിത്തജ്വരാകൃതിഃ

ശ്ലേഷ്മപിത്തജ്വരത്തിങ്കൽ വായിൽ വല്ലതും തേച്ചപോലെ തോന്നുകയും വായിൽ കയ്പുരസവും മടിയും മോഹവും ചുമയും അരുചിയും തണ്ണീർദാഹവും കൂടക്കൂടെ ചൂടും കൂടക്കൂടെ തണുപ്പും ഉണ്ടാകും

### സന്നിപാതജ്വരലക്ഷണം.

൧൭. ക്ഷണേദാഹഃക്ഷണേശീത മസ്ഥിസന്ധിശിരോരുജാ
സാസ്രാവെകലുഷേരക്തേ നിർഭുഗ്നേചാപിലോചനേ
൧൮. സസ്വനൌസരുജൌകർണ്ണൌ കണ്ഠഃശൂകൈരിവാവൃതഃ
തന്ദ്രാമോഹഃപ്രലാപശ്ച കാസശ്ശ്വാസോരുചിർഭ്രമഃ
൧൯. പരിദഗ്ധാഖരസ്പർശാ ജിഹ്വാസ്രസ്താംഗതാപരം
ഷ്ഠീവനംരക്തപിത്തസ്യ കഫേനോന്മിശ്രിതസ്യച.
൨൦. ശിരസോലോഠനാംതൃഷ്ണാ നിദ്രാനാശോഹൃദിവ്യഥാ
സ്വേദമൂത്രപുരീഷാണാം ചിരാൽദർശനമല്പശഃ
൨൧. കൃശത്വംനാതിഗാത്രാണാം പ്രതതംകണ്ഠകൂജനം
കോഠാനാംശ്യാവരക്താനാം മണ്ഡലാനാഞ്ചദർശനം
൨൨. മൂകത്വംസ്രോതസാംപാകോ ഗുരുത്വമുദരസ്യച
ചിരാൽപാകശ്ചദോഷാണാം സന്നിപാതജ്വരാകൃതിഃ

പിന്നെയും പിന്നെയും ചൂടും പിന്നെയും പിന്നെയും തണുപ്പും ഉണ്ടാക, അസ്ഥികളിലും സന്ധികളിലും തലയിലും വേദനയുണ്ടാക, കണ്ണുകൾ കലങ്ങിയും ചുവന്നും വളഞ്ഞും ഇരിക്കുക; കണ്ണുകളിൽ നിന്നും വെള്ളം ഒഴുകുക, കർണ്ണങ്ങൾ ശബ്ദത്തോടും വേദനയോടുംകൂടിയിരിക്കുക, കണ്ഠത്തിങ്കൽ നെല്ലിന്റെ ഓവുകൾ ചുററിയിരിക്കുന്നുവോ എന്നു തോന്നുക, മടിയും മോഹവും ഉണ്ടാക, പ്രലാപം, ചുമ, ശ്വാസം, അരുചി, തലതിരിച്ചിൽ ഇവയുണ്ടാക

നാക്ക വെന്തപോലെ നിറമായിട്ടും തൊട്ടാൽ പരപരപ്പോട്ടകൂടിയും ഇരിക്കുക അവയവങ്ങൾ ഇളകി വീഴുന്നപോലെ തോന്നുക, കഫത്തോടുകൂടി രക്തത്തെയോ പിത്തത്തെയോ തുപ്പുക, തലയിളക്കം തണ്ണീർദാഹം നിദ്രാനാശം, ഹൃദയപീഡ ഇവയുണ്ടാക; അല്പമായി വിയർക്കുക; മലമൂത്രങ്ങൾ വളരെ സമയം ചെന്നതിന്റെ ശേഷം അല്പമായിട്ടു പോക; ശരീരങ്ങൾക്കു അതികൃശതയില്ലാതിരിക്കുക, എല്ലായ്പ്പോഴും തൊണ്ടയിൽനിന്നു കുറുകുറു എന്നുള്ള ശബ്ദം പുറപ്പെടുക, കറത്തിട്ടും ചുവന്നിട്ടും ഉള്ള വട്ടപ്പുണ്ണുകൾ ഉണ്ടാക, അല്പമായി സംസാരിക്കയൊ ഒട്ടും സംസാരിക്കാതിരിക്കുകയൊ ചെയ്ക സ്രോതസ്സുകൾക്കു പാകവും ഉദരത്തിന്നു ഘനവും ഉണ്ടാക ചിരകാലംകൊണ്ടു ദോഷങ്ങൾക്കു പാകംവരിക ഇവയൊക്കെയും സന്നിപാതജ്വരത്തിന്റെ ലക്ഷണങ്ങളാകുന്നു. ഇവിടെ സന്നിപാത' എന്ന ശബ്ദത്തെപ്പറ്റി ഒരു സംക്ഷേപവിവരണം ചെയ്യുന്നു. സമ്യക നിഗ്രഷാണാം പാതഃ സന്നിപാതഃ എന്നുവിഗ്രഹം. സമ്യക=വഴിപോലെ നിഗ്രഷങ്ങൾ=സമസ്തങ്ങൾ; അല്ലെങ്കിൽ ത്രിദോഷങ്ങൾ പാതം=സ്ഥാനഭ്രംശം വഴിപോലെ ത്രിദോഷങ്ങളുടെ സ്ഥാനഭ്രംശം എന്നാകുന്നു അതിന്റെ അർത്ഥം. വാതാദിദോഷങ്ങൾക്കു വഴിപോലെ സ്ഥാനഭ്രംശംവരുമ്പോളത്രെ സന്നിപാതമാകുന്നതു. വഴിപോലെ സ്ഥാനഭ്രംശം ഇല്ലെങ്കിൽ അതിന്നു സന്നിപാതമെന്നുള്ള പേരുപോയിട്ടു വിഷമമെന്നുള്ള പേരുകിട്ടുന്നു. ഇപ്രകാരമിരിക്കുന്ന സന്നിപാതം പലവിധമാകയാൽ അതുകൾക്കു ലക്ഷണങ്ങളും പലവിധമുണ്ടു്. ഇതിനെപ്പറ്റി ചരകത്തിലുള്ളതിൽ ഏതാനുംഭാഗം ഇവിടെ ചേർക്കുന്നു.

൧. "ഭ്രമഃപിപാസാദാഹശ്ച ഗൌരവംശിരസോതിരുക്
വാതപിത്തോൽബണെവിദ്യാ ല്ലിംഗംമന്ദകഫെജ്വരെ"

വാതപിത്തങ്ങൾ വർദ്ധിച്ചും കഫം മന്ദമായും ഉള്ള സന്നിപാതജ്വരത്തിങ്കൽ തലതിരിച്ചിലും തണ്ണീർദാഹവും ചൂട്ടും തലയ്ക്കു കനവും വേദനയും ഉണ്ടാകും.

൨. "ശൈത്യംകാസോരുചിസ്തന്ദ്രാപിപാസാദാഹരുഗ്വ്യഥാഃ
വാതശ്ലേഷ്മോൽബണേവ്യാധൌ ലിംഗംപിത്താനുഗേവിദുഃ"

വാതകഫങ്ങൾ വർദ്ധിച്ചും പിത്തം അനുഗമിച്ചും ഉണ്ടാകുന്ന സന്നിപാതജ്വരത്തിങ്കൽ, തണുപ്പും ചുമയും അരുചിയും മടിയും തണ്ണീർദാഹവും ചൂട്ടും നെഞ്ചുവേദനയും ഉണ്ടാകും.

൩. "ഛർദ്ദിശ്ശൈത്യംമുഹുർദ്ദാഹസ്തൃഷ്ണാമോഹോസ്ഥിവേദനാ
മന്ദവാതെവ്യവസ്യന്തി ലിംഗംപിത്തകഫോൽബണേ"

പിത്തകഫങ്ങൾ വർദ്ധിച്ചും വാതം മന്ദിച്ചും ഉണ്ടാകുന്ന സന്നിപാതജ്വരത്തിങ്കൽ ഛർദ്ദിയും തണുപ്പും കൂടക്കൂടെ ചൂട്ടും തണ്ണീർദാഹവും മോഹവും അസ്ഥികളിൽ വേദനയും ഉണ്ടാകും.

൪. "സന്ധ്യസ്ഥിശിരസാംശൂലം പ്രലാപോഗൌരവംഭ്രമഃ
വാതോൽബണേസ്യാദ്വ്യനുഗെ തൃഷ്ണാകണ്ഠാസ്യശുഷ്കതാ"

വാതംവർദ്ധിച്ചും പിത്തകഫങ്ങൾ അനുഗമിച്ചും ഉണ്ടാകുന്ന സന്നിപാതജ്വരത്തിങ്കൽ, സന്ധികളിലും, അസ്ഥികളിലും, ശിരസ്സിങ്കലും, വേദനയും പേപറകയും ശരീരത്തിന്നുകനവും തലതിരിച്ചിലും തൊണ്ടയിലും വായിലും വറൾച്ചയും ഉണ്ടാകും.

൫. "രക്തവിൺമൂത്രതാദാഹഃ സ്വേദസ്തൃഷ്ണാബലക്ഷയഃ
മൂർച്ഛാചേതിത്രിദോഷോസ്യാല്ലിംഗംപിത്തെഗരീയസി"

പിത്തം വർദ്ധിച്ചുണ്ടാകുന്ന സന്നിപാതജ്വരത്തിങ്കൽ മലമൂത്രങ്ങൾക്കു ചുവപ്പും ചൂട്ടും വിയർപ്പും തണ്ണീർദാഹവും ശക്തിക്ഷയവും ഇന്ദ്രിയനാദവും ഉണ്ടാകും

൬. അലസ്യാരുചിഹൃല്ലാസദാഹവമ്യരതിഭ്രമൈഃ
കഫോൽബണംസന്നിപാതംതന്ദ്രാകാസേനചാദിശേൽ"

കഫം വർദ്ധിച്ചുണ്ടാകുന്ന സന്നിപാതജ്വരത്തിങ്കൽ- ആലസ്യവും അരുചിയും നെഞ്ഞുകലിപ്പും തണ്ണീർദാഹവും ഛർദ്ദിയും അശ്രദ്ധയും തലതിരിച്ചിലും മടിയും ചുമയും ഉണ്ടാകും.

## (൫) ജ്വരനിദാനം

൭. "പ്രതിശ്യാഛർദ്ദിരാലസ്യം തന്ദ്രാരുച്യഗ്നിമാർദ്ദവം
ഹീനവാതെപിത്തമദ്ധ്യേ ലിംഗംശ്ലേഷ്മാധികേമതം"

കഫം അധികമായിട്ടും പിത്തം മദ്ധ്യമായിട്ടും വാതം ഹീനമായിട്ടും ഉണ്ടാകുന്ന സന്നിപാതജ്വരത്തിങ്കൽ, പീനസവും ഛർദ്ദിയും ആലസ്യവും മടിയും അരുചിയും അഗ്നിമാന്ദ്യവുമുണ്ടാകും.

൮. "ഹാരിദ്രമൂത്രനേത്രത്വം ദാഹസ്തൃഷ്ണാഭ്രമോരുചിഃ
ഹീനവാതേമദ്ധ്യകഫേലിംഗം പിത്താധികേമതം"

വാതം ഹീനമായിട്ടും കഫം മദ്ധ്യമായിട്ടും പിത്തം അധികമായിട്ടും ഉണ്ടാകുന്ന സന്നിപാതജ്വരത്തിങ്കൽ; മൂത്രത്തിനും കണ്ണിനും മഞ്ഞവർണ്ണവും ചൂടും തണ്ണീർദാഹവും തലതിരിച്ചിലും അരുചിയും ഉണ്ടാകും,

൯. "ശിരോരുഗ്വേപഥുശ്ശ്വാസ പ്രലാപഛർദ്ദ്യരോചകാഃ
ഹീനപിത്തേമദ്ധ്യകഫേ ലിംഗംവാതാധികേമതം"

വാതം അധികമായിട്ടും കഫം മദ്ധ്യമായിട്ടും പിത്തം ഹീനമായിട്ടും ഉണ്ടാകുന്ന സന്നിപാതജ്വരത്തിങ്കൽ; തലവേദനയും വിറയലും ശ്വാസവും പേപറകയും ഛർദ്ദിയും അരുചിയും ഉണ്ടാകും

൧൦. ശീതതാഗൌരവംതന്ദ്രാ പ്രലാപോസ്ഥിശിരോതിരുക്
ഹീനപിത്തേവാതമദ്ധ്യേ ലിംഗംശ്ലേഷ്മാധികേവിദുഃ"

പിത്തം ഹീനമായിട്ടും വാതം മദ്ധ്യമായിട്ടും കഫം അധികമായിട്ടും ഉണ്ടാകുന്ന സന്നിപാതജ്വരത്തിങ്കൽ ശൈത്യവും ശരീരത്തിനു ഘനവും മടിയും പേപറകയും അസ്ഥിവേദനയും തലവേദനയും ഉണ്ടാകും

൧൧. "വർച്ചോഭേദോഗ്നിദൌർബല്യം തൃഷ്ണാദാഹോരുചിർഭ്രമഃ
കഫഹീനേവാതമദ്ധ്യേ ലിംഗംപിത്താധികേവിദുഃ

കഫം ഹീനമായിട്ടും വാതം മദ്ധ്യമായിട്ടും പിത്തം അധികമായിട്ടും ഉണ്ടാകുന്ന സന്നിപാതജ്വരത്തിങ്കൽ മലം അയഞ്ഞു [illegible]കയും അഗ്നിമാന്ദ്യവും തണ്ണീർദാഹവും ചൂടും അരുചിയും തലതിരിച്ചിലും ഉണ്ടാ[illegible]

൧൨. "ശ്വാസഃകാസഃപ്രതിശ്യായോ മുഖശോഷോതിപാർശ്വരുക്
കഫഹീനേപിത്തമദ്ധ്യേ ലിംഗംവാതാധികേമതം."

കഫം ഹീനമായിട്ടും പിത്തം മദ്ധ്യമായിട്ടും വാതാധികമായിട്ടും ഉണ്ടാകുന്ന സന്നിപാതജ്വരത്തിനു, ശ്വാസവും ചുമയും പീനസവും മുഖത്തിനു ശോഷവും വാരിപ്പുറങ്ങളിൽ അതിയായ വേദനയും ഉണ്ടാകും; വാതാദിദോഷങ്ങളുടെ കോപഭേദം ഹേതുവായിട്ടും മേൽപറഞ്ഞവകൾക്കു പുറമെ സന്ധികാദി പതിമൂന്നു സന്നിപാതങ്ങളുണ്ട്. അവയുടെ പേരുകൾ

൧. സന്ധികശ്ചാന്തകശ്ചൈവ രുഗ്ദാഹശ്ചിത്തവിഭ്രമഃ
ശീതാംഗസ്തന്ദ്രികഃപ്രോക്തഃ കണ്ഠകുബ്ജശ്ചകർണ്ണകഃ

൨. വിഖ്യാതോഭഗ്നനേത്രശ്ച രക്തഷ്ഠീവീപ്രലാപകഃ

സന്ധികം, അന്തകം, രുഗ്ദാഹം, ചിത്തവിഭ്രമം, ശീതാംഗം, തന്ദ്രികം, കണ്ഠകുബ്ജം, കർണ്ണകം, ഭഗ്നനേത്രം, രക്തഷ്ഠീവി, പ്രലാപകം, ജിഹ്വകം അഭിന്യാസം ഇവകൾ ആ പതിമൂന്നു സന്നിപാതങ്ങളുടേയും പേരാകുന്നു

### സന്നിപാതങ്ങളുടെ അവധി.

൩. സന്ധികേവാസരാസ്സപ്ത ചാന്തകേദശവാസരാഃ
രുഗ്ദാഹേവിംശതിർജ്ഞേയാ വഹ്ന്യഷ്ടൌചിത്തവിഭ്രമേ.

൪. പക്ഷമേകന്തുശീതാംഗേ തന്ദ്രികേപഞ്ചവിംശതിഃ
വിജ്ഞേയാവാസരാശ്ചൈവ കണ്ഠകുബ്ജേത്രയോദശഃ.

൭. കണ്ണകേചത്രയോമാസാ ഭഗ്നനേത്രേദിനാഷ്ടകം
രക്തഷ്ഠീവിദശാഹാനി ചതുർദ്ദശപ്രലാപകേ.

൮ ജിഹ്വകേഷോഡശാഹാനി കലാഭിന്യാസലക്ഷണേ
പരമായുരിദംപ്രോക്തം മ്രിയതേതൽക്ഷണാദപി.

സന്ധികത്തിന്ന ഏഴുദിവസവും അന്തകത്തിന്ന പത്തുദിവസവും രുഗ്ദാഹത്തിന്ന ഇരുപത്തുദിവസവും ചിത്തവിഭ്രമത്തിന്ന ഇരുപത്തിനാലു ദിവസവും ശീതാംഗത്തിന്ന പതിനഞ്ചുദിവസവും തന്ത്രീകത്തിന്ന ഇരുപത്തഞ്ചുദിവസവും കണ്ഠകുബ്ജത്തിന്ന പതിമൂന്നദിവസവും കണ്ണകത്തിന്ന മൂന്നമാസവും ഭഗ്നനേത്രത്തിന്ന എട്ടുദിവസവും രക്തഷ്ഠീവിക്ക പത്തുദിവസവും പ്രലാപത്തിന്ന പതിന്നാലുദിവസവും ജിഹ്വകത്തിന്ന പതിനാറുദിവസവും അഭിന്യാസത്തിന്ന പതിനാറുദിവസവും ആകുന്ന പതിമൂന്ന സന്നിപാതങ്ങൾക്കമുള്ള അവധികൾ.

## സാദ്ധ്യാസാദ്ധ്യങ്ങൾ.

൧. സന്ധികസ്തന്ത്രികശ്ചൈവ കണ്ണകഃകണ്ഠകുബ്ജകഃ
ജിഹ്വകശ്ചിത്തവിഭ്രംശഃ ഷൾസാദ്ധ്യാസ്സപ്തമാരകാഃ.

സന്ധികം, തന്ത്രികം, കണ്ണകം, കണ്ഠകുബ്ജം, ജിഹ്വകം, ചിത്തവിഭ്രംശം ഇവ ആറ സന്നിപാതങ്ങൾ സാദ്ധ്യങ്ങളും ശേഷം ഏഴ സന്നിപാതങ്ങൾ അസാദ്ധ്യങ്ങളും ആകുന്നു.

## സന്ധികലക്ഷണം.

൨. പൂർവ്വരൂപകൃതശൂലസംഭവാ ശോഷവാതബഹുവേദനാന്വിതം
ശ്ലേഷ്മതാപബലഹാനിജാഗരം സന്നിപാതമിതിസന്ധികംവദേൽ.

സന്ധികമെന്ന സന്നിപാതത്തിങ്കൽ,പൂർവ്വരൂപമായി വേദനയുണ്ടായതിന്റെ ശേഷം ദേഹം മെലികയും വായുകോപം ഹേതുവായിട്ടു വേദനയും കഫവർദ്ധനയും ശക്തിക്ഷയവും നിദ്രാനാശവും ഉണ്ടാകും.

## അന്തകലക്ഷണം.

൩. ദാഹംകരോതിപരിതാപനമാതനോതി
മോഹംദദാതിവിദധാതിശിരഃപ്രകമ്പം
ഹിക്കാംകരോതികസനഞ്ചസമാജ്ഞഹോതി
ജാനീഹിതംവിബുധവർജ്ജിതമന്തകാഖ്യം.

അന്തകമെന്ന സന്നിപാതത്തിങ്കൽ ചൂടും സന്താപവും മോഹവും തലവിറയലും ഇക്കിളും ചുമയും ഉണ്ടാകും. ഇതു അസാദ്ധ്യമാകുന്നു.

## രുഗ്ദാഹലക്ഷണം.

൪ പ്രലാപപരിതാപനപ്രബലമോഹമാന്ദ്യഭ്രമാഃ
പരിഭ്രമണവേദനാവ്യഥിതകണ്ഠമന്യാഹനുഃ
നിരന്തരതൃഷാകരശ്ശ്വസനകാസഹിക്കാകുല
സ്സകഷ്ടതരസാധനോഭവതിഹന്തിരുഗ്ദാഹകഃ

രുഗ്ദാഹമെന്ന സന്നിപാതത്തിങ്കൽ പേപറകയും പരിതപിക്കകയും അധികമായി മോഹിക്കകയും മന്ദതയും തലതിരിച്ചിലും പരിഭ്രമണവും വേദനയും കഴുത്തിലുംപിൻകഴുത്തിലെ ഞരമ്പിലും അണ്ണാക്കിലുംവേദനയും എല്ലായ്പോഴും തണ്ണീർദാഹവും ശ്വാസവും ചുമയും ഇക്കിളും ഉണ്ടാകും. ഇതു കൃച്ഛ്രസാദ്ധ്യമാകുന്നു.

## ചിത്തവിഭ്രമലക്ഷണം.

൫. യദികഥമപിപുംസാം ജായതേകായപീഡാ
ഭ്രമമദപരിതാപോമോഹവൈകല്യഭാവഃ

വികലനയനഹാസോഗീതനൃത്തപ്രലാപീ
ഹൃഭിദധതമസാദ്ധ്യംകേപിചിത്തഭ്രമാഖ്യം.

ചിത്തവിഭ്രമമെന്ന സന്നിപാതത്തിങ്കൽ ശരീരത്തിന്നു ദുസ്സഹമായ വേദനയും തലതിരിച്ചിലും ബുദ്ധിഭ്രമവും സന്താപവും ബോധക്ഷയവും ഇളക്കവും ഉണ്ടാകും. കണ്ണുരുട്ടുകയും ചിരിക്കയും പാടുകയും ആടുകയും പിച്ചുപറകയും ചെയ്യും. ഇതിനെ ചിലർ അസാദ്ധ്യമെന്നു പറയുന്നു.

ശീതാംഗലക്ഷണം.

൩൧. ഹിമസദൃശശരീരോവേപഥുശ്ശ്വാസഹിക്കാ
ശിഥിലിതസകലാംഗോഖിന്നനാദോഗ്രതാപഃ
ക്ലമഥുദവഥുകാസച്ഛർദ്ദ്യതീസാരയുക്ത
സ്ത്വരിതമരണഹേതുശ്ശീതഗാത്രപ്രഭാവാൽ.

ശീതാംഗമെന്ന സന്നിപാതത്തിങ്കൽ ദേഹം മഞ്ഞുപോലെ തണുത്തിരിക്കുകയും വിറയലും ശ്വാസവും ഇക്കിളും അവയവങ്ങളുടെ സന്ധികളിൽ നിന്നു ഇളകിപ്പോകയും ഖേദത്തോടുകൂടിയുള്ള നാദം പുറപ്പെടുകയും അധികമായ സന്താപവും തളർച്ചയും വ്യാകുലപ്പെടുകയും ചുമയും ഛർദ്ദിയും അതിസാരവും ഉണ്ടാകും. ശൈത്യത്തിന്റെ ആധിക്യം ഹേതുവായിട്ടു ഇതുശമിക്കുന്നതല്ല.

തന്ദ്രികാലക്ഷണം.

൩൨. പ്രഭൂതതന്ദ്രാർത്തിജ്വരകഫപിപാസാകുലതരോ
ഭവേത് ച്ഛ്യാമജിഹ്വാപൃഥുലകഠിനാകണ്ടകവൃതാ
അതീസാരശ്വാസക്ലമഥുപരിതാപശ്രുതിരുജോ
ഭൃശംകണ്ഠേജാഡ്യംശയനമനിശംതന്ദ്രികഗദേ.

തന്ദ്രികമെന്ന സന്നിപാതത്തിനു വളരെ മടിയും വേദനയും പനിയും കഫാധിക്യവും തണ്ണീർദാഹവും കറുത്തു ഏറ്റവും കഠിനമായി മുള്ളുകൾ നിറഞ്ഞിരിക്കുന്നുവോ എന്നുതോന്നും വണ്ണമുള്ളനാക്കും അതിസാരവും ശ്വാസവും തളർച്ചയും സന്താപവും കർണ്ണവേദനയും കഴുത്തിന്നു തണുപ്പും അല്ലെങ്കിൽ മന്ദതയും ഉണ്ടാകും. എല്ലായ്പോഴും ബോധമില്ലാതെ കിടക്കുകയും ചെയ്യും

കണ്ഠകുബ്ജലക്ഷണം.

൩൩. ശിരോർത്തികണ്ഠഗ്രഹദാഹമോഹ
കമ്പജ്വരോരക്തസമീരണാർത്തിഃ
ഹനുഗ്രഹസ്താപവിലാപമൂർച്ഛാ
സ്യാൽകണ്ഠകുബ്ജഃഖലുകഷ്ടസാദ്ധ്യഃ

കണ്ഠകുബ്ജമെന്ന സന്നിപാതത്തിങ്കൽ, തലവേദനയും കഴുത്തുമുറുകയും ചുട്ടം ബോധക്ഷയവും വിറയലും പനിയും രക്തം തുപ്പുകയും വായുകോപവും വാ തുറക്കുന്നതിന്നു പ്രയാസവും സന്താപവും പിച്ചുപറകയും ഇന്ദ്രിയസാദവും ഉണ്ടാകും. ഇതു കഷ്ടസാദ്ധ്യമാകുന്നു.

കർണ്ണകലക്ഷണം.

൩൪. പ്രലാപശ്രുതിഹ്രാസകർണ്ണഗ്രഹാംഗ
വ്യഥാശ്വാസകാസപ്രസേകപ്രഭാവം
ജ്വരംതാപകർണ്ണാന്തയോർഗ്ഗണ്ഡപീഡാ
ബുധാഃകർണ്ണകംകഷ്ടസാദ്ധ്യംവദന്തി.

കർണ്ണകമെന്ന സന്നിപാതത്തിങ്കൽ, പിച്ചുപറകയും ചെവിയടെയ്ക്കുകയും കഴുത്തടെയ്ക്കുകയും ദേഹപീഡയും ശ്വാസം വലിക്കയും ചുമയും കഫാധിക്യവും പനിയും കർണ്ണാന്തങ്ങളിൽ ചുട്ടം കവിൾത്തടത്തിങ്കൽ വേദനയും ഉണ്ടാകും. ഇതു കഷ്ടസാദ്ധ്യമാകുന്നു.

### ഭഗ്നനേത്രലക്ഷണം.

൯൬. ജ്വരബലാപചയസ്മൃതിശൂന്യതാ
ശ്വസനഭഗ്നവിലോചനമോഹിതഃ
പ്രലപനഭ്രമകമ്പനശോഷവാൻ
ത്യജതിജീവിതമാശുസഭഗ്നദൃക്.

ഭഗ്നനേത്രമെന്ന സന്നിപാതത്തിങ്കൽ, ജ്വരം ഹേതുവായിട്ടു ബലക്ഷയവും ഓർമ്മകേടും ശ്വാസവേഗവും കണ്ണുകൾക്കു വളവും മോഹവും അസംബന്ധവചനവും തലതിരിച്ചിലും വിറയലും വീക്കവും ഉണ്ടാകും. ഈ സന്നിപാതം ഉടനെ മരിപ്പിക്കുന്നതാകുന്നു.

### രക്തഷ്ഠീവിലക്ഷണം.

൯൭. രക്തഷ്ഠീവീജ്വരവമിതൃഷാമോഹശൂലാതിസാരാ
ഹിക്കാദ്ധ്മാനഭ്രമണദവഥുശ്വാസസംജ്ഞാപ്രണാശഃ
ശ്യാമാരക്താധികതരരസനാമണ്ഡലോത്ഥഃ സനേത്രരൂപാ
രക്തഷ്ഠീവീനിഗദിതഇഹപ്രാണഹന്താപ്രസിദ്ധഃ

രക്തഷ്ഠീവി എന്ന സന്നിപാതത്തിങ്കൽ, ചോരതുപ്പുകയും ജ്വരവും ഛർദ്ദിയും തണ്ണീർദാഹവും ബോധക്ഷയവും വേദനയും അതിസാരവും ഇക്കിളും വയറുവീർപ്പും ചക്രംപോലെ ചുററുകയും ദുഃഖവും ശ്വാസവേഗവും പ്രജ്ഞാനാശവും ഉണ്ടാകും. നാക്കുകറുത്തു വളരെ രക്തത്തോടും വട്ടപ്പുണ്ണുകളോടും കൂടിയിരിക്കും. ഈ സന്നിപാതം മരിപ്പിക്കുന്നതാകുന്നു

### പ്രലാപകലക്ഷണം.

൯൮. കമ്പപ്രലാപപരിതാപനശീർഷപീഡാ
പ്രൌഢപ്രഭാവപവമാനപരോന്യചിന്താ
പ്രജ്ഞാപ്രണാശവികലപ്രചുരപ്രവാദഃ
ക്ഷിപ്രംപ്രയാതിപിതൃപാലപദംപ്രലാപീ.

പ്രലാപകമെന്ന സന്നിപാതത്തിങ്കൽ, വിറയലും അസംബന്ധവചനവും സന്താപവും തലവേദനയും കോപവും വായുസ്പർശത്തിങ്കൽ താല്പൎയ്യവും അന്യകാൎയ്യത്തിൽ വിചാരവും ബുദ്ധിനാശവും ഭവിക്കും. കൂടക്കൂടെ ഇളകി വളരെ സംസാരിക്കയും ചെയ്യും. ഇതു ഉടനെ മരിപ്പിക്കുന്നതാകുന്നു.

### ജിഹ്വകലക്ഷണം.

൯൯. ശ്വസനകാസപരിതാപവിഹ്വലഃ
കഠിനകണ്ടകവൃതാതിജിഹ്വകഃ
ബധിരമൂകബലഹാനിലക്ഷണോ
ഭവതികഷ്ടതരസാദ്ധ്യജിഹ്വകഃ.

ജിഹ്വകമെന്ന സന്നിപാതത്തിങ്കൽ, ശ്വാസവേഗവും ചുമയും സന്താപവും ഉണ്ടാകും. നാക്കു തേരകത്തിപോലെ ഇരിക്കുകയും അധികം പുറത്തേക്കു തള്ളുകയും ചെയ്യും. ചെവി അടയ്ക്കും സംസാരിക്കയില്ല. ബലംനശിക്കും ഈ സന്നിപാതം ഏററവും കഷ്ടസാദ്ധ്യമാകുന്നു.

### അഭിന്യാസലക്ഷണം.

൧൦൦ ദോഷത്രയസ്സ്നിഗ്ദ്ധമുഖോ വിനിദ്രോ
വൈകല്യനിശ്ചേഷ്ടനകഷ്ടവാഗ്മി
ബലപ്രണാശഃശ്വാസനാദിനിഗ്രഹോ
ഭിന്യാസഉക്തോനനുമൃത്യുകല്പഃ

## (൧൨) ജ്വരനിദാനം

അഭിന്യാസമെന്ന സന്നിപാതത്തിങ്കൽ വാതാദി മൂന്നു ദോഷങ്ങളുടെ കോപവും മുഖത്തിന്നു മിനുമിനുപ്പും നിദ്രാഭംഗവും നിശ്ചേഷ്ടതയും കഷ്ടമാകും ബലക്ഷയവും ശ്വാസത്തിന്നും കാസത്തിന്നും തടവും ഭവിക്കും. ഇതു കാലൻതന്നെയാണ്.

ഹാരിദ്രകലക്ഷണം.

൨൧. ഹാരിദ്രദേഹനഖനേത്രകരാംഘ്രിതാപ
നിഷ്ഠീവനാദികസനൈരുപലക്ഷിതോയഃ
ഹാരിദ്രകസ്സകഥിതഃകിലസന്നിപാത
സ്സാദ്ധ്യോനചൈഷഭിഷജാംജ്വരകാലരൂപഃ

ഹാരിദ്രമെന്ന സന്നിപാതത്തിങ്കൽ, ശരീരവും നഖങ്ങളും കണ്ണുകളും കൈകളും കാലുകളും മഞ്ഞളിച്ചിരിക്കും, ചൂടുണ്ടാകും എല്ലായ്പോഴും തുപ്പുകയും ചുമയ്ക്കുകയും ചെയ്യും. ഇത്, പിത്തപ്രധാനമായ ഒരുവക ജ്വരമാകുന്നു എങ്കിലും സന്നിപാതസംബന്ധം കൂടി ഉണ്ടെന്നും കാലരൂപിയാണെന്നും ഗ്രഹിച്ചുകൊള്ളണം. ഒരു വൈദ്യനാലും സാദ്ധ്യമല്ലെന്നു ഇനി പറയണമെന്നില്ലല്ലൊ.

൨൨. ദോഷേവിബദ്ധേനഷ്ടേഗ്നൌ
സർവ്വസംപൂർണ്ണലക്ഷണഃ
സന്നിപാതജ്വരോസാദ്ധ്യഃ
കൃഛ്റ്സാദ്ധ്യസ്തതോന്യഥാ

മലത്തിന്നും മൂത്രത്തിന്നും തടവും അഗ്നിമാന്ദ്യവും സംഭവിക്കുമ്പോൾ എല്ലാ ലക്ഷണങ്ങളുടെയും പൂർണ്ണതയോടുകൂടിയ സന്നിപാതജ്വരം അസാദ്ധ്യമാണെന്നും ലക്ഷണങ്ങൾക്കു പൂർണ്ണതയില്ലെങ്കിൽ കൃഛ്റസാദ്ധ്യമാണെന്നും അറിയണം. പണിപ്പെട്ടു സാധിക്കാമെന്നു താല്പര്യം.

൨൩. സപ്തമേദിവസേപ്രാപ്തേ
ദശമേദ്വാദശേപിവാ
പുനർഘോരതരോഭൂത്വാ
പ്രശമംയാതിഹന്തിവാ

വാതജ്വരം, ഏഴാംദിവസവും പിത്തജ്വരം പത്താംദിവസവും കഫജ്വരം പന്ത്രണ്ടാം ദിവസവും പിന്നെയും ദുസ്സഹമായിത്തീർന്നിട്ടു ശമിക്കും. ഇല്ലെങ്കിൽ രോഗി മരിക്കും.

൨൪. സപ്തമീദ്വിഗുണാചൈവ
നവമ്യേകാദശീതഥാ
ഏഷാത്രിദോഷമര്യാദാ
മോക്ഷായചവധായച.

വാതജ്വരത്തിന്നു പതിനാലുദിവസവും പിത്തജ്വരത്തിന്നു പതിനെട്ടുദിവസവും കഫജ്വരത്തിന്നു ഇരുപത്തിരണ്ടു ദിവസവും അവധിയുള്ളതാകുന്നു. ഈ അവധികളിൽ രോഗം ശമിക്കുകയൊ രോഗി മരിക്കുകയൊ ചെയ്യും. വാതാദിദോഷങ്ങളുടെ മര്യാദ ഇപ്രകാരമാകുന്നു.

൨൫. സന്നിപാതജ്വരസ്യാന്തേ
കർണ്ണമൂലേസുദാരുണഃ
ശോഥസ്സഞ്ജായതേതേന
കശ്ചിദേവപ്രമുച്യതേ.

൨൬. ജ്വരസ്യപൂർവ്വംജ്വരമദ്ധ്യതോവാ
ജ്വരാന്തതോവാശ്രുതിമൂലശോഫഃ

ക്രമാദസാദ്ധ്യഃഖലുകഷ്ടസാദ്ധ്യഃ
സുഖേനസാദ്ധ്യോമുനിഭിഃപ്രദിഷ്ടഃ.

സന്നിപാതജ്വരത്തിൻെറ അവസാനത്തിൽ കണ്ണുമൂലങ്ങളിൽ ഏററവും വലിയ വീക്കമുണ്ടാകം എന്നാൽ അതുനിമിത്തം ചിലർ ജീവിക്കുന്നതായിരിക്കും, ഇതൊരുപക്ഷം. ഇനി പക്ഷാന്തരമുണ്ട് അതു താഴെപ്പറയുന്നു. സന്നിപാതജ്വരം തുടങ്ങുന്നതിനുമുമ്പിൽ ആ വീക്കംവരുന്നതായാൽ രോഗം അസാദ്ധ്യമാകുന്നു സന്നിപാതജ്വരത്തിൻെറ മദ്ധ്യത്തിൽആ വീക്കംവന്നാൽ കഷ്ടസാദ്ധ്യവും അവസാനത്തിൽവന്നാൽ സാദ്ധ്യവും ആകുന്നു.

അഭിന്യാസസംപ്രാപ്തി.

൨൬. ത്രയഃപ്രകുപിതാദോഷാ
ഉരസ്രോതോനുഗാമിനഃ
അമാതിവൃദ്ധ്യാഗ്രഥിതാഃ
ബുദ്ധീന്ദ്രിയമനോഗതാഃ.

൨൭. ജനയന്തിമഹാഘോര
മഭിന്യാസംജ്വരംദൃഢം

വാതാദിദോഷങ്ങൾ കോപിച്ചു ഉരസ്സിലുള്ള ഞരമ്പുകളിൽ ചെന്നിട്ടു വലിയ ആമദോഷത്തോടുകൂടി ബുദ്ധിയിലും കണ്ണു മൂക്കു ചെവി തുടങ്ങിയുള്ള ഇന്ദ്രിയങ്ങളിലും മനസ്സിലും പ്രവേശിച്ചിട്ടു ഏററവും ഭയങ്കരമായ അഭിന്യാസജ്വരത്തെ ഉണ്ടാക്കുന്നു.

അഭിന്യാസജ്വരലക്ഷണം.

ശ്രുതൌനേത്രേപ്രസുപ്തിസ്സ്യാ
ന്നചേഷ്ടാംകാഞ്ചിദീഹതേ

൨൯. നചദൃഷ്ടിർവേത്തസ്യ
സമർത്ഥാരൂപദർശനേ
നഘ്രാണംനചസംസ്പർശം
ശബ്ദംവാനൈവബുദ്ധ്യതേ

൩൦. ശിരോലോഠയതേഭിക്ഷ്ണ
മാഹാരംനാഭിനന്ദതി
കൂജതേരുദ്യതേചൈവ
പരിവർത്തനമീഹതേ

൩൧. അല്പംപ്രഭാഷതേകിഞ്ചി-
ദഭിന്യാസസ്സഉച്യതേ
പ്രത്യാഖ്യാതഃസമ്രയിഷ്ഠഃ
കശ്ചിദേവാത്രസിദ്ധ്യതി

അഭിന്യാസജ്വരത്തിന്നു ചെവിയടയ്ക്കുക, കണ്ണടയ്ക്കുക, യാതൊരുപ്രവൃത്തിയും ചെയ്യാതിരിക്കുക, യാതൊരുരൂപത്തേയും കാൺമാൻ കണ്ണിന്നു സാമർത്ഥ്യമില്ലാതിരിക്കുക, യാതൊരു ഗന്ധത്തേയും അറിവാൻ മൂക്കിന്നു ശക്തിയില്ലാതിരിക്കുക, ത്വക്കിന്നു സ്പർശനശക്തിയില്ലാതിരിക്കുക, യാതൊന്നുംകേൾപ്പാൻ ചെവിക്കു ശക്തിയില്ലാതിരിക്കുക, മനസ്സിന്നു യാതൊന്നും ഗ്രഹിപ്പാൻ കഴിയാതിരിക്കുക, എല്ലായ്പോഴും തലയിളക്കുക, അന്നത്തെ വെറുക്കുക, ക്രൂകുക, കരയുക, പുറഞ്ഞിരിയുന്നതിനു തുടങ്ങുക, അല്പമായി സംസാരിക്കുക ഇതുകളാകുന്നു ലക്ഷണങ്ങൾ- ഇതു ഏററവും വലുതായ അഭിന്യാസജ്വരമാകുന്നു. ഈ രോഗം അസാദ്ധ്യമാണെങ്കിലും ചിലൎപ്പൊൾസാദ്ധ്യമായും വരാം.

### ആഗന്തുകജ്വരം

൩൨. അഭിഘാതാഭിചാരാഭ്യാ
മഭിഷംഗാഭിശാപതഃ
ആഗന്തുർജ്ജായതേദോഷൈ
ര്യഥാസ്വംതംവിഭാവയേൽ.

അഭിഘാതം ഹേതുവായിട്ടും അഭിചാരകർമ്മം ഹേതുവായിട്ടും അഭിഷംഗം ഹേതുവായിട്ടും അഭിശാപം ഹേതുവായിട്ടും ആഗന്തുകജ്വരം നാലുവിധമാകുന്നു. അഭിഘാതം ഹേതുവായിട്ടുള്ള ജ്വരത്തിന്നു അഭിഘാതജ്വരമെന്നും അഭിചാരകർമ്മം ഹേതുവായിട്ടുള്ള ജ്വരത്തിന്നു അഭിചാരജ്വരമെന്നും അഭിഷംഗം ഹേതുവായിട്ടുള്ള ജ്വരത്തിന്നു അഭിഷംഗജ്വരമെന്നും അഭിശാപം ഹേതുവായിട്ടുള്ള ജ്വരത്തിന്നു അഭിശാപജ്വരമെന്നും പേർ പറയപ്പെടുന്നു. അഭിഘാതജ്വരം ദേഹായാസകരങ്ങളായിരിക്കുന്ന കർമ്മങ്ങളെ അധികമായി ചെയ്കകൊണ്ടും മുറിപ്പെടുക, ചുണപ്പെടുക, അടിയേൾക്കുക, തീപ്പൊള്ളുക മുതലായവകൊണ്ടും ഉണ്ടാകുന്നതാകുന്നു. അഭിചാരജ്വരം മാരകമന്ത്രങ്ങൾകൊണ്ടു ഹോമാദി മാരണകർമ്മങ്ങൾ ചെയ്ക ഹേതുവായിട്ടു ഉണ്ടാകുന്നതാകുന്നു. അഭിഷംഗജ്വരം ഭൂതഗ്രഹാദിപീഡഹേതുവായിട്ടും ഓഷധിഗന്ധം ഹേതുവായിട്ടും വിഷംഹേതുവായിട്ടും കോപം ഹേതുവായിട്ടും ഭയം ഹേതുവായിട്ടും ശോകംഹേതുവായിട്ടും കാമംഹേതുവായിട്ടും ഉണ്ടാകുന്നതാകുന്നു അഭിശാപജ്വരം ബ്രാഹ്മണർ, ഗുരുക്കന്മാർ, വൃദ്ധന്മാർ തുടങ്ങിയുള്ളവരുടെശാപം ഹേതുവായിട്ടുളുണ്ടാകുന്നതാകുന്നു. ഈവക ജ്വരങ്ങളുടെ ദോഷകോപങ്ങളെ അതാതുദോഷങ്ങളുടെ ലക്ഷണങ്ങൾകൊണ്ടു നിശ്ചയിച്ചുകൊള്ളണം.

### വിഷം ഹേതുവായിട്ടുണ്ടാകുന്ന ജ്വരത്തിന്റെലക്ഷണം.

൩൩. ശ്യാവാസ്യതാവിഷകൃതേ
തഥാതിസാരഏവച
ഭക്താരുചിഃപിപാസാച
തോദശ്ചസഹമൂർച്ഛയാ.

വിഷം ഹേതുവായിട്ടുള്ള ജ്വരത്തിങ്കൽ മുഖം നീലവൎണ്ണമായിരിക്കുകയും അതിസാരവും അന്നത്തിൽ അരുചിയും തണ്ണീർദാഹവും കുത്തിനോവും ഇന്ദ്രിയസാദവും ഭവിക്കും.

### ഓഷധീഗന്ധംഹേതുവായിട്ടുള്ള ജ്വരത്തിന്റെ ലക്ഷണം.

൩൪. ഓഷധീഗന്ധജേമൂർച്ഛാ
ശിരോരുഗ്വമഥുസ്തഥാ

ഓഷധികളുടെ ഗന്ധം ഹേതുവായിട്ടുള്ള ജ്വരത്തിന്നു ഇന്ദ്രിയങ്ങൾക്കു തളർച്ചയും തലവേദനയും ഛർദ്ദിയും ഉണ്ടാകും.

### കാമം ഹേതുവായിട്ടുള്ള ജ്വരത്തിന്റെ ലക്ഷണം.

കാമജേ ചിത്തവിഭ്രംശ
സ്തന്ദ്രാലസ്യമഭോജനം.

ആഗ്രഹിക്കപ്പെട്ട സ്ത്രീയെയും മറ്റും ലഭിക്കായ്കനിമിത്തം ഉണ്ടാകുന്നതായ ജ്വരത്തിങ്കൽ ചിത്തഭ്രമവും മടിയും അലസതയും അരുചിയും ഉണ്ടാകും. ഇതിനെപ്പറ്റി വാഗ്ഭടൻ ഇപ്രകാരം പറഞ്ഞിരിക്കുന്നു "കാമാൽഭ്രമോരുചിർദ്ദാഹോ ഹ്രീനിദ്രാധീധൃതിക്ഷയഃ" കാമംഹേതുവായിട്ടുള്ള ജ്വരത്തിന്നു തലതിരിച്ചിലും അരുചിയും ഉഷ്ണവും ലജ്ജാനാശവും നിദ്രാഭംഗവും ബുദ്ധിക്ഷയവും ധൈൎയ്യക്ഷയവും ഉണ്ടാകും.

## ഭയംഹേതുവായിട്ടും ശോകംഹേതുവായിട്ടും കോപം ഹേതുവായിട്ടും ഉണ്ടാകുന്ന ജ്വരത്തിന്റെ ലക്ഷണങ്ങൾ.

൧൬. ഭയാൽപ്രലാപശ്ശോകാച്ച
ഭവേൽകോപാച്ചവേപഥുഃ

ഭയം ഹേതുവായിട്ടും ശോകം ഹേതുവായിട്ടും ഉണ്ടാകുന്ന ജ്വരത്തിന്നു പേ പറയും. കോപം ഹേതുവായിട്ടുള്ള ജ്വരത്തിന്നു വിറയലും തലവേദനയും ഉണ്ടാകും.

അഭിചാരാഭിശാപാഭ്യാം
മോഹസ്തൃണ്ണാചജായതേ
൧൭. ഭൂതാഭിഷംഗാദുദ്വേഗോ
ഹാസ്യരോദനകമ്പനം
കാമശോകഭയാദ്വായുഃ
ക്രോധാൽപിത്തംത്രയോമലാഃ
൧൮. ഭൂതാഭിഷംഗാൽകുപ്യന്തി
ഭൂതസാമാന്യലക്ഷണാഃ

അഭിചാരം ഹേതുവായിട്ടും അഭിശാപം ഹേതുവായിട്ടും ഉണ്ടാകുന്ന ജ്വരത്തിന്നു മോഹവും തണ്ണീർദാഹവും ഉണ്ടാകും. ഭൂതപിശാചാദിപീഡഹേതുവായിട്ടുണ്ടാകുന്ന അഭിഷംഗജ്വരത്തിന്നു ഉദ്വേഗവും ചിരിയും കരച്ചിലും വിറയലുമുണ്ടാകും. കാമം ഹേതുവായിട്ടും ശോകം ഹേതുവായിട്ടും ഭയം ഹേതുവായിട്ടും ഉണ്ടാകുന്ന ജ്വരത്തിങ്കൽ വാതം കോപിക്കും. ക്രോധം ഹേതുവായിട്ടുണ്ടാകുന്ന ജ്വരത്തിങ്കൽ പിത്തംകോപിക്കും. ഭൂതഗ്രഹാദിപീഡ ഹേതുവായിട്ടുണ്ടാകുന്ന ജ്വരത്തിങ്കൽ വാതപിത്തകഫങ്ങളുടെ കോപമുണ്ടാകും. ഹാസ്യരോദനാദികൾ ഭൂതങ്ങളുടെ സാമാന്യലക്ഷണങ്ങളാകുന്നു.

### വിഷമജ്വരോല്പത്തി.

ദോഷോല്പോഹിതസംഭൂതോ
ജ്വരോൽസൃഷ്ടസ്യവാപുനഃ
൧൯. ധാതുമന്യതമംപ്രാപ്യ
കരോതിവിഷമജ്വരം

ജ്വരം ഉണ്ടായി ശമിച്ചതിന്റെശേഷം അഹിതങ്ങളായിരിക്കുന്ന ആഹാരവിഹാരങ്ങളെ സേവിക്കഹേതുവായിട്ടു വീണ്ടും ദോഷം കോപിച്ചു രസാദിധാതുക്കളിൽവച്ചൊന്നിനെ ആശ്രയിച്ചിട്ടു വിഷമജ്വരത്തെ ഉണ്ടാക്കുന്നു. എന്നാൽ വിഷമജ്വരം ആദ്യമായിട്ടും വരാവുന്നതാണ്. ദോഷം ബലവത്തായെങ്കിൽ നിത്യജ്വരത്തെ ഉണ്ടാക്കും അല്ലെങ്കിൽ അനിത്യജ്വരത്തെ ഉണ്ടാക്കും. വിഷമജ്വരത്തിന്റെ സാമാന്യലക്ഷണങ്ങളെക്കുറിച്ചു ഒരു ഗ്രന്ഥകർത്താവു ഇപ്രകാരം പറഞ്ഞിരിക്കുന്നു. "യസ്യാദനിയതാൽകാലാൽശീതോഷ്ണാഭ്യാംതഥൈവച വേഗതശ്ചാപിവിഷമോജ്വരസ്സവിഷമസ്മൃതഃ" യാതൊന്നുകാലനിയമം ഇല്ലാതെയും ശീതോഷ്ണങ്ങളോടും വിഷമമായ വേഗത്തോടുംകൂടിവരുന്നുവോ അതാകുന്നു വിഷമജ്വരം.

### സന്തതാദിവിഷമജ്വരഭേദങ്ങൾ.

സന്തതംസതതാന്യേദ്യു
സ്തൃതീയകചതുർത്ഥകാൻ
൨൦. സന്തതംരസരക്താസ്ഥഃ
സോന്യേദ്യുഃപിശിതാശ്രിതഃ

മേദോഗതസ്തൃതീയേഹ്നി
അസ്ഥിമജ്ജാഗതഃപുനഃ
൭൦. കുൎയ്യാച്ചതുൎത്ഥകംഘോര
മന്തകംരോഗസംകരം

മേൽപറഞ്ഞ വിഷമജ്വരം സന്തതമെന്നും സതതമെന്നും അന്യേദ്യുഎന്നും തൃതീയകമെന്നും ചതുൎത്ഥകമെന്നും അഞ്ചുവിധമാകുന്നു. ദോഷം രസധാതുവിനെ ആശ്രയിച്ചിട്ടു സന്തതജ്വരത്തെ ഉണ്ടാക്കുന്നു. ദോഷം രക്തത്തെആശ്രയിച്ചിട്ടു സതതജ്വരത്തെ ഉണ്ടാക്കുന്നു. ദോഷം മാംസത്തെ ആശ്രയിച്ചിട്ടു അന്യേദ്യുജ്വരത്തെ ഉണ്ടാക്കുന്നു. ദോഷം മേദസ്സിനെ ആശ്രയിച്ചിട്ടു തൃതീയകജ്വരത്തെ ഉണ്ടാക്കുന്നു. ദോഷം അസ്ഥിയിലൊ മജ്ജയിലൊ സ്ഥിതിചെയ്തിട്ടു ചതുൎത്ഥകജ്വരത്തെ ഉണ്ടാക്കുന്നു. അതു ഘോരവും നാശകരവും അനേകരോഗങ്ങളോടുകൂടിയതും ആകുന്നു.

### സന്തതജ്വരം.

സപ്താഹംവാദശാഹംവാ
ദ്വാദശാഹമഥാപിവാ
൭൧. സന്തത്യായോവിസൎഗ്ഗീസ്യാൽ
സന്തതസ്സനിഗദ്യതേ

സന്തതജ്വരം ഏഴുദിവസമൊ പത്തുദിവസമൊ പന്ത്രണ്ടുദിവസമൊ മുഴുവൻവിടാതെ നില്ക്കും. എന്നാൽ "മുക്താനുബന്ധിതാം" എന്ന വാക്യപ്രകാരം വിഷമജ്വരം എന്നതു പോകയും വരികയും ചെയ്യുന്നതാകുന്നു. ആ സ്ഥിതിക്കു ഏഴോ പത്തോ പന്ത്രണ്ടോ ദിവസംവരെ അവിച്ഛിന്നമായി നില്ക്കുന്ന സന്തതജ്വരത്തെ വിഷമജ്വരത്തിൽചേൎത്തു വ്യവഹരിച്ചുകൂടാ എന്നുള്ള അഭിപ്രായത്തെ "ഖരനാദൻ" എന്ന ആചാൎയ്യൻ താഴെക്കാണുന്ന ശ്ലോകംകൊണ്ടു സ്ഥിരപ്പെടുത്തിയിരിക്കുന്നു. "ജ്വരഃപൂൎവ്വമയോക്താമയേ പഞ്ചസന്തതകാദയഃ ചത്വാരസ്സന്തതംഹിത്വാ ജ്ഞേയാസ്തേവിഷമജ്വരാഃ" സന്തതജ്വരം, സതതജ്വരം, അന്യേദ്യുജ്വരം, തൃതീയകജ്വരം, ചതുൎത്ഥകജ്വരം ഇങ്ങനെ അഞ്ചുജ്വരങ്ങൾ; എന്നു മുമ്പെ പറയപ്പെട്ടു. അവയിൽ സന്തതജ്വരത്തെഒഴിച്ചു ശേഷമുള്ള നാലുജ്വരങ്ങളും വിഷമജ്വരങ്ങളാകുന്നു. ഖരനാദന്റെ ഈ അഭിപ്രായത്തെ ചരകാചാൎയ്യർ താഴെപ്പറയുന്ന ശ്ലോകംകൊണ്ടു ഖണ്ഡിക്കുന്നു. "വിസൎഗ്ഗംദ്വാദശേകൃത്വാ ദിവസേവ്യക്തലക്ഷണഃ ദുൎല്ലഭോപശയഃകാലം ദീൎഘമപ്യനുവൎത്തതെ" പനിതുടങ്ങി പന്ത്രണ്ടുദിവസം കഴിഞ്ഞതിന്റെശേഷം വിടുകയും പിന്നെയുംതുടങ്ങി സ്പഷ്ടങ്ങളായ ലക്ഷണങ്ങളോടുകൂടി ഒന്നുകൊണ്ടും പൊറുതിയില്ലാതെ വളരെക്കാലം നില്ക്കയുംചെയ്യുന്നതാകുന്നു സന്തതജ്വരം.

### സതതാദിജ്വരങ്ങൾ

അഹോരാത്രേസതതകോ
ദ്വൌകാലാവനുവൎത്തതേ
൭൨. അന്യേദ്യുഷ്കസ്ത്വഹോരാത്ര
മേകകാലംപ്രവൎത്തതേ
തൃതീയകസ്തൃതീയേഹ്നി
ചതുൎത്ഥേഹ്നിചതുൎത്ഥകഃ
൭൩. കേചിൽഭൂതാഭിഷംഗോത്ഥം
ബ്രുവതേവിഷമജ്വരം

സതതജ്വരം ഒരുപകലിന്റെയും രാത്രിയുടെയും കൂടയിൽ രണ്ടുപ്രാവശ്യം ഉണ്ടാകും. അന്യേദ്യുജ്വരം പകലൊ രാത്രിയിലൊ ഒരുപ്രാവശ്യം ഉണ്ടാകും. തൃതീയകജ്വരം മൂന്നാംദിവസം ഉണ്ടാകും. ചതുൎത്ഥകജ്വരം നാലാംദിവസം ഉണ്ടാകും. ചിലർ ഭൂതഗ്രഹാദിപീഡഹേതുവായിട്ടു ഉണ്ടാകുന്ന അഭിഷംഗജ്വരത്തെ വിഷമജ്വരമെന്നു പറയുന്നു.

## തൃതീയകജ്വരം.

കഫപിത്താത്രികഗ്രാഹീ
പൃഷ്ഠാദ്വാതകഫാത്മക
൩൪. വാതപിത്താച്ഛിരോഗ്രാഹീ
ത്രിവിധസ്സ്യാത്തൃതീയകഃ

തൃതീയകജ്വരത്തിങ്കൽ കഫപിത്തങ്ങൾക്കു അധികമായ കോപമുണ്ടെങ്കിൽ പനിത ണ്ടെല്ലിൽ വേദനയോടുകൂടി വ്യാപിക്കും വാതകഫങ്ങൾക്കു അധികമായ കോപമുണ്ടെങ്കി ൽ പൃഷ്ഠത്തിൽ വേദനയോടുകൂടി വ്യാപിക്കും വാതപിത്തങ്ങൾക്കു അധികമായ കോപം ഭ വിക്കുന്നു എങ്കിൽ ശിരസ്സിൽ വേദനയോടുകൂടി വ്യാപിക്കും. ഇങ്ങനെ തൃതീയകജ്വരം മൂന്നു വിധമാകുന്നു.

## ചാതുർത്ഥകജ്വരം

ചതുർത്ഥകോദർശയതി
പ്രഭാവംദ്വിവിധംജ്വരഃ
൩൫. ജംഘാഭ്യാംശ്ലൈഷ്മികംപൂർവം
ശിരസ്തോനിലസംഭവഃ

ചാതുർത്ഥകജ്വരത്തിന്നു രണ്ടുപ്രകാരം പ്രഭാവം (വേദനരൂപശക്തി) ഉണ്ട്- എങ്ങി നെ എന്നാൽ അതു കഫാധികമായിരുന്നാൽ ആദിയിൽ മുഴങ്കാലിൽ ആരംഭിച്ചിട്ടു പിന്നെ ശരീരങ്ങളിലൊക്കെയും വ്യാപിക്കും; വാതാധികമായിരുന്നാൽ മുമ്പെ ശിരസ്സിൽ തുടങ്ങീട്ടു അ നന്തരം അംഗങ്ങളിലൊക്കെയും വ്യാപിക്കും. സന്തതാദികളായ അഞ്ചുജ്വരങ്ങളുടേയും ഉത്ഭ വം മിക്കവാറും സന്നിപാതം ഹേതുവായിട്ടാകുന്നു എങ്കിലും വാതപിത്തകഫങ്ങളിൽവച്ച് ചി ലതിന് ആധിക്യമുണ്ടാകയാലാണ് അവകൾക്കു പൃഥക്കം നാമങ്ങൾ വിധിച്ചതു്. അവയി ൽ ചാതുർത്ഥകജ്വരത്തെക്കുറിച്ചു ഹാരീതൻ ഇപ്രകാരം പറയുന്നു. "ചതുർത്ഥകോനാമഗദോദാ രുണോവിഷമജ്വരഃ ശോഷണസ്സർവധാതൂനാം ബലവർണ്ണാഗ്നിനാശനഃ, ചാതുർത്ഥകമെന്ന രോ ഗം, ദാരുണമായ വിഷമജ്വരമാകുന്നു. ഇതു രസാദി ധാതുക്കളെ ശോഷിപ്പിക്കുന്നതും ബല ത്തേയും വർണ്ണത്തേയും അഗ്നിയേയും നശിപ്പിക്കുന്നതും ആകുന്നു. ചാതുർത്ഥകജ്വരത്തിന്നു പി ത്തപ്രാധാന്യമില്ലെന്നാകുന്നു ചിലരുടെ അഭിപ്രായം അതിലേക്കു താഴെക്കാണുന്ന ശ്ലോ കം പ്രമാണമാണ്. ഊർദ്ധ്വാകായമന്യസ്തു ഗൃഹ്ണാതിയഃപൂർവം സോനിലാത്മകഃ പൂർവം ഗൃഹ് ണാത്യധഃ കായംശ്ലേഷ്മപൂർവജ്വരശ്ചയഃ യാതൊരുജ്വരം ആദിയിൽ ഊർദ്ധ്വകായത്തെ ആശ്രയിച്ചിട്ടുണ്ടാകുന്നുവോ അതു വാതാധിക്യത്തോടുകൂടിയതാകുന്നു. യാതൊരു ജ്വരംആ ദിയിൽ അധഃകായത്തെ ആശ്രയിച്ചിട്ടുണ്ടാകുന്നുവോ അതു കഫാധിക്യത്തോടുകൂടിയതും ആകുന്നു. ചില ആചാര്യന്മാരുടെ അഭിപ്രായം ചാതുർത്ഥകജ്വരത്തിന്നും പിത്തപ്രാധാന്യ മുണ്ടെന്നാണ് അതിലേക്കു താഴെകാണുന്ന ശ്ലോകം പ്രമാണം. ഊർദ്ധ്വകായന്തു ഗൃ ഹ്ണാതിയഃപൂർവം സോനിലാത്മകഃ മദ്ധ്യകായന്തുഗൃഹ്ണാതി പൂർവംയസ്സ സപിത്തജഃ പൂ ർവംഗൃഹ്ണാത്യധഃകായം ശ്ലേഷ്മപൂർവശ്ചതുർത്ഥകഃ യാതൊരു ജ്വരം മുമ്പെ ശിരസ്സിൽതുട ങ്ങി സർവാംഗങ്ങളിലും വ്യാപിക്കുന്നുവോ അതു വാതപ്രധാനമായ ചാതുർത്ഥക ജ്വരമാകുന്നു. യാതൊന്നു മദ്ധ്യശരീരത്തിൽ തുടങ്ങി സർവാംഗങ്ങളിലും വ്യാപിക്കുന്നുവോ അതുപിത്തജമായ ചാതുർത്ഥകജ്വരമാകുന്നു. യാതൊന്നു ശരീരത്തിന്റെ അധോഭാഗത്തിൽ തുടങ്ങി സർവാംഗ ങ്ങളിലും വ്യാപിക്കുന്നുവോ അതു കഫപ്രാധാന്യത്തോടുകൂടിയ ചാതുർത്ഥകജ്വരമാകുന്നു. ചാതുർത്ഥക ജ്വരം മിക്കവാറും കഫവാതങ്ങൾ ഹേതുവായിട്ടുണ്ടാകുന്നതാണെന്നും അതിന്നു പിത്തപ്രധാ നതയില്ലെന്നുമാണ് ചരകാദികളുടെ അഭിപ്രായം

## ചതുർത്ഥകാദിജ്വര വിപര്യയങ്ങൾ

വിഷമജ്വരഏവാന്യ
ശ്ചതുർത്ഥകവിപര്യയഃ
൩൬. മദ്ധ്യേഹ്നിജ്വരയത്യാദൗ വന്തേചപരിമുഞ്ചതി

## (൫൨) ജ്വരനിദാനം

ചാതുർത്ഥകജ്വരത്തിന്നു വിപരീതമായ ജ്വരമുണ്ട്. എങ്ങിനെയെന്നാൽ ആദിയിൽ ഒരുദിവസം പനി ഇല്ലാതിരിക്കുകയും പിന്നെ രണ്ടുദിവസം ഉണ്ടായിരിക്കുകയും ഒടുവിൽ ഒരുദിവസം ഇല്ലാതിരിക്കുകയും ചെയ്യുന്നതാകുന്നു അസ്ഥിമജ്ജോഭയഗതേ ചാതുർത്ഥകവിപര്യയഃ ത്ര്യഹാദ്വ്യഹഃ ജ്വരയതിദിനമേകന്തുമുഞ്ചതി ദോഷങ്ങൾ അസ്ഥിയിലും മജ്ജയിലും ചെന്നിരുന്നാൽ ചാതുർത്ഥകജ്വരത്തിന്നു വിപരീതജ്വരമുണ്ടാകും. എങ്ങിനെയെന്നാൽ മൂന്നു ദിവസങ്ങളിൽ രണ്ടുദിവസം പനിച്ചിട്ടു ഒരുദിവസം പനിക്കാതിരിക്കും- ഇതത്രെ ചാതുർത്ഥകവിപര്യയം ചാതുർത്ഥകജ്വരത്തിന്നുള്ളതുപോലെ തൃതീയകാദിജ്വരങ്ങൾക്കും വിപര്യയങ്ങൾ ഉണ്ട് മദ്ധ്യത്തിൽ ഒരുദിവസം പനിച്ചിട്ടു ആദിയിലും അവസാനത്തിങ്കലും പനിക്കാതെ ഇരിക്കും. ഇതത്രെ തൃതീയകവിപര്യയം, പനി, ദിനരാത്രികളുടെ ഇടയിൽ രണ്ടു പ്രാവശ്യം വിട്ടുകയും ശേഷമുള്ള എല്ലാസമയവും ഉണ്ടായിരിക്കയും ചെയ്യുന്നതു സതതകജ്വരവിപര്യയം പനി, അഹോരാത്രം ഒരുപ്രാവശ്യം വിട്ടുനിന്നിട്ടു ശേഷം എല്ലാസമയവും ഉണ്ടായിരിക്കുന്നതു അന്യേദ്യുജ്വരവിപര്യയം.

### വാതബലാസകജ്വരലക്ഷണം-

൩൬. നിത്യംമന്ദജ്വരോരൂക്ഷഃ ശൂനകസ്തേനസീദതി
സ്തബ്ധാംഗഃശ്ലേഷ്മഭൂയിഷ്ഠോ നരോവാതബലാസകീ

വാതബലാസകം എന്ന ജ്വരത്തിങ്കൽ, എല്ലായ്പോഴും അല്പമായ പനിയും ശരീരത്തിന്നു രൂക്ഷതയും അധികമായ വീക്കവും തന്നിമിത്തം തളച്ചയും ഇളക്കമില്ലായ്കയും കഫാധിക്യവും ഭവിക്കും. ഈ ജ്വരം വാതകഫങ്ങൾ ഹേതുവായിട്ടു ഉണ്ടാകുന്നതാണെങ്കിലും കഫാധികമായിട്ടുള്ളതാണെന്നറിഞ്ഞുകൊള്ളണം. ഈ വാതബലാസകജ്വരം കംഭകാമിലയാണെന്നും പിത്താധികമായിട്ടുള്ളതാണെന്നും ചിലർ പറയുന്നു. പിത്താധികമായിട്ടുള്ളതല്ലെന്നും സുശ്രുതാചാര്യർ താഴെപ്പറയുന്ന ശ്ലോകംകൊണ്ടു സ്ഥിരപ്പെടുത്തിയിരിക്കുന്നു പ്രലേപകാവാതബലാസകംവാ കഫാധികത്വാൽ പ്രവദന്തിതജ്ഞഃ പ്രലേപകജ്വരവും വാതബലാസകജ്വരവും കഫാധികങ്ങളായിട്ടുള്ളവയാണെന്നു വിദ്വാന്മാർ പറയുന്നു എന്നിതിന്റെ സാരം. വാതബലാസകജ്വരത്താൽ പീഡിതന്നു ശരീരമയ നീരുണ്ടാകുന്നും തന്നിമിത്തം വളരെ കഷ്ടതയനുഭവിക്കാനും സംഗതിയാകും "ശൂനകസ്തേനസീദതി" എന്നുള്ളതിന്നു ശൂനഃ കൃച്ഛ്രേണസീദതി എന്നു പാഠാന്തരമുണ്ട്.

### പ്രലേപകജ്വരലക്ഷണം.

൩൭. പ്രലിമ്പന്നിവഗാത്രാണി ഘർമ്മേണഗൌരവേണവാ
മന്ദജ്വരവിലേപീചസശീതസ്യാൽ പ്രലേപകഃ

പ്രലേപകജ്വരത്തിന്നു, ശരീരത്തിന്നു വളരെ കനവും വിയർപ്പും ശരീരത്തിൽ തേയ്ക്കുന്നുവൊ എന്നു തോന്നുമാറു പീഡയും അല്പമായ പനിയും ശൈത്യവും ഉണ്ടാകും പ്രലേപകജ്വരം കഫപിത്തങ്ങൾ ഹേതുവായിട്ടുണ്ടാകുന്നതാണ് ചിലർ സന്നിപാതം ഹേതുവായിട്ടുണ്ടാകുന്നക്ഷയത്തിങ്കൽ ഈവകലക്ഷണങ്ങൾ കാണുകകൊണ്ടുത്രിദോഷജമാണെന്നുപറയുന്നു.

### വിഷമജ്വരവിശേഷം.

൩൯. വിദഗ്ദ്ധേന്നരസേദേഹേ ശ്ലേഷ്മപിത്തവ്യവസ്ഥിതേ
തേനാർദ്ധംശീതളംദേഹേ ചാർദ്ധഞ്ചോഷ്ണംപ്രജായതേ

അന്നരസത്തിന്നു ദുഷ്ടത നേരിടുന്ന സമയം പിത്തവും കഫവും ദുഷിച്ചുവെവ്വേറെ നില്ക്കും. അപ്പോൾ കഫം ഹേതുവായിട്ടു പകുതിശരീരത്തിന്നു ശൈത്യവും പിത്തം ഹേതുവായിട്ടു പകുതിശരീരത്തിന്നു ഉഷ്ണവും ഉണ്ടാകും ഇതു അർദ്ധനാരീശ്വരാകാരമായിട്ടൊ നരസിംഹാകാരമായിട്ടോ ഇരിക്കും

൪൦. കായേദുഷ്ടംയദാപിത്തം ശ്ലേഷ്മാചാന്തേവ്യവസ്ഥിതഃ
തേനോഷ്ണത്വംശരീരസ്യ ശീതതാഹസ്തപാദയോഃ

പിത്തം ശരീരത്തിന്റെ അന്തർഭാഗത്തിങ്കൽ നിന്നു ദുഷിക്കുകയും കഫം കൈകാലുകളിൽ നിന്നു ദുഷിക്കുകയും ചെയ്ക ഹേതുവായിട്ടു ശരീരത്തിന്നു ഉഷ്ണവും കൈകാലുകൾക്കു ശൈത്യവും ഉണ്ടാകും ഇതും ഒരുവക വിഷമജ്വരമാകുന്നു.

൫൯. കായേ ശ്ലേഷ്മാ യദാ ദുഷ്ടഃ പിത്തം ശാഖാസു വ്യവസ്ഥിതം
ശീതത്വം തേന ഗാത്രാണാമുഷ്ണത്വം ഹസ്തപാദയോഃ

കഫം ശരീരത്തിന്റെ ഉള്ളിൽനിന്നു ദുഷിക്കയും പിത്തം കൈകാലുകളിൽനിന്നു ദുഷിക്കയും ചെയ്യുമ്പോൾ ശരീരത്തിനു ശൈത്യവും കൈകാലുകൾക്കു ഉഷ്ണവും ഉണ്ടാകും ഈ ജ്വരം മേല്പറഞ്ഞ ജ്വരത്തിന്റെ വിപരീതജ്വരമാകുന്നു.

൬൦. ത്വക്സ്ഥൌ ശ്ലേഷ്മാനിലൌ ശീതമാദൌ ജനയതോ ജ്വരേ
തയോഃ പ്രശാന്തയോഃ പിത്തമന്തേ ദാഹം കരോതി ച.

൬൧. കരോത്യാദൌ തഥാ പിത്തം ത്വക്സ്ഥം ദാഹമതീവ ച
തസ്മിൻ പ്രശാന്തേ ത്വിതരൌ കുരുതഃ ശീതമന്തതഃ

൬൨. ദ്വാവേതൌ ദാഹശീതാദി ജ്വരൌ സംസർഗ്ഗജൌ സ്മൃതൌ
ദാഹപൂർവ്വസ്തയോഃ കഷ്ടഃ കൃച്ഛ്രസാദ്ധ്യതമശ്ച സഃ

കഫവും വാതവും രസധാതുവിൽ നിന്നിട്ടു മുമ്പെ ശൈത്യത്തെ ഉണ്ടാക്കുകയും അതു ശമിച്ചതിന്റെ ശേഷം പിത്തം ഉഷ്ണത്തെ ഉണ്ടാക്കുകയും ചെയ്യും ഈ ജ്വരത്തിനു ശീതാദി എന്നു പേർ പിത്തം രസധാതുവിൽനിന്നിട്ടു മുമ്പെ ഏററവും ഉഷ്ണത്തെ ഉണ്ടാക്കുകയും അതു ശമിച്ചതിന്റെ ശേഷം വാതകഫങ്ങൾ ശൈത്യത്തെ ഉണ്ടാക്കുകയും ചെയ്യും ഈ ജ്വരത്തിന്റെ പേർ ദാഹാദിയെന്നാകുന്നു ശീതാദിയെന്നും ദാഹാദിയെന്നും ഉള്ള ഈ രണ്ടു ജ്വരങ്ങളും സംസർഗ്ഗം ഹേതുവായിട്ടുണ്ടാകുന്നവയാകുന്നു അവയിൽ ദാഹാദി കഷ്ടം ഏററവും കൃച്ഛ്രസാദ്ധ്യവുമാകുന്നു ശീതാദി, സാദ്ധ്യമാണെന്നു അർത്ഥവശാലും സിദ്ധിച്ചു വിഷമജ്വരങ്ങളിൽ പുനരാവൃത്തി ഹേതുവായിട്ടു ദോഷപ്രശാന്തി വരിക്കുന്നില്ലം, എന്നു സുശ്രുതത്തിൽ പറയുന്നു; ശ്ലോകം സഹാപി വിഷമോ ദേഹം നരേണ ചിരേണ മുഞ്ചതി ഗ്ലാനി ഗൌരവകാർശ്യേഭ്യഃ സയസ്മാന്ന വിമുച്യതെ വേഗേ തു സമതിക്രാന്തെ ഗതോയമിതി ലക്ഷ്യതെ ധാത്വന്തരസ്ഥോ ലീനത്വാൽ സൌക്ഷ്മ്യാന്നൈവോപലഭ്യതെ വിഷമജ്വരം ദേഹത്തിങ്കൽ നിന്നു ഒരിക്കലും വേർപെടുന്നില്ല തളർച്ച, കനം, കൃശത്വം ഇതുകൾ അതിന്റെ ലക്ഷണങ്ങളായിട്ടു നിന്നുകൊള്ളും ജ്വരത്തിന്റെ വേഗം പോകുമ്പോൾ ജ്വരം വിട്ടുപോയി എന്നു തോന്നും എന്നാൽ അതു ധാതുക്കളുടെ ഉള്ളിൽ ലയിച്ചിരിക്ക ഹേതുവായിട്ടും സൂക്ഷ്മത ഹേതുവായിട്ടും കാണപ്പെടുന്നില്ലെന്നു മാത്രമേ ഉള്ളു.

രസാദിധാതുഗതജ്വരലക്ഷണങ്ങൾ.

൬൩. ഗുരുതാ ഹൃദയോത്ക്ലേശഃ സദനം ഛർദ്ദ്യരോചകൌ
രസസ്ഥേ തു ജ്വരേ ലിംഗം ദൈന്യം ചാസ്യോപജായതേ.

രസധാതുവിൽ സ്ഥിതിചെയ്യുന്ന ജ്വരത്തിന്നു ദേഹത്തിന്നു കനവും ഹൃദയത്തിന്നു പദ്രവകരമായ ഓക്കാനവും അഗ്നിമാന്ദ്യവും ഛർദ്ദിയും അരുചിയും മനസ്സിന്നു തളർച്ചയും ഉണ്ടാകും.

൬൪. രക്തനിഷ്ഠീവനം ദാഹോ മോഹച്ഛർദ്ദനവിഭ്രമൌ
പ്രലാപഃ പിടകാ തൃഷ്ണാ രക്തപ്രാപ്തേ ജ്വരേ നൃണാം.

രക്തത്തിൽ നില്ക്കുന്നതായ ജ്വരത്തിന്നു രക്തം തുപ്പും ഉഷ്ണവും മോഹവും ഛർദ്ദിയും തലതിരിച്ചിലും ഉണ്ടാകും പ്രലാപവും ശരീരത്തിൽ ചെറിയ കുരുക്കളും തണ്ണീർദാഹവും ഉണ്ടാകും.

൬൫. പിണ്ഡികോദ്വേഷ്ടനം തൃഷ്ണാ സൃഷ്ടമൂത്രപുരീഷതാ
ഊഷ്മാന്തർദ്ദാഹവിക്ഷേപൌ ഗ്ലാനിസ്സ്യാന്മാംസഗേ ജ്വരേ.

മാംസത്തിൽ നിൽക്കുന്നതായ ജ്വരത്തിന്നു, കാൽവണ്ണയുരുണ്ടുകയറുകയും തണ്ണീർദാഹവും മലമൂത്രങ്ങളുടെ അധികമായ പ്രവൃത്തിയും പുറത്തും ഉള്ളിലും ചൂടും കൈകാലുകൾക്കു ഇളക്കവും ക്ഷീണഭാവവും ഉണ്ടാകും "ഊഷ്മാന്തർമ്മോഹവിക്ഷേപൌ" എന്നു പാഠാന്തരമുണ്ടു്.

## (൨൦) ജ്വരനിദാനം

൩൮. ഭൃശംസ്വേദസ്തൃഷാമൂർച്ഛാ പ്രലാപച്ഛർദ്ദിരേവച
ദൌർഗ്ഗന്ധ്യാരോചകൌഗ്ലാനി ർമ്മേദസ്ഥേചാസഹിഷ്ണുതാ

മേദസ്സിൽ നിൽക്കുന്നതായ ജ്വരത്തിന്നു അധികമായ വിയർപ്പും തണ്ണീർദാഹവും ഇന്ദ്രിയസാദവും ഉണ്ടാകും പ്രലാപവും ഛർദ്ദിയും ദുർഗ്ഗന്ധവും അരുചിയും ക്ഷീണവും അസഹനീയമായ വേദനയും ഭവിക്കും.

൩൯. ഭേദോസ്ഥ്നാംകൂജനംശ്വാസോ വിരേകച്ഛർദ്ദിരേവച
വിക്ഷേപണഞ്ചഗാത്രാണാം മേദസ്ഥിഗതേജ്വരേ

അസ്ഥിയിൽ നില്ക്കുന്നതായ ജ്വരത്തിന്നു എല്ലുകൾ പിളൎന്നുപോകുന്നുവോ എന്നു തോന്നുകയും പക്ഷികളുടെ ശബ്ദത്തെപ്പോലെയുള്ള ശബ്ദം പുറപ്പെടുവിക്കയും ചെയ്യും അധികമായ ശ്വാസവും അതിസാരവും ഛർദിയും ഉണ്ടാകും കൈകാലുകൾ എടുത്തിടും.

൪൦. തമഃപ്രവേശനംഹിക്കാ കാസശ്ശൈത്യംവമിസ്തഥാ
അന്തർദ്ദാഹോമഹാശ്വാസോ മൎമ്മഭേദശ്ചമജ്ജഗേ

മജ്ജാഗതമായ ജ്വരത്തിങ്കൽ ഇരുട്ടത്തിരിക്കുന്നതായി തോന്നും ഇക്കിളും കുരയും തണുപ്പും ഛർദിയും ഉള്ളിൽ ചൂടും വലുതായ ശ്വാസവും ഉണ്ടാകും ഹൃദയം പിളൎന്നുപോകുന്നതായിട്ടു തോന്നും.

൪൧. മരണംപ്രാപ്നുയാത്തത്ര ശുക്ലസ്ഥാനഗതേജ്വരേ
ശേഫസഃസ്തബ്ധതാമോക്ഷഃ ശുക്രസ്യതുവിശേഷതഃ

ശുക്ലസ്ഥാനഗതമായ ജ്വരത്തിങ്കൽ, മരണം ഭവിക്കാം; ലിംഗം സ്തംഭിക്കും; ശുക്ലത്തിന്റെ ബാഹുല്യം ഹേതുവായിട്ടു ശുക്ലം സ്രവിക്കയുംചെയ്യും ആ ശുക്ലം രക്തസമ്മിശ്രമായിട്ടു വരാം: ഇവിടെ ശുക്ലസ്ഥാനം എന്നുള്ള പദത്തെ ശുക്ലവും തൽസ്ഥാനവും എന്നു വ്യാഖ്യാനിക്കണം; ശുക്ലത്തിന്റെ സ്ഥാനം എന്നു പറയുന്നതു അയുക്തമാണു്, എന്തെന്നാൽ ശുക്ലം എല്ലാദേഹത്തിങ്കലും വ്യാപിച്ചിരിക്കുന്നതിനാൽ അതിന്നു പ്രത്യേകം ഒരു സ്ഥാനമില്ല. അതിന്നു പ്രമാണം യഥാപയസിസൎപ്പിസ്തു ഗുഡശ്ചേക്ഷുരസേയഥാ ശരീരേഷുതഥാന്വേണാം ശുക്ലംവിദ്യാൽ ഭിഷഗ്വരഃ സാരം പാലിൽ നെയ്യു്, എങ്ങിനെയിരിക്കുന്നുഎന്നും കരിമ്പിൻ നീരിൽ ശൎക്കര എങ്ങിനെയിരിക്കുന്നുഎന്നുംഉള്ള ചോദ്യങ്ങൾക്കു ബുദ്ധികളുടെ സംയോഗം മനസ്സിലായിട്ടില്ലാത്തവൎക്കു ശരിയായ ഉത്തരംപറവാൻ സാധിക്കയില്ല അതർ, പാലിൽ നോക്കിയാൽ നോക്കുന്നടത്തൊക്കയും പാലല്ലാതെ നെയ്യ് കാണുകയില്ല കരിമ്പിൻനീരിൽ നോക്കിയാൽ നോക്കുന്നിടത്തൊക്കയും കരിമ്പിൻനീരല്ലാതെ ശൎക്കരയും കാണുകയില്ല പാലിൽ നെയ്യും കരുമ്പിന്നീരിൽ ശൎക്കരയും സൎവ്വവ്യാപിയായിട്ടു സൂക്ഷ്മതയോടുകൂടിലയിച്ചിരിക്കുന്നു എന്നു മനസ്സിലാകുമ്പോൾ മനുഷ്യശരീരത്തിൽ ശുക്ലവും സൎവ്വവ്യാപിയായിട്ടു സൂക്ഷ്മതയോടുകൂടിലയിച്ചിരിക്കുന്നു എന്നു മനസ്സിലാകും ഇതുകൊണ്ടു ശുക്ലത്തിന്നു പ്രത്യേകം ഒരു സ്ഥാനമില്ലെന്നു ഗ്രഹിക്കാം.

### പ്രാകൃതജ്വരവും വൈകൃതജ്വരവും.

൪൨. വൎഷാശരദ്വസന്തേഷു വാതാദ്യൈഃപ്രാകൃതഃക്രമാൽ
വൈകൃതോന്യസ്സദുസ്സാധ്യഃ പ്രാകൃതശ്ചാനിലോത്ഭവഃ

വൎഷൎത്തുവിങ്കൽ വാതം ഹേതുവായിട്ടുണ്ടാകുന്ന ജ്വരവും ശരദൃതുവിങ്കൽ പിത്തം ഹേതുവായിട്ടുണ്ടാകുന്ന ജ്വരവും വസന്തൎത്തുവിങ്കൽ കഫം ഹേതുവായിട്ടുണ്ടാകുന്ന ജ്വരവും പ്രാകൃതജ്വരമാകുന്നു. പ്രാകൃതജ്വരത്തിന്നു വിപരീതമായിട്ടുള്ളതു വൈകൃതജ്വരം അതെങ്ങിനെ എന്നാൽ വൎഷൎത്തുവിങ്കൽ പിത്തം ഹേതുവായിട്ടുണ്ടാകുന്ന ജ്വരവും ശരദൃതുവിങ്കൽ കഫം ഹേതുവായിട്ടുണ്ടാകുന്ന ജ്വരവും വസന്തൎത്തുവിങ്കൽ വാതം ഹേതുവായിട്ടുണ്ടാകുന്ന ജ്വരവും വൈകൃതജ്വരമാകുന്നു വൈകൃതജ്വരവും പ്രായേണ വാതഹേതുകമായിരിക്കുന്ന പ്രാകൃതജ്വരവും ദുഃഖസാദ്ധ്യമാകുന്നു പ്രാകൃതജ്വരം, സുഖസാദ്ധ്യമാണെന്നു ഇതിന്റെ അൎത്ഥവശാലും പ്രാകൃതസ്സുഖസാദ്ധ്യസ്തുവസന്തശരദുത്ഭവഃ വസന്തൎത്തുവിങ്കലും ശരദൃതുവിങ്കലുംഉണ്ടാകുന്ന പ്രാകൃതജ്വരം സുഖസാദ്ധ്യമാണെന്നുള്ള പ്രമാണവചനത്താലും സിദ്ധിച്ചു-

## ജ്വരനിദാനം (പ. ഫ)

൫൩. വർഷാസു മാരുതോ ദുഷ്ടഃ പിത്തശ്ലേഷ്മാന്വിതോ ജ്വരം
കുര്യാൽ പിത്തഞ്ച ശരദി തസ്യ ചാനുബലഃ കഫഃ
൫൪. തൽപ്രകൃത്യാ വിസർഗ്ഗാച്ച തത്ര നാനശനാൽ ഭയം
കഫോ വസന്തേ തമപി വാതപിത്തം ഭവേദനു.

വർഷകാലത്തിൽ വാതം ദുഷിച്ചിട്ടു കഫപിത്തങ്ങളോടുകൂടി ജ്വരത്തെ ഉണ്ടാക്കും ശരൽക്കാലത്തിങ്കൽ പിത്തം ദുഷിച്ചിട്ടും ജ്വരത്തെ ഉണ്ടാക്കും. അതിന്നു കഫം സഹായമായി നില്ക്കുകയും ചെയ്യും. കഫം സൌമ്യഗുണമാകയാലും കാലം ബലദാതാവാകയാലും അവിടെ രോഗിയെ ഉപവസിപ്പാനായിക്കൊണ്ടു വൈദ്യൻ ഭയപ്പെടേണ്ട. കഫം വസന്തങ്കൽ ദുഷിച്ചു വാതപിത്തങ്ങളോടുകൂടെ ജ്വരത്തെ ഉണ്ടാക്കും.

൫൫- കാലേ യഥാസ്വം സർവ്വേഷാം പ്രവൃത്തിർവൃദ്ധിരേവ വാ
നിദാനോക്താനുപശയോ വിപരീതോപശായിതാ.

അതാതു ദോഷത്തിന്റെ കാലങ്ങളിൽ എല്ലാ ജ്വരങ്ങൾക്കും ഉല്പത്തിയോ, വർദ്ധനയോ ഉണ്ടാകും വാതജ്വരാദികൾക്കു വാതാദിദോഷങ്ങളുടെ കോപത്തിന്നു കാരണങ്ങളായി പറയപ്പെട്ട തിക്തോഷ്ണകഷായാദികൾകൊണ്ടു വർദ്ധനയും തിക്തോഷ്ണകഷായാദികൾക്കു വിപരീതങ്ങളായിരിക്കുന്നവയെക്കൊണ്ടു ശമനവും ഭവിക്കും മേല്പറയപ്പെട്ട ജ്വരങ്ങളിൽ വച്ചു സംപ്രാപ്തിവശാൽ ചിലതു അന്തർവ്വേഗമായിട്ടും ചിലതു ബഹിർവ്വേഗമായിട്ടും ഉണ്ടാകും

### അന്തർവ്വേഗജ്വരലക്ഷണം

൫൬. അന്തർദ്ദാഹോഽധികസ്തൃഷ്ണാ പ്രലാപശ്വസനം ഭ്രമഃ
സന്ധ്യസ്ഥിശൂലമസ്വേദോ ദോഷവർച്ചോവിനിഗ്രഹഃ
൫൭. അന്തർവ്വേഗസ്യ ലിംഗാനി ജ്വരസ്യൈതാനി ലക്ഷയേൽ

അന്തർവ്വേഗജ്വരത്തിന്ന് അന്തർദ്ദാഹവും അധികമായ തൃഷ്ണീർദ്ദാഹവും ഉണ്ടാകും: പ്രലാപവും ശ്വാസവും തലതിരിച്ചിലും സന്ധികളിലും അസ്ഥികളിലും വേദനയും വിയർപ്പില്ലായ്കയും മലബന്ധവുമുണ്ടാകും. ഈ ജ്വരം കൃച്ഛ്രസാദ്ധ്യമാകുന്നു. ചിലതു അസാദ്ധ്യമായിട്ടും വരാം. "ഗംഭീരതീക്ഷ്ണവേഗാർത്തം ജ്വരിതം പരിവർജ്ജയേൽ" ഗംഭീരമായി തീക്ഷ്ണമായിരിക്കുന്ന വേഗം ഹേതുവായിട്ടു പരവശനായിരിക്കുന്ന ജ്വരരോഗിയെ ഉപേക്ഷിക്കണമെന്നു സുശ്രുതത്തിലും കാണുന്നു.

### ബഹിർവ്വേഗജ്വരലക്ഷണം.

സന്താപോഽഭ്യധികോ ബാഹ്യസ്തൃഷ്ണാദീനാഞ്ച മാർദ്ദവം
൫൮. ബഹിർവ്വേഗസ്യ ലിംഗാനി സുഖസാദ്ധ്യത്വമേവ ച

ബഹിർവ്വേഗജ്വരത്തിന്നു പുറത്തു അധികമായ ഉഷ്ണവും അല്പമായ വെള്ളദാഹവും അല്പമായ പ്രലാപവും അല്പമായ ശ്വാസവും അല്പമായ ഭ്രമവു ഉണ്ടാകും. ഇതു സുഖസാദ്ധ്യമാകുന്നു.

### ആമജ്വരലക്ഷണം.

ലാലാപ്രസേകോ ഹൃല്ലാസ ഹൃദയാശുദ്ധ്യരോചകാഃ
൫൯. തന്ദ്രാലസ്യാവിപാകാസ്യ വൈരസ്യം ഗുരുഗാത്രതാ
ക്ഷുന്നാശോ ബഹുമൂത്രത്വം സ്തബ്ധതാ ബലവാൻ ജ്വരഃ
൬൦. ആമജ്വരസ്യ ലിംഗാനി ന ദദ്യാത്തത്ര ഭേഷജം
ഭേഷജം ഹ്യാമദോഷസ്യ ഭൂയോ ജ്വലയതി ജ്വരം.

ആമജ്വരത്തിന്നു വായിൽനിന്നു വെള്ളം ഒഴുകും നെഞ്ഞു കലിക്കും. ഹൃദയത്തിന്നു അശുദ്ധിയും അരുചിയും മടിയും ക്ഷീണവും ദഹനക്കുറവും ഉണ്ടാകും. വായ്ക്കു രസമുണ്ടാകയില്ല ശരീരത്തിന്നു കനമുണ്ടാകും. വിശപ്പുണ്ടാകയില്ല വളരെ മൂത്രം പോകും ശരീരം സ്തംഭിക്കും. ജ്വരത്തിന്നു വേഗം കൂടും. ഈ ആമജ്വരത്തിന്നു ഔഷധം കൊടുത്താൽ ജ്വരം പിന്നെയും വർദ്ധിച്ചുവരുമെന്നറിക.

## (൨൧) ജ്വരനിദാനം

### പച്യമാനജ്വരലക്ഷണം.

൧൧. ജ്വരവേഗോധികസ്തൃഷ്ണാ പ്രലാപശ്ശ്വാസസംഭ്രമഃ
മലപ്രവൃത്തിരുൽക്ലേശഃ പച്യമാനസ്യലക്ഷണം.

പച്യമാനജ്വരത്തിങ്കൽ ജ്വരത്തിന്നു വളരെ വേഗവും തണ്ണീർദാഹവും പ്രലാപവും വായുക്ഷോഭവും തലതിരിച്ചിലും ഉണ്ടാകും- മലാപാകം ദോഷങ്ങൾക്കു സ്ഥാനഭ്രംശവും ഭവിക്കും.

### നിരാമജ്വരലക്ഷണം.

൧൨. ക്ഷുൽക്ഷാമതാലഘുതാചൈവ ഗാത്രാണാംജ്വരമാർദ്ദവം
ദോഷപ്രവൃത്തിരുത്സാഹോ നിരാമജ്വരലക്ഷണം.

നിരാമജ്വരത്തിങ്കൽ, വിശപ്പും അവയവങ്ങൾക്കു ലാഘവവും അല്പമായ ജ്വരവും ദോഷപ്രവൃത്തിയും ഉത്സാഹവുമുണ്ടാകും ജ്വരംതുടങ്ങി ഏഴുദിവസംകഴിഞ്ഞാൽ അതു നിരാമജ്വരമാകുന്നു. അതിനെപ്പററിയുള്ള ഹരിശ്ചന്ദ്രവചനം താഴെചേക്കുന്നു. "സപ്താഹേനൈവ പച്യന്തേസപ്തധാതുഗതാമലാഃ നിരാമശ്ചാപ്യതഃ പ്രോക്തോ ജ്വരഃപ്രായോഷ്ടമേഹനി" രസാദിധാതുക്കളിൽ പ്രാപിച്ചതായ ദോഷങ്ങൾ ഏഴു ദിവസം കൊണ്ടു പക്വതയെ പ്രാപിക്കുന്നു. അതു ഹേതുവായിട്ടു ജ്വരം എട്ടാംദിവസം മിക്കവാറും നിരാമമായിട്ടും തീരുന്നു

### സാദ്ധ്യജ്വരലക്ഷണം.

൧൩. ബലവത്സ്വല്പദോഷേഷു ജ്വരസ്സാദ്ധ്യോനുപദ്രവഃ

ബലവാന്മാൎക്കു അൽപദോഷവശാൽ ഉണ്ടായതും കാസാദ്യുപദ്രവവ്യാധികളോടുകൂടാത്തതുമായ ജ്വരം, സാദ്ധ്യമാകുന്നു. കാസാദ്യുപദ്രവവ്യാധികളെപ്പററിയുള്ള പ്രമാണവചനം ഇവിടെ ചേക്കുന്നു. 'കാസേമൂർച്ഛാരുചിഃഛർദ്ദിസ്തൃഷ്ണാതിസാരവിൾഗ്രഹഃ ഹിക്കാശ്വാസാംഗഭേദശ്ച ജ്വരസ്യോപദ്രവാദശ,, ചുമ, ഇന്ദ്രിയസാദം അരുചി ഛർദ്ദി തണ്ണീർദാഹം, അതിസാരം, മലബന്ധം, ഇക്കിൾ, വായുക്ഷോഭം, ശരീരം പിളൎന്നുപോകുന്നുവെന്നു തോന്നുമാറുള്ള പീഡ ഇതുകൾ ജ്വരത്തിന്റെ ഉപദ്രവവ്യാധികളാകുന്നു.

### അസാദ്ധ്യജ്വരലക്ഷണം.

ഹേതുഭിർബഹുഭിർജ്ജാതോ ബലിഭിർബഹുലക്ഷണഃ
൧൪. ജ്വരഃ പ്രാണാന്തകൃദ്യശ്ച ശീഘ്രമിന്ദ്രിയനാശനഃ
ജ്വരക്ഷീണസ്യശൂനസ്യ ഗംഭീരോദൈർഘരാത്രികഃ
൧൫. അസാദ്ധ്യോബലവാന്യശ്ച കേശസീമന്തകൃജ്ജ്വരഃ

ബലമുള്ളവയായ അനേകഹേതുക്കളെക്കൊണ്ടു ഉണ്ടായതും വളരെ ലക്ഷണങ്ങളോടു കൂടിയതുമായ ജ്വരം മരിപ്പിക്കുന്നതാകുന്നു സംഭവിച്ച ഉടനെ ചികിത്സിക്കപ്പെട്ടിരുന്നാലും കണ്ണു മൂക്കു ചെവി തുടങ്ങിയുള്ള ജ്ഞാനേന്ദ്രിയങ്ങൾക്കൊ കൈകാൽതുടങ്ങിയുള്ള കർമ്മേന്ദ്രിയങ്ങൾക്കൊ ഇവയിൽ ചിലതിന്നോ നാശം ഭവിപ്പിക്കുന്നതായ ജ്വരവും അസാദ്ധ്യമാകുന്നു. ശക്തിക്ഷയമുള്ളവന്നു ഉണ്ടാകുന്ന ജ്വരവും അന്തർദ്ധാതുവിൽ നിൽക്കുന്നതായ ജ്വരവും അല്ലെങ്കിൽ അന്തർവ്വേഗജ്വരവും വളരെക്കാലം നില്ക്കുന്നതായ ജ്വരവും അസാദ്ധ്യമാകുന്നു. ജ്വരം പ്രബലമായിരിക്കുമ്പോൾ കാരണംകൂടാതെ തലമുടികീറുന്നു എങ്കിൽ ആ ജ്വരവും അസാദ്ധ്യമാണു്.

### ഗംഭീരജ്വരലക്ഷണം.

ഗംഭീരസ്തുജ്വരോജ്ഞേയോ ഹ്യന്തർദ്ദാഹേനതൃഷ്ണയാ
൧൬. ആനദ്ധത്വേനദോഷാണാം ശ്വാസകാസോൽഗമേനച

ഗംഭീരജ്വരത്തിന്നു ഉള്ളിൽ വളരെ ഉഷ്ണവും തണ്ണീർദാഹവും മലബന്ധവും അധികമായ ശ്വാസവും കാസവും ഉണ്ടാകും.

## ജ്വരനിദാനം (൩൮)

### അസാദ്ധ്യജ്വരലക്ഷണം.

ആരംഭാദ്വിഷമോയസ്തു യശ്ചദീർഘരാത്രികഃ
൭. ക്ഷീണസ്യചാതിരൂക്ഷസ്യ ഗംഭീരോയസ്യഹന്തിതം
വിസംജ്ഞസ്താമ്യതേയസ്തു ശേതേനിപതിതോപിവാ
൮. ശീതാർദ്ദിതോന്തരുഷ്ണശ്ച ജ്വരേണമ്രിയതേനരഃ
യോഹൃഷ്ടരോമാരക്താക്ഷോ ഹൃദിസംഘാതശൂലവാൻ
൯. വക്ത്രേണചൈവോച്ഛ്വസതി തംജ്വരോഹന്തിമാനവം
ഹിക്കാശ്വാസതൃഷായുക്തം മൂഢംവിഭ്രാന്തലോചനം
൰. സന്തതോച്ഛ്വാസിനംക്ഷീണ നരംക്ഷപയതിജ്വരഃ
ഹതപ്രഭേന്ദ്രിയംക്ഷീണം മരോചകനിപീഡിതം
൰൧. ഗംഭീരംതീക്ഷ്ണവേഗാർത്തം ജ്വരിതംപരിവർജ്ജയേൽ

ആരംഭംമുതൽ വിഷമമായജ്വരം അസാദ്ധ്യമാകുന്നു ഇതുകൊണ്ടു എല്ലായ്പോഴും ജ്വരമുള്ളവനെന്നും ജ്വരമുക്തനെന്നും അപചാരാദിഹേതുവായിട്ടുണ്ടാകുന്ന വിഷമജ്വരം അസാദ്ധ്യമാണെന്നു വരുന്നു. അധികമായ ക്ഷീണവും രൂക്ഷതയും ഉള്ളവനു അന്തർവ്വേഗജ്വരം ഉണ്ടാകയും വളരെദിവസം നിൽക്കുകയും ചെയ്യുന്നതായാൽ അതു മൃത്യുകരമാകുന്നു. യാവനൊരുത്തൻ ജ്വരപീഡിതനായിട്ടു മോഹിക്കുകയും കിടക്കുകയും വീഴുകയും പുറത്തു ശൈത്യം ഹേതുവായിട്ടും അകത്തുഷ്ണംഹേതുവായിട്ടും കഷ്ടപ്പെടുകയുംചെയ്യുന്നുവൊ അവൻ മരിക്കും. രോമാഞ്ചം ഉണ്ടാക, കണ്ണുകൾ ചുവന്നിരിക്ക അഷ്ഠീലികാദിരോഗങ്ങൾ ഉള്ളവക്കെന്നപോലെ ഹൃദയത്തിൽ വേദനയുണ്ടായിരിക്കുക, വായിൽ കൂടി ശ്വാസം പുറപ്പെടുക ഈവക ലക്ഷണങ്ങൾ ഉള്ള ജ്വരരോഗി മരിക്കുമെന്നറിഞ്ഞുകൊള്ളണം ഇക്കിൾ ശ്വാസം തണ്ണീർദാഹം മോഹം ഭ്രമത്തോടുകൂടി നോക്കുകയും കണ്ണുരുട്ടുകയും ചെയ്ക, എല്ലായ്പൊഴും മുഖത്തുടെ ശ്വാസംവിടുക ക്ഷീണിക്കുക ഈവക ലക്ഷണങ്ങൾ ഉള്ള ജ്വരരോഗി മരിക്കുമെന്നറിയണം. ചക്ഷുരാദി ഇന്ദ്രിയങ്ങൾക്കു അതതുവിഷയങ്ങളെ ഗ്രഹിക്കാൻ ശക്തിയില്ലാതിരിക്കുക, അതുകളുടെ പ്രഭ നശിക്കുക, ക്ഷീണിക്കുക അരുചിനിമിത്തം ആഹാരസാധനങ്ങളെ വെറുക്കുക അന്തർവ്വേഗംകൊണ്ടും അതിതീക്ഷ്ണമായിരിക്കുന്ന വേഗം കൊണ്ടും പരവശപ്പെടുക ഈവക ലക്ഷണങ്ങളുള്ള ജ്വരരോഗിയെ വൈദ്യൻ ഉപേക്ഷിക്കേണ്ടതാകുന്നു.

ജ്വരത്തിനു ധാതുപാകലക്ഷണമുണ്ടായാൽ രോഗി, മരിക്കുമെന്നും മലപാകലക്ഷണമുണ്ടായാൽ ജ്വരം ശമിക്കുമെന്നും അറിയണം ധാതുപാകലക്ഷണത്തെപ്പററിയുള്ള പ്രമാണവചനം ഇവിടെ ചേർക്കുന്നു "നിദ്രാനാശോഹൃദിസ്തംഭോവിഷ്ടംഭോഗൌരവാരുചി അരതിർബലഹാനിശ്ചധാതൂനാം പാകലക്ഷണം" ധാതുപാകജ്വരത്തിനു നിദ്രാഭംഗവും, ഹൃദയം സ്തംഭിക്കുകയും മലബന്ധവും ശരീരത്തിന്നു കനവും അരുചിയും അസ്വാസ്ഥ്യവും ബലക്ഷയവുമുണ്ടാകും. ദോഷപ്രകൃതിവൈകല്യം ലഘുതാജ്വരദേഹയോഃ ഇന്ദ്രിയാണാംചവൈമല്യം ദോഷാണാം പാകലക്ഷണം മലപാകജ്വരത്തിങ്കൽ വാതാദിദോഷങ്ങൾക്കു സ്വഭാവവികൃതിയും ജ്വരത്തിന്നും ദേഹങ്ങൾക്കും ലാഘവം ഉണ്ടാകയും ചക്ഷുരാദി ഇന്ദ്രിയങ്ങൾക്കു നിർമ്മലതഭവിക്കുകയും ചെയ്യും ഇതു മലപാകലക്ഷണം.

### ജ്വരവിമോചനത്തിൻെറ പൂർവ്വരൂപം.

ദാഹസ്വേദോഭ്രമസ്തൃഷ്ണാ കമ്പവിൾഭിദസംജ്ഞിതാ
കൂജനഞ്ചാസ്യവൈഗന്ധ്യ മാകൃതിർജ്വരമോക്ഷണേ.

ഉഷ്ണം വിയർപ്പു തലതിരിച്ചിൽ തണ്ണീർദാഹം വിറയൽ മലം അയഞ്ഞുപോക ബോധക്ഷയം ഞരങ്ങുക ദേഹത്തിനു ദുർഗ്ഗന്ധമുണ്ടാക ഇതുകൾ ജ്വരംവിടാൻ സമയത്തുണ്ടാകുന്ന ലക്ഷണങ്ങളാകുന്നു-

ജ്വരമുക്തലക്ഷണം.

സ്വദോലഘുത്വംശിരസഃ കണ്ഡുഃപാകോമുഖസ്യച
ക്ഷവഥുശ്ചാന്നലിപ്സാച ജ്വരമുക്തസ്യലക്ഷണം.

ജ്വരംവിട്ടതിന്റെ ശേഷമുള്ള ലക്ഷണങ്ങളെ പറയുന്നു. വിയൎക്കുക, ശരീരത്തിന്നു കനംകുറയുക തലയിൽ ചൊറിച്ചിലുണ്ടാക, മുഖത്തിന്നു പാകംവരിക, തുമ്മുക അന്നത്തിൽ രുചിയുണ്ടാക ഇവകൾ ലക്ഷണങ്ങൾകണ്ടാൽ ജ്വരംവിട്ടു എന്നറിയണം.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യായാം മാധവനിദാനവ്യാഖ്യാനേ ജ്വരനിദാനം സമാപ്തം.

---

## അതിസാരനിദാനം.

൧. ഗുൎവ്വതിസ്നിഗ്ദ്ധരൂക്ഷോഷ്ണദ്രവസ്ഥൂലാതിശീതളൈഃ
വിരുദ്ധാദ്ധ്യശനാജീൎണ്ണൈൎവ്വിഷമൈശ്ചാപിഭോജനൈഃ

൨. സ്നേഹാദ്യൈരതിയുക്തൈശ്ച മിത്ഥ്യായുക്തൈൎവ്വിഷൈൎഭയൈഃ
ശോകാൽദുഷ്ടാംബുമദ്യാതിപാനൈസ്സാത്മ്യൎത്തുപൎയ്യയൈഃ

൩. ജലാഭിരമണൈൎവ്വേഗവിഘാതൈഃക്രിമിദോഷതഃ
നൃണാംഭവത്യതീസാരോ ലക്ഷണംതസ്യവക്ഷ്യതേ.

പിത്തജ്വരത്തിങ്കൽ അതിസാരംകൂടി സംബന്ധിക്കയാൽ അതിസാരം ജ്വരത്തിന്റെ ഉപദ്രവവ്യാധിയാകുന്നു. അതുനാൽ ജ്വരാനന്തരം അതിസാരനിദാനത്തെ പറയുന്നു കനമുള്ളവയായും ഏററവും മയമുള്ളവയായും ഏററവും കട്ടപ്പുള്ളവയായും ഏററവും ചൂടുള്ളവയായും ഏററവും പശയുള്ളവയായും ഏററവും തടിപ്പുള്ളവയായും ഏററവും തണുപ്പുള്ളവയായും ഇരിക്കുന്ന പദാൎത്ഥങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും പാലും മത്സ്യവുംപോലെ അന്യോന്യവിരോധമുള്ള പദാൎത്ഥങ്ങളെ ചേൎത്തു ഭക്ഷിക്കഹേതുവായിട്ടും അതിമാത്രമായിഭക്ഷിക്കഹേതുവായിട്ടും തലേദിവസം ഭക്ഷിച്ചതായ ആഹാരം ദഹിക്കുംമുമ്പെ ഭക്ഷിക്കഹേതുവായിട്ടും ഭക്ഷിച്ചതു ദഹിക്കായ്കഹേതുവായിട്ടും സമയംതെററി അധികമായോ അല്പമായോ ഭക്ഷിക്കഹേതുവായിട്ടും നെയ്സേവ സ്വേദം വമനം വിരേചനം മുതലായ കൎമ്മങ്ങൾ അധികമായിപ്പോക ഹേതുവായിട്ടും ആ കൎമ്മങ്ങൾ പിഴച്ചുപോകഹേതുവായിട്ടും സ്ഥാവരങ്ങളുടെ വിഷത്തെ ഭക്ഷിക്കഹേതുവായിട്ടും ഭയംഹേതുവായിട്ടും ദുഃഖം ഹേതുവായിട്ടും ദുഷിച്ചതായ ജലത്തെ പാനംചെയ്ക ഹേതുവായിട്ടും അതിയായ മദ്യപാനംഹേതുവായിട്ടും അനിഷ്ടങ്ങളായ പദാൎത്ഥങ്ങളെ ഭക്ഷിക്കഹേതുവായിട്ടും ഋതുഭേദംഹേതുവായിട്ടും ജലക്രീഡാദികൾ ഹേതുവായിട്ടും മലമൂത്രാദിവേഗങ്ങളെ തടുക്കുകഹേതുവായിട്ടും പക്വാശയത്തിങ്കൽ കൃമികൾ വൎദ്ധിക്ക ഹേതുവായിട്ടും അതിസാരം ഉണ്ടാകുന്നു.

### അതിസാരസംപ്രാപ്തി.

൪. സംശമ്യാപാംധാതുരഗ്നിംപ്രവൃദ്ധ
ശ്ശകൃന്മിശ്രോവായുനാധഃപ്രണുന്നഃ
സരത്യതീവാതിസാരന്തമാഹുഃ
വ്യാധിംഘോരംഷഡ്വിധംതംവദന്തി.

൫. ഏകൈകശസ്സൎവ്വശശ്ചാപിദോഷൈ
ശ്ശോകേനാന്യഷ്ഷഷ്ഠആമേനചോക്തഃ

മേൽപറഞ്ഞ ഹേതുക്കളെക്കൊണ്ടു ഏററവും ദുഷിച്ചതായ ജലധാതു (രസം ജലം; മൂത്രം; സ്വേദം മേദസ്സ് കഫം പിത്തം രക്തംമുതലായവ) ജഠരാഗ്നിയെ മന്ദിപ്പിച്ചിട്ടു അധോഭാഗത്തിങ്കൽ വായുവിനാൽപ്രേരിതമായിട്ടു മലത്തെ അയച്ചിട്ടു ഉഗ്രമാൎഗ്ഗമായി പുറത്തേ

ങ്കളുയുന്നു. അതിനെ അതിസാരമെന്നു പറയുന്നു, ഘോരമായിരിക്കുന്ന ആ വ്യാധിവാതാദിദോഷങ്ങളിൽ ഓരോന്നു വെവ്വേറെ കോപിക്കഹേതുവായിട്ടും മൂന്നു ദോഷങ്ങളും കൂടി ഒരുമിച്ചു കോപിക്കഹേതുവായിട്ടും ശോകം ഹേതുവായിട്ടും ആമം ഹേതുവായിട്ടും ആറുവിധമാകുന്നു. എങ്ങിനെ എന്നാൽ വാതകോപത്താൽ ഉണ്ടാകുന്നതിന്നു വാതാതിസാരമെന്നും പിത്തകോപത്താൽ ഉണ്ടാകുന്നതിന്നു പിത്താതിസാരമെന്നും കഫകോപത്താൽ ഉണ്ടാകുന്നതിന്നു കഫാതിസാരമെന്നും ത്രിദോഷകോപം ഹേതുവായിട്ടുണ്ടാകുന്നതിന്നു സന്നിപാതാതിസാരമെന്നും ശോകം ഹേതുവായിട്ടുള്ളതിന്നു ശോകാതിസാരമെന്നും ആമം ഹേതുവായിട്ടുള്ളതിന്നു ആമാതിസാരമെന്നും പേർ പറയപ്പെടുന്നു. ഭയം ഹേതുവായിട്ടും ശോകം ഹേതുവായിട്ടുള്ള രണ്ടു അതിസാരങ്ങളേയും ചരകത്തിൽ പ്രത്യേകം പറഞ്ഞുകാണുന്നു. സുശ്രുതത്തിൽ ഭയാതിസാരം വാതാതിസാരത്തിൽ അന്തർഭവിച്ചതാണെന്നും ആമാതിസാരം സന്നിപാതാതിസാരത്തിംകൽ അന്തർഭവിച്ചതാണെന്നും പറഞ്ഞിരിക്കുന്നു. ഈ ഗ്രന്ഥത്തിൽ ഭയാതിസാരത്തെപ്പറ്റി പറയാതിരിക്കുന്നതുകൊണ്ടു ഭയാതിസാരം സുശ്രുതാഭിപ്രായപ്രകാരം വാതാതിസാരത്തിംകൽ അന്തർഭവിച്ചതാണെന്നുള്ള ചിന്ത ഗ്രന്ഥകർത്താവിന്നുണ്ടായിരുന്നു എന്നു തോന്നുന്നു.

### സർവ്വാതിസാരപൂർവ്വരൂപം.

൬. ഹൃന്നാഭിപായൂദരകുക്ഷിതോദ<br>
ഗാത്രാവസാദാനിലസന്നിരോധാഃ<br>
വിട്സംഗമാധ്മാനമഥാവിപാകോ<br>
ഭവിഷ്യതസ്തസ്യപുരസ്സരാണി

അതിസാരത്തിന്റെ പൂർവ്വരൂപങ്ങൾ, ഹൃദയത്തിലുംനാഭിയിലും ഗുദത്തിലുംവയററിലും കുക്ഷിയിലും കുത്തിനോക, ശരീരത്തിന്നു തളർച്ച വായുവിന്നു പ്രവൃത്തിയില്ലായ്ക, മലം ബന്ധിക്കുക, വയറു വീർക്കുക ദഹിക്കാതിരിക്കുക ഇതുകളാകുന്നു.

### വാതാതിസാരലക്ഷണം.

൭. അരുണാഭേനിലംരൂക്ഷം മല്പമല്പംമുഹുർമ്മുഹുഃ<br>
ശകൃദാമംസരുക് ശബ്ദം മാരുതേനാതിസാര്യതേ.

അതിസാരം വാതജമായാൽ മലം ചുവന്നു നുരയോടുകൂടിയതാകും. അതു രൂക്ഷമായിട്ടും പിന്നെയുംപിന്നെയും അൽപാല്പമായിട്ടും ആമമായിട്ടും വേദനയോടും ശബ്ദത്തോടും കൂടിയുമിരിക്കും. അപ്പോൾ മുഖം വാടുകയും ഗുദംപുറത്തുവരികയും രോമാഞ്ചമുണ്ടാകയും ചെയ്യും.

### പിത്താതിസാരലക്ഷണം.

൮. പിത്താൽപീതംഹരിതംലോഹിതംവാ<br>
തൃഷ്ണാമൂർച്ഛാദാഹപാകോപപന്നം

പിത്തജമായ അതിസാരത്തിന്നു, മലം മഞ്ഞളിച്ചിട്ടും പച്ചിലവർണ്ണമായിട്ടും ചുവന്നിട്ടും പോകും തണ്ണീർദാഹവും മോഹാലസ്യവും സർവ്വാംഗങ്ങളിലും ചൂടും ഉണ്ടാകും ഗുദം ചൂടോടും വേദനയോടുംകൂടിയിരിക്കും

### കഫാതിസാരലക്ഷണം.

ശുക്ലംസാന്ദ്രംസകഫംശ്ലേഷ്മണാതു വിസ്രംശീതംഹൃഷ്ടരോമാമനുഷ്യഃ

കഫജമായ അതിസാരത്തിന്നു, മലംവെളുത്തിട്ടും കൊഴുത്തിട്ടും കഫത്തോടുകൂടിയും ആമഗന്ധിയായിട്ടും തണുത്തിട്ടുംപോകും. രോമാഞ്ചവും ഉണ്ടാകും-

### സന്നിപാതാതിസാരലക്ഷണം.

൯. വരാഹസ്നേഹമാംസാംബു സദൃശംസർവ്വരൂപിണം<br>
കൃച്ഛ്രസാദ്ധ്യമതിസാരം വിദ്യാദ്ദോഷത്രയോത്ഭവം.

സന്നിപാതജമായ അതിസാരത്തിന്നു മലം, പന്നിയുടെ മേദസ്സുപോലെയും മജ്ജാവുപോലെയും പന്നിമാംസം കഴുകിയവെള്ളംപോലെയും പോകും വാതാതിസാരത്തിന്റെ

യും പിത്താതിസാരത്തിന്റെയും കഫാതിസാരത്തിന്റെയും ലക്ഷണങ്ങളും ഉണ്ടാകും ഈ അതിസാരം കൃച്ഛ്രസാദ്ധ്യമാകുന്നു-

### ശോകാതിസാര ലക്ഷണം.

൧൦. തൈസ്തൈർഭാവൈശ്ശോചതോല്പാശനസ്യ
ബാഷ്പോഷ്മാവൈവഹ്നിമാവിശ്യജന്തോഃ
കോഷ്ഠംഗത്വാക്ഷോഭയേത്തസ്യരക്തം
തച്ചാധസ്താൽകാകണന്തിപ്രകാശം

൧൧. നിർഗ്ഗച്ഛത്യൈവിഡ്വിമിശ്രംഹ്യവിഡ്വാ
നിർഗ്ഗന്ധംവാഗന്ധവദ്വാതിസാരഃ
ശോകോല്പന്നോദുശ്ചികിത്സ്യോതിമാത്രം
രോഗോവൈദ്യൈഃകഷ്ടഏഷപ്രദിഷ്ടഃ

ധനനാശംകൊണ്ടും ബന്ധുനാശംകൊണ്ടും മററും ദുഃഖസമേതനായിരിക്കുന്നവനു അല്പഭക്ഷണം ഹേതുവായിട്ടു ധാതുക്ഷയം ഭവിക്കുകയും അപ്പോൾ അവന്റെ ശോകം നിമിത്തമുണ്ടായ ഊഷ്മാവു കണ്ണുനീരോടുചേൎന്നു വയററിൽചെന്നു അഗ്നിയെ മന്ദിപ്പിച്ചു രക്തത്തെ ഇളക്കുകയും ചെയ്യും, ആ രക്തം കുന്നിക്കുരു പോലെ ചുവന്നിട്ടും കറുത്തിട്ടും പോകും ഗദാധരൻ ഇവിടത്തെ വഹ്നിയെ പിത്തമാണെന്നു പറയുന്നു. മേൽപ്രകാരം പോകുന്ന രക്തം മലത്തോടുകൂടിയോ കൂടാതെയോ അല്ലെങ്കിൽ മലത്തോടുകൂടിയോ ഗന്ധത്തോടുകൂടിയോ ഗന്ധമില്ലാതെയോ ആയിരിക്കും. ഈ അതിസാരം വാതപിത്തജമാണെന്നും ശോകം ഹേതുവായിട്ടുണ്ടാകുന്നതാകയാൽ ശോകശാന്തിവരാതെ രോഗശാന്തിവരുന്നതല്ലെന്നും ശോകാതിസാരത്തിന്റെ ചികിത്സയിന്മേൽ വൈദ്യന്മാൎക്കു വളരെ ബുദ്ധിമുട്ടും കഷ്ടതയും നേരിടുന്നതാണെന്നും അറിഞ്ഞുകൊള്ളണം. ഗദാധരൻ ഇപ്രകാരം വരുന്നതായ ശോകാതിസാരം കഷ്ടമാണെന്നും വേറെവിധം വരുന്നതായാൽ ശോകാതിസാരം കഷ്ടമല്ലെന്നും പറയുന്നു.

### ആമാതിസാരലക്ഷണം.

൧൨. അന്നാജീർണ്ണാൽപ്രദ്രുതാഃക്ഷോഭയന്തഃ
കോഷ്ഠംദോഷാധാതുസംഘാൻമലാംശ്ച
നാനാവർണ്ണംനൈകശസ്സാരയന്തി
ശൂലോപേതംഷഷ്ഠമേനംവദന്തി.

അന്നം ദഹിക്കായ്ക ഹേതുവായിട്ടു വാതാദിദോഷങ്ങൾ സ്വസ്ഥാനംവിട്ടു കോഷ്ഠത്തിൽ ചെന്നു രക്താദിധാതുക്കളെയും മലമൂത്രങ്ങളെയും ഇളക്കി അതിസാരത്തെ ഉണ്ടാക്കും. ആ മലം പലനിറമായിട്ടും വയറുവേദനയോടുകൂടി അനേകവിധത്തിലും പോകും; ഇതു ആറാമത്തെ അതിസാരമാകുന്നു.

### എല്ലാ അതിസാരങ്ങളുടേയും ആമലക്ഷണവും പക്വലക്ഷണവും.

൧൩. സംസൃഷ്ടമേഭിർദ്ദോഷൈസ്തുന്യസ്തമപ്സ്വവസീദതി
പുരീഷംഭൃശദുർഗ്ഗന്ധി വിച്ഛിന്നംചാമസംജ്ഞിതം

൧൪. ഏതാന്യേവതുലിംഗാനി വിപരീതാനിയസ്യവൈ
ലാഘവഞ്ചവിശേഷേണ തസ്യപക്വംവിനിർദ്ദിശേൽ

അതിസാരം സാമാന്യേന രണ്ടുപ്രകാരത്തിലുണ്ട്. അതു ആമമായിട്ടും പക്വമായിട്ടും ആകുന്നു ആമാതിസാരത്തിങ്കൽ മേൽപറയപ്പെട്ട വാതാതിസാരാദി ലക്ഷണങ്ങളോടുകൂടിയ മലം വെള്ളത്തിലിട്ടിരുന്നാൽ ഘനംഹേതുവായിട്ടു മുങ്ങിക്കിടക്കും. മലത്തിനു ഏററവും ദുൎഗ്ഗന്ധവും ഏററവും പഴുപ്പും ഉണ്ടാകും. പക്വാതിസാരത്തിങ്കൽ മേൽപറഞ്ഞലക്ഷണങ്ങൾക്കു വിപരീതലക്ഷണങ്ങൾ കാണും. ഉദരത്തിനും ശരീരത്തിനും ലാഘവം ഉണ്ടാ

**കാ. കഫം ഹേതുവായിട്ടുള്ളതിന്നു മലം പക്വമായിരുന്നാലും വെള്ളത്തിൽ മുങ്ങിപ്പോകും. അതിലേക്കു പ്രമാണവചനം. മജ്ജത്യാമേഗുരുത്വാദാമിക്കപക്വാരുപ്ലവതേജലേ വിനാതിദ്രവസംഘാതശൈത്യശ്ലേഷ്മപ്രദൂഷണാൽ"**

൧൫. പക്വജാംബവസംകാശം യകൃൽപിണ്ഡനിഭംതനു
ഘൃതതൈലവസാമജ്ജാവേശവാരപയോദധി.
൧൬. മാംസധാവനതോയാഭം കൃഷ്ണനീലാരുണപ്രഭം
മേചകംസ്നിഗ്ദ്ധകർബ്ബുരം ചന്ദ്രകോപഗതംഘനം.
൧൭. കുണപംമസ്തുലുങ്ഗാഭം സുഗന്ധികഥിതംബഹു
തൃഷ്ണാദാഹതമശ്ശ്വാസ ഹിക്കാപാർശ്വാസ്ഥിശൂലിനം
൧൮. സംമൂർച്ഛാരതിസമ്മോഹ യുക്തംപക്വവലീഗുദം
പ്രലാപയുക്തംചഭിഷക് വർജ്ജയേദതിസാരിണം.

൧൯. അസംവൃതഗുദംക്ഷീണം ദുരാദ്ധ്മാതമുപദ്രുതം
ഗുദേപക്വേഗതോഷ്മാണ മതിസാരകിണംത്യജേൽ
൨൦. ശ്വാസശൂലപിപാസാർത്തം ക്ഷീണംജ്വരനിപീഡിതം
വിശേഷേണനരംവൃദ്ധ മതീസാരോവിനാശയേൽ

ഞാറപ്പഴംപോലെ മയമുള്ള കറുപ്പോടുകൂടിയും യകൃൽപിണ്ഡംപോലെ കറുത്തുചുവന്നിട്ടും നിർമ്മലമായിട്ടും നെയ്പോലെയും എള്ളുപോലെയും പെരുഞ്ചീരകത്തെയടത്ത മാംസരസംപോലെയും മാംസത്തിൽനിന്നെടുക്കുന്ന നെയ്പോലെയും എല്ലുകൂടാതെ അരച്ചെടുത്തതായ മാംസംപോലേയും സമുദ്രജലംപോലെയും മാംസം കഴുകിയ വെള്ളംപോലെയും ചാഷം എന്ന പക്ഷിയുടെ ചിറകിൻെറ നിറംപോലെയിരിക്കുന്ന നിറത്തോടുകൂടിയും (നീലാരുണം) മധ്യത്തിൽ തെക്കുന്നതായ അഞ്ജനപിണ്ഡംപോലെ അൽപമായ കറുപ്പോടും രൂക്ഷതയോടുംകൂടിയും നാനാവർണ്ണമായിട്ടും സ്നിഗ്ദ്ധതയോടുകൂടിയും മയിൽപീലിയുടെ നിറംപോലെയും ഘനമായും ധാതുക്കളുടെ ലയത്തോടുകൂടിയും ശവത്തിൻെറ ദുർഗ്ഗന്ധംപോലെയിരിക്കുന്ന ദുർഗ്ഗന്ധത്തോടുകൂടിയും തലച്ചോറുപോലെയും വളരെമലംപോക, തണ്ണീർദാഹവും ഏററവും ചൂടും ശ്വാസവും ഇക്കിളും വാരിയെല്ലുകളിൽ വേദനയും ഇന്ദ്രിയസാദവും അശ്രദ്ധയുംമോഹവും ഗുദത്തിങ്കലെ വലികൾക്കു പഴുപ്പും അസംബന്ധവചനവും ഉണ്ടായിരിക്കുക, ഇൗവക ലക്ഷണങ്ങളോടുകൂടിയ അതിസാരരോഗിയെ വൈദ്യൻ ഉപേക്ഷിക്കേണ്ടതാകുന്നു. മലദ്വാരം തുറന്നുപോകയും ശക്തിക്ഷയം ഏററവും വയറുവീർപ്പും (ദുരാദ്ധ്മാതം എന്നുള്ളിടത്തു ദുരാത്മാനമെന്നു പാഠാന്തരമുണ്ട് അവിടെ ദുഷ്ടമായ അന്തഃകരണത്തോടുകൂടിയവൻ എന്നുള്ള അർത്ഥത്തെ ഗ്രഹിച്ചുകൊള്ളണം) ശോഫശൂലാദ്യുപദ്രവങ്ങളും (ശോഫശൂലാദികൾ അതിസാരത്തിൻെറ ഉപദ്രവവ്യാധികളാകയാൽ ആ ഉപദ്രവവ്യാധികളെ ഒരുശ്ലോകംകൊണ്ടു ഇവിടെ വിവരിക്കുന്നു. "ശോഫം ശൂലം ജ്വരം തൃഷ്ണാംശ്വാസംകാസമരോചകം ഛർദ്ദിമൂർച്ഛാഞ്ചഹിക്കാഞ്ച ദൃഷ്ട്വാതീസാരിണംത്യജേൽ ശോഫവും വയററിൽവേദനയും ജ്വരവും തണ്ണീർദാഹവും ശ്വാസവും ചുമയും അരുചിയും ഛർദ്ദിയും ഇന്ദ്രിയസാദവും ഇക്കിളും ഉള്ള അതിസാരരോഗിയെ ഉപേക്ഷിക്കണം) ഗുദത്തിനു പഴുപ്പും അഗ്നിമാന്ദ്യവും ശരീരത്തിന്നു ശൈത്യവും ഉള്ള അതിസാരരോഗിയെയും ഉപേക്ഷിക്കണം. ശ്വാസം, വേദന തണ്ണീർദാഹംഇവയെക്കൊണ്ടു പരവശതയും ക്ഷീണവും ജ്വരവുമുള്ള അതിസാരരോഗി മരിക്കുമെന്നറിഞ്ഞുകൊള്ളണം. ഇൗവക ലക്ഷണങ്ങളോടുകൂടിയ അതിസാരം വൃദ്ധനാണുള്ളതെങ്കിൽ അയാൾ വിശേഷിച്ചും മരിക്കും ഇൗ ശ്ലോകത്തിലെ വിശേഷേണ എന്ന പദപ്രയോഗംകൊണ്ടു ബാലന്നു ഇപ്രകാരമുള്ള അതിസാരം ഹേതുവായിട്ടു മരണം സംഭവിക്കുന്നതല്ലെന്നു ധരിച്ചുപോകരുത്. അതിനെപ്പററി സുശ്രുതാചാര്യർ ഇപ്രകാരം പറയുന്നു. "ബാലാനാംചികിത്സായാം കൃച്ഛ്രസാദ്ധ്യാംബാലവൃദ്ധയോ സ്തഥാസാദ്ധ്യൌ" ബാലന്നും വൃദ്ധന്നും മേൽപറയപ്പെട്ട വിധം ഉണ്ടാകുന്നതായ അതിസാരം അസാദ്ധ്യമാകുന്നു എന്നിതിൻെറ സാരം.

## (൧൪) അതിസാരനിദാനം

### രക്താതിസാരം.

൧൫. പിത്തകൃതിയദാത്യത്ഥം ദ്രവ്യാണ്യശ്നാതിപൈത്തികേ
തദോപജായതേഭീക്ഷ്ണം രക്താതിസാരഉൽബണഃ

പിത്താതിസാരം ഉണ്ടായിരിക്കുമ്പോൾ പിത്തകരങ്ങളായിരിക്കുന്ന പദാർത്ഥങ്ങൾ എല്ലായ്പോഴും അധികമായി ഭക്ഷിക്കുന്നഹേതുവായിട്ടു വല്ലതായിരിക്കുന്ന രക്താതിസാരം ഉണ്ടാകുന്നു. ഇവിടെ മലത്തിന്റെ ചുവപ്പുകൊണ്ടും കറുപ്പുകൊണ്ടും വെളുപ്പുകൊണ്ടും കോപിച്ചിരിക്കുന്നവയായ വാതാദിദോഷങ്ങളെ അറിഞ്ഞുകൊള്ളണം.

### പ്രവാഹികാസംപ്രാപ്തി.

൧൬. വായുപ്രവൃദ്ധോനിചിതംവലാസം
നുദത്യധസ്താദഹിതാശനസ്യ
പ്രവാഹതോല്പംബഹുശോമലാക്തഃ
പ്രവാഹികാന്താംപ്രവദന്തിവിജ്ഞാഃ

അനിഷ്ടങ്ങളായ പദാർത്ഥങ്ങളെ ഭക്ഷിക്കഹേതുവായിട്ടു വാതം വർദ്ധിച്ചു, കൂടിയിരിക്കുന്നതായ കഫത്തെ വളരെ മലത്തോടുകൂടി ഗുദദ്വാരത്തുകൂടെ പുറത്തേക്കുതള്ളും; വയററിൽ വേദനയുണ്ടെങ്കിൽ മലം അല്പമായിട്ടേ പോക. ഇതിന്റെ പേർ "പ്രവാഹിക"യെന്നാകുന്നു. അതിസാരത്തിനും പ്രവാഹികയ്ക്കും തമ്മിലുള്ള ഭേദം അതിസാരത്തിന്നു നാനാവിധമായി ദ്രവിച്ചിരിക്കുന്ന ധാതുക്കളുടെ ഗതികൂടി മലത്തിലുണ്ടാകും പ്രവാഹികക്കു കഫം മാത്രം പോകും ഇതാകുന്നു.

### വാതപ്രവാഹികാദിലക്ഷണം

൧൭. പ്രവാഹികാവാതകൃതാസശൂല
പിത്താൽസദാഹാസകഫാകഫാച്ച
സശോണിതാശോണിതസംഭവാച
താസ്സ്നേഹരൂക്ഷപ്രഭവാമതാസ്തു.

൧൮. താസാമതീസാരവദാദിശേച്ച
ലിംഗംക്രമഞ്ചാമവിപക്വതാഞ്ച.

പ്രവാഹികയുടെ ഉത്ഭവം വാതം ഹേതുവായിട്ടാകുന്നു എന്നു പറഞ്ഞതുകൊണ്ടു വാതപ്രവാഹിക മാത്രമേയുള്ളൂ എന്നു വിചാരിക്കരുതു്. സഞ്ചിതമായ കഫത്തെ പുറത്തുതള്ളുമെന്നു പറഞ്ഞതിനാൽ കഫത്തിന്റെ കോപംകൂടിയുണ്ടെന്നും തന്നിമിത്തം കഫപ്രവാഹികയും ഉണ്ടെന്നും ധരിച്ചുകൊള്ളണം. ഈ സ്ഥിതിക്കു പിത്തപ്രവാഹികയും രക്തപ്രവാഹികയും ഇല്ലെന്നു വരുന്നു. എന്നാൽ അതുകളും ഉണ്ടു്. വിരുദ്ധമായിരിക്കുന്ന ആഹാരത്തിന്നു ആമാവസ്ഥ സംഭവിക്കുമ്പോൾ അതു പിത്തത്തെയും രക്തത്തെയും കോപിപ്പിക്കും അപ്പോൾ പിത്തരക്തങ്ങൾക്കു വാതത്തെക്കാൾ ആധിക്യം ഭവിക്കുന്നതുകൊണ്ടു വാതപ്രവാഹികക്കും കഫപ്രവാഹികക്കും പുറമെ പിത്തപ്രവാഹികയും രക്തപ്രവാഹികയും കൂടി ഉണ്ടാകും, വാതജമായ പ്രവാഹികക്കു വേദനയുണ്ടാകും- പിത്തജമായ പ്രവാഹികക്കു ദാഹമുണ്ടാകും കഫജമായ പ്രവാഹികക്കു കഫത്തിന്റെ ഗതിയുണ്ടാകും രക്തജമായ പ്രവാഹികയ്ക്കു രക്തം പോകും. സ്നേഹദ്രവ്യങ്ങളെ ഭക്ഷിക്കഹേതുവായിട്ടു കഫപ്രവാഹികയും രൂക്ഷദ്രവ്യങ്ങളെ സേവിക്കഹേതുവായിട്ടു വാതപ്രവാഹികയും തീക്ഷ്ണദ്രവ്യങ്ങളെഭക്ഷിക്കഹേതുവായിട്ടു പിത്തപ്രവാഹികയും ഉഷ്ണദ്രവ്യങ്ങളെ ഭക്ഷിക്കഹേതുവായിട്ടു രക്തപ്രവാഹികയും ഉണ്ടാകുന്നു, അതുകളുടെ ലക്ഷണങ്ങളേയും ക്രമങ്ങളേയും ആമപക്വാവസ്ഥകളെയും അതിസാരനിദാനത്തിൽ പറഞ്ഞതുപോലെ കണ്ടുകൊള്ളണം..

### അതിസാരനിവൃത്തിലക്ഷണം.

൧൯. യസ്യോച്ചാരംവിനാമൂത്രം സമ്യഗ്വായുശ്ചഗച്ഛതി
ദീപ്താഗ്നേർല്ലഘുകോഷ്ഠസ്യ സ്ഥിതസ്തസ്യോദരാമയഃ

വാതവിഷ്ടംഭം ഹേതുവായിട്ടോ ഉദാവർത്തം ഹേതുവായിട്ടോ മലത്തിന്നു പ്രവൃത്തി ഇല്ലാതെ വരുമ്പോൾ അതിസാരത്തിന്നു നിവൃത്തി വന്നു എന്നുള്ള ശങ്ക ഉണ്ടാകാം. എന്നാൽ ആ അവസ്ഥകളിൽ അതിസാരത്തിന്നു നിവൃത്തി വന്നില്ലെന്നും താഴെ പ്പറയുന്ന ലക്ഷണങ്ങൾ കാണുമ്പോൾ മാത്രമേ നിവൃത്തിവന്നുള്ളു എന്നും വിചാരിച്ചുകൊള്ളണം. മൂത്രം ഒഴിക്കുമ്പോൾ വയററിൽനിന്നു ഒഴിയാതിരിക്കുക, വായു വഴിയാംവണ്ണം സഞ്ചരിക്കുക ജാഠരാഗ്നിക്കു ദീപ്തിയും വിശപ്പും വയററിന്നു ലാഘവവും ഭവിക്കുക ഈ വക ലക്ഷണങ്ങൾ കാണുമ്പോൾ അതിസാരം ശമിച്ചു എന്നറിഞ്ഞുകൊള്ളണം.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ അതീസാരനിദാനം
സമാപ്തം.

---

## ഗ്രഹണീരോഗനിദാനം

---

൧. അതീസാരേ നിവൃത്തേഽപി മന്ദാഗ്നേരഹിതാശിനഃ
ഭൂയസ്സന്ദൂഷിതോ വഹ്നിർ ഗ്രഹണീമഭിദൂഷയേൽ

അതിസാരം ശമിച്ചതിന്റെശേഷം അഗ്നിക്കു ബലമുണ്ടാകുന്നതിന്നുമുമ്പു അപത്ഥ്യങ്ങളായ സാധനങ്ങളെ ഭക്ഷിച്ചാൽ അഗ്നി പിന്നെയും ഏററവും മന്ദിക്കയും അതു ഹേതുവായിട്ടു ഗ്രഹണി ഉണ്ടാകയും ചെയ്യും. അതിസാരം ഇല്ലാതിരുന്നാലും അഗ്നിബലത്തിന്നു തക്കവണ്ണമല്ലാതെ ഗുരുദ്രവ്യങ്ങളെ ഭക്ഷിക്കുന്നതായാലും ഗ്രഹണിയുണ്ടാകും. അതിസാരം ഉണ്ടായിരിക്കുമ്പോഴും അപത്ഥ്യഭക്ഷണം ചെയ്താൽ ഗ്രഹണിയുണ്ടാകും.

### ഗ്രഹണീസാമാന്യലക്ഷണം.

൨. ഏകൈകശസ്സർവ്വശശ്ച ദോഷൈരത്യർത്ഥമൂർച്ഛിതൈഃ
സാദുഷ്ടാ ബഹുശോ ഭുക്തമാമമേവ വിമുഞ്ചതി

൩. പക്വം വാ സരുജം പൂതി മുഹുർബദ്ധം മുഹുർദ്രവം
ഗ്രഹണീരോഗമാഹുസ്തമായുർവ്വേദവിദോ ജനാഃ

ഗ്രഹണീദോഷം, വാതം ഹേതുവായിട്ടും പിത്തം ഹേതുവായിട്ടും കഫം ഹേതുവായിട്ടും സന്നിപാതം ഹേതുവായിട്ടും ഉണ്ടാകുന്നതാകയാൽ നാലുപ്രകാരമാകുന്നു. വർദ്ധിച്ചിരിക്കുന്ന ദോഷങ്ങൾ ഹേതുവായിട്ടു ഗ്രഹണി ദുഷിക്കുന്നതിനാൽ ഭക്ഷിക്കപ്പെട്ട അന്നം ആമമായിട്ടു പോകയോ പക്വമായിട്ടു പോകയോ ചെയ്യും. വേദനയും മലത്തിന്നു ദുർഗ്ഗന്ധവുമുണ്ടാകും. വാതം ഹേതുവായിട്ടു കൂടക്കൂടെ മലം കെട്ടിനില്ക്കയും പിത്തം ഹേതുവായിട്ടു കൂടക്കൂടെ അയഞ്ഞുപോകയും ചെയ്യും. ഇതിനെ ആയുർവ്വേദവിത്തുകളായിരിക്കുന്ന ജനങ്ങൾ ഗ്രഹണീരോഗമെന്നു പറയുന്നു. ഗ്രഹണിഎന്നതു അഗ്നിക്കു അധിഷ്ഠാനമായ ഒരു നാഡിയാകുന്നു. ഇതിനെപ്പററി പാഠകത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു. "അഗ്ന്യധിഷ്ഠാനമന്നസ്യ ഗ്രഹണാൽ ഗ്രഹണീമതാ നാഭേരുപരി സാഹ്യഗ്നി ബലോപസ്തംഭബൃംഹിതാ അപക്വം ധാരയത്യന്നം പക്വം സൃജതി പാർശ്വതഃ" ഗ്രഹണിയെന്നതു അഗ്നിക്കു അധിഷ്ഠാനമായിട്ടുള്ളതാകുന്നു. അന്നത്തെ ഗ്രഹിക്ക ഹേതുവായിട്ടു അതിന്നു ഗ്രഹണിയെന്നു പേരുണ്ടായി നാഭിയുടെ ഉപരിഭാഗമാകുന്നു അതിന്റെ സ്ഥാനം. അഗ്നിബലത്തിന്നു തക്കവണ്ണം അതിന്നു ക്ഷയവൃദ്ധികൾ ഉണ്ടാകും. അപക്വമായ അന്നത്തെ ധരിക്കയും പക്വമായിട്ടുള്ളതിനെ കീഴ്പ്പോട്ടു തള്ളുകയും ചെയ്യും.

## (൬൦) ഗ്രഹണീരോഗനിദാനം

### ഗ്രഹണീരോഗപൂർവ്വരൂപങ്ങൾ.

൪. പൂർവ്വരൂപന്തുതസ്യേദം തൃഷ്ണാലസ്യംബലക്ഷയഃ
വിദാഹോന്നസ്യപാകശ്ച ചിരാൽകായസ്യഗൌരവം.

ഗ്രഹണീരോഗത്തിന്റെ പൂർവ്വരൂപങ്ങൾ, തണ്ണീർദാഹം, ശരീരം തളരുക, ശക്തിക്ഷയം, ഭക്ഷിക്കപ്പെട്ട അന്നം പചിക്കാതിരിക്കയോ വളരെനേരംകൊണ്ടു പചിക്കയോ ചെയ്ക, ശരീരത്തിന്നു ഘനം ഇവയാകുന്നു-

### വാതഗ്രഹണീനിദാനം.

൫. കടുതിക്തകഷായാദി രൂക്ഷസന്ദുഷ്ടഭോജനൈഃ
പ്രമിതാനശനാത്യദ്ധ്വ വേഗനിഗ്രഹമൈഥുനൈഃ

൬. മാരുതഃകുപിതോവഹ്നിം സംഛാദ്യകുരുതേഗദാൻ

എരിവുള്ള പദാർത്ഥങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും കയ്പുള്ള പദാർത്ഥങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും ചവർപ്പുള്ള പദാർത്ഥങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും ഏററവും അസ്നിഗ്ദ്ധങ്ങളായ പദാർത്ഥങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും തമ്മിൽ ചേരുമ്പോൾ വിരോധമുള്ള പദാർത്ഥങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും അല്പഭക്ഷണം ഹേതുവായിട്ടും ഉപവാസം ഹേതുവായിട്ടും അധികം വഴിനടക്കുക ഹേതുവായിട്ടും മലമൂത്രാദിവേഗങ്ങളെ തടുക്കുക ഹേതുവായിട്ടും മൈഥുനം ഹേതുവായിട്ടും വാതം കോപിച്ചു അഗ്നിയെ നശിപ്പിച്ചു രോഗങ്ങളെ ഉണ്ടാക്കുന്നു.

### വാതഗ്രഹണീലക്ഷണം.

തസ്യാന്നംപച്യതേദുഃഖം ശുക്തംപാകംഖരാങ്ഗതാ

൭. കണ്ഠാസ്യശോഷഃക്ഷുത്തൃഷ്ണാ തിമിരംകർണ്ണയോസ്വനഃ
പാർശ്വോരുവംക്ഷണഗ്രീവാ രുഗഭീക്ഷ്ണംവിഷൂചികാ

൮. ഹൃൽപീഡാകാർശ്യദൌർബ്ബല്യം വൈരസ്യംപരികർത്തികാ
ഗൃദ്ധിഃസർവ്വരസാനാഞ്ച മനസഃസദനംതഥാ

൯. ജീർണ്ണേജീർണ്ണതിചാദ്ധ്മാനം ഭുക്തേസ്വാസ്ഥ്യമുപൈതിച
സവാതഗുല്മഹൃദ്രോഗ പ്ലീഹാശങ്കീചമാനവഃ

൧൦. ചിരാൽദുഃഖംദ്രവംശുഷ്കം തന്വാമംശബ്ദഫേനവൽ
പുനഃപുനഃസൃജേദ്വർച്ചഃ കാസശ്വാസാർദ്ദിതോനിലാൽ

മേൽപ്പറഞ്ഞപ്രകാരം വാതഗ്രഹണിയുണ്ടാകയാൽ അവൻ ഭക്ഷിച്ചതായ അന്നം ദുഃഖമാംവണ്ണം അമ്ലരസമായിപ്പചിക്കും. ദേഹത്തിന്നു പരുക്ക്വവും അണ്ണാക്കും വായും വറളുകയും വിശപ്പും തണ്ണീർദാഹവും ഉണ്ടാകും. കണ്ണുകൾക്കു കാഴ്ചകുറവും ചെവിമൂളലും വാരിപ്പുറങ്ങളിലും തുടകളിലും ഒടികളിലും കഴുത്തിലും എല്ലായ്പ്പോഴും വേദനയും വിഷൂചികയും ഹൃദ്രോഗവും കൃശതയും ബലക്ഷയവും അരുചിയും ഗുദത്തിങ്കൽ വേദനയും മധുരാദി രസങ്ങളിൽ ആഗ്രഹവും മനസ്സിന്നു തളർച്ചയും ഉണ്ടാകും. അന്നം ദഹിക്കുമ്പോഴും ദഹിച്ചതിന്റെ ശേഷവും മേൽവയറ് വീർക്കും. ഭക്ഷണം കഴിഞ്ഞുകൂട്ടമായാൽ കുറേനേരം സ്വാസ്ഥതയുണ്ടാകും. വാതം, ഗുല്മം, ഹൃദ്രോഗം, പ്ലീഹരോഗം ഇതുകളിൽ ഒന്നു ബാധിച്ചിരിക്കയല്ലയൊ എന്നുള്ള ശങ്ക ജനിക്കും ഈ രോഗിയുടെ മലം വളരെനേരം കൊണ്ടു വേദനയോടുകൂടിപ്പോകും അതു ചിലപ്പോൾ അയഞ്ഞിട്ടും ചിലപ്പോൾ വറണ്ടിട്ടും അല്പമായും അപക്വമായുമിരിക്കും. ശബ്ദവും നുരയും ഉണ്ടാകും കൂടക്കൂടെ മലം പോകയും ചെയ്യും. ചുമയും ശ്വാസവും കൂടിയുണ്ടാകും.

൧൧. കടുജീർണ്ണവിദാഹ്യമ്ല ക്ഷാരാദ്യൈഃപിത്തമുൽബണം
അപ്ലാവയൽഹന്ത്യനലം ജലന്തപ്തമിവാനലം.

൧൨. സോജീർണ്ണംനീലപീതാഭം പീതാഭസ്സാർയ്യതേദ്രവം
പൂത്യമ്ലോൽഗാരഹൃൽകണ്ഠ ദാഹാരുചിതൃഡർദ്ദിതഃ

# ഗ്രഹണീരോഗനിദാനം (൩൫)

എരിവുള്ള പദാൎത്ഥങ്ങളെ ഭക്ഷിക്ക ഹേതുവായിട്ടും പചിക്കാത്തവയായ പദാൎത്ഥങ്ങളെ ഭക്ഷിക്ക ഹേതുവായിട്ടും ഉഷ്ണകരങ്ങളാകുന്ന പദാൎത്ഥങ്ങളെ ഭക്ഷിക്ക ഹേതുവായിട്ടും പുളിയുള്ള പദാൎത്ഥങ്ങളെ ഭക്ഷിക്കഹേതുവായിട്ടും ക്ഷാരദ്രവ്യങ്ങളെ ഭക്ഷിക്ക ഹേതുവായിട്ടും ഉപ്പുരസമുള്ള പദാൎത്ഥങ്ങളെ ഭക്ഷിക്ക ഹേതുവായിട്ടു തീക്ഷ്ണങ്ങളായിരിക്കുന്ന പദാൎത്ഥങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും ഉഷ്ണമുള്ള പദാൎത്ഥങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും പിത്തം വൎദ്ധിച്ചു അഗ്നിയെ ദുഷിപ്പിച്ചു ചൂടുള്ളതായ വെള്ളം അഗ്നിയെ നശിപ്പിക്കുന്നതുപോലെ ജഠരാഗ്നിയെ നശിപ്പിക്കും. പിത്തവും ജഠരാഗ്നിയും അഗ്നിയാണെന്നു വ്യവഹാരമുള്ള സ്ഥിതിക്ക പിത്തം അഗ്നിയെ നശിപ്പിക്കുമെന്നു പറയുന്നതു അസംഭവമല്ലയോ എന്നു ഒരു ശങ്കയുണ്ടാവാം. എന്നാൽ പിത്തം കോപിക്കുമ്പോൾ അതു ദ്രവാംശമായിട്ടു തീരുന്നതിനാൽ അതിനു അഗ്നിയെ നശിപ്പിക്കാൻ തക്കതായ ശക്തിയുണ്ടാകും. ചൂടുള്ള വെള്ളം അഗ്നിയെ നശിപ്പിക്കാതിരിക്കുന്നില്ലല്ലോ. പിത്തരോഗികൾക്ക അഗ്നിമാന്ദ്യം ഭവിപ്പാനുള്ള കാരണവും ഇതാകുന്നു. മേൽപ്പറഞ്ഞപ്രകാരം പിത്തകോപത്താൽ അഗ്നിനാശം ഭവിച്ചവന്റെ മലം കറുത്തിട്ടും മഞ്ഞളിച്ചിട്ടും അയഞ്ഞിട്ടും പചിക്കാതെ പോകും. ആ രോഗിയുടെ ശരീരം മഞ്ഞളിച്ചിരിക്കും. ദുൎഗ്ഗന്ധത്തോടുകൂടി പുളിച്ചുതേട്ടും ഹൃദയത്തിലും അണ്ണാക്കിലും ചൂടും അരുചിയും തണ്ണീർദ്ദാഹവുമുണ്ടാകും.

## കഫഗ്രഹണീലക്ഷണം.

൬൩. ഗുൎവ്വതിസ്നിഗ്ദ്ധശീതാദി ഭോജനാദതിഭോജനാൽ
ഭുക്തമാത്രസ്യചസ്വപ്നാ ദ്ധന്ത്യഗ്നിംകുപിതഃകഫഃ.

൬൪. തസ്യാന്നംപച്യതേദുഃഖം ഹൃല്ലാസഛൎദ്യരോചകാഃ
ആസ്യോപദേഹമാധുൎയ്യ കാസഷ്ഠീവനപീനസാഃ

൬൫. ഹൃദയംമന്യതേസ്ത്യാന മുദരംസ്തിമിതംഗുരു
ദുഷ്ടോമധുരഉൽഗാര സ്സദനംസ്ത്രീഷ്വഹൎഷണം.

൬൬. ഭിന്നാമശ്ലേഷ്മസംസൃഷ്ട ഗുരുവൎച്ചഃപ്രവൎത്തനം
അകൃശസ്യാപിദൌൎബ്ബല്യ മാലസ്യഞ്ചകഫാത്മകേ.

ഘനകമുള്ള പദാൎത്ഥങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും ഏററവും മയമുള്ള പദാൎത്ഥങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും തണുത്ത പദാൎത്ഥങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും മധുരദ്രവ്യങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും അതിഭക്ഷണം ഹേതുവായിട്ടും ഭക്ഷണം കഴിഞ്ഞ ഉടനെ ഉറങ്ങുക ഹേതുവായിട്ടും കഫം കോപിച്ചു ജഠരാഗ്നിയെ നശിപ്പിക്കുന്നു. അവൻ ഭക്ഷിച്ചിരിക്കുന്ന അന്നം ദുഃഖമാംവണ്ണം പചിക്കുന്നു. നെഞ്ഞുകലിപ്പും ഛൎദ്ദിയും വായിൽ വല്ലതും തേച്ചപോലെ തോന്നുകയും വായ്ക്ക് മാധുൎയ്യവും ചുമയും കൂടക്കൂടെ തുപ്പുകയും പീനസവും ഹൃദയത്തിന്നു കററിന്യം തോന്നുകയും വയറു സ്തംഭിച്ചിട്ടും കനത്തിട്ടും ഇരിക്കയും ദുഷ്ടമായും മധുരമായും ഉള്ള തേട്ടലും ശരീരത്തിന്നു തളൎച്ചയും സ്ത്രീകളിൽ അരതിയും ഉണ്ടാകും. മലം മുറിഞ്ഞിട്ടും പചിക്കാതെയും കഫത്തോടും കനത്തോടുംകൂടിയും പോകും. ദേഹത്തിന്നു കൃശത ഭവിച്ചില്ലെങ്കിലും ശക്തിക്ഷയവും മന്ദതയും ഉണ്ടാകും.

## സന്നിപാതഗ്രഹണീലക്ഷണം.

൬൭. പൃഥഗ്വാതാദിനിൎദ്ദിഷ്ട ഹേതുലിംഗസമാഗമേ
ത്രിദോഷംനിൎദ്ദിശേദേവം തേഷാംവക്ഷ്യാമിഭേഷജം.

൬൮. അന്ത്രകൂജനമാലസ്യം ദൌൎബ്ബല്യംസാദനംതഥാ
ദ്രവംഘനംശീതംസ്നിഗ്ദ്ധം സകടീവേദനംശകൃൽ

൬൯. ആമംബഹുസപൈച്ഛില്യം സശബ്ദംമന്ദവേദനം
പക്ഷാന്മാസാദ്ദശാഹാദ്വാ നിത്യംവാപ്യഥമുഞ്ചതി

൭൦ ദിവാപ്രകോപോഭവതി രാത്രൌശാന്തിംവ്രജേച്ചസാ
ദുൎവ്വിജ്ഞേയാദുശ്ചികിത്സ്യാ ചിരകാലാനുബന്ധിനീ

## (൩൨) ഗ്രഹണീരോഗനിദാനം

൨൧. സാഭവേദാമവാതേന സംഗ്രഹഗ്രഹണീമതാ
ദോഷംനാമംനിരാമംശ്ച വിദ്യാദത്രാദിസാരവൽ.

൨൨. ലിംഗൈരസാദ്ധ്യോഗ്രഹണീവികാരോ
യൈസ്സൈസ്തരതീസാരഗദോനസിദ്ധ്യേൽ.
വൃദ്ധസ്യനൂനംഗ്രഹണീവികാരോ
ഹത്വാതനുംനൈവനിവൎത്തതേച

സന്നിപാതഗ്രഹണിക്കു ഹേതുക്കൾ വാതഗ്രഹണിക്കും പിത്തഗ്രഹണിക്കും കഫഗ്രഹണിക്കും പറഞ്ഞിട്ടുള്ളവതന്നെ ലക്ഷണങ്ങളും അതുകൾക്കു പറഞ്ഞിട്ടുള്ളവതന്നെ ഇതുകൾക്കു ഔഷധം ഞാൻ പറയുമെന്നു ഗ്രന്ഥകൎത്താവു കാണിച്ചിട്ടുള്ളതു സംപൂൎണ്ണശ്ലോകാനുസാരേണ യാകുന്നു, സന്നിപാതഗ്രഹണിക്കു വിശേഷിച്ചും കടലിരപ്പും ആലസ്യവും ബലക്ഷയവും ദേഹത്തിന്നു തളൎച്ചയും ഉണ്ടാകും മലം അയഞ്ഞിട്ടും ഉഷ്ണിച്ചിട്ടും ശീതമായിട്ടും സ്നിഗ്ദ്ധമായിട്ടും അരപ്രദേശത്തിങ്കൽ വേദനയോടുകൂടിയും ദഹിക്കാതെയും പശപോലെയും വളരെ പോകും അപ്പോൾ ശബ്ദവും അല്പമായ വേദനയും ഉണ്ടാകും. ഗ്രഹണി (൧൭) ദിവസത്തിലൊരിക്കലും മാസത്തിലൊരിക്കലും ഉണ്ടാകും. പത്തുദിവസത്തിലൊരിക്കലും ഉണ്ടാകും. ദിനംപ്രതിയും ഉണ്ടാകും പകൽ കോപിക്കയും രാത്രിയിൽ ഭേദപ്പെടുകയും ചെയ്യും സംഗ്രഹഗ്രഹണിയെന്നു ഒരുവക ഗ്രഹണിയുണ്ടു്. അതാകുന്നു പകൽ കോപിക്കയും രാത്രിയിൽ ശമിക്കയും ചെയ്യുമെന്നു പറഞ്ഞതു്. അതു വളരെക്കാലം നില്ക്കുന്നതും അറിയാനും ചികിത്സിപ്പാനും പ്രയാസമുള്ളതും ആമവാതം ഹേതുവായിട്ടുണ്ടാകുന്നതും ആകുന്നു. അതിലെ ദോഷഭേദങ്ങളേയും ആമദോഷത്തെയും നിരാമത്വത്തെയും അതിസാരനിദാനത്തിൽ പറഞ്ഞതുപോലെ കണ്ടുകൊള്ളണം. അതിസാരത്തിന്റെ അസാദ്ധ്യലക്ഷണങ്ങൾ തന്നെ ആകുന്നു ഗ്രഹണിയുടേയും അസാദ്ധ്യലക്ഷണങ്ങൾ വൃദ്ധന്നു ഗ്രഹണീരോഗമുണ്ടായാൽ ശമിക്കയില്ലെന്നു മാത്രമല്ല അയാൾ താമസിയാതെ മരിക്കയും ചെയ്യും.

ഇതി കേശവദേശികകൃതേ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ ഗ്രഹണീരോഗനിദാനം
സമാപ്തം.

---

## അശോരോഗനിദാനം.

൧. പൃഥക്‌ദോഷൈസ്സമസ്തൈശ്ച ശോണിതാത്സഹജാനിച
അൎശാംസിഷൾപ്രകാരാണി വിദ്യാൽഗുദവലിത്രയേ.

൨. ദോഷാസ്ത്വങ്മാംസമേദാംസി സംദൂഷ്യവിവിധാകൃതീൻ
മാംസാംകുരാനപാനാദൌ കുൎവ്വന്ത്യൎശാംസിതാൻജഗുഃ

അൎശസ്സുകൾ വാതാദിദോഷങ്ങളിൽ ഓരോന്നിന്റെ കോപം ഹേതുവായിട്ടും മൂന്നു ദോഷങ്ങളുടേയും കോപം ഹേതുവായിട്ടും രക്തം ഹേതുവായിട്ടും സഹജങ്ങളായിട്ടും ആറുപ്രകാരമുണ്ടു്. ഗുദമെന്നതു് സ്ഥൂലാന്ത്രത്തിന്റെ അധോഭാഗമാകുന്നു- അവരവരുടെ വിരല്കൊണ്ടു് അഞ്ചരവിരൽ പ്രമാണമാകുന്നു അതിന്റെ നീളം ആ ഗുദത്തിങ്കൽ പ്രവാഹിണി വിസൎജ്ജനി സംവരണി ഈ പേരുകളോടുകൂടി മൂന്നു വലികളും ഉണ്ടു്. അവയിൽ അകത്തു പ്രവാഹിണിയും മദ്ധ്യത്തിൽ വിസൎജ്ജനിയും പുറത്തു സംവരണിയും ആകുന്നു ഈ മൂന്നു വലികളിലുമാകുന്നു അൎശസ്സുകളുടെ ഉത്ഭവം വാതാദിദോഷങ്ങൾ ത്വക്ക്; മാംസം, മേദസ്സ് രക്തം ഇവയെ ഏറ്റവും ദുഷിപ്പിച്ചിട്ടു ഗുദത്തിലും മൂക്കിലും കണ്ണത്തിലും മററും അനേകം പ്രകാരമുള്ള മാംസാങ്കുരങ്ങളെ (അങ്കുരങ്ങൾ=മുളകൾ) ഉണ്ടാക്കിപ്പിക്കുന്നു. അവയെ അൎശസ്സുകളെന്നു പറയുന്നു.

## അർശോരോഗനിദാനം (൧൧)

### വാതാർശോനിദാനം.

൧. കഷായകടുതിക്താനി രൂക്ഷശീതലഘൂനിച
പ്രമിതാല്പാശനംതീക്ഷ്ണം മദ്യംമൈഥുനസേവനം.
൨. ലംഘനംദേശകാലൌച ശീതൌവ്യായാമകർമ്മച
ശോകോവാതാതപസ്പർശോ ഹേതുർവ്വാതാർശസാമ്മതഃ

ചവർപ്പുള്ള പദാൎത്ഥങ്ങളെയും എരിവുള്ള പദാൎത്ഥങ്ങളെയും കയ്പുള്ള പദാൎത്ഥങ്ങളെയും ഏററവും രൂക്ഷങ്ങളായ പദാർത്ഥങ്ങളെയും ഭക്ഷിക്ക ഹേതുവായിട്ടും ഏററവും അല്പഭക്ഷണം ഹേതുവായിട്ടും തീക്ഷ്ണമായിരിക്കുന്ന മദ്യത്തിന്റെ സേവനം ഹേതുവായിട്ടും അതിമൈഥുനം ഹേതുവായിട്ടും ഉപവാസം ഹേതുവായിട്ടും അനൂപദേശത്തിങ്കൽ അധികമായി സഞ്ചരിക്ക ഹേതുവായിട്ടും ഹേമന്തം ശിശിരം ഈ കാലങ്ങളിൽ ഏററവും ദേഹായാസകരങ്ങളായ കർമ്മങ്ങളെ ചെയ്ക ഹേതുവായിട്ടും ശോകം ഹേതുവായിട്ടും കാററും വെയിലും അധികമായി ഏൾക്കുക ഹേതുവായിട്ടും വാതാർശസ്സുണ്ടാകുന്നു.

### പിത്താർശോനിദാനം.

൩. കടമ്ലലവണോഷ്ണാനി വ്യായാമാഗ്ന്യാതപപ്രഭാഃ
ദേശകാലാവശിശിരൌ ക്രോധോമദ്യമസൂയനം
൪. വിദാഹിതീക്ഷ്ണമുഷ്ണഞ്ച സർവ്വംപാനാന്നഭേഷജം
പിത്തോല്ബണാനാംവിജ്ഞേയഃ പ്രകോപോഹേതുരർശസാം.

എരിവുള്ള പദാർത്ഥങ്ങളുടെയും പുളിയുള്ള പദാർത്ഥങ്ങളുടെയും ലവണരസമുള്ള പദാർത്ഥങ്ങളുടെയും ഉഷ്ണദ്രവ്യങ്ങളുടെയും ഭക്ഷണം ഹേതുവായിട്ടും അതിവ്യായാമം ഹേതുവായിട്ടും ഏററവും തീ കൊള്ളുക ഹേതുവായിട്ടും ഏററവും വെയിൽകൊള്ളുക ഹേതുവായിട്ടും മരുഭൂമിയിലും ശരല്ക്കാലത്തിലും ഗ്രീഷ്മകാലത്തിലും അധികമായി സഞ്ചരിക്കകൊണ്ടും കോപംകൊണ്ടും അതിമാത്രമായ മദ്യപാനംകൊണ്ടും അന്യന്മാരുടെ സമ്പത്തിങ്കലുള്ള ദ്വേഷംകൊണ്ടും ഉൾപ്പുഴുക്കുണ്ടാക്കുന്ന ദ്രവ്യങ്ങളുടെയും തീക്ഷ്ണങ്ങളായും ഉഷ്ണങ്ങളായും ഇരിക്കുന്ന അന്നത്തിന്റെയും ഔഷധത്തിന്റെയും സേവനംകൊണ്ടും പിത്താർശസ്സുണ്ടാകുന്നു.

### കഫാർശോനിദാനം.

൫. മധുരസ്നിഗ്ദ്ധശീതാനി ലവണാമ്ലഗുരൂണിച
അവ്യായാമോദിവാസ്വപ്നഃ ശയ്യാസനസുഖേരതിഃ
൬. പ്രാഗ്വാതസേവാശീതൌച ദേശകാലാവചിന്തനം
ശ്ലൈഷ്മികാണാംസമുദ്ദിഷ്ട മേതൽകാരണമർശസാം

മധുരദ്രവ്യങ്ങളെയും സ്നിഗ്ദ്ധദ്രവ്യങ്ങളെയും ശീതദ്രവ്യങ്ങളെയും ലവണരസത്തേയും അമ്ലരസത്തെയും ഗുരുദ്രവ്യങ്ങളെയും അധികമായി ഭക്ഷിക്ക ഹേതുവായിട്ടും ദേഹായാസകരങ്ങളായ കർമ്മങ്ങളെ ചെയ്യായ്ക ഹേതുവായിട്ടും പകലുറങ്ങുക ഹേതുവായിട്ടും മൃദുവായിരിക്കുന്ന കിടക്കയിന്മേൽ ദിവസംതോറും കിടക്കുക ഹേതുവായിട്ടും അതികോമളമായിരിക്കുന്ന ആസനത്തിങ്കൽ ദിവസംതോറും ഇരിക്കുക ഹേതുവായിട്ടും കിഴക്കൻകാററു ഏൾക്കുക ഹേതുവായിട്ടും തണുപ്പുള്ളദേശത്തിലും തണുപ്പുള്ള കാലത്തിലും വിചാരംകൂടാതെ സഞ്ചരിക്ക ഹേതുവായിട്ടും കഫാർശസ്സുണ്ടാകുന്നു.

### ദ്വന്ദ്വാർശസ്സ്.

൭. ഹേതുലക്ഷണസംസർഗ്ഗാ ദ്വിദ്യാദ്ദ്വന്ദ്വോല്ബണാനിച

രണ്ടുദോഷങ്ങൾ കോപിച്ചുണ്ടാകുന്ന അർശസ്സിന്നു ആ കോപിച്ച രണ്ടു ദോഷങ്ങളുടെ ഹേതുക്കളും ലക്ഷണങ്ങളും ഉണ്ടായിരിക്കും

### ത്രിദോഷാർശസ്സ്.

സർവ്വോഹേതുസ്ത്രീദോഷാണാം സഹജൈർല്ലക്ഷണംസമം

## (൩൪) അർശോരോഗനിദാനം

ത്രിദോഷാർശസ്സിന്റെ ഹേതുക്കൾ വാതാർശസ്സിന്റെയും പിത്താർശസ്സിന്റെയും കഫാർശസ്സിന്റെയും ഹേതുക്കൾതന്നെ ആകുന്നു. അതിന്നു സഹജാർശസ്സിന്റെ ലക്ഷണങ്ങളുമുണ്ടാകും.

### അർശസ്സിന്റെ പൂർവ്വരൂപങ്ങൾ.

൧൦. വിഷ്ടംഭോഽന്നസ്യ ദൌർബല്യം കുക്ഷേരാടോപ ഏവ ച
കാർശ്യമുൽഗാരബാഹുല്യം സക്ഥിസാദോല്പവിട്കതാ.

൧൧. ഗ്രഹണീദോഷപാണ്ഡ്വാർത്തേരാശങ്കാ ചോദരസ്യ ച
പൂർവ്വരൂപാണി നിർദ്ദിഷ്ടാന്യർശസാമഭിവൃദ്ധയേ.

അന്നം പചിക്കാതിരിക്കുക ശക്തിക്ഷയം വയററിൽ ഗുടുഗുടു എന്നുള്ള ശബ്ദം ഉണ്ടാകുക, ദേഹം ചടയ്ക്കുക, അധികമായി ഏമ്പക്കം ഉണ്ടാകുക തുടകൾക്കു തളർച്ച അല്പമായി മലം പോകുക, ഗ്രഹണീരോഗത്തിന്റെയും പാണ്ഡുവിന്റെയും ഉദരത്തിന്റെയും ലക്ഷണങ്ങൾ കാണുക, ഇവയൊക്കെയും അർശസ്സിന്റെ ഉല്പത്തിക്കുള്ള പൂർവ്വരൂപങ്ങളാകുന്നു.

### വാതാർശോലക്ഷണം

൧൨. ഗുദാങ്കുരാ ബഹ്വനിലാഃ ശുഷ്കാശ്ചിമിചിമാന്വിതാഃ
മ്ലാനാഃ ശ്യാവാരുണാഃ സ്തബ്ധാ വിഷമാഃ പരുഷാഃ ഖരാഃ

൧൩. മിഥോ വിസദൃശാ വക്രാസ്തീക്ഷ്ണാ വിസ്ഫുടിതാനനാഃ
ബിംബീഖർജ്ജൂരകർക്കന്ധൂകാർപ്പാസീഫലസന്നിഭാഃ

൧൪. കേചിൽകദംബപുഷ്പാഭാ കേചിൽസിദ്ധാർത്ഥകോപമാഃ
ശിരഃപാർശ്വാംസകട്യൂരുവങ്ക്ഷണാദ്യധികവ്യഥാഃ

൧൫. ക്ഷവഥൂൽഗാരവിഷ്ടംഭഹൃൽഗ്രഹാരോചകപ്രദാഃ
കാസശ്വാസാഗ്നിവൈഷമ്യകർണ്ണനാദഭ്രമാവഹാഃ

൧൬. തൈരാർത്തോ ഗ്രഥിതം സ്തോകം സശബ്ദം സപ്രവാഹികം.
രുക്ഫേനപിച്ഛാനുഗതം വിബദ്ധമുപവേശ്യതേ.

൧൭. കൃഷ്ണത്വങ്നഖവിണ്മൂത്രനേത്രവക്ത്രശ്ച ജായതേ
ഗുല്മപ്ലീഹോദരാഷ്ഠീലാസംഭവസ്തത ഏവ ച.

വാതം കോപിച്ചുണ്ടാകുന്ന അർശസ്സുകൾ വരണ്ടിട്ടും പ്രാണികൾ അരിയ്ക്കുന്നു എന്നു തോന്നിപ്പിക്കുന്നവയായിട്ടും വാടീട്ടും കറുത്തിട്ടും അല്ലെങ്കിൽ ചുവന്നിട്ടും സ്തംഭിച്ചിട്ടും സമങ്ങളല്ലാതെയും പരുപരപ്പോടും കഠിനതയോടും കൂടിയും ഒന്നിനോടൊന്നിന്നു സാദൃശ്യമില്ലാതെയും വളഞ്ഞിട്ടും പൊകഞ്ഞിട്ടും തലകൾ നുറുങ്ങീട്ടും തൊണ്ടിയുടേയും ഈത്തയുടേയും ലന്തയുടേയും പരുത്തിയുടേയും കായ്കളോടു തുല്യങ്ങളായിട്ടും ചിലതു കടമ്പിന്റെ പൂ പോലെയും ചിലതു വെൺകടുകുപോലെയും ഇരിക്കും. ഇതുകൾ നിമിത്തം ശിരസ്സിലും പാർശ്വത്തിലും ചുമലുകളിലും അരക്കെട്ടിലും തുടകളിലും ഒടികളിലും അധികം വേദനയുണ്ടാകും, തുമ്മുക തികട്ടുക, വയറു സ്തംഭിക്കുക, നെഞ്ഞിൽ പിടിത്തമുണ്ടാകുക, അരുചി; ചുമ ശ്വാസം ജഠരാഗ്നിയ്ക്കു വിഷമത ചെവിമൂളൽ തലതിരിച്ചിൽ ഇവയുമുണ്ടാകും. ഈ ഉപദ്രവങ്ങളെക്കൊണ്ടു രോഗി പരവശനായുമിരിക്കും. മലം മുറുകീട്ടും അല്പമായിട്ടും ശബ്ദത്തോടും പതയോടും വേദനയോടും നരയോടുംകൂടിയും തടഞ്ഞു തടഞ്ഞു പോകും. തൊലി നഖം മലം മൂത്രം കണ്ണുകൾ മുഖം ഇവ കറുത്തിരിക്കും. അതു ഹേതുവായിട്ടു ഗുന്മം പ്ലീഹരോഗം ഉദരം അഷ്ഠീല ഈ രോഗങ്ങളുമുണ്ടാകും.

### പിത്താർശോലക്ഷണം.

൧൮. പിത്തോത്തരാ നീലമുഖാ രക്തപീതാസിതപ്രഭാഃ
തന്വസ്രസ്രാവിണോ വിസ്രാ സ്തനവോ മൃദവഃ ശ്ലഥാഃ.

൧൯. ശുകജിഹ്വായകൃൽഖണ്ഡ ജലൌകോവക്ത്രസന്നിഭാഃ
ദാഹപാകജ്വരസ്വേദ തൃൺമൂർഛാരുചിമോഹദാഃ
൨൦. സോഷ്മാണോദ്രവനീലോഷ്ണ പീതരക്താമവർച്ചസഃ
യവമദ്ധ്യാഹരിൽപീത ഹാരിദ്രത്വങ്നഖാദയഃ

പിത്തകോപത്താൽ ഉണ്ടാകുന്ന അർശസ്സുകൾ, നീലമുഖങ്ങളായിട്ടും ചുവന്നിട്ടും മഞ്ഞളിച്ചിട്ടും കറുത്തിട്ടും ഇരിക്കും. നേർത്തതായ രക്തത്തിന്റെ ഒഴുക്കോടുംകൂടി ദുർഗ്ഗന്ധങ്ങളായിട്ടും കൃശങ്ങളായിട്ടും മൃദുക്കളായിട്ടും അയഞ്ഞിട്ടും കിളിയുടെ നാക്കുപോലെയും യകൃത്തിന്റെ കഷണംപോലെയും അട്ടയുടെ മുഖംപോലെയും ഇരിക്കും. ഉഷ്ണം പഴുപ്പ്, ജ്വരം വിയർപ്പ്, തണ്ണീർദാഹം, ആലസ്യം, അരുചി, ചുഴൽച്ച ഇവയെ ഉണ്ടാക്കും ചൂടോടുകൂടിയുമിരിക്കും, അയഞ്ഞുനീലിച്ചു ഉഷ്ണമായി മഞ്ഞളിച്ചു ചുവന്നു ദഹിക്കാതെ മലംപോകും. അർശസ്സുകളുടെ മദ്ധ്യം യവംപോലെ തടിച്ചിട്ടുമിരിക്കും. തൊലി, നഖം, മൂത്രം, മലം, കണ്ണു മുഖം ഇതുകൾ പച്ചിലനിറമായിട്ടും അൽപമായി മഞ്ഞളിച്ചിട്ടും പച്ചളിച്ചിട്ടും ഇരിക്കും.

കഫാർശോലക്ഷണം.

൨൧. ശ്ലേഷ്മോൽബണാമഹാമൂലാ ഘനാമന്ദരുജസ്സിതാഃ
ഉത്സന്നോപചിതസ്നിഗ്ദ്ധ സ്തബ്ധവൃത്തഗുരുസ്ഥിരാഃ
൨൨. പിച്ഛിലാസ്തിമിതാശ്ശ്ലക്ഷ്ണാഃ കണ്ഡ്വാഢ്യാഃസ്പർശനപ്രിയാഃ
കരീരപനസാസ്ഥ്യാഭാ സ്തഥാഗോസ്തനസന്നിഭാഃ
൨൩. വങ്ക്ഷണാനാഹിനഃപായു വസ്തിനാഭിവികർഷിണഃ
സശ്വാസകാസഹൃല്ലാസ പ്രസേകാരുചിപീനസാഃ.
൨൪. മേഹകൃഛ്റശിരോജാഡ്യ ശിശിരജ്വരകാരിണഃ
ക്ലൈബ്യാഗ്നിമാർദ്ദവച്ഛർദ്ദി രാമപ്രായവികാരദാഃ.
൨൫. വസാഭാഃസകഫപ്രാജ്യ പുരീഷാസ്സപ്രവാഹികാഃ
നസ്രവന്തിനഭിദ്യന്തേ പാണ്ഡുസ്നിഗ്ദ്ധത്വഗാദയഃ

കഫംകൊണ്ടുണ്ടാകുന്ന അർശസ്സുകൾ, ചുവട തടിച്ചിട്ടും മുഴുത്തിട്ടും വേദനകുറഞ്ഞിട്ടും വെളുത്തിട്ടും മേൽപ്പോട്ടു ഉയന്നിട്ടും മിനുമിനുത്തിട്ടും സ്തംഭിച്ചിട്ടും വൃത്തങ്ങളായിട്ടും കനത്തിട്ടും ഉറച്ചിട്ടും പഴുപ്പോടുകൂടിയും നിശ്ചലങ്ങളായിട്ടും കൊഴുത്തിട്ടും ചൊറിച്ചിലോടുകൂടിയും തൊട്ടുകൊണ്ടിരുന്നാൽ സുഖകരങ്ങളായിട്ടും മുളംകൂമ്പ്, ചക്കപ്പൂഞ്ഞ്, പശുവിന്റെ മുല ഇവയുടെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയും ഇരിക്കും. ഒടികൾ വീക്കം ഗുദത്തിലും വസ്തിയിലും നാഭിയിലും അലിഞ്ഞു നോവുണ്ടാകും. കാസം, ശ്വാസം, നെഞ്ഞുകലിപ്പു, വായിൽ വെള്ളംവരവു, അരുചി, പീനസം, പ്രമേഹം, മൂത്രകൃച്ഛ്രം ശിരോജാഡ്യം, ശീതജ്വരം ഇവയെ ഉണ്ടാക്കും. പുരുഷത്വമില്ലായ്ക അഗ്നിമാന്ദ്യം ഛർദ്ദി ആമദോഷകരങ്ങളായ രോഗങ്ങൾ ഇവയേയുമുണ്ടാക്കും. വസപോലെയും കഫത്തോടും മുക്കലോടും കൂടിയും വളരെ മലംപോകും. മലം അയഞ്ഞുപോകയില്ല. പൊട്ടുകയുമില്ല: തൊലി, നഖം മൂത്രം, മലം മുതലായവ വെളുത്തിട്ടും മിനുത്തിട്ടുമിരിക്കും

സന്നിപാതാർശസ്സിന്റെയും സഹജാർശസ്സിന്റെയും
ലക്ഷണങ്ങൾ.

൨൬. സർവ്വൈസ്സർവ്വാത്മകാന്യാഹുർ ലക്ഷണൈസ്സഹജാനിച.

സന്നിപാതാർശസ്സിന്നു, വാതാർശസ്സിന്റെയും പിത്താർശസ്സിന്റെയും കഫാർശസ്സിന്റെയും ലക്ഷണങ്ങളുണ്ടായിരിക്കും. ത്രിദോഷജത്വം ഹേതുവായിട്ടു സഹജാർശസ്സിന്റെ ലക്ഷണങ്ങൾ സന്നിപാതാർശസ്സിന്റെ ലക്ഷണങ്ങൾതന്നെ ആകുന്നു.

രക്താർശോ ലക്ഷണം.

രക്തോൽബണാഗുദേകീലാഃ പിത്താകൃതിസമന്വിതഃ
൨൭. വടപ്രരോഹസദൃശാ ഗുഞ്ജാവിദ്രുമസന്നിഭാഃ

## (൩൩) അർശോരോഗനിദാനം

തേഭ്യശ്ചദുഷ്ടമുഷ്ണഞ്ച ഗാഢവിൾകപ്രപീഡിതാഃ
൨൮. സ്രവന്തിസഹസാരക്തം തസ്യചാതിപ്രവൃത്തിതഃ
ഭേകാഭഃപീഡ്യതേദുഃഖൈ ശ്ശോണിതക്ഷയസംഭവൈഃ
൨൯. ഹീനവർണ്ണബലോത്സാഹോ ഹതൌജാഃകലുഷേന്ദ്രിയഃ
വിൾശ്യാവംകഠിനംരൂക്ഷ മധോവായുർന്നവർത്തതേ.

രക്താധിക്യംകൊണ്ടുണ്ടാകുന്ന അർശസ്സുകൾ പിത്തംകൊണ്ടുണ്ടാകുന്ന അർശസ്സുകളോടു തുല്യങ്ങളായിട്ടും പേരാലിന്റെ തടിയിൽനിന്നിറങ്ങുന്ന വേരുപോലെയും കുന്നിക്കുരുപോലെയും പവിഴംപോലെയുമിരിക്കും. വരണ്ടിരിക്കുന്ന മലം തിങ്ങിപ്പുറപ്പെടുമ്പോൾ ആ അർശസ്സുകളിൽനിന്നു ഏററവും ദുഷ്ടമായും ഉഷ്ണമായുമിരിക്കുന്ന രക്തം പുറപ്പെടും. രക്തം വളരെപ്പോക ഹേതുവായിട്ടു ആ രോഗി തവളയുടെ ആകൃതിപോലെയിരിക്കുന്ന ആകൃതിയോടുകൂടിയവനായും രക്തക്ഷയം ഹേതുവായിട്ടുണ്ടാകുന്ന രോഗങ്ങളാൽ പീഡിതനായും ഇരിക്കും. വർണ്ണം, ബലം ഉത്സാഹം ഇവ കുറയും ഓജസ്സും ക്ഷയിക്കും ഇന്ദ്രിയങ്ങളുടെ ബലവും നശിക്കും മലം കറുത്തിട്ടും ഉറച്ചിട്ടും രൂക്ഷമായിട്ടും പോകും. അധോവായു പോകയില്ല.

### രക്താർശസ്സിന്റെ ദോഷഭേദലക്ഷണങ്ങൾ.

൩൦. തനുചാരുണവർണ്ണഞ്ച ഫേനിലഞ്ചാസൃഗർശസാം
കട്യൂരുഗുദശൂലഞ്ച ദൌർബല്യംയദിചാധികം
൩൧. തത്രാനുബന്ധോവാതസ്യ ഹേതുര്യദിചരൂക്ഷണം

രക്താർശസ്സുള്ളവനു രൂക്ഷദ്രവ്യങ്ങളുടെ ഭക്ഷണം ഹേതുവായിട്ടു വാതത്തിന്റെ സംബന്ധം അധികമായി ഭവിക്കും. അപ്പോൾ അർശസ്സിൽ നിന്നു പുറപ്പെടുന്നതായ രക്തം അല്പമായിട്ടും ചുവന്നിട്ടും പതയോടുകൂടിയും ഇരിക്കും; അരയിലും തുടകളിലും ഗുദത്തിലും വേദനയുണ്ടാകും. അധികമായ ശക്തിക്ഷയവും ഭവിക്കും.

൩൨. ശിഥിലംശ്വേതപീതഞ്ച വിൾസ്നിഗ്ദ്ധംഗുരുശീതളം
യദ്യർശസാംഘനംചാസൃക് തന്തുമൽപാണ്ഡുപിച്ഛിലം
൩൩. ഗുദംസപിച്ഛംസ്തിമിതം ഗുരുസ്നിഗ്ദ്ധഞ്ചകാരണം
ശ്ലേഷ്മാനുബന്ധോവിജ്ഞേയ സ്തത്രരക്താർശസാംബുധൈഃ

രക്താർശസ്സുള്ളവനു ഗുരുദ്രവ്യങ്ങളുടെയും സ്നിഗ്ദ്ധദ്രവ്യങ്ങളുടെയും ഭക്ഷണം ഹേതുവായിട്ടു കഫത്തിന്റെ സംബന്ധം അധികമായി ഭവിക്കും. അപ്പോൾ മലം മുറിഞ്ഞിട്ടും വെളുത്തിട്ടും മഞ്ഞളിച്ചിട്ടു മിനുമിനുത്തിട്ടും കനത്തിട്ടും തണുത്തിട്ടും പോകും. രക്തം കട്ടയായിട്ടും നൂലുപോലെയും വെളുത്തിട്ടും പഴുത്തിട്ടും പോകും. ഗുദം പശയോടുകൂടിയും ഉറച്ചിട്ടും ഇരിക്കും രക്തത്തിന്റെയും പിത്തത്തിന്റെയും ലക്ഷണങ്ങൾ ധിക്കാവാറും തുല്യങ്ങളായിരിക്കയാൽ രക്താർശസ്സിനു പിത്തസംബന്ധവശാലുള്ള ലക്ഷണങ്ങളെക്കുറിച്ചു പ്രത്യേകം പറയണമെന്നില്ല. രക്താധിക്യം ഹേതുവായിട്ടുണ്ടാകുന്ന അർശസ്സുകൾ പിത്താർശസ്സിന്റെ ലക്ഷണങ്ങളോടുകൂടിയിരിക്കുമെന്നു മുമ്പെ പറഞ്ഞിട്ടുണ്ടല്ലോ.

൩൪. പഞ്ചാത്മാമാരുതഃപിത്തം കഫോഗുദവലിത്രയം
സർവ്വഏവപ്രകുപ്യന്തി ഗുദജാനാംസമുത്ഭവേ
൩൫. തസ്മാദർശാംസിദുഃഖാനി ബഹുവ്യാധികരാണിച
സർവ്വദേഹോപതാപീനി പ്രായകൃച്ഛ്രതമാനിച

അർശസ്സുകളുടെ ഉല്പത്തിക്കു ഗുദത്തിലുള്ള ദോഷം മാത്രം മതിയാകുമെന്നിരിക്കവേ എല്ലാ ശരീരങ്ങളേയും ശോഷിപ്പിക്കയും കറപ്പിക്കയും ചെയ്യുന്നതു എങ്ങിനെയെന്നുള്ള ശങ്കയെ ഈ ശ്ലോകങ്ങളെക്കൊണ്ടു പരിഹരിക്കുന്നു. വാതം ഒന്നുതന്നെയെങ്കിലും പ്രാണൻ അപാനൻ വ്യാനൻ ഉദാനൻ സമാനൻ ഇങ്ങനെ അഞ്ചുവിധമാകുന്നു. അവയിൽവച്ചു പ്രാണൻ ശിരസ്സിൽ നിന്നിട്ടു പ്രധാനമായി മാറത്തും കഴുത്തിലും സഞ്ചരിച്ചിട്ടു ബുദ്ധിയേയും, ഹൃദയത്തിനെയും കണ്ണു മൂക്കു മുതലായ ഇന്ദ്രിയങ്ങളേയും മനസ്സിനേയും ധരിക്കുന്നു. തുപ്പുക തുമ്മുക

കോട്ടുവായിടുക, ദീർഘശ്വാസംവിടുക, വായിലെ അന്നത്തെ വയററിലാക്കുക. ഇങ്ങനെയുള്ള ക്രിയകളെ ചെയ്യുന്നു. അപാനൻ, ഗുദത്തിൽനിന്നിട്ടു അരക്കെട്ടിലും വസ്തിയിലും ലിംഗത്തിലും തുടകളിലും സഞ്ചരിച്ചിട്ടു ശുക്ലത്തേയും ആർത്തവത്തെയും ഗർഭത്തേയും പുറത്താക്കുന്നു. വ്യാനൻ ഹൃദയത്തിൽ നിന്നിട്ടു ദേഹംമുഴുവനും വളരെ വേഗത്തോടുകൂടെ സഞ്ചരിക്കുന്നു. നടക്കുക അവയവങ്ങളെ മേല്പോട്ടേക്കു ഉയർത്തുകയും കീഴ്പോട്ടേക്കു താഴ്ത്തുകയും ചെയ്ക, കണ്ണുകൾ അടയ്ക്കുകയും തുറക്കുകയും ചെയ്ക, ഗമിക്കുക മുതലായി സാമാന്യേന മനുഷ്യരുടെ എല്ലാ ക്രിയകളും ഈ വ്യാനൻതന്നെയാണു ചെയ്യിക്കുന്നതു്. ഉദാനൻ ഉരസ്സിൽ നിന്നിട്ടു മൂക്കിലും നാഭിയിലും കഴുത്തിലും സഞ്ചരിച്ചിട്ടു വാക്കുകളെ പുറപ്പെടുവിക്കയും പ്രയത്നം ചെയ്യിക്കയും മനഃപ്രസാദത്തെയും ബലത്തെയും വർണ്ണത്തേയും ഓർമ്മയേയും ഉണ്ടാക്കയും ചെയ്യുന്നു. സമാനൻ, ജഠരാഗ്നിയുടെ സമീപത്തിൽനിന്നിട്ടു വയററിൽമുഴുവനും സഞ്ചരിച്ചിട്ടു അന്നത്തെ വാങ്ങി ആമാശയത്തിൽ വച്ചു്, ഉം അഗ്നിയെ ജ്വലിപ്പിച്ചു ദഹിപ്പിക്കയും മലമൂത്രങ്ങളെ വേർതിരിക്കയും അവയെ പുറത്തുകളകയും ചെയ്യുന്നു.

പിത്തവും, പാചകം, രഞ്ജകം, സാധകം ആലോചകം ഭ്രാജകം ഇങ്ങനെ അഞ്ചുവിധമാകുന്നു. അവയിൽ പാചകം ആമാശയത്തിൻെറയും പക്വാശയത്തിൻെറയും മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നു. അതു പൃഥിവ്യാദിഭൂതങ്ങളിൽ നിന്നുണ്ടായതാണെങ്കിലും അഗ്നിയുടെ ബലം ഏറിയിരിക്കയാൽ ദ്രവത്വത്തോടുകൂടാതെനില്ക്കുന്നു. പാകക്രിയ മുതലായ കർമ്മങ്ങളെ ചെയ്ക ഹേതുവായിട്ടു അതിനെ അനലൻ എന്നു പറയുന്നു. അതു അന്നത്തെ പചിക്കയും സാരത്തെയും കിട്ടത്തേയും വെവ്വേറെ ആക്കുകയുംചെയ്യുന്നു. പക്വാശയമദ്ധ്യത്തിൽ ഇരുന്നിട്ടു രഞ്ജകാദികളായ നാലുപിത്തങ്ങൾക്കു ബലത്തെകൊടുത്തു അനുഗ്രഹിക്കയും ചെയ്യുന്നു. ആമാശയത്തിൽ ഇരിക്കുന്നതായ പിത്തം രഞ്ജകം ആകുന്നു രസത്തെ രക്തമാക്കുകനിമിത്തം അതിനു രഞ്ജകം എന്നു പേരുണ്ടായി ഹൃദയത്തിൽ സ്ഥിതിചെയ്യുന്നപിത്തം സാധകമാകുന്നു. ബുദ്ധി, മേധ, അഭിമാനം, മുതലായവയെക്കൊണ്ടു ആഗ്രഹിക്കപ്പെട്ടതിനെ സാധിപ്പിക്കുകനിമിത്തം അതിനു സാധകം എന്നു പേരുണ്ടായി, കണ്ണിൽസ്ഥിതിചെയ്യുന്ന പിത്തം ആലോചകമാകുന്നു. അതിനു രൂപങ്ങളെ ഗ്രഹിപ്പാൽ ശക്തിയുള്ളതുകൊണ്ടു് ആലോചകമെന്നു പേരുണ്ടായി. ത്വക്കിങ്കൽ സ്ഥിതിചെയ്യുന്ന പിത്തം ഭ്രാജകമാകുന്നു. ത്വക്കിനെ പ്രകാശിപ്പിക്ക ഹേതുവായിട്ടു അതിന്നുഭ്രാജകം എന്നു പേരുണ്ടായി.

കഫവും, അവലംബകം, ക്ലേദകം, ബോധകം, തർപ്പകം, ശ്ലേഷകം ഇങ്ങിനെ അഞ്ചുവിധമായിട്ടുണ്ടു. ഇവയിൽ മാറത്തിലിരിക്കുന്ന കഫം അസ്വഭാവശക്തികൊണ്ടു തന്റെ ഇരിപ്പിടം അന്നബലംകൊണ്ടു ഹൃദയത്തിന്നും അവിടെത്തന്നെ സ്ഥിതിചെയ്തിട്ടു ജലവ്യാപാരംകൊണ്ടു ശേഷമുള്ള കഫസ്ഥാനങ്ങൾക്കും രക്ഷയെ ചെയ്യുന്നതിനാൽ അവലംബകം എന്നു പേരുണ്ടായി. ആമാശയത്തിൽ ഉള്ള കഫം ക്ലേദമാകുന്നു ആഹാരസമൂഹത്തെ നനയ്ക്കുക ഹേതുവായിട്ടു അതിന്നു ക്ലേദകം എന്നു പേരുണ്ടായി. നാവിന്മേൽ ഇരിക്കുന്നതായ കഫം ബോധകമാകുന്നു. ദ്രവ്യങ്ങളുടെ രസത്തെ ബോധിപ്പിക്ക കനിമിത്തം അതിന്നു ബോധകം എന്നു പേരുണ്ടായി. ശിരസ്സിലിരിക്കുന്നതായ കഫം തർപ്പകമാകുന്നു. കണ്ണുകളെ തൃപ്തിപ്പെടുത്തുകഹേതുവായിട്ടു അതിന്നു തർപ്പകം എന്നു പേരുണ്ടായി. സന്ധികളിൽ സ്ഥിതിചെയ്യുന്ന കഫം ശ്ലേഷകമാകുന്നു. അസ്ഥികളുടെ സന്ധികളെ തമ്മിൽ ചേർക്കുകഹേതുവായിട്ടു അതിന്നു ശ്ലേഷകം എന്നു പേരുണ്ടായി.

അർശസ്സുകളുടെ ഉല്പത്തിയിൽ മേൽപറഞ്ഞ എല്ലാവിധത്തിലുമുള്ള വാതപിത്തകഫങ്ങളും കോപിക്കുന്നു അതുഹേതുവായിട്ടു അർശസ്സുകൾക്കു വല്ലതായ ദുഃഖത്തെയും ഉദരം അഗ്നിമാന്ദ്യം മുതലായ വ്യാധികളേയും എല്ലാ ശരീരങ്ങളിലും വേദനയേയും സന്താപത്തെയും ഉണ്ടാക്കുന്നു.

ഇപ്രകാരമുള്ള അർശസ്സുകൾ സുഖസാദ്ധ്യങ്ങളായിട്ടും കൃച്ഛ്രസാദ്ധ്യങ്ങളായിട്ടും അസാദ്ധ്യങ്ങളായിട്ടും ഉണ്ടു്।

## സാദ്ധ്യാസാദ്ധ്യലക്ഷണങ്ങൾ.

൨൦. ബാഹ്യായാന്തുവലൗജാതാന്യേകദോഷോൽബണാനിച
അർശാംസിസുഖസാദ്ധ്യാനി നചിരോൽപതിതാനിച

൨൧. ദ്വന്ദ്വജാനിദ്വിതീയായാം വലൗയാന്യാശ്രിതാനിച
കൃച്ഛ്രസാദ്ധ്യാനിതാന്യാഹുഃ പരിസംവത്സരാണിച

## (൩൮) അർശോരോഗനിദാനം

൩൮. സഹജാനിത്രിദോഷാണി യാനിചാഭ്യന്തരാംവലി
ജായന്തേർശാംസി:സംശ്രിത്യ താന്യസാദ്ധ്യാനിധിർദ്ദിശേൽ

൩൯. ശേഷത്വാദായുഷസ്താനി ചതുഷ്പാദസമന്വിതേ
യാപ്യന്തേദീപ്തകായാഗ്നേഃ പ്രത്യാഖ്യേയാന്യതോന്യഥാ

൪൦. ഹസ്തേപാദേമുഖേനാഭ്യാം ഗുദേവൃഷണയോസ്തഥാ
ശോഫൊഹൃൽപാർശ്വശൂലശ്ചയസ്യാസാദ്ധ്യോർശസോഹിസഃ

൪൧. ഹൃൽപാർശ്വശൂലംസംമോഹ ഛർദ്ദിരംഗസ്യരുഗ്ജ്വര
തൃഷ്ണാഗുദസ്യപാകശ്ച നിഹന്ത്യുൎശ്ശസജാതുരം

൪൨. തൃഷ്ണാരോചകശൂലാർത്ത മതിപ്രസൃതശോണിതം
ശോഥാതിസാരസംയുക്ത കർശാംസിക്ഷപയന്തിഹി

പുറത്തെ വലിയായ സംവരണിയിൽ ഒരു ദോഷത്തിൻെറ കോപം ഹേതുവായിട്ടുണ്ടായവയും ഒരുവത്സരം തികയാത്തവയുമായ അർശസ്സുകൾ സുഖസാദ്ധ്യങ്ങളാകുന്നു. മേൽപറഞ്ഞ വലിയിൽ രണ്ടുദോഷങ്ങളുടെ കോപം ഹേതുവായിട്ടുണ്ടായ അർശസ്സുകൾകൃച്ഛ്രസാദ്ധ്യങ്ങളും മൂന്നു ദോഷങ്ങളുടെ കോപം ഹേതുവായിട്ടുണ്ടായവ. യാപ്യങ്ങളും ആകുന്നു. രണ്ടാമത്തെ വലിയായ വിസർജ്ജിനിയിൽ ഒരു ദോഷത്തിൻെറ കോപം ഹേതുവായിട്ടുണ്ടായ അർശസ്സുകൾ കൃച്ഛ്രസാദ്ധ്യങ്ങളാകുന്നു. രണ്ടു ദോഷങ്ങളുടെ കോപം ഹേതുവായിട്ടുണ്ടായവയും ഒരുവത്സരം ചെന്നവയുമായ അർശസ്സുകൾ യാപ്യങ്ങളാകുന്നു. മൂന്നുദോഷങ്ങളുടെ കോപം ഹേതുവായിട്ടുണ്ടായ അർശസ്സുകൾ അസാദ്ധ്യങ്ങളാകുന്നു. മൂന്നാമത്തെ വലിയായ പ്രവാഹിണിയിൽ ഒരു ദോഷത്തിൻെറ കോപം ഹേതുവായിട്ടുണ്ടായ അർശസ്സുകൾ യാപ്യങ്ങളാകുന്നു രണ്ടുദോഷങ്ങളുടെ കോപം ഹേതുവായിട്ടും മൂന്നുദോഷങ്ങളുടെ കോപം ഹേതുവായിട്ടും ഉണ്ടായ അർശസ്സുകൾ അസാദ്ധ്യങ്ങളാകുന്നു. സഹജാർശസ്സുകളും അസാദ്ധ്യങ്ങൾതന്നെ. ആയുസ്സ്, വൈദ്യൻ പരിചാരകൻ തുടങ്ങിയുള്ള പാദസമ്പത്തുകളും അഗ്നിബലവും ഉണ്ടെങ്കിൽ യാപ്യങ്ങളായും വരാം. അതുകൾ ഇല്ലെങ്കിൽ അസാദ്ധ്യങ്ങൾതന്നെ ആകുന്നു. അർശോരോഗിക്കു കൈകളിലും കാലുകളിലും മുഖത്തിലും നാഭിയിലും ഗുദത്തിലും വൃഷണങ്ങളിലും വീക്കവും ഹൃദയത്തിലും വാരിപ്പുറങ്ങളിലും വേദനയും ഉണ്ടെങ്കിൽ അയാളുടെ അർശസ്സ് അസാദ്ധ്യമാകുന്നു. ഹൃദയത്തിലും വാരിപ്പുറങ്ങളിലും കുത്തിനോവും ബോധക്ഷയവും ഛർദ്ദിയും ശരീരത്തിനു വേദനയും പനിയും ഗുദത്തിൽ പഴുപ്പും ഉള്ള അർശോരോഗി മരിക്കും. തണ്ണീർദാഹം അരുചി, വേദന ഇവയെക്കൊണ്ടു പാരവശ്യവും അധികമായ രക്തസ്രാവവും നീരും അതിസാരവും ഉള്ള അർശോരോഗിയും മരിക്കും.

൪൩. മേഢ്രാദിഷ്വപിവക്ഷ്യന്തേ യഥാസ്വംനാഭിജാനിച
ഗണ്ഡൂപാദാസ്യരൂപാണി പിച്ഛിലാനിമൃദൂനിച

ലിംഗം, കണ്ണ്, മൂക്ക, ചെവി മുതലായവയും ദോഷങ്ങളുടെ അവസ്ഥാനുസരണം അർശസ്സുകൾ ഉണ്ടാകും. നാഭിയിലും അർശസ്സുണ്ടാകും അ അർശസ്സുകൾ ഞാഞ്ഞൂലിൻെറ മുഖംപോലെയും പശയോടുകൂടിയും മൃദുക്കളായും ഇരിക്കും.

### ചർമ്മകീലലക്ഷണം.

൪൪. വ്യാനോഗൃഹീത്വാശ്ലേഷ്മാണം കരോത്യർശസ്ത്വചോബഹിഃ
കീലോപമംസ്ഥിരഖരം ചർമ്മകീലന്തുതംവിദുഃ

൪൫. വാതേനതോദപാരുഷ്യം പിത്താദാസിതരക്തതാ
ശ്ലേഷ്മണാസ്നിഗ്ദ്ധതാതസ്യ ഗ്രഥിതത്വംസവർണ്ണതാ.

സർവ്വശരീരങ്ങളിലും സഞ്ചരിക്കുന്ന വ്യാനൻ എന്ന വായു കഫത്തെ സ്വീകരിച്ചിട്ടു ത്വക്കിൻെറ ബഹിർഭാഗത്തിങ്കൽ ഒരുതരം അർശസിനെ ഉണ്ടാക്കും അതു ആണിപോലെയും ഉറപ്പോടും പരുപരുപ്പോടുംകൂടിയും ഇരിക്കും. അതിനെ ചർമ്മകീലമെന്നു പറയുന്നു. അതു താമരമുള്ളെന്ന ഭാഷ. വാതജമാണെങ്കിൽ കുത്തിനോവും കാഠിന്യവുമുണ്ടാകും. പിത്തജ

മാണെങ്കിൽ കറുപ്പും ചുവപ്പുമുണ്ടാകാം. കഫജമാണെങ്കിൽ നേർമ്മയായും വലുതായും ശരീരത്തിന്റെ വണ്ണംപോലെയിരിക്കുന്ന വണ്ണത്തോടുകൂടിയും ഇരിക്കും.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേഅർശോനിദാനം
സമാപ്തം.

## അഗ്നിമാന്ദ്യനിദാനം

൧. മന്ദസ്തീക്ഷ്ണോഥവിഷമ സ്സമശ്ചേതിചതുവിധഃ
കഫപിത്താനിലാധിക്യാ ത്തത്സാമ്യാജ്ജഠരോനലഃ

ജഠരാഗ്നി, മന്ദം, തീക്ഷ്ണം, വിഷമം, സമം, ഇങ്ങിനെ നാലുവിധമാകുന്നു. ജഠരാഗ്നിക്കുള്ള ഈ അവസ്ഥ ദോഷങ്ങളുടെ ആധിക്യംനിമിത്തം ഉണ്ടാകുന്നതാകുന്നു. എങ്ങിനെഎന്നാൽ ജഠരാഗ്നി, കഫാധിക്യം ഹേതുവായിട്ടു മന്ദമായും പിത്താധിക്യം ഹേതുവായിട്ടു തീക്ഷ്ണമായും വാതാധിക്യം ഹേതുവായിട്ടു വിഷമമായും വാതാതിദോഷങ്ങളുടെ സാമ്യംഹേതുവായിട്ടു സമമായും ഭവിക്കുന്നു-

൨. വിഷമോവാതജാൻരോഗാൻതീക്ഷ്ണപിത്തനിമിത്തജാൻ
കരോത്യഗ്നിസ്തഥാമന്ദോ വികാരാൻകഫസംഭവാൻ

വിഷമാഗ്നി എൺപതു വാതവികാരങ്ങളിൽ ചിലതിനെ ഉണ്ടാക്കും. സാമാന്യമായി ജ്വരാതിസാരാദികളേയും ഉണ്ടാക്കും. തീക്ഷ്ണാഗ്നി, നാല്പതു പിത്തവികാരങ്ങളിൽ ചിലതിനെ ഉണ്ടാക്കും. ചൂടുമുതലായവയേയും വർദ്ധിപ്പിക്കും. മന്ദാഗ്നി ഇരുപതു കഫവികാരങ്ങളിൽ ആലസ്യംമുതലായി ചിലതിനെ ഉണ്ടാക്കും. ഇവിടെ പറഞ്ഞ വാതാദിദോഷങ്ങളുടെ വികാരങ്ങളെ ചരകത്തിലെ മഹാരോഗാദ്ധ്യായം നോക്കി അറിഞ്ഞുകൊള്ളണം.

### അഗ്നിലക്ഷണം

൩. സമാസമാഗ്നേരശിതാ മാത്രാസമ്യഗ്വിപച്യതേ
സ്വല്പാപിനൈവമന്ദാഗ്നേ വിഷമാഗ്നേസ്തുദേഹിനഃ

൪. കദാചിൽപച്യതേസമ്യക്കദാചിന്നപച്യതേ
മാത്രാതിമാത്രാപ്യശിതാ സുഖംയസ്യവിപച്യതേ

൫. തീക്ഷ്ണാഗ്നിരിതിതംവിദ്യാൽ സമാഗ്നിഃശ്രേഷ്ഠഉച്യതേ.

സമാഗ്നി ഉചിതമായ മാത്രയെ അനുസരിച്ചു ഭക്ഷിക്കുന്നവരുടെ ആഹാരത്തെ നല്ലവണ്ണം പചിക്കും. മന്ദാഗ്നി മാത്രകുറച്ചു ഭക്ഷിച്ചിരുന്നാലും അതിനെ ശരിയായി പചിക്കയില്ല. വിഷമാഗ്നിയാകട്ടെ ഭക്ഷണസാധനത്തെ ചിലപ്പോൾ ശരിയായി പചിക്കയും ചിലപ്പോൾ പചിക്കാതിരിക്കയും ചെയ്യും. തീക്ഷ്ണാഗ്നി അതിമാത്രമായി ഭക്ഷിച്ചാലും ഭക്ഷിച്ചില്ലെങ്കിലും ശരിയായി പചിക്കും. ഗുരുദ്രവ്യങ്ങളെപ്പോലുംഅതിമാത്രമായി ഭക്ഷിച്ചാൽ അവയെ എത്രയും വേഗത്തിൽ ദഹിപ്പിക്കുന്ന അഗ്നിക്കു അത്യന്തതീക്ഷ്ണാഗ്നി അല്ലെങ്കിൽ അത്യഗ്നി എന്നു പേർ പറയപ്പെടുന്നു. ഈ അഗ്നികളിൽ വച്ചു ശ്രേഷ്ഠമായിട്ടുള്ളതു സമാഗ്നിയാകുന്നു.

ഇതികേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ അഗ്നിമാന്ദ്യനിദാനം

സമാപ്തം

# അജീർണ്ണനിദാനം

൧. ആമം വിദഗ്ദ്ധം വിഷ്ടബ്ധം കഫപിത്താനിലൈസ്ത്രിഭിഃ
അജീർണ്ണം കേചിദിച്ഛന്തി ചതുർത്ഥം രസശേഷതഃ
൨. അജീർണ്ണം പഞ്ചമം കേചിന്നിർദ്ദോഷം ദിനപാകി ച
വദന്തി ഷഷ്ഠം ചാജീർണ്ണം പ്രാകൃതം പ്രതിവാസരം

അഗ്നിമാന്ദ്യത്തിന്ന അജീർണ്ണവും അജീർണ്ണത്തിന്ന അഗ്നിമാന്ദ്യവും കാരണമായിരിക്ക കൊണ്ടു അഗ്നിമാന്ദ്യാനന്തരം അജീർണ്ണനിദാനത്തെ പറയുന്നു. കഫം ഹേതുവായിട്ടുള്ള അജീർണ്ണത്തിന്ന ആമം എന്നു പേർ പറയപ്പെടുന്നു. പിത്തം ഹേതുവായിട്ടുള്ള അജീർണ്ണത്തിന്ന വിദഗ്ദ്ധം എന്നു പേർ പറയപ്പെടുന്നു. വാതം ഹേതുവായിട്ടുള്ള അജീർണ്ണത്തിന്നു വിഷ്ടബ്ധമെന്നു പേർ പറയപ്പെടുന്നു. ഇങ്ങിനെ മൂന്നുവിധം അജീർണ്ണം ഉണ്ട്. എന്നാൽ ആഹാരം ദഹിച്ചതിന്റെശേഷം ശുദ്ധമായ ഏമ്പക്കം ഉണ്ടായാലും ചിലപ്പോൾ ആഹാരരസം ദഹിക്കാതെകിടക്കും. ഇതു നാലാമതായ ഒരുവക അജീർണ്ണമാണെന്നു ചിലർ പറയുന്നു. ഇതിനെപ്പററി സുശ്രുതത്തിൽ പറഞ്ഞ ശ്ലോകത്തെ ഇവിടെ ചേർക്കുന്നു. "ഉൽഗാരശുദ്ധാവപി ഭക്തകാംക്ഷാ നജായതേ ഹൃൽഗുരുതാ ച യസ്യ രസാവശേഷേണ തു സപ്രസേകം ചതുർത്ഥമേതൽ പ്രവദന്ത്യജീർണ്ണം" അന്നത്തിന്റെ ദഹനാനന്തരം ഏമ്പക്കത്തിന്നു ശുദ്ധിയുണ്ടെങ്കിലും ഭക്ഷണത്തിൽ ആഗ്രഹം ഉണ്ടാകയില്ല. നെഞ്ചിന്നു ഗുരുത്വം ഉണ്ടായിരിക്കും. ക്രടക്രടെ തുപ്പുകയും ചെയ്യും. ഈ വക ലക്ഷണങ്ങൾ അന്നം ദഹിക്കയും അന്നരസം ദഹിക്കാതിരിക്കയും ചെയ്യുമ്പോൾ ഉണ്ടാകുന്നവയാണ്. ഈ അവസ്ഥയിൽ ചതുർത്ഥകമായിരിക്കുന്നഅജീർണ്ണമുണ്ടെന്നു പറയുന്നു. ആമം വിദഗ്ദ്ധം വിഷ്ടബ്ധം ഈ മൂന്നു അജീർണ്ണങ്ങളും അന്നത്തിങ്കൽനിന്നു ജനിക്കുന്നവയാണ്. രസശേഷമെന്ന അജീർണ്ണം ആഹാരരസത്തിങ്കൽനിന്നു ജനിക്കുന്നതുമാണ്. ആമം ആദിയായ മൂന്നു അജീർണ്ണങ്ങൾക്കേ ദോഷസംബന്ധമുള്ളൂ; രസശേഷമെന്ന അജീർണ്ണത്തിന്നു ദോഷസംബന്ധമില്ല. വയറുവീർക്കുകമുതലായ ഉപദ്രവങ്ങളോടുകൂടി അഹോരാത്രംകൊണ്ടു ആഹാരം പക്വതയെ പ്രാപിക്കുന്നതു അഞ്ചാമതായ അജീർണ്ണമാണെന്നു ചിലർ പറയുന്നു. വയർവീർക്കുകമുതലായ ഉപദ്രവങ്ങളോടുകൂടാതെ ഒരു പകൽകൊണ്ടു ആഹാരം പക്വതയെ പ്രാപിക്കുന്നതു ആറാമതായ അജീർണ്ണമാണെന്നും പറയുന്നു.

ഭക്ഷണം കഴിഞ്ഞതിന്റെ ശേഷം ഇടത്തുവശം ചരിഞ്ഞുകിടക്കുകമുതലായ ക്രിയകൾ കൊണ്ടു അന്നത്തിന്നു ദഹനമുണ്ടാകും. ഇതിനെപ്പറ്റിയുള്ള സുശ്രുതവാക്യം ഇവിടെ ചേർക്കുന്നു. "ഭുക്തോപവിഷ്ടശ്ശതംഗത്വാ വാമപാർശ്വേന സംവിശേൽ ശബ്ദരൂപരസസ്പർശ ഗന്ധാംശ്ച മനസഃ പ്രിയാൻ ഭുക്തവാനുപസേവേത തേനാന്നം സാധുതിഷ്ഠതി" ഭക്ഷണംകഴിഞ്ഞ ഉടനെ നൂറു അടി നടന്നിട്ടു ഇടത്തുവശം ചരിഞ്ഞു കിടക്കുകയും മനസ്സിന്നു സന്തോഷകങ്ങളായ ശബ്ദരൂപരസസ്പർശഗന്ധങ്ങളെ സേവിക്കയും ചെയ്യാൻ ആയവൻ ഭക്ഷിച്ച അന്നം വഴിയാംവണ്ണം ദഹിക്കുന്നതാകുന്നു.

## അജീർണ്ണത്തിന്നുള്ള കാരണങ്ങൾ.

൩. അത്യംബുപാനാദ്വിഷമാശനാച്ച
സന്ധാരണാൽസ്വപ്നവിപര്യയാച്ച
കാലേപി സാത്മ്യം ലഘു ചാപി ഭുക്ത-
മന്നം ന പാകം ഭജതേ നരസ്യ

അധികമായി വെള്ളം കുടിക്കുകയോ സമയംതെററി ഊണുകഴിക്കുകയോ മലമൂത്രാദിവേഗങ്ങളെ തടുക്കുകയോ പകലുറങ്ങുകയോ ചെയ്താൽ സമയത്തുതന്നെ ഭക്ഷിപ്പെട്ട അന്നമായിരുന്നാലും പഥ്യമായും സ്നിഗ്ദ്ധോഷ്ണാദി ഗുണങ്ങളോടുകൂടിയതായുമിരുന്നാലും ദഹിക്കുന്നതല്ല.

## അജീൎണ്ണനിദാനം (ദ-ഹ)

### ആമാജീൎണ്ണലക്ഷണം.

ര. തത്രാമേ ഗുരുതോൽക്ലേദഃ ശോഫോഗണ്ഡാക്ഷികൂടഗഃ
ഉൽഗാരശ്ചയഥാഭുക്ത മവിദഗ്ദ്ധേപ്രവൎത്തതേ

അജീൎണ്ണങ്ങളിൽവച്ചു ആമാജീൎണ്ണത്തിങ്കൽ; ശരീരത്തിന്നു കനവും ,തട്ടലും കവിൾത്തടങ്ങളിലും കണ്ണിന്റെ പോളമേലും വീക്കവും ഏമ്പക്കവും ഉണ്ടാകും. അപ്പോൾ ഭക്ഷിച്ചപോലെ തോന്നുകയുംചെയ്യും.

൯ വിദഗ്ദ്ധേഭ്രമതൃൺമൂൎച്ഛാഃ പിത്താച്ചവിവിധാരുജഃ;
ഉൽഗാരശ്ചസധൂമാമ്ലഃ സ്വേദോദാഹശ്ചജായതേ.

വിദഗ്ദ്ധാജീൎണ്ണത്തിന്നു തലതിരിച്ചിലും തണ്ണീർദാഹവും ഇന്ദ്രിയസാദവും പിത്തം ഹേതുവായിട്ടു പലവിധത്തിലുള്ള വേദനകളും പുകഞ്ഞു തികട്ടലും പുളിച്ചുതികട്ടലും വിയൎപ്പും ഉഷ്ണവുമുണ്ടാകും.

### വിഷ്ടബ്ധാജീൎണ്ണലക്ഷണം.

൩, വിഷ്ടബ്ധേശൂലമാദ്ധ്മാനം വിവിധാവാതവേദനാ
മലവാതാപ്രവൃത്തിശ്ച സ്തംഭോമോഹാംഗപീഡനം

വിഷ്ടബ്ധാജീൎണ്ണത്തിന്നു വയറവേദനയും വയറവീൎപ്പും വായുവിന്റെ പലവിധമായ ഉപദ്രവങ്ങളും മലത്തിന്നും അധോവായുവിന്നും പ്രവൃത്തിയില്ലായ്കയും മന്ദതയും മോഹവും ശരീരത്തിന്നു നോവും ഉണ്ടാകും.

### രസശേഷജീൎണ്ണലക്ഷണം.

൬, രസശേഷേണവിദ്വേഷോ ഹൃദയാശുദ്ധിഗൌരവേ

രസശേഷാജീൎണ്ണത്തിന്നു അന്നത്തിങ്കൽ വെറുപ്പും ഹൃദയത്തിന്നു അശുദ്ധിയും ശരീരത്തിന്നു കനവും ഉണ്ടാകും.

### അജീൎണ്ണോപദ്രവങ്ങൾ.

൮. മൂൎച്ഛാപ്രലാപോവമഥുഃ പ്രസേകസ്സദനാംഭ്രമഃ
ഉപദ്രവാഭവന്ത്യേതേ മരണം വാപ്യജീൎണ്ണതഃ

ഇന്ദ്രിയസാദം പേപറക ഛൎദ്ദി വായിൽനിന്നു വെള്ളംവരിക മൂൎച്ഛ തലതിരിച്ചിൽ ഇവയെല്ലാം അജീൎണ്ണം ഹേതുവായിട്ടുണ്ടാകുന്ന ഉപദ്രവങ്ങളാകുന്നു അജീൎണ്ണം വൎദ്ധിച്ചാൽ മരണവും ഭവിക്കും

ൻ. അനാത്മവന്തഃപശുവൽ ഭുഞ്ജതേയേപ്രമാണതഃ
രോഗാനീകസ്യതേമൂല മജീൎണ്ണംപ്രാപ്നുവന്തിഹി.

വിചാരം കൂടാതെ ആഹാരംതന്നെ സുഖകരമാണെന്നു വിചാരിച്ചു പശുക്കളെപ്പോലെ അധികം ഭക്ഷിക്കുന്നവൎക്കു അനേകരോഗങ്ങൾക്കു മൂലമായിരിക്കുന്ന അജീൎണ്ണമുണ്ടാകും

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ അജീൎണ്ണനിദാനം
സമാപ്തം.

—*—

## വിഷൂചികാനിദാനം.

—*—

൧. അജീൎണ്ണമാമംവിഷ്ടബ്ധം വിദഗ്ദ്ധഞ്ചയദീരിതം
വിഷൂച്യലസകൌതസ്മാൽ ഭവേച്ചാപിവിലംബികാ

അജീൎണ്ണത്തിൽനിന്നു വിഷൂചികയുണ്ടാകുന്നതിനാൽ അജീൎണ്ണനന്തരം വിഷൂചികാനിദാനത്തെപ്പറയുന്നു ആമം വിഷ്ടബ്ധം വിദഗ്ദ്ധം ഇങ്ങിനെ മൂന്നു അജീൎണ്ണങ്ങൾ മേൽ

## (൧൨) വിഷൂചികാനിദാനം

പറയപ്പെട്ടിട്ടുണ്ടല്ലൊ എന്നാൽ ആ അജീൎണ്ണങ്ങളിൽനിന്നാകുന്നു വിഷൂചികയും അലസകവും വിലംബികയും ഉണ്ടാകുന്നത്

൨. സൂചീഭിരിവഗാത്രാണി തുദൻസന്തിഷ്ഠതേനിലഃ
യസ്യാജീൎണ്ണേനസാവൈദ്യൈ വിഷൂചീതിനിഗദ്യതേ.

അജീൎണ്ണം ഹേതുവായിട്ടു വാതം എല്ലാ അവയവങ്ങളെയും സൂചികൾകൊണ്ടു കുത്തുന്നുവൊ എന്നു തോന്നുമാറു ദേഹപീഡയെ ഉണ്ടാക്കുന്നതിന്നു വിഷൂചികയെന്നു വൈദ്യന്മാരാൽ പറയപ്പെടുന്നു: ഈ ശ്ലോകത്തിൽ വായു എല്ലാ അവയവങ്ങളേയും സൂചികൾകൊണ്ടു കുത്തുന്നുവോ എന്നു തോന്നുമാറു ദേഹപീഡയെ ഉണ്ടാക്കുന്നുഎന്നു പറഞ്ഞതുകൊണ്ടു വിഷൂചികയ്ക്കു വാതസംബന്ധം മാത്രമേ ഉള്ളു എന്നു വിചാരിക്കരുതു വിഷൂചികയ്ക്കു മൂന്നു ദോഷങ്ങളുടേയും സംബന്ധമുണ്ട് അതിന്നു തന്ത്രാന്തരത്തിലെ ഒരു ശ്ലോകം ഇവിടെ കാണിക്കുന്നു. വിവിധൈർവേദനോദ്ഭേദൈർവായ്വാദിഭൃശകോപത സൂചീഭിരിവഗാത്രാണി വിധ്യതീതിവിഷൂചികഃ വാതാദിദോഷങ്ങൾ ഏററവും കോപിച്ചിട്ടു ബഹുവിധങ്ങളായ വേദനകളോടുകൂടി എല്ലാ അവയവങ്ങളേയും സൂചികൾകൊണ്ടു കുത്തുന്നുവൊ എന്നു തോന്നുമാറു ദേഹപീഡയെ ചെയ്യുന്നതിന്നു വിഷൂചിക എന്നു പേർപറയപ്പെടുന്നു. ഇവിടെ വാതാദിദോഷങ്ങളുടെ സംബന്ധം പറഞ്ഞതിന്നു പുറമെ മേൽപറയപ്പെട്ട ആമം മുതലായ അജീൎണ്ണങ്ങൾക്കും വാതാദിദോഷങ്ങളുടെ സംബന്ധം പറഞ്ഞിട്ടുണ്ട് വാതാദി മൂന്നു ദോഷങ്ങളും കോപിച്ചാണു വിഷൂചിക ഉണ്ടാകുന്നതെങ്കിലും അതു വാതാധികമായിട്ടും പിത്താധികമായിട്ടും കഫാധികമായിട്ടും ഉണ്ട്,

൩. നതാംപരിമിതാഹാരാ ലഭന്തേവിദിതാഗമഃ
മൂഢസ്താമജിതാത്മനോ ലഭന്തേശനലോലുപാഃ

ക്രമമായ ഭക്ഷണവും വൈദ്യശാസ്ത്രത്തിൽ അറിവും ഉള്ളവൎക്കു വിഷൂചിക ഉണ്ടാകുന്നതല്ല ഭക്ഷ്യം ഇന്നതെന്നും അഭക്ഷ്യം ഇന്നതെന്നും ഉള്ള അറിവു ലഭിച്ചിട്ടില്ലാത്തവൎക്കും ഇന്ദ്രിയനിഗ്രഹം ഇല്ലാത്തവൎക്കും പശുക്കളെപ്പോലെ അളവില്ലാതെ ഭക്ഷിക്കുന്നവൎക്കും മാത്രമെ വിഷൂചികയുണ്ടാവു

### വിഷൂചികാ ലക്ഷണം.

൪. മൂൎഛാതിസാരൌവമഥുഃപിപാസാ
ശൂലോഭ്രമോദ്വേഷ്ടനജൃംഭദാഹാഃ
വൈവൎണ്ണ്യകമ്പൌഹൃദയേരുജശ്ച
ഭവന്തിതസ്യാംശിരസശ്ചഭേദഃ

വിഷൂചികയ്ക്കു ഇന്ദ്രിയസാദവും അതിസാരവും ഛൎദ്ദിയും തണ്ണീർദാഹവും വയറുനോവും തലതിരിച്ചിലും കാലിൽ നിന്നു ഉരുണ്ടുകയറുകയും കോട്ടുവായും ദാഹവും ശരീരത്തിന്റെ നിറത്തിന്നു മാററവും വിറയലും നെഞ്ചിൽ വേദനയും തലവേദനയും ഉണ്ടാകും

### അലസകലക്ഷണം.

൫. കുക്ഷിരാനഹ്യതെത്യൎത്ഥം പ്രതാമ്യേൽപരികൂജതി
വിരുദ്ധോമാരുതശ്ചൈവ കുക്ഷാവുപരിധാവതി

൬. വാതവൎച്ചോനിരോധശ്ച യസ്യാത്യൎത്ഥംഭവേദപി
തസ്യാലസകമാചഷ്ടെ തൃഷ്ണോൽഗാരൌചയസ്യതു.

വയററിന്നു വളരെ വീൎപ്പു മോഹം (മാൎമ്മകേട) ആൎത്തനാദത്തെ പുറപ്പെടുവിക്കു, വായു അജീൎണ്ണത്താൽ അധോഭാഗത്തിങ്കൽ തടുക്കപ്പെട്ടിട്ടു നാഭിയിൽ നിന്നു കഴുത്തുവരെ കേറ്റുക, വായുവിന്റെയും മലത്തിന്റെയും ഗതിക്കു മുടക്കമുണ്ടാകെ തണ്ണീർദാഹം ഏമ്പക്കം ഇവയാക ലക്ഷണങ്ങളോടുകൂടിയ രോഗത്തിന്നു അലസകമെന്നു പേർ പറയപ്പെടുന്നു

## വിലംബികാലക്ഷണം.

൧. ദുഷ്ടന്തുഭുക്തംകഫമാരുതാഭ്യാം പ്രവർത്തതേനോർദ്ധ്വമധശ്ചയസ്യ
വിലംബികാന്താംഭൃശദുശ്ചികിത്സ്യാമാചക്ഷതേശാസ്ത്രവിദഃപുരാണാഃ

ഭക്ഷിക്കപ്പെട്ട അന്നം കഫവായുക്കളാൽ ദുഷ്ടമായിട്ടു മേല്പോട്ടും കീഴ്പോട്ടും പോകാതെ ആമാശയത്തിൽതന്നെ വളരെ നേരം കിടക്കുന്നതിന്നു വിലംബിക എന്നുപേർ. ഈ രോഗം കഷ്ടപ്പെട്ടു ചികിത്സിച്ചാലത്രെ ഭേദപ്പെടു എന്നു ശാസ്ത്രജ്ഞന്മാരായിരിക്കുന്ന പൂർവ്വവൈദ്യന്മാർ പറയുന്നു.

അലസകത്തിന്നു ദുസ്സഹമായ വേദനയുണ്ടാകും. വിലംബികക്കു അതുണ്ടാകയില്ല. ഇതാകുന്നു അലസകത്തിന്നും വിലംബികക്കും തമ്മിലുള്ള പ്രധാനഭേദം.

൨. യത്രസ്ഥമാമംവിരുജേത്തമേവ
ദേശംവിശേഷേണവികാരജാതൈഃ
ദോഷേണയേനാവതതംശരീരം
തല്ലക്ഷണൈരാമസമുത്ഭവൈശ്ച.

ആമം യാതൊരിടത്തുസ്ഥിതിചെയ്യുന്നുവോ ആ സ്ഥലത്തെ അല്ലെങ്കിൽ ദേശത്തെ വികാരസമൂഹങ്ങളെക്കൊണ്ടു വിശേഷിച്ചും വേദനപ്പെടുത്തും; വിശേഷിച്ചും വേദനപ്പെടുത്തും എന്നുപറഞ്ഞതുകൊണ്ടു അന്യസ്ഥലത്തെ അല്പമായി വേദനപ്പെടുത്തുമെന്നു കിട്ടുന്നു. ഇനി വികാരസമൂഹങ്ങൾ എങ്ങിനെയുള്ളവയാണെന്നു നോക്കാം; ആമദോഷം ഉണ്ടായിരിക്കുമ്പോൾ ശരീരത്തിൽ വ്യാപിച്ചിരിക്കുന്ന ദോഷം യാതൊന്നോ ആ ദോഷത്തിന്റെ ലക്ഷണങ്ങളോടു കൂടിയവയും ആമദോഷത്തിങ്കൽ നിന്നുണ്ടായവയും ആകുന്നു.

വിഷൂചികയുടേയും അലസകത്തിന്റേയും അസാദ്ധ്യലക്ഷണം.

൩. യശ്ശ്യാവദന്തൌഷ്ഠനഖോല്പസംജ്ഞോ
വമ്യർദ്ദിതോഭ്യന്തരയാതനേത്രഃ
ക്ഷാമസ്വരസ്സർവ്വവിമുക്തസന്ധി
ര്യായാന്നരസ്സോപുനരാഗമായ

പല്ലും ചുണ്ടും നഖങ്ങളും കറുത്തിരിക്കയും അല്പമായ ബോധം ഉണ്ടായിരിക്കയുംഛർദ്ദിഹേതുവായിട്ടു വളരെ പീഡയുണ്ടാകയും കണ്ണുതാണിരിക്കയും ഒച്ചയടക്കുകയും അവയവങ്ങളുടെ സന്ധികൾ വേർപെട്ടു പോകയും ഈ വക ലക്ഷണങ്ങളോടുകൂടിയ വിഷൂചികാരോഗിയാകട്ടെ അലസകരോഗിയാകട്ടെ ജീവിക്കുന്നതല്ല. വിലംബിക സ്വഭാവേന മൃത്യുതന്നെയാകുന്നു.

## ജീർണ്ണാഹാരലക്ഷണം.

൧. ഉൽഗാരശുദ്ധിരുത്സാഹോ വേഗോത്സർഗ്ഗോയഥോചിതഃ
ലഘുതാക്ഷുൽപിപാസാച ജീർണ്ണാഹാരസ്യലക്ഷണം.

ഏമ്പക്കത്തിന്നു ശുദ്ധിയും ഉത്സാഹവും (ശരീര മനസ്സുകൾക്കു ബലം) മലമൂത്രങ്ങളുടെ വേഗത്തോടുകൂടിയതായഗതിയും ദേഹത്തിന്നു ലാഘവവും വിശേഷിച്ചും ഉദരത്തിന്നു ലാഘവവും വിശപ്പും ദാഹവും ഉണ്ടാകുമ്പോൾ അന്നം ദഹിച്ചു എന്നറിഞ്ഞുകൊള്ളണം.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യാനേ വിഷൂചികാലസകവിലംബികാനിദാനം

സമാപ്തം.

## ക്രിമിനിദാനം.

---

൧. ക്രിമയസ്തു ദ്വിധാ പ്രോക്താ ബാഹ്യാഭ്യന്തരഭേദതഃ
ബഹിർമ്മലകഫാസൃഗ്വിൾ ജന്മഭേദാച്ചതുർവ്വിധാഃ

൨. നാമതോ വിംശതിവിധാ ബാഹ്യാസ്തത്ര മലോത്ഭവാഃ
തിലപ്രമാണസംസ്ഥാന വർണ്ണാഃ കേശാംബരാശ്രയാഃ

൩. ബഹുപാദാശ്ച സൂക്ഷ്മാശ്ച യൂകാലിക്ഷ്യാശ്ച നാമതഃ
ദ്വിധാ തേ കോഠപിടകാകണ്ഡൂഗണ്ഡാൻപ്രകുർവ്വതേ

ക്രിമികൾ ബാഹ്യങ്ങളെന്നു ആഭ്യന്തരങ്ങളെന്നും രണ്ടുപ്രകാരത്തിലുണ്ടു്. സ്നാനം മുതലായ ശുദ്ധികർമ്മങ്ങളുടെ അഭാവം നിമിത്തം പുറത്തുപാറിയ അഴുക്കിൽനിന്നും കഫത്തിൽനിന്നും രക്തത്തിൽനിന്നും പുരീഷത്തിൽനിന്നും ആകുന്നു അവയുടെ ഉൽപ്പത്തി. ഇങ്ങിനെ ഉല്പത്തി നാലുവിധമാകയാൽ ക്രിമികളും നാലുവിധമാകുന്നു എന്നറിയണം. എന്നാൽ അതുകൾ (ക്രിമികൾ) നാമംകൊണ്ടു ഇരുപതുവിധമുണ്ടു് ഇരുപതുവിധത്തിലുമധികം ക്രിമികളുണ്ടെങ്കിലും അതുകൾ അതിസൂക്ഷ്മങ്ങളും സഹജങ്ങളുമാണെന്നും രോഗോല്പാദകങ്ങൾ അല്ലെന്നും ആകുന്നു പരകാചാര്യരുടെ അഭിപ്രായം ഇരുപതുവിധമുള്ള ക്രിമികളും ദോഷപ്രകോപദ്വാരേണ ശൂലാദിരോഗങ്ങളെ ജനിപ്പിക്കുന്നതിനാൽ അതുകൾ രോഗഹേതുക്കളെന്നുപറയപ്പെടുന്നു മേൽപറഞ്ഞപ്രകാരം ബാഹ്യങ്ങളെന്നും ആഭ്യന്തരങ്ങളെന്നും ഉള്ള രണ്ടുവക ക്രിമികളിൽവെച്ചു ബാഹ്യങ്ങളായിരിക്കുന്ന ക്രിമികൾ സ്നാനാദ്യഭാവം നിമിത്തം പുറത്തുപാറിയിരിക്കുന്നതായ അഴുക്കിൽനിന്നു ഉണ്ടാകുന്നവയും പ്രമാണംകൊണ്ടും ആകൃതികൊണ്ടും വർണ്ണംകൊണ്ടും എള്ളുപോലെ ഇരിക്കുന്നവയും തലമുടിയേയും വസ്ത്രത്തേയും ആശ്രയിച്ചിരിക്കുന്നവയും ആകുന്നു. വളരെ കാലുണ്ടായിരിക്കും. സൂക്ഷ്മങ്ങളായുമിരിക്കും അതുകൾക്കു യൂകകൾ (പേൻ) എന്നും ലിഖ്യകൾ (ഈരപ്പേൻ) എന്നും പേർ പറയപ്പെടുന്നു. രണ്ടുപ്രകാരമിരിക്കുന്ന ആ ക്രിമികൾ വട്ടപ്പുണ്ണു, കുരു, ചൊറിച്ചിൽ, മുഴ ഇവയെ ഉണ്ടാക്കും.

൪. അജീർണ്ണഭോജീ മധുരാമ്ലനിത്യോ
ദ്രവപ്രിയഃ പിഷ്ടഗുഡോപഭോക്താ
വ്യായാമവർജ്ജീ ച ദിവാശയാനോ
വിരുദ്ധഭുക് സംലഭതേ ക്രിമീംസ്തു.

അജീർണ്ണം ഉണ്ടായിരിക്കുമ്പോൾ ഭക്ഷിക്കുന്നവനും മധുരിച്ചും പുളിച്ചുമിരിക്കുന്ന പദാർത്ഥങ്ങളെ ദിവസംതോറും സേവിക്കുന്നവനും ദ്രവിക്കുന്ന പദാർത്ഥങ്ങളെ ഭക്ഷിക്കുന്നവനും മാവുകൊണ്ടുണ്ടാക്കിയ പദാർത്ഥങ്ങളേയും ശർക്കരയും ഭുജിക്കുന്നവനും ദേഹായാസകരങ്ങളായ കർമ്മങ്ങളെ ചെയ്യുന്നവനും പകലുറങ്ങുന്നവനും ക്ഷീരമത്സ്യങ്ങളേയും അവയെപ്പോലെ വിരുദ്ധങ്ങളായിരിക്കുന്ന മറ്റുപദാർത്ഥങ്ങളേയും ഭക്ഷിക്കുന്നവനും ക്രിമിയുണ്ടാകുന്നു.

൫. മാഷപിഷ്ടാന്നലവണ ഗുഡശാകൈഃ പുരീഷജാഃ
മാംസമത്സ്യഗുഡക്ഷീര ദധിശുക്തൈഃ കഫോത്ഭവാഃ

൬. വിരുദ്ധാജീർണ്ണശാകാദ്യൈ ശ്ശോണിതോത്ഥാ ഭവന്തി ഹി.

പുരീഷജങ്ങളായിരിക്കുന്ന ക്രിമികൾ പുരീഷവർദ്ധനങ്ങളായ ഉഴുന്നു അപ്പം പുളി ലവണം ശർക്കര ഇലക്കറി ഇവയെ ഉപയോഗിച്ചുവരുന്നവർക്കുണ്ടാകുന്നു. കഫോത്ഭവങ്ങളായിരിക്കുന്ന ക്രിമികൾ, കഫവർദ്ധനങ്ങളായ മാംസം മത്സ്യം ശർക്കര പാലു തൈരു കഞ്ഞി ഇവയെ ഉപയോഗിക്ക നിമിത്തമായിട്ടു കഫം വർദ്ധിച്ചതിന്റെ ശേഷം അതിൽനിന്നു സംഭവിക്കുന്നു രക്തജങ്ങളായിരിക്കു ക്രിമികൾ ക്ഷീരമത്സ്യങ്ങളേയും അവയെപ്പോലെ വിരുദ്ധങ്ങളായിരിക്കുന്ന അന്യപദാർത്ഥങ്ങളേയും അജീർണ്ണസമ്പാദനങ്ങളേയും ഇലക്കറി മുതലായവയേയും ഉപയോഗിക്ക ഹേതുവായിട്ടുണ്ടാകുന്നു.

### ആഭ്യന്തരക്രിമിലക്ഷണം.

ജ്വരോ വിവർണ്ണതാ ശൂലം ഹൃദ്രോഗസ്സദനം ഭ്രമഃ

## ക്രിമിനിദാനം (൨൭)

൭. ഭക്തദ്വേഷോതിസാരശ്ച സഞ്ജാതക്രിമിലക്ഷണം.

ജ്വരവും വൈവർണ്ണ്യവും വയററിൽ വേദനയും ഹൃദ്രോഗവും ശരീരസാദവും തലതിരിച്ചിലും അന്നത്തിൽ വെറുപ്പും അതിസാരവും ഉണ്ടാകുമ്പോൾ അകത്തു ക്രിമിയുടെ ഉപദ്രവമുണ്ടെന്നറിയണം.

### കഫോത്ഭവങ്ങളായ ക്രിമികളുടെ ലക്ഷണം.

കഫാദാമാശയേ ജാതാ വൃദ്ധാസ്സർപ്പന്തി സർവ്വതഃ
൮. പൃഥുബ്രധ്നനിഭാഃ കേചിൽ കേചിൽ ഗണ്ഡൂപദോപമാഃ
രൂഢധാന്യാങ്കുരാകാരാ സ്തനുദീർഘാസ്തഥാണവഃ
൯. ശ്വേതാസ്താമ്രാവഭാസാശ്ച നാമതസ്സപ്തധാ തു തേ
അന്ത്രാദാ ഉദരാവേഷ്ടാ ഹൃദയാദാ മഹാഗുദാഃ
൧൦. ചുരവോ ദർഭകുസുമാ സ്സുഗന്ധാസ്തേ ച കുർവ്വതേ
ഹൃല്ലാസമാസ്യസ്രവണ മവിപാകമരോചകം
൧൧. മൂർച്ഛാച്ഛർദ്ദിജ്വരാനാഹ കാർശ്യക്ഷവഥുപീനസാൻ.

കഫജങ്ങളായ ക്രിമികൾ ആമാശയത്തിങ്കൽ ഉണ്ടാകുന്നു. അവുകൾ വർദ്ധിച്ചാൽ ആമാശയത്തിങ്കൽ മാത്രമല്ല മേൽപോട്ടും കീഴ്പോട്ടും മററ എല്ലാ പ്രദേശങ്ങളിലും സഞ്ചരിക്കും. അവയിൽ ചിലതു വലുതായ തോൽവാറപോലെ ഇരിക്കും ചിലതു ഞാഞ്ഞൂൽപോലെയും ഇരിക്കും. ചിലതു നെല്ലിന്റെ മുളപോലെ ഇരിക്കും ചിലതു മെലിഞ്ഞു നീണ്ടിരിക്കും. ചിലതു അണുക്കളായിരിക്കും. അവയിൽ ചിലതു വെളുത്തിട്ടും ചിലതു ചെമ്പിച്ചിട്ടും ഇരിക്കും. ആന്ത്രാദങ്ങൾ ഉദരാവേഷ്ടങ്ങൾ ഹൃദയാദങ്ങൾ മഹാഗുദങ്ങൾ ചുരുക്കൾ ദർഭകുസുമങ്ങൾ സുഗന്ധങ്ങൾ ഈ പേരുകളെക്കൊണ്ടു അതുകൾ ഏഴുവിധമാകുന്നു. പേരുകളിൽ ചിലതു സാർത്ഥങ്ങളും ചിലതു നിരർത്ഥങ്ങളുമാകുന്നു. വ്യവഹാരത്തിനായിക്കൊണ്ടു പൂർവ്വാചാര്യന്മാരാൽ ഉണ്ടാക്കപ്പെട്ടു എന്നു മാത്രമേയുള്ളൂ. മേൽപറഞ്ഞ ഏഴുവിധമായ ക്രിമികൾ നെഞ്ചുകലിപ്പു വായിൽ വെള്ളംവരവു ദഹനമില്ലായ്ക അരുചി ഇന്ദ്രിയസാദം ഛർദ്ദി ജ്വരം മേൽവയറു വീർക്കുക, മെലിച്ചിൽ തുമ്മൽ പീനസം ഇവയെ ഉണ്ടാക്കും.

### രക്തജങ്ങളായ ക്രിമികളുടെ ലക്ഷണം.

രക്തവാഹിസിരാസ്ഥാനാ രക്തജാ ജന്തവോഽണവഃ
൧൨. അപാദാ വൃത്തതാമ്രാശ്ച സൌക്ഷ്മ്യാൽ കേചിദദർശനാഃ
കേശാദാ രോമവിധ്വംസാ രോമദ്വീപാ ഉദുംബരാഃ
൧൩. ഷൾ തേ കുഷ്ഠൈകകർമ്മാണ സ്സഹസൌരസമാതരഃ

രക്തജങ്ങളായ ക്രിമികൾക്ക രക്തത്തെ വഹിക്കുന്ന നാഡികളാകുന്നു ഇരിപ്പിടം. അതുകൾ അണുക്കളായിട്ടും കാലില്ലാത്തവയായിട്ടും വട്ടത്തിലൊത്തിട്ടും ചെമ്പിച്ചിട്ടും ഇരിക്കും ചിലതു ക്രശതകൊണ്ടു കാൺമാൻ കഴിയാത്തവയായിട്ടും ഉണ്ട്. കേശാദങ്ങളെന്നും രോമവിധ്വംസങ്ങളെന്നും രോമദ്വീപങ്ങളെന്നും ഉദുംബരങ്ങളെന്നും, സൌരസങ്ങളെന്നും മാതൃക്കളെന്നും ആറുവിധമാകുന്നു. ആ ക്രിമികൾ കുഷ്ഠോൽപാദനമാകുന്ന മുഖ്യകർമ്മത്തോടുകൂടിയിരിക്കുന്നു.

### പുരീഷജങ്ങളായ ക്രിമികളുടെ ലക്ഷണം.

പക്വാശയേ പുരീഷോത്ഥാ ജായന്തേഽധോവിസർപ്പിണഃ
൧൪. വൃദ്ധാസ്തേ സ്യുർഭവേയുശ്ച തേ യദാമാശയോന്മുഖാഃ
തദാസ്യോൽഗാരനിശ്വാസ വിൾഗന്ധാനുവിധായിനഃ.
൧൫. പൃഥുവൃത്തതനുസ്ഥൂലാ ശ്യാവപീതസിതാസിതാഃ
തേ പഞ്ചനാമ്നാ ക്രിമയഃ കകേരുകമകേരുകാഃ

൧൯. സൌസുരാദാസ്സശൂലാഖ്യാ ലേലിഹാജനയന്തിഹി
വിഡ്ഭേദശൂലവിഷ്ടംഭ കാർശ്യപാരുഷ്യപാണ്ഡുതാഃ
൨൦. രോമഹർഷാഗ്നിസദന ഗുദകണ്ഡൂർവിനിർഗ്ഗമാൻ.

പുരീഷജങ്ങളായിരിക്കുന്ന കൃമികൾ പക്വാശയത്തിങ്കലത്രെ ഉണ്ടാകുന്നതു. അവയുടെ ഗതി മിക്കവാറും കീഴ്പോട്ടേക്കായിരിക്കും- വർദ്ധിച്ചുവന്നാൽ ആമാശയത്തിലേക്ക തിരിയുകയും ചെയ്യും അപ്പോൾ തേട്ടലിന്നും മൂക്കിൽക്കൂടിവരുന്ന വായുവിന്നും പുരീഷത്തിന്റെ ഗന്ധം ഉണ്ടായിരിക്കും. ആ കൃമികൾ വലുതായിട്ടും ഉരുണ്ടിട്ടും നേർത്തിട്ടും തടിച്ചിട്ടും കരുവാളിച്ചിട്ടും മഞ്ഞളിച്ചിട്ടും വെളുത്തിട്ടും കറുത്തിട്ടുമിരിക്കും. കകേരുകങ്ങൾ, മകേരുകങ്ങൾ സൌസുരാദങ്ങൾ സശൂലങ്ങൾ ലേലിഹങ്ങൾ ഇവയഞ്ചും അവയുടെപേരുകളാകുന്നു. പേരുകളിൽ ചിലതുസാർത്ഥങ്ങളും ചിലതു നിരർത്ഥങ്ങളുമാണെന്നുമുമ്പേ പറഞ്ഞിട്ടുണ്ടല്ലോ. ഈ കൃമികൾ മലത്തിന്നു അയവിനെയും വയററിൽ വേദനയും മലബന്ധത്തെയും കൃശതയെയും പരുപരുപ്പിനെയും പാണ്ഡുവർണ്ണത്തെയും രോമാഞ്ചത്തെയും അഗ്നിമാന്ദ്യത്തെയും ഗുദത്തിൽ ചൊറിച്ചിലിനെയും ഗുദഭ്രംശത്തെയും ഉണ്ടാക്കും.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ കൃമിനിദാനം.
സമാപ്തം.

---

## പാണ്ഡുരോഗാദിനിദാനം.

൧. പാണ്ഡുരോഗാസ്മൃതാഃപഞ്ച വാതപിത്തകഫൈസ്ത്രയഃ
ചതുർത്ഥസ്സന്നിപാതേന പഞ്ചമോഭക്ഷണാന്മൃദഃ

പുരീഷജങ്ങളായിരിക്കുന്ന കൃമികൾ പാണ്ഡുതയെ ജനിപ്പിക്കകൊണ്ടു കൃമിയുടെ അനന്തരം പാണ്ഡുരോഗത്തെ പറയുന്നു. പാണ്ഡുരോഗങ്ങൾ വാതം ഹേതുവായിട്ടും പിത്തം ഹേതുവായിട്ടും കഫം ഹേതുവായിട്ടും സന്നിപാതം ഹേതുവായിട്ടും മണ്ണുതിന്നുക ഹേതുവായിട്ടും അഞ്ചുവിധമാകുന്നു.

൨. വ്യായാമമമ്ലംലവണാനിമദ്യം
മൃദംദിവാസ്വപ്നമതിവതീക്ഷ്ണം
നിഷേവ്യമാണസ്യവിദൂഷ്യരക്തം
ദോഷാസ്ത്വചംപാണ്ഡുതാംനയന്തി.

അതിയായി വ്യായാമം ചെയ്ക പുളിയുള്ള പദാർത്ഥങ്ങളെയും ക്ഷാരദ്രവ്യങ്ങളെയും അധികമായി സേവിക്കുക അതിയായി മദ്യപാനംചെയ്ക മണ്ണുതിന്നുക ഈ വക പ്രവൃത്തികളെ ചെയ്യുന്നവന്നു വാതാദിദോഷങ്ങൾ കോപിച്ചു രക്തത്തെ ദുഷിപ്പിച്ചു ത്വക്കിങ്കൽ പാണ്ഡുതയെ (വിളർച്ച) ഉണ്ടാക്കുന്നു. സുശ്രുതത്തിൽ വിളർച്ച, മഞ്ഞനിറം പച്ചനിറം ഇങ്ങിനെ പലവിധമായ വർണ്ണത്തെ ഉണ്ടാക്കുന്നു എന്നും അവയിൽ അധികമായി കാണപ്പെടുന്നതുപാണ്ഡുതമാകയാൽ ആ രോഗത്തെ പാണ്ഡുഎന്നു പറയുന്നു എന്നും കാണുന്നു. അതിലേക്ക സുശ്രുതത്തിലുള്ള ശ്ലോകം താഴെ കാണിക്കുന്നു. "സർവ്വേഷുചൈതേഷ്വിഹ പാണ്ഡുതാ യാവിധായമേയഃഖലുപാണ്ഡുരോഗഃ"

പൂർവ്വരൂപം.

൩. ത്വക്സ്ഫോടനഷ്ഠീവനഗാത്രസാദ
മൃദ്ഭക്ഷണപ്രേക്ഷണകൂടശോഥാഃ
വിൺമൂത്രപീതത്വമഥാവിപാകോ
ഭവിഷ്യതസ്തസ്യപുരസ്സരാണി.

തൊലിപൊട്ടുക കൂടക്കൂടെ തുപ്പുക, ദേഹം തളരുക, മണ്ണുതിന്നുക, കണ്ണിന്റെ പോളകൾ വീങ്ങുക മലമൂത്രങ്ങൾ മഞ്ഞളിച്ചിരിക്കുക ദഹനം ഇല്ലാതിരിക്കുക ഇവയൊക്കയും പാണ്ഡുരോഗത്തിന്റെ പൂർവ്വരൂപങ്ങളാകുന്നു.

വാതപാണ്ഡുരോഗലക്ഷണം.

൧. ത്വങ്മൂത്രനയനാദീനാം രൂക്ഷകൃഷ്ണാരുണാഭതാം
വാതപാണ്ഡ്വാമയേ തോദ കമ്പാനാഹഭ്രമാദയഃ

ത്വക്ക് മൂത്രം കണ്ണ് ഇത്യാദികൾ രൂക്ഷങ്ങളായിട്ടും കറുത്തിട്ടും ചുവന്നിട്ടും ഇരിക്കുക ശരീരത്തിൽ കുത്തി നോവുക, വിറയ്ക്കുക മലമൂത്രങ്ങൾ പോകാതിരിക്കുക തലതിരിച്ചിൽ ഇവയൊക്കയും വാതപാണ്ഡുരോഗത്തിന്റെ ലക്ഷണങ്ങളാകുന്നു. ആദിശബ്ദംകൊണ്ടു വയറുവേദന മുതലായവയെയും ഗ്രഹിച്ചുകൊള്ളണം.

പിത്തപാണ്ഡുരോഗലക്ഷണം.

൨. പീതമൂത്രശകൃന്നേത്രോ ദാഹതൃഷ്ണാജ്വരാന്വിതഃ
ഭിന്നവിട്കോതിപീതാഭഃ പിത്തപാണ്ഡ്വാമയീ നരഃ

പിത്തപാണ്ഡുരോഗമുള്ളവന്നു മൂത്രവും മലവും കണ്ണും മഞ്ഞളിച്ചിരിക്കും. മൂട്ടെ തണ്ണീർദ്ദാഹവും ജ്വരവും ഉണ്ടാകും. മലം അയഞ്ഞുപോകയും ശരീരം മഞ്ഞളിക്കയും ചെയ്യും.

കഫപാണ്ഡുരോഗലക്ഷണം.

൩. കഫപ്രസേകശ്വയഥു തന്ദ്രാലസ്യാതിഗൌരവൈഃ
പാണ്ഡുരോഗീ കഫാച്ഛുക്ലൈ സ്ത്വങ്മൂത്രനയനാനനൈഃ

കൂടക്കൂടെ കഫത്തെ തുപ്പുക നീരും മടിയും ക്ഷീണവും ശരീരത്തിന്നു അതിയായ കനവുമുണ്ടാക തൊലിയും മൂത്രവും കണ്ണും മുഖവും വെളുത്തിരിക്കുക ഇതുകൾ കഫപാണ്ഡുരോഗത്തിന്റെ ലക്ഷണങ്ങളാകുന്നു.

സന്നിപാതപാണ്ഡുരോഗലക്ഷണം.

൪. ജ്വരാരോചകഹൃല്ലാസ ഛർദ്ദിതൃഷ്ണാക്ലമാന്വിതഃ
പാണ്ഡുരോഗീ ത്രിഭിർദ്ദോഷൈ സ്ത്യാജ്യഃ ക്ഷീണോഹതേന്ദ്രിയഃ

പാണ്ഡുരോഗം സന്നിപാതജമായാൽ മേൽപറഞ്ഞ മൂന്നുവക പാണ്ഡുരോഗങ്ങളുടെയും ലക്ഷണങ്ങൾ ഉണ്ടായിരിക്കും. വിശേഷിച്ചും പനിയും അരുചിയും നെഞ്ഞുകലിപ്പും ഛർദ്ദിയും ക്ഷീണവും തളർച്ചയും കൂടി ഉണ്ടാകും. ഈ രോഗമുള്ളവന്നു ക്ഷീണവും ചക്ഷുരാദി ഇന്ദ്രിയങ്ങൾക്കു ശക്തിക്ഷയവും ഉണ്ടെങ്കിൽ അയാളെ ഉപേക്ഷിക്കണം ഈ ശ്ലോകപ്രകാരം സന്നിപാതപാണ്ഡുരോഗത്തിന്നു വാതപാണ്ഡുരോഗത്തിന്റെയും പിത്തപാണ്ഡുരോഗത്തിന്റെയും കഫപാണ്ഡുരോഗത്തിന്റെയും ലക്ഷണങ്ങൾ കൂടിയുണ്ടായിരിക്കുമെന്നുള്ള അർത്ഥലബ്ധി അനല്പമായുണ്ടാകുന്നില്ല. ചരകത്തിലുള്ള താഴെപ്പറയുന്ന ശ്ലോകത്തെ അസ്പഷ്ടമാക്കിയാകുന്നു വാതപാണ്ഡുരോഗാദിലക്ഷണങ്ങൾ കൂടിയുണ്ടായിരിക്കുമെന്നു മുമ്പെ പറഞ്ഞതു ചരകത്തിലെ ആ ശ്ലോകം താഴെ കാണിക്കുന്നു.

സർവ്വാന്നസേവിനസ്സർവ്വേ ദുഷ്ടാദോഷാസ്ത്രിദോഷജം
ത്രിലിംഗം സംപ്രകുർവ്വന്തി പാണ്ഡുരോഗം സുദുസ്സഹം.

മണ്ണുതിന്നാലുണ്ടാകുന്ന പാണ്ഡുരോഗത്തിന്റെ ലക്ഷണം.

൫. മൃത്തികാശനശീലസ്യ കുപ്യത്യന്യതമോമലഃ
കഷായാമാരുതം പിത്തമൂഷരാമധുരാകഫം.

൬. കോപയേന്മൃദ്രസാദീംശ്ച രൌക്ഷ്യാൽഭുക്തഞ്ച രൂക്ഷയേൽ
പൂരയത്യവിപക്വൈവ സ്രോതാംസി നിരുണദ്ധ്യപി.

## (൨൧) പാണ്ഡുരോഗാദിനിദാനം

൧൦. ഇന്ദ്രിയാണാംബലംഹത്വാ തേജോവീര്യൌജസീ തഥാ
പാണ്ഡുരോഗംകരോത്യാശു ബലവർണ്ണാഗ്നിനാശനം.

മണ്ണുതിന്നുശീലിച്ചാലും ദോഷോൽകോപമുണ്ടാവാം. ചവർപ്പുള്ള മണ്ണു വാതത്തെയും ഉഷരതമുള്ള മണ്ണു പിത്തത്തെയും മധുരമുള്ള മണ്ണു കഫത്തെയും കോപിപ്പിച്ചിട്ടു രൂക്ഷതഹേതുവായിട്ടു രസാദിധാതുക്കളേയും അന്നത്തെയും രൂക്ഷങ്ങളാക്കിച്ചെയ്തിട്ടു ജഠരാഗ്നിയാൽ പചിക്കപ്പെടാതെ നാഡികളിൽചെന്നു നിറഞ്ഞിട്ടു അവയിലുള്ള വായുസഞ്ചാരത്തെ തടുത്തിട്ടു ഇന്ദ്രിയങ്ങൾക്കു അതാതുവിഷയങ്ങളെ ഗ്രഹിപ്പാനുള്ള ശക്തിയേയും തേജസ്സിനേയും ബലത്തെയും ഓജസ്സിനെയും നശിപ്പിച്ചിട്ടു പൊടുന്നനവെ ബലത്തെയും വർണ്ണത്തെയും അഗ്നിയെയും നശിപ്പിക്കുന്നതായ പാണ്ഡുരോഗത്തെ ഉണ്ടാക്കുന്നു.

൧൧. ശൂനാക്ഷികൂടഗണ്ഡഭ്രൂ ശ്ശൂനപന്നാഭിമേഹനഃ
ക്രിമികോഷ്ഠോതിസാര്യേത മലംസാസൃക്കഫാന്വിതം.

മേൽപ്രകാരം മണ്ണുതിന്നാലുണ്ടാകുന്ന പാണ്ഡുരോഗത്തിങ്കൽ രോഗിയുടെകണ്ണിന്റെ പോളകളും കവിൾത്തടവും പുരികവും കാലും പൊക്കിളും ലിംഗവും വീങ്ങുകയും ക്രിമികളോടും രക്തകഫങ്ങളോടുംകൂടി അയഞ്ഞമലം ഒഴിച്ചുപോകയും ചെയ്യും. എല്ലാ പാണ്ഡുരോഗങ്ങളിലും ക്രിമികോഷ്ഠതയുമുണ്ടാകുമ്പോൾ ഈ ലക്ഷണങ്ങൾ ഉണ്ടായിരിക്കുമെന്നു ചിലരും അതല്ല മൃൽഭക്ഷണം ഹേതുവായിട്ടുണ്ടാകുന്ന പാണ്ഡുരോഗത്തെപ്പററി പറഞ്ഞതിന്റെശേഷം കാൺകയാൽ ഇതുകൾ അതിന്റെ ലക്ഷണങ്ങളാണെന്നു ചിലരും പറയുന്നു. എന്നാൽ വിദേഹൻ ഇതുകൾ മൃൽഭക്ഷണവശാലുള്ള പാണ്ഡുരോഗത്തിന്റെ ലക്ഷണങ്ങളാകുന്നു എന്നു സ്പഷ്ടമായി അഭിപ്രായപ്പെടുന്നു. അദ്ദേഹത്തിന്റെ ആ ശ്ലോകം ഇവിടെ ചേർക്കുന്നു. "മൃൽഭക്ഷണാൽഭവേൽ പാണ്ഡുസ്തന്ദ്രാലസ്യനിപീഡിതഃ സശ്വാസകാസശോഷാർശസ്സദാരുചിസമന്വിതഃ ശൂനപാദാനനകരഃ കൃശാംഗഃ കൃശപാവകഃ" മണ്ണുതിന്നാലുണ്ടാകുന്ന പാണ്ഡുരോഗത്തിന്നു മടിയും അലസതയും ശ്വാസവും ചുമയും ക്ഷയവും അർശസ്സും അരുചിയും കാലിലും മുഖത്തിലും കയ്യിലും നീരും ഉണ്ടാകും. ദേഹം ചടയ്ക്കും അഗ്നിമാന്ദ്യവും ഭവിക്കും.

### അസാദ്ധ്യലക്ഷണം.

൧൨. പാണ്ഡുരോഗശ്ചിരോൽപന്നഃ ഖരീഭൂതോ ന സിദ്ധ്യതി
കാലപ്രകർഷാച്ഛൂനാംഗോ യോ വാ പീതാനി പശ്യതി

൧൩. ബദ്ധാല്പവിൾസഹരിതം സകഫം യോതിസാര്യതേ
ദീനഃ ശ്വേതാതിദിഗ്ദ്ധാംഗ ഛർദ്ദിമൂർച്ഛാതൃഡർദ്ദിതഃ

൧൪. സനാസ്ത്യസൃക്ക്ഷയാദ്യശ്ച പാണ്ഡുശ്വേതത്വമാപ്നുയാൽ
പാണ്ഡുദന്തനഖോയസ്തു പാണ്ഡുനേത്രശ്ചയോഭവേൽ

൧൫. പാണ്ഡുസംഘാതദർശീ ച പാണ്ഡുരോഗീ വിനശ്യതി
അന്തേഷുശൂനംപരിഹീനമദ്ധ്യം മ്ലാനം തഥാന്തേഷു ച മദ്ധ്യശൂനം

൧൬. ഗുദേ ച ശേഫസ്യഥമുഷ്കയോശ്ച
ശൂനംപ്രതാമ്യന്തമസംജ്ഞകല്പം
വിവർജ്ജയേൽപാണ്ഡുകിനം യശോർത്ഥീ
തഥാതിസാരജ്വരപീഡിതഞ്ച.

തുടങ്ങിയതിന്റെശേഷം വളരെ ദിവസം കഴിഞ്ഞതും തന്നിമിത്തം കഠിനതയെ പ്രാപിച്ചതുമായ പാണ്ഡുരോഗം അസാദ്ധ്യമാകുന്നു. എല്ലാശരീരങ്ങളിലും നീരോടുകൂടിയ പാണ്ഡുരോഗിക്കു എല്ലാവസ്തുക്കളും മഞ്ഞനിറമായിരിക്കുന്നു എന്നുതോന്നുന്നു എങ്കിൽ ആ രോഗവും അസാദ്ധ്യം തന്നെ. മലം ഉറച്ചിട്ടും അല്പമായിട്ടും പച്ചനിറമായിട്ടും കഫത്തോടുകൂടിയും പോക, ദേഹത്തിന്നു ക്ഷീണവും വളരെ വെളുപ്പും ഛർദ്ദിയും ഇന്ദ്രിയസാദവും തണ്ണീർദാഹവും ഭവിക്ക ഈവക ലക്ഷണങ്ങളോടുകൂടിയ പാണ്ഡുരോഗി മരിക്കും. രക്തക്ഷയം ഹേതുവായിട്ടു അധികം വെളുത്തതായ പാണ്ഡുരോഗം അസാദ്ധ്യമാകുന്നു. യാതൊരുപാണ്ഡുരോഗിയുടെ പല്ലും നഖവും വെളുത്തിരിക്കുന്നുവോ അവനും യാതൊരുപാണ്ഡുരോഗിയുടെ കണ്ണു

വെളുത്തിരിക്കുമ്പോൾ അവനുംയാതൊരുപാണ്ഡുരോഗി വെളുത്തതായസകലത്തെത്തന്നെ നോക്കുമ്പോൾ അവനും മരിക്കും; കയ്യിലും കാലിലും തലയിലും വീക്കവും മദ്ധ്യദേഹത്തിന്നു ബലക്ഷയവുമുള്ള പാണ്ഡുരോഗിയേയും മദ്ധ്യദേഹത്തിങ്കൽ വീക്കവും കൈകാൽകാലിന്നും ശിരസ്സിന്നും ദുർബലതയുമുള്ള പാണ്ഡുരോഗിയേയും ഗുദത്തിങ്കലും ലിംഗത്തിങ്കലും വൃഷണങ്ങളിലും വീക്കവും കൂടക്കൂടെ മോഹവുമുള്ള പാണ്ഡുരോഗിയേയും യശഃകാംക്ഷിയായിരിക്കുന്ന വൈദ്യൻ ഉപേക്ഷിക്കേണ്ടതാകുന്നു അപ്രകാരംതന്നെ അതിസാരവും ജ്വരവുമുള്ള പാണ്ഡുരോഗിയേയും ഉപേക്ഷിക്കേണ്ടതാകുന്നു-

### കാമിലലക്ഷണം.

൧൭. പാണ്ഡുരോഗീതുയോത്യർത്ഥം പിത്തലാനന്യഷേവതേ
തസ്യപിത്തമസൃക്‌മാംസം ദഗ്ദ്ധ്വാരോഗായകല്പതേ.

൧൮. ഹാരിദ്രനേത്രഃസഭൃശം ഹാരിദ്രത്വങ്നഖാനനഃ
രക്തപീതശകൃന്മൂത്രോ ഭേകവർണ്ണോഹതേന്ദ്രിയഃ

൧൯. ദാഹാവിപാകദൌർബല്യ സദനാരുചികർഷിതഃ
കാമിലാബഹുപിത്തേഷാ കോഷ്ഠശാഖാശ്രയാമതാഃ

൨൦. കാലാന്തരാൽഖരീഭൂതാ കൃച്ഛ്രാസ്യാൽകുംഭകാമിലാ

പാണ്ഡുരോഗമുള്ളവൻ പിത്തകോപകരമായിരിക്കുന്ന അന്നപാനാദിയെപരിശീലിച്ചാൽ അവന്റെ പിത്തം രക്തത്തെയും മാംസത്തെയും ദുഷിപ്പിച്ചു കാമിലയെ ഉണ്ടാക്കും. കാമിലയുള്ളവന്റെ കണ്ണും തൊലിയും നഖവും മുഖവും മഞ്ഞനിറമായിരിക്കും. മലവുംമൂത്രവും ചുവന്നിട്ടും മഞ്ഞളിച്ചിട്ടുമിരിക്കും. വർഷകാലത്തുള്ള തവളയുടെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയവനായി ഭവിക്കും- ഇന്ദ്രിയസാദവും ദാഹവും ദഹനമില്ലായ്കയും ദുർബ്ബലതയും തളർച്ചയും ഉണ്ടാകും പിത്താധിക്യത്തോടുകൂടിയ ഈ കാമില ഉദരത്തിന്റെ അന്തർഭാഗത്തെയും ശാഖകളേയും ആശ്രയിച്ചിരിക്കുന്നതാകുന്നു. കാമിലതന്നെ കാലക്രമേണ ഉദരത്തിന്റെ അന്തർഭാഗത്തെ ഗമിച്ചിട്ടു വീരോടുകൂടിവരും അതിന്നു കുംഭകാമിലഎന്നു പേർ ആയതു കൃച്ഛ്രസാദ്ധ്യമായിട്ടുള്ളതാകുന്നു.

### കാമിലയുടെ അസാദ്ധ്യലക്ഷണം.

കൃഷ്ണപീതശകൃന്മൂത്രോ ഭൃശംശൂനശ്ചമാനവഃ

൨൧. സരക്താക്ഷിമുഖർച്ഛർദ്ദി വിൺമൂത്രോയശ്ചതാമ്യതി
ദാഹാരുചിതൃഡാനാഹ തന്ദ്രാമോഹസമന്വിതഃ.

൨൨. നഷ്ടാഗ്നിസംജ്ഞഃക്ഷിപ്രംഹികാമിലാവാൻവിപദ്യതേ.

മലവും മൂത്രവും കറുത്തിട്ടും മഞ്ഞളിച്ചിട്ടുമിരിക്കുക, വളരെ നീരുണ്ടാക, കണ്ണുംമുഖവും മലവും മൂത്രവും ചുവന്നിരിക്കുക, രക്തംഛർദ്ദിക്ക കൂടക്കൂടെ മോഹിക്കുക ഇവയെല്ലാമുള്ള മനുഷ്യൻ മരിക്കും. ദാഹവും അരുചിയും തണ്ണീർദാഹവും മലമൂത്രങ്ങളുടെ തടവും മടിയും മോഹവും അഗ്നിമാന്ദ്യവും ബോധഹീനതയും ഉള്ള കാമിലരോഗി ഉടനെ മരിക്കും

### കുംഭകാമിലയുടെ അസാദ്ധ്യലക്ഷണം.

ഛർദ്ദ്യരോചകഹൃല്ലാസ ജ്വരക്ലമനിപീഡിതഃ

൨൩. നശ്യതിശ്വാസകാസാർത്തോ വിൾഭേദീകുംഭകാമലീ

ഛർദി അരുചി നെഞ്ഞുകലിപ്പു പനി തളർച്ച ശ്വാസം കാസം മലത്തിന്റെപോക്ക് ഇവ ലക്ഷണങ്ങൾ ഉള്ള കുംഭകാമിലരോഗി മൃതിയെ പ്രാപിക്കും-

### ഹലീമകലക്ഷണം.

യദാതുപാണ്ഡോർവർണ്ണസ്സ്യാ ദ്ധരിതശ്യാമപീതകഃ

൨൪. ബലോത്സാഹക്ഷയസ്തന്ദ്രാ മന്ദാഗ്നിത്വംമൃദുജ്വരഃ
സ്ത്രീഷ്വഹർഷോംഗമർദ്ദശ്ച ദാഹസ്തൃഷ്ണാരുചിർഭ്രമഃ

൨൫. ഹലീമകംതദാതസ്യ വിദ്യാദനിലപിത്തതഃ

പാണ്ഡുരോഗമുണ്ടായിരിക്കുമ്പോൾ വാതപിത്തങ്ങൾ ഹേതുവായിട്ടു ശരീരത്തിൽ പച്ചനിറവും കറുവാളിപ്പും മഞ്ഞനിറവും കാണും- ബലക്ഷയവും ഉത്സാഹക്കുറവും മടിയും അഗ്നിമാന്ദ്യവും അല്പമായി പനിയും സ്ത്രീകളിൽ പ്രീതിയില്ലായ്കയും അംഗമർദ്ദവും ചുട്ടും തണ്ണീർദാഹവും അരുചിയും തലതിരിച്ചിലുമുണ്ടാകും അതിന്റെ പേർ ഹലീമകമെന്നാകുന്നു സുശ്രുതാദിഗ്രന്ഥപ്രകാരം അതിന്നു ലോഢരമെന്നും അലസമെന്നുംകൂടി പേരുണ്ട്.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ പാണ്ഡുരോഗനിദാനം
സമാപ്തം.

---

## രക്തപിത്തനിദാനം.

൧. ഘർമ്മവ്യായാമശോകാധ്വ വ്യവായൈരതിസേവിതൈഃ
തീക്ഷ്ണോഷ്ണക്ഷാരലവണൈരമ്ലൈഃ കടുഭിരേവ ച

൨. പിത്തം വിദഗ്ദ്ധം സ്വഗുണൈർവിദഹത്യാശു ശോണിതം
തതഃ പ്രവർത്തതേ രക്തമൂർദ്ധ്വം ചാധോ ദ്വിധാപി വാ.

൩. ഊർദ്ധ്വം നാസാക്ഷികർണ്ണാസ്യൈർമ്മേഢ്രയോനിഗുദൈരധഃ
കുപിതം രോമകൂപൈശ്ച സമസ്തൈസ്തത്പ്രവർത്തതേ.

പാണ്ഡുരോഗംപോലെ രക്തപിത്തവും പിത്തജന്യമാകയാൽ പാണ്ഡുരോഗാനന്തരം രക്തപിത്തനിദാനത്തെ പറയുന്നു. അധികമായി വെയിൽകൊള്ളുക ഹേതുവായിട്ടും അതിവ്യായാമം ഹേതുവായിട്ടും അധികമായ ശോകം ഹേതുവായിട്ടും അധികം വഴിനടക്കുക ഹേതുവായിട്ടും അതിമൈഥുനം ഹേതുവായിട്ടു ഏറ്റവും തീക്ഷ്ണമായും ഉഷ്ണമായുമിരിക്കുന്ന പദാർത്ഥത്തെ അതിയായി ശീലിക്കുക ഹേതുവായിട്ടും ക്ഷാരദ്രവ്യത്തെ അധികമായി സേവിക്ക ഹേതുവായിട്ടും ഉപ്പോ പുളിയോ എരിവോ ഉള്ള പദാർത്ഥങ്ങളെ അധികമായി ഭക്ഷിക്ക ഹേതുവായിട്ടും കോപിച്ചിരിക്കുന്ന പിത്തം ഗന്ധവർണ്ണാദിഗുണങ്ങളെക്കൊണ്ടു തുല്യമായിരിക്കുന്ന രക്തത്തെ പെട്ടെന്നു കോപിപ്പിക്കുന്നു. മേൽപ്രകാരം കോപിച്ചതായ രക്തം മേൽപ്പോട്ടായിട്ടോ കീഴ്പോട്ടായിട്ടോ മേല്പോട്ടും കീഴ്പോട്ടുമായിട്ടോ പോകും. അതിൽ മേല്പോട്ടു പോകുന്നതായാൽ മൂക്ക, കണ്ണു, ചെവി, വായ് ഇവയിൽകൂടിയായിരിക്കും. കീഴ്പോട്ടായാൽ ലിംഗം യോനി ഗുദം ഇവയിൽകൂടിയുമായിരിക്കും. പിന്നെയും കോപിച്ചാൽ മേൽപറഞ്ഞ മാർഗ്ഗങ്ങളിൽകൂടിയും എല്ലാ രോമകൂപങ്ങളിൽകൂടിയും രക്തം പോകും- ഈ രോഗത്തിന്നു രക്തപിത്തമെന്നു പേർ.

### രക്തപിത്തത്തിന്റെ പൂർവ്വരൂപം.

൪. സദനം ശീതകാമിത്വം കണ്ഠധൂമായനം വമി
ലോഹഗന്ധിശ്ച നിശ്വാസോ ഭവത്യസ്മിൻ ഭവിഷ്യതി.

രക്തപിത്തത്തിന്റെ പൂർവ്വരൂപങ്ങളായിട്ടു തളർച്ച തണുപ്പിലിച്ഛ പുകഞ്ഞുതേട്ടൽ ഛർദ്ദി ഇരുമ്പിന്റെ ഗന്ധംപോലെയിരിക്കുന്ന ഗന്ധം ശ്വാസം ഇവയുണ്ടാകും.

### കഫരക്തപിത്തലക്ഷണം.

൫. സാന്ദ്രം സപാണ്ഡു സസ്നേഹം പിച്ഛിലം ച കഫാന്വിതം

കഫസംബന്ധമായ രക്തപിത്തമുള്ളവന്നു രക്തം കൊഴുത്തിട്ടും വെളുത്തിട്ടും പോകും. സ്നേഹത്തോടും പശപ്പോടും കനത്തോടുംകൂടിയും ഇരിക്കും.

### വാതരക്തപിത്തലക്ഷണം

ശ്യാവാരുണം സഫേനഞ്ച തനുരൂക്ഷഞ്ച വാതികം

വാതസംബന്ധമായ രക്തപിത്തത്തിങ്കൽ രക്തം കറുത്തിട്ടും ചുവന്നിട്ടും നുരയോടുകൂടിയും നേർത്തിട്ടും രൂക്ഷമായിട്ടും പോകും.

# രക്തപിത്തനിദാനം (ഒ൧)

## പൈത്തികരക്തപിത്തനിദാനം.

൬. രക്തപിത്തംകഷായാഭം കൃഷ്ണംഗോമൂത്രസന്നിഭം
മേചകാഗാരധൂമാഭ മഞ്ജനാഭഞ്ചപൈത്തികം

പിത്തസംബന്ധമായ രക്തപിത്തത്തിങ്കൽ പടോലം മുതലായവയെക്കൊണ്ടുണ്ടാക്കപ്പെട്ട കഷായംപോലെയും കറുത്തിട്ടും ഗോമൂത്രംപോലെയും കറുപ്പുപോലെയും ഗൃഹധൂമംപോലെയും അഞ്ജനക്കല്ലുപോലെയും രക്തം പോകും.

## സംസർഗ്ഗരക്തപിത്തത്തിന്റെയും സന്നിപാത രക്തപിത്തത്തിന്റെയും ലക്ഷണം.

൭. സംസൃഷ്ടലിംഗംസംസർഗ്ഗാ ത്രിലിംഗംസന്നിപാതികം
ഊർദ്ധ്വഗംകഫസംസൃഷ്ടമധോഗംപവനാനുഗം
൮. ദ്വിമാർഗ്ഗംകഫവാതാഭ്യാ മുഭാഭ്യാമനുവർത്തതേ

രണ്ടുദോഷങ്ങൾ ചേർന്നിട്ടുണ്ടാകുന്ന രക്തപിത്തത്തിങ്കൽ ആ രണ്ടു രക്തപിത്തങ്ങളുടെയും ലക്ഷണങ്ങളെ കാണാം. എങ്ങിനെ എന്നാൽ പിത്തവും കഫവും ചേർന്നിട്ടുണ്ടാകുന്ന രക്തപിത്തത്തിങ്കൽ പൈത്തികരക്തപിത്തത്തിന്റെയും കഫരക്തപിത്തത്തിന്റെയും ലക്ഷണങ്ങളെ കാണാം മൂന്നുദോഷങ്ങളും ചേർന്നിട്ടുണ്ടാകുന്ന രക്തപിത്തത്തിങ്കൽ കഫപിത്തരക്തത്തിന്റെയും വാതരക്തപിത്തത്തിന്റെയും പൈത്തികരക്തപിത്തത്തിന്റെയും ലക്ഷണങ്ങളുണ്ടാകും. മേല്പോട്ടു ഗതിയോടുകൂടിയ രക്തപിത്തത്തിന്നു കഫത്തിന്റെ സംബന്ധവും കീഴ്പോട്ടു ഗതിയോടുകൂടിയ രക്തപിത്തത്തിന്നു വാതത്തിന്റെ സംബന്ധവും മേൽപോട്ടും കീഴ്പോട്ടും ഗതിയോടുകൂടിയ രക്തപിത്തത്തിന്നു കഫവാതങ്ങളുടെ സംബന്ധവും ഉണ്ടാകും.

## സാദ്ധ്യാസാദ്ധ്യലക്ഷണം.

ഊർദ്ധ്വംസാദ്ധ്യമധോയാപ്യ മസാദ്ധ്യംയുഗപൽഗതം
൯. ഏകമാർഗ്ഗംബലവതോ നാതിവേഗംനവോത്ഥിതം
രക്തപിത്തംസുഖേകാലേ സാധ്യംസ്യാന്നിരുപദ്രവം.
൧൦. ഏകദോഷാനുഗംസാദ്ധ്യം ദ്വിദോഷംയാപ്യമുച്യതേ
ത്രിദോഷജമസാദ്ധ്യംസ്യാന്മന്ദാഗ്നേരതിവേഗവൽ
൧൧. വ്യാധിഭിഃക്ഷീണദേഹസ്യ വൃദ്ധസ്യാനാശ്നതശ്ചയൽ

മേല്പോട്ടു ഗതിയോടുകൂടിയ രക്തപിത്തം സാദ്ധ്യമാകുന്നു. എന്തുകൊണ്ടെന്നാൽ കഫപിത്തങ്ങളുടെ സംയോഗത്തോടുകൂടിയുണ്ടായ ആ രക്തപിത്തത്തിന്നു കഫപിത്തഹരങ്ങളായ കഷായരസവും തിക്തരസവും ഹിതങ്ങളാകയാലും പിത്തഹരങ്ങളായ ഔഷധങ്ങളിൽ വിരേചനം പ്രധാനവും ഹിതവുമാകയാലും അവയെക്കൊണ്ടു പ്രയാസംകൂടാതെ ശമിപ്പിക്കാമെന്നുള്ളതുകൊണ്ടാകുന്നു. ചരകത്തിലും ഇപ്രകാരം കാണുന്നതിനാൽ ആ ശ്ലോകത്തെ താഴെ ചേർക്കുന്നു സാദ്ധ്യംലോഹിതപിത്തംതൽ "യദൂർദ്ധ്വംപ്രതിപദ്യതേ വിരേചനസ്യയോഗ്യത്വാൽ ബഹുത്വാൽഭേഷജസ്യച വിരേചനംഹിപിത്തസ്യ ജയായപരമൌഷധം" പിത്തത്തിനു വിരേചനം ഹിതമാകയാലും ഔഷധം അനേകമാകയാലും മേല്പോട്ടു ഗതിയോടുകൂടിയ രക്തപിത്തം സാദ്ധ്യമാകുന്നു പിത്തത്തെ ജയിപ്പാൻ വിരേചനം പരമൌഷധമാണ്"

കീഴ്പോട്ടു ഗതിയോടുകൂടിയ രക്തപിത്തം യാപ്യമാകുന്നു അതു വാതത്തിന്റെ സഹായത്തോടുകൂടി ഉണ്ടാകുന്നതാകയാൽ വാതപിത്തഹരമായിരിക്കുന്ന മധുരരസം ഉപയോഗിക്കാം. രക്തപിത്തത്തിന്റെ കീഴ്പോട്ടുള്ള ഗതിയെ ശമിപ്പിക്കുന്നതിന്നു പ്രതിക്രിയയായിട്ടുള്ള വമനം വാതപിത്തശമനമല്ലായ്കയാൽ ഉപയോഗയോഗ്യമായിട്ടുള്ളതല്ല വായുവിന്നു വിരോധമില്ലാതെ പിത്തത്തെ ശമിപ്പിക്കാൻ തക്കതായ ഔഷധവും ചുരുക്കമാണ്. അതിനാൽ കീഴ്പോട്ടു ഗതിയോടുകൂടിയ രക്തപിത്തത്തെ പത്ഥ്യാഭ്യാസംകൊണ്ടു അധികം ദോഷോപദ്രവങ്ങളെ ചെയ്യാതെ നിറുത്താമെന്നല്ലാതെ നല്ലവണ്ണം ശമിപ്പിക്കാൻ ക

ഴികയില്ല. മേല്പോട്ടും കീഴ്പോട്ടും ഗതിയോടുകൂടിയ രക്തപിത്തം അസാദ്ധ്യമാകുന്നു ക ഫവാതങ്ങളോടുകൂടി ഉണ്ടാകുന്ന അതു് മേല്പോട്ടു ഗതിയോടുകൂടിയ രക്തപിത്തത്തിന്നു പ്രതിലോമകർമ്മമാകുന്ന വിരേചനം കീഴ്പോട്ടു ഗതിയുള്ളപ്പോൾ ചെയ്യാൻ യോഗ്യമല്ലായ്കയാലും കീഴ്പോട്ടു ഗതിയോടുകൂടിയ രക്തപിത്തത്തിന്നു പ്രതിലോമകർമ്മമാകുന്ന വമനം മേല്പോട്ടു ഗതിയുള്ളപ്പോൾ ചെയ്യാൻ യോഗ്യമല്ലായ്കയാലും ഔഷധമില്ലായ്കയാലും ആകുന്നു അസാദ്ധ്യമെന്നു പറഞ്ഞതു ബലമുള്ളവന്നു മേല്പോട്ടു ഗതിയോടുകൂടിയതും അധികം വേഗത്തോടു കൂടാത്തതും ഏറക്കാലം ചെല്ലാത്തതും ഹേമന്തം, ശിശിരം ഈ ഋതുക്കളിൽ ഉണ്ടായതും ദൌർബല്യം മുതലായ ഉപദ്രവങ്ങളോടു കൂടാത്തതുമായ രക്തപിത്തം സാദ്ധ്യമാകുന്നു ഒരു ദോഷത്തിന്റെ കോപം ഹേതുവായിട്ടുണ്ടാകുന്ന രക്തപിത്തം സാദ്ധ്യം. രണ്ടു ദോഷങ്ങളുടേയും കോപം ഹേതുവായിട്ടുണ്ടാകുന്ന രക്തപിത്തം യാപ്യം മൂന്നു ദോഷങ്ങളുടെയും കോപം ഹേതുവായിട്ടുണ്ടാകുന്ന രക്തപിത്തം അസാദ്ധ്യം അഗ്നിമാന്ദ്യവും വ്യാധികളെക്കൊണ്ടു ദേഹത്തിന്നു ക്ഷീണവും വാർദ്ധക്യവും ഭക്ഷണത്തിൽ വെറുപ്പും ഉള്ള പുരുഷന്നു ഉണ്ടാകുന്ന രക്തപിത്തം അസാദ്ധ്യം.

രക്തപിത്തത്തിന്റെ ഉപദ്രവം.

൧൨. ദൌർബല്യശ്വാസകാസജ്വരവമഥുമദാഃപാണ്ഡുതാദാഹമൂർച്ഛാ
ഭുക്തേഘോരോവിദാഹസ്ത്വധൃതിരപിസദാഹൃദ്യതുല്യാചപീഡാ
തൃഷ്ണാകോഷ്ഠസ്യഭേദഃശിരസിചതപനം പൂതിനിഷ്ഠീവനത്വം
ഭക്തദ്വേഷാവിപാകൌവികൃതിരപിഭവേദ്രക്തപിത്തോപസർഗ്ഗാഃ

ദുർബലത, ശ്വാസം, ചുമ, പനി, ഛർദ്ദി മദം, ദേഹത്തിന്നു വെളുപ്പു ചൂടു, ഇന്ദ്രിയങ്ങൾക്കു തളർച്ച ഊണുകഴിഞ്ഞതിന്റെ ശേഷം അതിയായ ദാഹം ധൈര്യമില്ലായ്ക ഹൃദയത്തിന്നു തുല്യമില്ലാത്ത പീഡ തണ്ണീർദാഹം മലം അയഞ്ഞുപോക, തലയിൽ ചൂടു, തുപ്പലിന്നു ദുർഗ്ഗന്ധം അന്നത്തിൽ വെറുപ്പു ദഹനമില്ലായ്ക ഇവയൊക്കയും രക്തപിത്തത്തിന്റെ ഉപദ്രവങ്ങളാകുന്നു. വികാരത്തെക്കുറിച്ചു ഇനിപ്പറയും

൧൩. മാംസപ്രക്ഷാലനാഭംക്വഥിതമിവചയൽകർദ്ദമാംഭോനിഭംവാ
മേദഃപൂയാസ്രകല്പംയകൃദിവയദിവാപക്വജംബൂഫലാഭം
യൽകൃഷ്ണംയച്ചനീലംശമയതികുണപംയത്രചോക്താവികാരാ
സ്തദ്വർജ്ജ്യംരക്തപിത്തംസുരപതിധനുഷായച്ചതുല്യംവിഭാതി

൧൪. യേനചോപഹതോരക്തം രക്തപിത്തേനമാനവഃ
പശ്യേദ്ദൃശ്യംവിയച്ചാപി തച്ചാസാദ്ധ്യമസംശയം

൧൫. ലോഹിതംഛർദ്ദയേദ്യസ്തു ബഹുശോലോഹിതേക്ഷണഃ
ലോഹിതോൽഗാരദർശീച മ്രിയതേരക്തപൈത്തികഃ

മാംസം കഴുകിയ വെള്ളം പോലെയും പീഞ്ഞപോലെയും ചെളികലക്കിയ വെള്ളം പോലെയും മേദസ്സും ചലവും ചോരയും കൂടിയപോലെയും യകൃത്തുപോലെയും ഞാറപ്പഴം പോലെയും അഞ്ജനം പോലെയും നീലിച്ചും ശവത്തിന്റെ ഗന്ധം പോലെ ഇരിക്കുന്ന ഗന്ധത്തോടുകൂടിയും ശ്വാസകാസാദ്യുപദ്രവങ്ങളോടുകൂടിയും ഇരിക്കുന്ന രക്തപിത്തത്തെയും ഇന്ദ്രന്റെ വില്ലുപോലെ പലനിറമുള്ള രക്തപിത്തത്തെയും ഉപേക്ഷിക്കേണ്ടതാകുന്നു. രക്തപിത്തത്താൽ പീഡിതനായിരിക്കുന്നവൻ നോക്കുന്ന പദാർത്ഥങ്ങളും ആകാശവും രക്തവർണ്ണങ്ങളായിട്ടു കാണപ്പെടുന്നു എങ്കിൽ അയാളുടെ ആ രോഗം അസാദ്ധ്യമാകുന്നു നിശ്ചയം രക്തം ഛർദിക്കുക കണ്ണുകൾ രക്തംപോലെ ചുവന്നിരിക്കുക, തേട്ടുമ്പോൾ രക്തം വരിക ഇതുവക ലക്ഷണങ്ങളോടുകൂടിയ രക്തപിത്തരോഗി നിശ്ചയമായി മരിക്കും.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ രക്തപിത്തനിദാനം

സമാപ്തം.

—*—

## രാജയക്ഷ്മക്ഷതക്ഷീണനിദാനം.

൧. വേഗരോധാൽക്ഷയാച്ചൈവ സാഹസാദ്വിഷമാശനാൽ
ത്രിദോഷോജായതെയക്ഷ്മാ ഗദോഹേതുചതുഷ്ടയാൽ

മലമൂത്രാദിവേഗങ്ങളെ തടുക്കുക, ഓജസ്സും ശുക്ലവും സ്നിഗ്ദ്ധതയും ക്ഷയിക്കുക, ദേഹംകൊണ്ടോ വാക്കുകൊണ്ടോ മനസ്സുകൊണ്ടോ അതാതിന്റെ ബലത്തിന്നു തക്കവണ്ണമല്ലാതുള്ള കർമ്മത്തെ ചെയ്ക, അന്നപാനങ്ങൾ നിയമംപോലെ ഉപയോഗിക്കാതിരിക്കുകയും വിപരീതമായിട്ടു ഉപയോഗിക്കുകയും ചെയ്ക, ഈ നാലു കാരണങ്ങളെക്കൊണ്ടാകുന്നു ത്രിദോഷജമായിരിക്കുന്ന രാജയക്ഷ്മാവുണ്ടാകുന്നതു് ഇതിനെ വാഗ്ഭടാചാര്യർ കുറെക്കൂടി വിസ്തരിച്ചു പറഞ്ഞിരിക്കുന്നതിനാൽ ആ ഭാഗം ഇവിടെ ചേർക്കുന്നു. നക്ഷത്രാണാംദ്വിജാനാഞ്ചരാജാഭൂദ്യഃപുരാ യദ്ദരാജാചയക്ഷ്മാച രാജയക്ഷ്മാതതോമതഃ ദേഹൌഷധക്ഷയകൃതേഃക്ഷയസ്തത്സംഭവാച്ചസഃ രസാദിശോഷണാച്ഛോഷോ രോഗരാൾതൽപ്രരാജനാൽ ഈ രോഗത്തിന്നു രാജയക്ഷ്മാവെന്നും ക്ഷയമെന്നും ശോഷമെന്നും രോഗരാട്ടെന്നും നാലു പേരുകൾ ഉണ്ടു്. പണ്ടു, നക്ഷത്രങ്ങളുടെയും ദ്വിജന്മാരുടെയും രാജാവായിരിക്കുന്ന ചന്ദ്രൻ രോഹിണിയെ കാമിച്ചു രോഹിണിയുടെ പിതാവായ ദക്ഷപ്രജാപതിയെ അസത്യം പറഞ്ഞു വഞ്ചിച്ചതിനാൽ പ്രജാപതി കോപിച്ചു ചന്ദ്രന്നു യക്ഷ്മാവുണ്ടാകട്ടെ എന്നു ശപിക്കുകയും ചന്ദ്രന്നു യക്ഷ്മാവുണ്ടാകുകയും ചെയ്തു. ഇങ്ങനെ ആ രാജാവിന്നു ഭവിച്ചിരിക്കുന്ന രോഗമാകകൊണ്ടും മുമ്പും പിമ്പും അനേക രോഗങ്ങളാകുന്ന പരിവാരങ്ങളോടുകൂടി ആ എല്ലാ രോഗങ്ങൾക്കും രാജാവായ ഒരു രോഗമായിരിക്കകൊണ്ടും രാജയക്ഷ്മാവെന്നു പേരുണ്ടായി ദേഹത്തെയും ഔഷധങ്ങളെയും ക്ഷയിപ്പിക്കുന്നതുകൊണ്ടും ദേഹൌഷധക്ഷയത്തിങ്കൽ സംഭവിക്കുന്നതുകൊണ്ടും ക്ഷയമെന്നു പേരുണ്ടായി രസാദിധാതുക്കളെ ശോഷിപ്പിക്കുന്നതുകൊണ്ടു അതിനെ ശോഷമെന്നു പറയുന്നു അനേക രോഗങ്ങളിൽ വെച്ചു ഈ രോഗം അധികമായി പ്രകാശിക്കുന്നതുകൊണ്ടു രോഗരാട്ടെന്നും പറയുന്നു.

രാജയക്ഷ്മാവിനെപ്പറ്റി വാഗ്ഭടാചാര്യർ പറഞ്ഞതു സുശ്രുതത്തിൽനിന്നും ഭേദപ്പെടാൻ ന്യായമില്ലെങ്കിലും സുശ്രുതത്തിൽ കണ്ടഭാഗം കൂടി ഇവിടെ ചേർക്കുന്നു. സംശോഷണാദ്രസാദീനാം ശോഷഇത്യഭിധീയതെ ക്രിയാക്ഷയകരത്വാച്ച ക്ഷയഇത്യുച്യതേബുധൈഃ രാജ്ഞശ്ചന്ദ്രമസോയസ്മാദഭൂദേഷകിലാമയഃ തസ്മാത്തം രാജയക്ഷ്മേതി കേചിദാഹുർമ്മനീഷിണഃ രസാദിധാതുക്കളെ ശോഷിപ്പിക്കുന്നതുകൊണ്ടു അതിനെ ശോഷമെന്നു പറയുന്നു ക്രിയകൾക്കു ക്ഷയത്തെ ചെയ്കകൊണ്ടു ക്ഷയമെന്നു പറയുന്നു ചന്ദ്രനാകുന്ന രാജാവിന്നു ഭവിച്ച രോഗമായിരിക്കകൊണ്ടു അതിനെ രാജയക്ഷ്മാവെന്നു ചില വിദ്വാന്മാർ പറയുന്നു.

൨. കഫപ്രധാനൈർദ്ദോഷൈസ്തു രുദ്ധേഷുരസവർത്മസു
അതിവ്യവായിനോവാപി ക്ഷീണേരേതസ്യനന്തരാഃ

൩. ക്ഷീയന്തേധാതവസ്സർവ്വേ തതഃശുഷ്യതിമാനവഃ

മേൽപറഞ്ഞ വേഗരോധാദികൾ ഹേതുവായിട്ടു കോപിക്കുകയും സ്വസ്ഥാനത്തിങ്കൽ നിന്നു ഇളകുകയും ചെയ്ത ദോഷങ്ങൾ കഫപ്രധാനങ്ങളായിട്ടു രസത്തെ വഹിക്കുന്ന സ്രോതസ്സുകളുടെ മാർഗ്ഗങ്ങളെ രോധിക്കുന്നു- അതു ഹേതുവായിട്ടു ആ രസം ഹൃദയത്തിൽ തന്നെ നിന്നു ദുഷിച്ചിട്ടു മുഖത്തൂടെ പുറത്തേക്കു പുറപ്പെടുന്നു. ഈ അഭിപ്രായത്തെ സ്ഥിരപ്പെടുത്തുവാൻ വേണ്ടി ചരകത്തിൽ ഉള്ള ഒരു ശ്ലോകത്തെ ഇവിടെ ചേർക്കുന്നു 'രസഃസ്രോതസ്സുരുദ്ധേഷു സ്വസ്ഥാനസ്ഥോവിദഹ്യതേസ ഊർദ്ധ്വംകാസവേഗേന ബഹുരൂപഃപ്രവർത്തതേ' രസവാഹികളായിരിക്കുന്ന സ്രോതസ്സുകൾക്കു തടവുവരുമ്പോൾ രസം സ്വസ്ഥാനത്തിങ്കൽ നിന്നിട്ടു ഉരുകി മേല്പോട്ടു കാസവേഗത്തോടുകൂടെ പലരൂപമായിട്ടു പുറത്തേക്കു പുറപ്പെടുന്നു. മേൽപറഞ്ഞപ്രകാരം രസത്തിന്നു ക്ഷയം ഭവിക്കുമ്പോൾ രക്തത്തിന്നും ക്ഷയംഭവിക്കുന്നു. രക്തത്തിന്നു ക്ഷയം ഭവിക്കുമ്പോൾ മാംസത്തിന്നും ക്ഷയം ഭവിക്കും അതുനിമിത്തംശേഷം ധാതുക്കൾക്കും ക്രമേണ ക്ഷയം ഭവിക്കുന്നു ഇപ്രകാരം ഭവിക്കുന്ന ക്ഷയത്തിന്നു അനുലോമക്ഷയമെന്നു പേർ. ഇനി പ്രതിലോമക്ഷയത്തെക്കുറിച്ചു പറയുന്നു. അതിമൈഥുനം ചെയ്യുന്ന പുരുഷന്നു ശുക്ലം ക്ഷയിക്കുമ്പോൾ അതിന്റെ സമീപത്തിലിരിക്കുന്ന ശേഷം ധാതുക്കളും

## (൫൧) രാജയക്ഷ്മക്ഷതക്ഷീണനിദാനം

ക്രമേണ ക്ഷയിക്കുന്നു എങ്ങിനെ എന്നാൽ ശുക്ലം ക്ഷയിക്കുമ്പോൾ മജ്ജാവു ക്ഷയിക്കുന്നു മജ്ജാവു ക്ഷയിക്കുമ്പോൾ അസ്ഥി ക്ഷയിക്കുന്നു ഇങ്ങിനെ മേല്പോട്ടു മേല്പോട്ടു ധാതുക്ഷയമുണ്ടാകുന്നു കാര്യഭൂതമായിരിക്കുന്ന ശുക്ലത്തിനു ക്ഷയം ഭവിക്കുന്നതുകൊണ്ടു കാരണഭൂതങ്ങളായിരിക്കുന്ന ശേഷം ധാതുക്കൾക്കു ക്ഷയം എങ്ങിനെ വരാം എന്നൊരു ചോദ്യത്തിനു അവകാശമുണ്ട് എന്നാൽ ആയതു പറയാം ശുക്ലക്ഷയം ഹേതുവായിട്ടു വാതം കോപിച്ചു ശുക്ലത്തിന്റെ അടുത്തിരിക്കുന്നതായ മജ്ജാവിനെ ശോഷിപ്പിക്കുന്നു മജ്ജാവു ശോഷിക്കുമ്പോൾ അസ്ഥിയും ശോഷിക്കുന്നു. ഇങ്ങിനെ മേല്പോട്ടുള്ള ധാതുക്കളും (രസധാതുവരെ) ശോഷിക്കുമെന്നു കണ്ടുകൊള്ളണം. അതിലേക്കു ഒരു ഉദാഹരണം കൂടി ഇവിടെ പറയാം. ഇരിമ്പു നല്ലവണ്ണം പഴുപ്പിച്ചു നനഞ്ഞ തറയിൽ വച്ചാൽ അതിന്റെ സാന്നിദ്ധ്യം ഹേതുവായിട്ടു ആ തറ എങ്ങിനെ ശോഷിക്കുമൊ അങ്ങിനെ ധാതുക്കളും ശോഷിക്കുമെന്നു കണ്ടുകൊള്ളണം ധാതുക്ഷയം ഹേതുവായിട്ടു മനുഷ്യരും ക്ഷയിക്കുന്നു. ഇപ്രകാരമാകുന്നു ക്ഷയത്തിന്റെ ഉത്ഭവം

### രാജയക്ഷ്മാവിന്റെ പൂർവ്വരൂപം.

൪. ശ്വാസാംഗമർദ്ദകഫസംസ്രവതാലുശോഷ
വമ്യഗ്നിസാദമദപീനസകാസനിദ്രാഃ
ശോഷേഭവിഷ്യതിഭവന്തിസചാപിജന്തുഃ
ശുക്ലേക്ഷണോഭവതിമാംസപരോരിരംസുഃ.

൫. സ്വപ്നേഷുകാകശുകശല്ലകിനീലകണ്ഠ
ഗൃദ്ധ്രാസ്തഥൈവകപയഃകൃകലാസകാശ്ച
തംവാഹയന്തിസനദീർവിജലാശ്ചപശ്യേ
ച്ശുഷ്കാംസ്തരൂൻപവനധൂമദവാർദ്ദിതാംശ്ച.

രാജയക്ഷ്മാവിന്റെ പൂർവ്വരൂപങ്ങൾ ഏങ്ങുക ദേഹം കഴയ്ക്കുക കഫത്തെ തുപ്പുക അണ്ണാക്കുണങ്ങുക, ഛർദ്ദിക്കുക, ജഠരാഗ്നിക്കു തളർച്ച; അസാംബന്ധം പാക മൂക്കടപ്പു ചുമ ഉറക്കം ഇവയാകുന്നു. പിന്നെയും കണ്ണുകൾക്കു അധികമായ വെളുപ്പുണ്ടാക, സ്ത്രീഭോഗത്തിങ്കലും മാംസഭക്ഷണത്തിങ്കലും താല്പര്യമുണ്ടാകുക സ്വപ്നത്തിൽ കാക്ക കിളി മുള്ളൻ മയിൽ കഴുകൻ കുരങ്ങു ഓന്തു മുതലായ ജന്തുക്കൾ ഉപദ്രവിക്കുന്നു എന്നും കടിച്ചുവലിക്കുന്നു എന്നും തോന്നുക വെള്ളംവറ്റിയ നദികളേയും ഉണങ്ങിയ വൃക്ഷങ്ങളേയും കാൺക, വൃക്ഷങ്ങൾ കാററുകൊണ്ടു വീഴുന്നു എന്നും പുകയും എന്നും കാട്ടുതീ പിടിപെട്ടു ദഹിക്കുന്നു എന്നും തോന്നുക അന്നപാനങ്ങളിൽ ഈച്ചകൾ തൃണം, തലനാരു ഇതുകൾ വീണു എന്നു തോന്നുക ഇവയുമാകുന്നു ചരകത്തിൽ ഈ രോഗത്തിന്റെ പൂർവ്വരൂപത്തെപ്പററി പറയപ്പെട്ട ശ്ലോകത്തെ താഴെ ചേർക്കുന്നു "പൂർവ്വരൂപം പ്രതിശ്യായോ ദൌർബല്യം ദോഷദർശനം അദോഷേഷ്വപിഭാവേഷു കായേബീഭത്സദർശനം ഘൃണിത്വമശ്നതശ്ചാപി ബലമാംസപരിക്ഷയഃ സ്ത്രീമദ്യമാംസപ്രിയതാ പ്രിയതാചാവഗുണ്ഠനേ യക്ഷ്മിണാം ഘനകേശാനാം തൃണാനാംപതനാനിച പ്രായോന്നപാനേകേശാനാം നഖാനാം ചാതിവർദ്ധനം പതത്രിഭിഃ പതംഗൈശ്ച ശ്വാപദൈശ്ചാപിധർഷണം" അർത്ഥം സുഗമം.

### രാജയക്ഷ്മലക്ഷണം.

൬. അംസപാർശ്വാഭിതാപശ്ച സന്താപഃകരപാദയോഃ.
ജ്വരസ്സർവ്വാംഗഗശ്ചേതി ലക്ഷണംരാജയക്ഷ്മണഃ

ചുമലുകളിലും രണ്ടു പാർശ്വങ്ങളിലും വേദനയുണ്ടാക കൈകാലുകൾ ചുടുക സർവ്വാംഗങ്ങളും വേദനയോടും ജ്വരത്തോടുംകൂടിയിരിക്കുകയാകുന്നു രാജയക്ഷ്മാവിന്റെ ലക്ഷണം.

### ഏകാദശരൂപം.

൭. സ്വരഭേദോനിലാച്ശൂലം സംകോചശ്ചാംസപാർശ്വയോഃ
ജ്വരോദാഹോതിസാരശ്ച പിത്താദ്രക്തസ്യചാഗമഃ

൮. ശിരസഃപരിപൂർണ്ണത്വമഭക്തച്ഛന്ദഏവച
കാസഃകണ്ഠസ്യചോദ്ധ്വംസോ വിജ്ഞേയഃകഫകോപതഃ.

ത്രിദോഷജമായിരിക്കുന്ന രാജയക്ഷ്മാവിന്നു ഏകാദശരൂപങ്ങൾ വ്യാധിയുടെ പ്രഭാവം ഹേതുവായിട്ടു ഉണ്ടാകുന്നു. വാതം ഹേതുവായിട്ടുണ്ടാകുന്ന രാജയക്ഷ്മാവിന്നു ഒച്ചയടപ്പും. ശിരസ്സിലും ചുമലിലും പാർശ്വഭാഗങ്ങളിലും വേദനയുണ്ടാകും. പിത്തം ഹേതുവായിട്ടുണ്ടാകുന്ന രാജയക്ഷ്മാവിന്നു ജ്വരവും ദാഹവും അതിസാരവും രക്തഛർദ്ദിയും ഉണ്ടാകും. കഫം ഹേതുവായിട്ടുണ്ടാകുന്ന രാജയക്ഷ്മാവിങ്കൽ ശിരസ്സിന്നു ഗൌരവവും അന്നത്തിൽ അരുചിയും ചുമയും ഒച്ചയടപ്പും ഭവിക്കും.

## സാദ്ധ്യാസാദ്ധ്യലക്ഷണം.

൯. ഏകാദശഭിരേഭിർവ്വാ ഷഡ്ഭിർവ്വാപി സമന്വിതം
കാസാതിസാരപാർശ്വാർത്തി സ്വരഭേദാരുചിജ്വരേ

൧൦. ത്രിഭിർവ്വാ പീഡിതം ലിംഗൈഃ കാസശ്വാസാസൃഗാമയൈഃ
ജഹ്യാച്ശോഷാർദ്ദിതം ജന്തു മിച്ഛൻ സുവിമലം യശഃ

൧൧. സർവ്വൈരർദ്ധൈസ്ത്രിഭിർവ്വാപി ലിംഗൈർമ്മാംസബലക്ഷയേ
യുക്തോ വർജ്ജ്യശ്ചികിത്സ്യസ്തു സർവ്വരൂപോപ്യതോന്യഥാ.

൧൨. മഹാശിനം ക്ഷീയമാണ മതിസാരനിപീഡിതം
ശൂനമുഷ്കോദരഞ്ചൈവ യക്ഷ്മിണം പരിവർജ്ജയേൽ

൧൩. ജ്വരാനുബന്ധരഹിതം ബലവന്തം ക്രിയാസഹം
ഉപക്രമേദാത്മവന്തം ദീപ്താഗ്നിമകൃശം നരം.

൧൪. ശുക്ലാക്ഷമന്നദ്വേഷ്ടാര മൂർദ്ധ്വശ്വാസനിപീഡിതം
കൃച്ഛ്രേണ ബഹുമേഹന്തം യക്ഷ്മാ ഹന്തീഹ മാനവം.

മേൽപ്പറഞ്ഞ സ്വരഭേദാദി പതിനൊന്നു രൂപങ്ങളോടെ ചുമ, അതിസാരം, പാർശ്വഭാഗങ്ങളിൽ വേദന ഒച്ചയടപ്പു അരുചി ജ്വരം ഈ ഷഡ്‌രൂപങ്ങളോടെ ചുമ ശ്വാസം രക്തവികാരം ഈ ത്രിലിംഗങ്ങളോടെ കൂടിയിരിക്കുന്ന രോഗിയെ നിർമ്മലമായിരിക്കുന്ന യശസ്സിനെ ആഗ്രഹിച്ചിരിക്കുന്ന വൈദ്യൻ ഉപേക്ഷിക്കേണ്ടതാകുന്നു. സംപൂർണ്ണമായിരിക്കുന്ന യക്ഷ്മാവിങ്കൽ മാത്രമേ ഏകാദശരൂപങ്ങൾ ഭവിക്കു. മേൽപറഞ്ഞ ലക്ഷണങ്ങളെല്ലാമോ അതാവയിൽ പകുതിയോ അതല്ല മൂന്നിൽ ഒരു ഭാഗമോ ഉള്ള രോഗിയെ മാംസബലങ്ങൾക്കു ക്ഷയമുള്ളവനായിട്ടു കണ്ടാൽ വർജ്ജിക്കേണ്ടതാകുന്നു. എല്ലാ ലക്ഷണങ്ങൾക്കും പൂർണ്ണതയുണ്ടായാലും മാംസബലങ്ങൾക്കു ക്ഷയമില്ലെങ്കിൽ ആ രോഗിയെ ചികിത്സിക്കേണം. ലക്ഷണങ്ങൾക്കു പൂർണ്ണതയില്ലെങ്കിലും മാംസബലങ്ങൾക്കു ക്ഷയമുണ്ടെങ്കിൽ ഈ രോഗിയെ മാത്രമല്ല വേറെ ചില രോഗികളെയും ചികിത്സിക്കരുതെന്നു ചരകത്തിൽ കാണുന്നതിനാൽ അതിനെ ഇവിടെ ചേർക്കുന്നു. "വാതവ്യാധിരപസ്മാരീ കുഷ്ഠീ ശോഫീ തഥോദരീ ഗുല്മീ ച മധുമേഹീ ച രാജയക്ഷ്മീ ച യേ നരാഃ അചികിത്സ്യാ ഭവന്ത്യേതേ ബലമാംസപരിക്ഷയാൽ സ്വല്പേഷ്വപി വികാരേഷു ഭിഷഗേതാൻ വിവർജ്ജയേൽ" വാതവ്യാധി, അപസ്മാരം, കുഷ്ഠം, പുരാണജ്വരം ഗുന്മം, മധുമേഹം, രാജയക്ഷ്മാവു ഈ വക രോഗങ്ങൾ ഉള്ളവർക്കു രോഗലക്ഷണങ്ങൾ എല്ലാമില്ലെങ്കിലും ബലമാംസങ്ങൾക്കു ക്ഷയമുണ്ടെന്നു കണ്ടാൽ ചികിത്സ ചെയ്യരുതെന്നു ഇതിന്റെ സാരം. വളരെ ഭക്ഷിച്ചിട്ടും ദിവസേന ക്ഷീണിച്ചു വരുന്ന രോഗിയെ വർജ്ജിക്കണം. അതിസാരത്താൽ പീഡിതനായിരിക്കുന്ന രോഗിയെയും വർജ്ജിക്കണം. എന്തുകൊണ്ടെന്നാൽ ഈ രോഗിയാൽ ഭക്ഷിക്കപ്പെട്ട അന്നം ജാഠരാഗ്നിനാൽ ജഠരത്തിങ്കൽ തന്നെ പചിക്കപ്പെട്ടിട്ടു മിക്കവാറും മലമൂത്രങ്ങളായിത്തീരുന്നതാകയാൽ ആയതു ധാതുപുഷ്ടിക്കായിക്കൊണ്ടു മതിയാകുന്നില്ല അതിനാൽ ഈ രോഗി ജീവിക്കുന്നതു മലത്തിന്റെ ബലംകൊണ്ടാകുന്നു. അണ്ഡകോശത്തിലും ഉദരത്തിലും നീരുള്ള രോഗിയെയും വർജ്ജിക്കണം അണ്ഡകോശത്തിൽ ഉണ്ടാകുന്ന നീരിന്റെ ശമനൌഷധം വിരേചനമാകുന്നു. എങ്കിലും ആയതിവിടെ വിരുദ്ധമായിരിക്കുന്നു ഇതുതന്നെ കാരണം ജ്വരത്തിന്റെ അഭാവവും ബലവും ഔഷധത്തിന്റെ ബലത്തെ സഹിപ്പാൻ ശക്തിയും ഇന്ദ്രിയനിഗ്രഹവും അഗ്നിദീപ്തിയും അകൃശത്വവും ഉള്ള രോഗിയെ ചികിത്സിക്കേണ്ടതാകുന്നു. കണ്ണുകൾക്കു വെളുപ്പും അന്നത്തിൽ വെറുപ്പും ഊർദ്ധ്വശ്വാസം ഹേതുവായിട്ടു പീഡയും അതികഷ്ടമായ മൂത്രപ്രവൃത്തിയും ഉള്ള രോഗി മരിക്കും. അതിനെ

## (൭ന്ന) രാജയക്ഷ്മക്ഷതക്ഷീണനിദാനം

ഥുനം മുതലായവ ഹേതുവായിട്ട ധാതുക്കൾക്ക ശോഷം ഭവിക്കയും അതുഹേതുവായിട്ട രാജയക്ഷ്മാവുണ്ടാകയും ചെയ്യുന്നു എന്നാണു പറഞ്ഞതു. എന്നാൽ ശോഷത്തിന്റ കാരണങ്ങളും ലക്ഷണങ്ങളും വെവ്വെറെ ഉള്ളതുകൊണ്ടു അതുകളെയും താഴെപ്പറയുന്നു.

൧൫. വ്യവായശോകവാൎദ്ധക്യ വ്യായാമാദ്ധ്വപ്രശോഷിതാൻ
വ്രണൊരഃക്ഷതസംജ്ഞൌ ച ശോഷിണൌ ലക്ഷണൈഃശ്രൃണു.

വ്യവായശോഷി, ശോകശോഷി, വാൎദ്ധക്യശോഷി വ്യായാമശോഷി അദ്ധ്വപ്രശോഷി വ്രണശോഷി ഉരഃക്ഷതശോഷി ഇങ്ങിനെ ശോഷികൾ പലവിധമാകുന്നു എന്നറിഞ്ഞുകൊള്ളണം.

### വ്യവായശോഷിലക്ഷണം.

൧൬. വ്യവായശോഷീ ശുക്ലസ്യ ക്ഷയലിംഗൈരുപദ്രുതഃ
പാണ്ഡുദേഹോയഥാപൂൎവ്വം ക്ഷീയന്തേ ചാസ്യധാതവഃ

അതിമൈഥുനം ഹേതുവായിട്ട ശോഷിക്കുന്നവനാകുന്നു വ്യവായശോഷി അവന്റെ ലക്ഷണങ്ങൾ ശുക്ലക്ഷയം ഹേതുവായിട്ടു ലിംഗത്തിന്നും വൃഷണത്തിന്നും വേദനയുണ്ടാക മൈഥുനത്തിങ്കൽ ശക്തിയില്ലാതിരിക്ക മൈഥുനംചെയ്താൽ വളരെനേരം ചെന്നതിന്റെശേഷം ഇന്ദ്രിയസ്ഖലനമുണ്ടാക ശുക്ലമൊ രക്തമൊ സ്രവിക്കുക ദേഹം വെളുക്കുക ഇവയാകുന്നു ഇവന്റെ ധാതുക്കൾ മെൽപ്പൊട്ടു മെൽപ്പൊട്ടു ക്ഷയിക്കയും ചെയ്യുന്നു.

### ശോകശോഷിലക്ഷണം.

൧൭. പ്രധ്യാനശീലഃസ്രസ്താംഗഃ ശോകശോഷ്യപിതാദൃശഃ.

ദുഃഖം ഹേതുവായിട്ട ശോഷിക്കുന്നവനാകുന്നു ശോകശോഷി. അവന്റെ ലക്ഷണങ്ങൾ കൈകാലുകൾ സ്വസ്ഥാനങ്ങളിൽ നിന്നു വേർപെട്ടുപോകുന്നതാകുന്നു. വ്യവായശോഷിയുടെ ലക്ഷണങ്ങൾ മിക്കവാറും കൂടിയുണ്ടായിരിക്കും.

### വാൎദ്ധക്യശോഷിലക്ഷണം.

ജരാശോഷീകൃശോമന്ദ വീൎയ്യബുദ്ധിബലേന്ദ്രിയഃ
൧൮. കമ്പനോരുചിമാൻഭിന്നകാംസ്യപാത്രഹതസ്വരഃ
ഷ്ഠീവതിശ്ലേഷ്മണാഹീനം ഗൌരവാരതിപീഡിതഃ
൧൯. സംപ്രസ്രുതാസ്യനാസാക്ഷിഃ ശുഷ്കരൂക്ഷമലച്ഛവിഃ

വാൎദ്ധക്യം ഹേതുവായിട്ടു ശോഷിക്കുന്നവനാകുന്നു ജരാശോഷി. അവന്റെ ലക്ഷണങ്ങൾ ദേഹം മെലിയുക വീൎയ്യത്തിന്നും ബുദ്ധിക്കും ബലത്തിന്നും ഇന്ദ്രിയങ്ങൾക്കും മന്ദതഭവിക്കുക വിറയ്ക്കുക അരുചിയുണ്ടാക ഉടഞ്ഞ ഓട്ടുപാത്രത്തിൽ വടി മുതലായവകൊണ്ടു അടിക്കുമ്പോൾ ഉണ്ടാകുന്ന ശബ്ദംപോലെയുള്ള ശബ്ദത്തോടുകൂടിയിരിക്കുക കഫത്തെ കളവാനായി എത്ര പ്രയത്നപ്പെട്ടു തുപ്പിയാലും കഫം പുറപ്പെടാതിരിക്കുക ശരീരത്തിന്നു കനവും അശ്രദ്ധയും ഉണ്ടാക വായിൽനിന്നും മൂക്കിൽനിന്നും കണ്ണിൽനിന്നും എല്ലായ്പോഴും നീരൊഴുക മലംവറണ്ടിട്ടും തെജസ്സു രൂക്ഷമായിട്ടും ഇരിക്കുക ഇവയാകുന്നു.

### അദ്ധ്വപ്രശോഷിലക്ഷണം.

അദ്ധ്വപ്രശോഷീസ്രസ്താംഗ സ്സംസ്പൃഷ്ടപരുഷച്ഛവിഃ
൨൦. പ്രസുപ്തഗാത്രാവയവ ശ്ശുഷ്കക്ലോമഗളാനനഃ

അധികം വഴിനടക്കുക ഹേതുവായിട്ട ക്ഷീണിച്ചവനാകുന്നു അദ്ധ്വപ്രശോഷി അവന്റെ ശരീരം പതിക്കുന്നു. പിന്നെ അവൻ വറുക്കപ്പെട്ട പദാൎത്ഥത്തിന്റെ എന്നപോലെ പരുഷമായിരിക്കുന്ന കാന്തിയോടുകൂടിയവനായിട്ടും ശരീരത്തിങ്കലെ അവയവങ്ങളിലെ സ്പൎശിച്ചാലറിയാൻ കഴിയാത്തവനായിട്ടും ഉണങ്ങിയ മൂത്രാശയത്തോടും ഉണങ്ങിയ അണ്ണാക്കോടും ഉണങ്ങിയ മുഖത്തോടുകൂടിയവനായിട്ടും ഇരിക്കുന്നു

### വ്യായാമശോഷിലക്ഷണം.

വ്യായാമശോഷീഭൂയിഷ്ഠ മേഭിരേവസമന്വിതഃ
൨൧. ലിംഗൈരുരഃക്ഷതകൃതൈ സ്സംയുക്തശ്ചക്ഷതംവിനാ

വ്യായാമം ഹേതുവായിട്ടു ശോഷിക്കുന്നവനാകുന്നു വ്യായാമശോഷി. അവൻ അദ്ധ്വപ്രശോഷിയുടെ സർവ്വലക്ഷണങ്ങളും ഉള്ളവനായിരിക്കും. അധികമായി ക്ഷീണം മുതലായ ഉപദ്രവങ്ങളും ക്ഷതത്തെ ഒഴിച്ചു ഉരഃക്ഷതരോഗിയുടെ ലക്ഷണങ്ങളുമുണ്ടാകും. ചുമടുചുമക്കുക, പഠിക്കയോ പാടുകയോ ചെയ്ക, വേഗം നടക്കുക, ഇത്യാദികർമ്മങ്ങൾ ഹേതുവായിട്ടുണ്ടാകുന്ന ശോഷത്തോടുകൂടിയവർക്കും അദ്ധ്വപ്രശോഷിയുടെ ലക്ഷണങ്ങൾ ഉണ്ടാകുമെന്നു അറിഞ്ഞുകൊള്ളേണം.

### വ്രണശോഷലക്ഷണം.

രക്തക്ഷയാദ്വേദനാഭി സ്തഥൈവാഹാരയന്ത്രണാൽ

൨൨. വ്രണിതസ്യഭവേച്ഛോഷ സ്സചാസാദ്ധ്യതമോമതഃ

രക്തക്ഷയം ഹേതുവായിട്ടും വ്രണത്തിന്റെ വേദനഹേതുവായിട്ടും ഭക്ഷണം കഴിയ്ക്കായ്കഹേതുവായിട്ടും വ്രണമുള്ളവന്നു ശോഷമുണ്ടാകുന്നു. അതു അസാദ്ധ്യമായിട്ടുള്ളതുമാകുന്നു.

### ഉരഃക്ഷതത്തിന്റെ നിദാനവും ലക്ഷണവും.

ധനുഷായസ്യതോത്യർത്ഥം ഭാരമുദ്വഹതോഗുരും

൨൩. യുദ്ധ്യമാനസ്യബലിഭിഃ പതതോവിഷമോച്ചതഃ

വൃഷംഹയംവാധാവന്തം ദമ്യംവാന്യംനിഗൃഹ്ണതഃ.

൨൪. ശിലാകാഷ്ഠാശ്മനിർഘാതാൻ ക്ഷിപതോനിഘ്നതഃപരാൻ

അധീയാനസ്യവാത്യുച്ചൈർദ്ദൂരംവാവ്രജതോദ്രുതം

൨൫. മഹാനദീർവാതരതോ ഹയൈർവാസഹധാവതഃ

സഹസോൽപതതോദൂരം തൂർണ്ണംവാതിപ്രനൃത്യതഃ

൨൬. തഥാന്യൈഃകർമ്മഭിഃക്രൂരൈർ ഭൃശമഭ്യാഹതസ്യവാ

വിക്ഷതേവക്ഷസിവ്യാധിർ ബലവാൻസമുദീര്യതേ.

൨൭. സ്ത്രീഷുചാതിപ്രസക്തസ്യ രൂക്ഷാല്പപ്രമിതാശിനഃ

ഉരോവിരുജ്യതേത്യർത്ഥം ഭിദ്യതേഥവിഭജ്യതേ.

൨൮. പ്രപീഡ്യതേതതഃപാർശ്വേ ശുഷ്യത്യംഗംപ്രവേപതേ

ക്രമാദ്വീര്യംബലംവർണ്ണോ രുചിരഗ്നിശ്ചഹീയതേ.

൨൯. ജ്വരോവ്യഥാമനോദൈന്യം വിഡ്ഭേദോഗ്നിവധാദപി

ദുഷ്ടഃശ്യാമസ്സുദുർഗ്ഗന്ധഃ പീതോവിഗ്രഥിതോബഹുഃ.

൩൦. കാസമാനസ്യചാഭീക്ഷ്ണം കഫസ്സാസൃക്പ്രവർത്തതേ

സക്ഷതീക്ഷീയതേത്യർത്ഥം തഥാശുക്ലൌജസോക്ഷയാൽ.

വില്ലിന്റെ ഞാണു ഏററവും ബലമായി വലിച്ചു പൂട്ടുക, വലിയ ഭാരത്തെ എടുക്കുക, ബലവാനോടു യുദ്ധം ചെയ്ക, ഉയരത്തിൽനിന്നു വീഴുക, കാള, കുതിര, ആന, ഒട്ടകം, ആദിയായവ ഓടുന്ന സമയം ബലമായി പിടിച്ചുനിർത്തുക; വലിയ കല്ലു, വിറകു, ഉണ്ടക്കല്ലു, വില്ലു ഇവയെ എടുക്കുക, ശത്രുക്കളെ വധിക്കുക, ഉറച്ചു പാടുകയോ പഠിക്കയോ ചെയ്ക, ദൂരത്തിൽ പൊടുന്നനവെ നടന്നെത്തുക, കൈകൾകൊണ്ടു വലിയ നദികളെ നീന്തിക്കടക്കുക, വേഗത്തോടുകൂടി വളരെ ദൂരം ചാടുക, നൃത്തം ചെയ്ക, മല്ലയുദ്ധം മുതലായ മററുപല ക്രൂരകർമ്മങ്ങളെ ചെയ്ക. ഈ കർമ്മങ്ങളിൽ ഏതെങ്കിലും ചെയ്യുന്നവന്നു ഉരഃക്ഷതം (ഉരസ്സിന്റെ ഉള്ളിൽ (മുറിവു) ഉണ്ടാകുന്നു. അതു ഹേതുവായിട്ടു വാതം ബലവാനായിട്ടു കോപിക്കുന്നു. സ്ത്രീകളിൽ അതിസക്തനായിട്ടു രമിക്കയും രൂക്ഷമായിരിക്കുന്ന പദാർത്ഥത്തെ അല്പമായി ഭക്ഷിക്കയും ചെയ്യുന്നവന്നും ഉരഃക്ഷതമുണ്ടാകുന്നു. ഉരഃക്ഷതമുള്ളവന്റെ ഉരസ്സു പിളർന്നുപോകുന്നുവോ എന്നും നുറുങ്ങുന്നുവോ എന്നും തോന്നുമാറു വേദനയുണ്ടാകുന്നു. പാർശ്വഭാഗങ്ങളിലും വേദനയുണ്ടാകുന്നു. ശരീരം ശോഷിക്കയും വിറയ്ക്കയും ചെയ്യുന്നു. അവന്റെ വീര്യവും ബലവും വർണ്ണവും രുചിയും അഗ്നിയും ക്രമേണ കുറഞ്ഞുപോകുന്നു. പനിയും ദുഃഖവും മനസ്സിന്നു ദീനതയും ഉണ്ടാകുന്നു. അഗ്നിമാന്ദ്യം ഹേതുവായിട്ടു മലം അയഞ്ഞുപോകുന്നു.

ഉരഃക്ഷതമുള്ളവൻ ക്രമേണ ചുമച്ചുതുപ്പുന്ന കഫം ദുഷിച്ചിട്ടും കരുവാളിച്ചിട്ടും ഏററവും ദുർഗ്ഗന്ധത്തോടുകൂടിയും മഞ്ഞളിച്ചിട്ടും കട്ടയായിട്ടും ബഹുവായിട്ടും രക്തത്തോടുകൂടിയുമിരിക്കും ആ രോഗി ഉരഃക്ഷതംഹേതുവായിട്ടും ശുക്ലത്തിന്റേയും ഓജസ്സിന്റേയും ക്ഷയം ഹേതുവായിട്ടും ക്ഷയിക്കുന്നു.

പൂർവ്വരൂപം.

൩൧. അവ്യക്തലക്ഷണംതസ്യ പൂർവ്വരൂപമിതിസ്മൃതം

അസ്പഷ്ടമായ ലക്ഷണമാകുന്നു ഉരക്ഷതത്തിന്റെ പൂർവ്വരൂപം.

ക്ഷതക്ഷീണങ്ങളുടെ അസാധാരണലക്ഷണം.

ഉരോരുക്ശോണിതഛർദ്ദി കാസോവൈശേഷികഃക്ഷതെ.

൩൨. ക്ഷീണേസരക്തമൂത്രത്വം പാർശ്വപൃഷ്ഠകടീഗ്രഹഃ

ഉരഃക്ഷതത്തിന്നു ഉരസ്സിന്നു വേദനയും രക്തഛർദ്ദിയും വിശേഷിച്ചും ദുഷ്ടശ്യാവാദി കഫയുക്തമായ കാസവും ഉണ്ടാകും. ക്ഷീണത്തിന്നു രക്തത്തോടുകൂടി മൂത്രം പോകയും പാർശ്വഭാഗങ്ങളിലും പുറത്തും അരക്കെട്ടിലും പിടുത്തവും ഉണ്ടാകും.

സാദ്ധ്യാസാദ്ധ്യലക്ഷണം.

അല്പലിംഗസ്യദീപ്താഗ്നെ സ്സാദ്ധ്യോബലവതോനവഃ

൩൩. പരിസംവത്സരോയാപ്യ സ്സർവ്വലിംഗന്തുവർജ്ജയേൽ

ജഠരാഗ്നിക്കു ദീപ്തിയും ദേഹബലവും ഉള്ളവന്നു അല്പലക്ഷണങ്ങളോടുകൂടി ഉണ്ടായതും ഒരു വത്സരം കഴിയാത്തതുമായ രോഗം സാദ്ധ്യം ഒരു വത്സരംകഴിഞ്ഞ രോഗം പത്ഥ്യാഭ്യാസംകൊണ്ടും ഔഷധപ്രയോഗംകൊണ്ടും അധികം ഉപദ്രവമില്ലാതെ നിറുത്താമെന്നല്ലാതെ ശമിപ്പിക്കാൻ കഴിയുന്നതല്ല. എല്ലാ ലക്ഷണങ്ങളോടുകൂടിയ രോഗം അസാദ്ധ്യവുമാകുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനെ

മാധവനിദാനവ്യാഖ്യാനേ രാജയക്ഷ്മക്ഷതക്ഷീണനിദാനം

സമാപ്തം.

കാസനിദാനം.

൧. ധൂമോപഘാതാദ്രജസസ്തഥൈവ
വ്യായാമരൂക്ഷാന്നനിഷേവണാച്ച
വിമാർഗ്ഗഗത്വാദപിഭോജനസ്യ
വേഗാവരോധാൽക്ഷവഥോസ്തഥൈവ.

൨. പ്രാണോഹ്യുദാനാനുഗതഃപ്രദുഷ്ടഃ
സംഭിന്നകാംസ്യസ്വനതുല്യഘോഷഃ
നിരേതിവക്ത്രാൽസഹസാസദോഷോ
മനീഷിഭിഃകാസഇതിപ്രദിഷ്ടഃ

൩. പഞ്ചകാസാസ്മൃതാവാത പിത്തശ്ലേഷ്മക്ഷതക്ഷയൈഃ
ക്ഷയായോപേക്ഷിതാസ്സർവ്വേ ബലിനശ്ചോത്തരോത്തരം.

പുകയെ, പൊടിയെ, വായിൽകൂടിയും മൂക്കിൽകൂടിയും പ്രവേശിക്കഹേതുവായിട്ടും അതിവ്യായാമം ഹേതുവായിട്ടും രൂക്ഷമായിരിക്കുന്ന അന്നത്തെ ഭക്ഷിക്കഹേതുവായിട്ടും അതിവേഗത്തിൽ ഭക്ഷിക്കപ്പെട്ട അന്നം മാർഗ്ഗം തെററിച്ചെല്ലുക ഹേതുവായിട്ടും മലമൂത്രങ്ങളു

ടെയും തുമ്മലിന്റെയും വേഗത്തെ തടുക്ക ഹേതുവായിട്ടും പ്രാണവായു ഏറ്റവും ദുഷിച്ചു ഉദാനവായുവിന്റെ സഹായത്തോടും പിത്തകഫങ്ങളോടുംകൂടി വായിൽകൂടി പൊട്ടിയ ഓട്ടു പാത്രത്തിന്റെ ഒച്ചപോലെ ഇരിക്കുന്ന ഒച്ചയോടുകൂടിയതായിപ്പുറപ്പെടുന്നു. അതിനെ വിദ്വാന്മാർ കാസ (ചുമ) എന്നു പറയുന്നു. ഇങ്ങിനെയുള്ള കാസം വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും ക്ഷതംകൊണ്ടും ക്ഷയംകൊണ്ടും ഉണ്ടാകുന്നതാകയാൽ അഞ്ചുവിധമാകുന്നു. എല്ലാ കാസങ്ങളും ചികിത്സിക്കാതെ ഇരുന്നാൽ ക്ഷയത്തിന്നു കാരണങ്ങളായിത്തീരുകയും ചെയ്യും. മേൽപറഞ്ഞ അഞ്ചുവിധമായ കാസങ്ങളിൽവച്ചു വാതകാസത്തിനെക്കാൾ പിത്തകാസത്തിന്നു ബലം കൂടും. പിത്തകാസത്തിനെക്കാൾ കഫകാസത്തിന്നു ബലംകൂടും. അതിനെക്കാളും ക്ഷതകാസത്തിന്നും ക്ഷതകാസത്തെക്കാൾ ക്ഷയകാസത്തിന്നും ബലം കൂടും.

൭. പൂർവ്വരൂപംഭവത്യേഷാം ശൂകപൂർണ്ണഗളാസ്യതാ
കണ്ഠേകണ്ഡൂശ്ചഭോജ്യാനാ മവരോധശ്ചജായതെ.

ചുമയുടെ പൂർവ്വരൂപം തൊണ്ടയിലും വായിലും നെല്ലിന്റെ ഓക്കകൾ നിറഞ്ഞിരിക്കുന്നതുപോലെ തോന്നുകയും തൊണ്ടയിൽ ചൊറിച്ചിലും ആഹാരത്തിന്നു തടവും ആകുന്നു-

വാതകാസലക്ഷണം.

൮. ഹൃച്ഛംഖമൂർദ്ധോദരപാർശ്വശൂലീ
ക്ഷാമാനനഃക്ഷീണബലസ്വരൌജാഃ
പ്രസക്തവേഗസ്തുസമീരണേന
ഭിന്നസ്വരഃകാസതിശുഷ്കമേവ.

വാതകാസത്തിന്നു ഹൃദയത്തിങ്കലും ശംഖത്തിങ്കലും ശിരസ്സിലും ഉദരത്തിങ്കലും പാർശ്വങ്ങളിലും വേദനയുണ്ടാകും. മുഖം ശോഷിക്കും. ബലവും സ്വരവും ഓജസ്സും ക്ഷയിക്കും. ചുമ വല്ലതായ വേഗത്തോടും വേദനയോടുംകൂടിയിരിക്കും. ഒച്ചയടക്കും വരണ്ടകഫത്തെ വളരെ പണിപ്പെട്ടുതുപ്പും.

പിത്തകാസലക്ഷണം

൯. ഉരോവിദാഹജ്വരവക്ത്രശോഷൈഃ
രഭ്യർദ്ദിതസ്തിക്തമുഖസ്തൃഷാർത്തഃ
പിത്തേനപീതാനിവമേത്കടൂനി
കാസേനപാണ്ഡുഃപരിദഹ്യമാന.

പിത്തകാസത്തിങ്കൽ ഉരസ്സിന്നു ചൂടും പനിയും വാ വരളുകയും വായിൽ കയ്പുരസവും തണ്ണീർദ്ദാഹവും ഛർദ്ദിയും ഉണ്ടാകും. ഛർദ്ദി മഞ്ഞളിച്ചിട്ടും എരിവുരസത്തോടുകൂടിയുമിരിക്കും. ശരീരത്തിന്നു വെളുപ്പുമുണ്ടാകും-

കഫകാസലക്ഷണം.

൰. പ്രലിപ്യമാനേനമുഖേനസീദൻ
ശിരോരുജാർത്തഃകഫപൂർണ്ണദേഹഃ
അഭക്തരുഗ്ഗൌരവകണ്ഡുയുക്തഃ
കാസേൽഭൃശംസാന്ദ്രകഫഃകഫേന.

കഫകാസത്തിന്നു വായിൽ കഫം തേച്ചപോലെ തോന്നും. ശരീരത്തിന്നു വെളുപ്പും ദുസ്സഹമായ തലവേദനയുമുണ്ടാകും. ശരീരം കഫംകൊണ്ടു പൂർണ്ണമായിരിക്കും. അരുചിയും ദേഹത്തിന്നു കനവും ചൊറിച്ചിലുമുണ്ടാകും- ചുമച്ചുതുപ്പുന്ന കഫം ഏറ്റവുംകൊഴുത്തിരിക്കും.

ക്ഷതകാസലക്ഷണം.

൰൧. അതിവ്യവായഭാരാദ്ധ്വ യുദ്ധാശ്വഗജനിഗ്രഹൈഃ
രൂക്ഷസ്യോരഃക്ഷതംവായുർ ഗൃഹീത്വാകാസമാവഹേൽ.

൧൯. സപൂർവ്വംകാസതേശ്ശുഷ്കം തതഃഷ്ഠീവേത്സശോണിതം
കണ്ഠേനരുജതാത്യർത്ഥം വിരുഗ്ണേനേവചോരസാ
൨൦. സൂചീഭിരിവതീക്ഷ്ണാഭി സ്തുദ്യമാനേനശൂലിനാ
ദുഃഖസ്പർശേനശൂലേന ഭേദപീഡാഭിതാപിനാ.
൨൧. പർവ്വഭേദജ്വരശ്വാസ തൃഷ്ണാവൈസ്വര്യപീഡിതഃ
പാരാവതഇവാകൂജൻ കാസഃവേഗാൽക്ഷതോത്ഭവാൽ.

അതിമൈഥുനം ഹേതുവായിട്ടും വലുതായ ചുമട ചുമക്കുക ഹേതുവായിട്ടും അധികം വഴി നടക്കുക ഹേതുവായിട്ടും യുദ്ധംചെയ്കഹേതുവായിട്ടും കുതിര ആന മുതലായവ ഓട്ടുന്നസമയം പിടിച്ചുനിൎത്തുക ഹേതുവായിട്ടും ഉരസ്സിന്റെ ഉള്ളിൽ മുറിവുണ്ടാകുമ്പോൾ വാതം ബലവാനായി കോപിച്ചിട്ടു കാസത്തെ ഉണ്ടാക്കും. അതാകുന്നു ക്ഷതകാസം. ക്ഷതകാസമുള്ളവൻ ചുമച്ചുതുപ്പുന്ന കഫം വരണ്ടിട്ടും രക്തത്തോടുകൂടിയുമിരിക്കും. അവന്നു കണ്ഠത്തിങ്കൽ വലിയ വേദനയും മാറിടം പിളരുന്നുവൊ എന്നും തീക്ഷ്ണങ്ങളായിരിക്കുന്ന സൂചികൾകൊണ്ടു മാറത്തു കുത്തുന്നുവൊ എന്നും തോന്നുമാറു വേദനയും സ്പർശിക്കുമ്പോൾ ദുസ്സഹമായ വേദനയും സന്ധികൾ പിളരുകയും പനിയും ശ്വാസവും തണ്ണീർദാഹവും ഒച്ചയടപ്പും മാടപ്രാവിന്റെ ശബ്ദംപോലെയുള്ള ശബ്ദവും ഉണ്ടാകും.

## ക്ഷയകാസലക്ഷണം.

൨൨. വിഷമാസാത്മ്യഭോജ്യാതി വ്യവായാദ്വേഗനിഗ്രഹാൽ
ഘൃണിനാംശോചതാംനൃണാം വ്യാപന്നേഗ്നൗത്രയോമലാഃ
൨൩. കുപിതാഃക്ഷയജംകാസം കുർയ്യുർദ്ദേഹക്ഷയപ്രദം
൨൪. സഗാത്രശൂലജ്വരദാഹമോഹാൻ
പ്രാണക്ഷയഞ്ചോപലഭേതകാസി
ശുഷ്യന്നപിനിഷ്ഠീവതിദുർബ്ബലസ്തു
പ്രക്ഷീണമാംസോരുധിരംസപൂയം.
൨൫. തംസർവ്വലിംഗംഭൃശദുശ്ചികിത്സ്യം
ചികിത്സിതജ്ഞാഃക്ഷയജംവദന്തി.

ഭയശോകമൊ ഉള്ള പുരുഷൻ അധികമായി ഭക്ഷിക്കയോ ഒട്ടും ഭക്ഷിക്കാതിരിക്കുകയോ ശീലിക്കപ്പെടാത്ത പദാൎത്ഥത്തെ ഭക്ഷിക്കയൊ അതിമൈഥുനം ചെയ്കയൊ മലമൂത്രാദി വേഗങ്ങളെ തടുക്കയൊ ചെയ്യുമ്പോൾ അവന്റെ ജഠരാഗ്നിക്കു മന്ദത ഭവിക്കും. അപ്പോൾ അവന്നു വാതാദിദോഷങ്ങൾ കോപിച്ചു ദേഹക്ഷയകരമായ ക്ഷയകാസത്തെ ഉണ്ടാക്കും. ക്ഷയകാസമുള്ളവന്നു ശരീരവേദനയും പനിയും ദാഹവും മോഹവും പ്രാണക്ഷയവും ശോഷവും ദുർബ്ബലതയും മാംസത്തിന്നു ക്ഷയവും ഭവിക്കും. അവൻ ചുമച്ചുതുപ്പുന്നതു രക്തവും ചലവുമായിരിക്കും. ലക്ഷണങ്ങൾക്കു പൂൎണ്ണതയുണ്ടെങ്കിൽ ക്ഷയകാസം ദുശ്ചികിത്സ്യമാണെന്നു വൈദ്യന്മാർ പറയുന്നു.

## സാദ്ധ്യാസാദ്ധ്യലക്ഷണം.

൨൬. ഇത്യേഷഃക്ഷയജഃകാസഃ ക്ഷീണാനാംദേഹനാശനഃ
സാദ്ധ്യോബലവതാംവാസ്യാ ദ്യാപ്യസ്ത്വേവംക്ഷതോത്ഥിതഃ
൨൭. നവൌകദാചിത്സിദ്ധ്യേതാ മപിപാദഗുണാന്വിതൌ
സ്ഥവിരാണാംജരാകാസഃ സർവ്വോയാപ്യഃപ്രകീർത്തിതഃ (യേൽ
൨൮. ത്രീൻപൂർവ്വാൻസാധയേത്സാദ്ധ്യാൻ പത്ഥ്യൈര്യാപ്യാംസ്തുയാപ-

ഇങ്ങനെയുള്ള ക്ഷയകാസം ക്ഷീണന്മാൎക്കു ദേഹനാശകരമാകുന്നു. ബലവാന്മാൎക്കു സാദ്ധ്യമായിട്ടും യാപ്യമായിട്ടുമിരിക്കും. ക്ഷയകാസവും അപ്രകാരംതന്നെ. അവരണ്ടും ബലമുള്ളവൎക്കു തുടങ്ങുമ്പോൾതന്നെ ചികിത്സിച്ചാൽ സാദ്ധ്യങ്ങളായിവരികയുമാം; വരുംവിധം വൈദ്യൻ

തുടങ്ങിയുള്ള പാദസമ്പത്തുകളും ഉണ്ടായിരിക്കണം. വൃദ്ധന്മാർക്ക് എല്ലാകാസങ്ങളും ധാതുക്ഷയം ഹേതുവായിട്ടുണ്ടാകുന്നവയാകയാൽ യാപ്യങ്ങളാകുന്നു. വാതപിത്തകഫങ്ങളിൽ ഒരോദോഷം കോപിച്ചു ഉത്ഭവിക്കുന്ന കാസങ്ങൾ ശേഷമുള്ളവ പഥ്യാഭ്യാസംകൊണ്ടു യാപ്യങ്ങളായിരിക്കും.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനെ
മാധവനിദാനവ്യാഖ്യാനെ കാസനിദാനം സമാപ്തം.

—:0:—

## ഹിക്കാശ്വാസനിദാനം.

൧. വിദാഹിഗുരുവിഷ്ടംഭി രൂക്ഷാഭിഷ്യന്ദിഭോജനൈഃ
ശീതപാനാശനസ്നാന രജോധൂമാതപാനിലൈഃ
വ്യായാമകർമ്മഭാരാദ്ധ്വ വേഗാഘാതാപതർപ്പണൈഃ
ഹിക്കാശ്വാസശ്ചകാസശ്ച നൃണാംസമുപജായതേ.

ഉൾപ്പുഴുക്കുണ്ടാകുന്നവയായും ഗുരുത്വമുള്ളവയായും മലബന്ധത്തെ ഉണ്ടാക്കുന്നവയായും രൂക്ഷങ്ങളായും കഫവൃദ്ധികരങ്ങളായും ഇരിക്കുന്ന പദാർത്ഥങ്ങളെ ഭക്ഷിക്ക ഹേതുവായിട്ടും അതിശീതങ്ങളായിരിക്കുന്ന ജലം മുതലായവയെക്കൊണ്ടു പാനാശനസ്നാനാദികളെ ചെയ്ക ഹേതുവായിട്ടും പൊടിയേല്ക്ക പുകയേല്ക്ക വെയിൽകൊള്ളുക കാറ്റേല്ക്ക ഇവ ഹേതുവായിട്ടും അതിവ്യായാമം ഹേതുവായിട്ടും വലിയ ഭാരത്തെ വഹിക്ക ഹേതുവായിട്ടും അധികമായി വഴിനടക്കുക ഹേതുവായിട്ടും മലമൂത്രാദി വേഗങ്ങളെ തടുക്ക ഹേതുവായിട്ടും ഉപവാസം ഹേതുവായിട്ടും ഇക്കിളും ശ്വാസവും കാസവും ഉണ്ടാകുന്നു.

### ഇക്കിളിന്റെ സ്വരൂപവും നിരുക്തിയും.

൨. മുഹുർമ്മുഹുർവ്വായുരുദേതിസസ്വനോ
യകൃൽപ്ലീഹാന്ത്രാണിമുഖാദിവാക്ഷിപൻ
സഘോഷവാനാശുഹിനസ്ത്യസൂൻയത
സ്തതസ്തുഹിക്കേത്യഭിധീയതേ ബുധൈഃ

മേൽപറഞ്ഞ കാരണങ്ങളെക്കൊണ്ടു പ്രാണവായു കോപിച്ചു ഉദാനവായുവിനോടുകൂടി യകൃത്തു പ്ലീഹ അന്ത്രം ഇവയെ മുഖത്തിലേക്കു ഉയർത്തിക്കൊണ്ടു വരുന്നുവോ എന്നു തോന്നുമാറു പീഡയെ ചെയ്യുന്നവനായിട്ടു പിന്നെയും പിന്നെയും മേൽപോട്ടു ഗമിക്കുന്നു. അപ്പോൾ ശബ്ദവുമുണ്ടാകുന്നു. അതാകുന്നു ഹിക്ക പെട്ടെന്നവെ അസുക്കളെ ഹനിക്കഹേതുവായിട്ടു വിദ്വാന്മാർ അതിനെ ഹിക്ക (ഇക്കിൾ) യെന്നുപറയുന്നു.

൩. അന്നജാംയമളാംക്ഷുദ്രാം ഗംഭീരാംമഹതീംതഥാ
വായുഃകഫേനാനുഗതഃപഞ്ചഹിക്കാഃകരോതിഹി

വായു കഫത്തോടുകൂടി അന്നജ, യമള, ക്ഷുദ്ര, ഗംഭീര, മഹതി ഇങ്ങിനെ അഞ്ചു ഇക്കിളിനെ ഉണ്ടാക്കുന്നു.

### ഇക്കിളിന്റെ പൂർവ്വരൂപങ്ങൾ.

൪. കണ്ഠോരസോർഗ്ഗുരുത്വംച വദനസ്യകഷായതാ
ഹിക്കാനാംപൂർവ്വരൂപാണി കുക്ഷേരാടോപഏവച.

ഇക്കിളിന്റെ പൂർവ്വരൂപങ്ങൾ കഴുത്തും നെഞ്ചും കനക്കുക. വായിൽ ചവർപ്പുരസമുണ്ടാക. വയററിൽ ഘനക്കുറവുകൊണ്ടു പൊട്ടപൊട എന്ന ശബ്ദമുണ്ടാകുകഇവയാകുന്നു.

### അന്നജാ ലക്ഷണം.

൫. പാനാന്നൈരതിസംയുക്തൈസ്സഹസാപീഡിതോനിലഃ
ഹിക്കയത്യൂർദ്ധ്വഗോഭൂത്വാ താംവിദ്യാദന്നജാംഭിഷക്.

## (൩൨) ഹിക്കാശ്വാസനിദാനം

ബലപ്പാടോടുകൂടി അധികമായി ഉപയോഗിക്കപ്പെട്ട അന്നപാനങ്ങളാൽ പീഡിതനായ വായു മേൽപൊട്ടു ഗമിച്ചിട്ടു ഇക്കിളിന്നെ ഉണ്ടാക്കുന്നു. അതിനെ വൈദ്യന്മാർ അന്നജയെന്നു പറയുന്നു.

### യമളാലക്ഷണം.

൧. ചിരേണയമലൈർവേഗൈർയ്യാ ഹിക്കാസംപ്രവർത്തതെ
കമ്പയന്തീശിരോഗ്രീവാം യമലാന്താംവിനിർദ്ദിശേൽ.

വളരെ നേരംകൊണ്ടു ഈരണ്ടുകൂടി വരുന്ന ഇക്കിളിന്നു യമലയെന്നുപേർ. ശിരസ്സിന്നും കഴുത്തിന്നും ഇളക്കവുമുണ്ടാകും.

### ക്ഷുദ്രാലക്ഷണം.

൨. പ്രകൃഷ്ടകാലൈർയ്യാവേഗൈ മ്മന്ദൈസ്സമഭിവർത്തതെ
ക്ഷുദ്രികാനാമസാഹിക്കാ ജത്രുമൂലാൽപ്രധാവതി.

മന്ദമായ വേഗത്തോടുകൂടി വളരെ നേരംകൊണ്ടു കണ്ഠസന്ധിയുടെ മൂലത്തിങ്കൽനിന്നു പുറപ്പെടുന്ന ഇക്കിളിന്നു ക്ഷുദ്ര എന്നുപേർ.

### ഗംഭീരാ ലക്ഷണം.

൩. നാഭിപ്രവൃത്താ യാ ഹിക്കാ ഘോരാഗംഭീരനാദിനീ
അനേകോപദ്രവവതീ ഗംഭീരാനാമസാസ്മൃതാ.

ഗംഭീരയെന്ന ഇക്കിൾ നാഭിയിൽനിന്നു പുറപ്പെടുന്നു. അതുഗംഭീരമായിരിക്കുന്ന മുഴക്കത്തോടും തണ്ണീർദാഹം ജ്വരം മുതലായ ഉപദ്രവങ്ങളോടും കൂടിയുമിരിക്കും. ഭയങ്കരമായിട്ടുള്ളതുമാകുന്നു,



### മഹതീ ലക്ഷണം-

൪. മർമ്മാണ്യുൽപീഡയന്തീവ സതതംയാപ്രവർത്തതെ
മഹാഹിക്കേതിസാജ്ഞേയാ സർവ്വഗാത്രപ്രകമ്പിനീ

മൂത്രാശയത്തേയും ഹൃദയത്തേയും ശിരസ്സിനേയും പീഡിപ്പിച്ചു സർവശരീരങ്ങളേയും ഇളക്കി എല്ലായ്പോഴും പുറപ്പെടുന്ന ഇക്കിളിന്നു മഹാഹിക്കയെന്നുപേർ.

൫. ആയമ്യതെഹിക്കതോയസ്യദേഹോ
ദൃഷ്ടിശ്ചോർദ്ധ്വംതാമ്യതോയസ്യനിത്യം
ക്ഷീണോന്നദ്വിട്കാസതെയശ്ചാതിമാത്രം
തൌദ്വാവേതാന്ത്യാൻ വർജ്ജയേൽ ഹിക്കമാനൌ

൬. അതിസഞ്ചിതദോഷസ്യ ഭക്തച്ഛേദകൃശസ്യ ച
വ്യാധിഭിഃക്ഷീണദേഹസ്യ വൃദ്ധസ്യാതിവ്യവായിനഃ

൭. ആസാംയാസാസമുല്പന്നാ ഹിക്കാഹന്ത്യാശുജീവിതം
യമികാച പ്രലാപാർത്തി മോഹതൃഷ്ണാസമന്വിതാ

ദേഹം വളയുക, കണ്ണു മേൽപൊട്ടു [illegible] ദേഹം തളരുക, ക്ഷീണവും അന്നദ്വേഷവും [illegible] ഇങ്ങിനെ ലക്ഷണങ്ങളോടു കൂടിയ ഗംഭീരയേയും മഹതിയേയും വർജ്ജിക്കണം. ഏറ്റവും വർദ്ധിച്ച ദോഷങ്ങളുള്ളവനും ഭക്ഷണരോധമെന്ന രോഗം [illegible] ക്ഷീണമായ ദേഹത്തോടുകൂടിയവനും വൃദ്ധനും അതിമൈഥുനം ചെയ്യുന്നവനും [illegible] ഉണ്ടാകുന്ന എല്ലാഹിക്കകളും അസാദ്ധ്യങ്ങളാകുന്നു. [illegible] തണ്ണീർദ്ദാഹം ഇവയോടു കൂടിയക്ഷുദ്രയും അന്നജയും സാദ്ധ്യങ്ങളാകുന്നു.

### സാദ്ധ്യലക്ഷണം

൮. അക്ഷീണശ്ചാപ്യദീനശ്ച സ്ഥിരധാത്വിന്ദ്രിയശ്ചയഃ
തസ്യസാധയിതുംശക്യാ യമികാഹന്ത്യതോന്യഥാ

## ഹിക്കാശ്വാസനിദാനം (൩൨)

ബലവും പ്രസന്നമായ മനസ്സും ധാതുക്കൾക്കും ഇന്ദ്രിയങ്ങൾക്കും സ്ഥിരതയും ഉള്ളവന്നു യമിക സാദ്ധ്യയാകുന്നു. ക്ഷീണവും ദീനതയും ധാതുക്കൾക്കും ഇന്ദ്രിയങ്ങൾക്കും ദൌബ്ബല്യവും ഉള്ളവന്നു യമിക അസാദ്ധ്യയാകുന്നു.

൧. മഹോർദ്ധ്വച്ഛിന്നതമക ക്ഷുദ്രഭേദൈസ്തുപഞ്ചധാ
ഭിദ്യതെസമഹാവ്യാധി ശ്വാസഏകോവിശേഷതഃ

൨. വാതാധികോഭവേൽക്ഷുദ്ര സ്തമകസ്തുകഫോത്ഭവഃ
കഫവാതാധികശ്ചൈവ സംസൃഷ്ടച്ഛിന്നസംജ്ഞകഃ

൩. ശ്വാസോമാരുതസംസൃഷ്ടോ മഹാനൂർദ്ധ്വസ്തതോമതഃ

ശ്വാസമാകുന്ന ആ മഹാവ്യാധി മഹാൻ, ഊർദ്ധ്വൻ, ഛിന്നൻ, തമകൻ, ക്ഷുദ്രൻ ഇങ്ങിനെ അഞ്ചുവിധമാകുന്നു. അവയിൽ ക്ഷുദ്രൻ വാതാധി മായിട്ടുണ്ടാകുന്നു. തമകൻ കഫം ഹേതുവായിട്ടുണ്ടാകുന്നു. ഛിന്നൻ കഫവാതങ്ങളുടെ ആധിക്യത്തോടുകൂടി ഉണ്ടാകുന്നു. മഹാൻ വാതസംസൃഷ്ടമായിട്ടുണ്ടാകുന്നു ഊർദ്ധ്വനും അങ്ങിനെതന്നെ

### ശ്വാസത്തിന്റെ പൂർവ്വരൂപം.

പ്രാഗ്രൂപംതസ്യഹൃൽപീഡാ ശൂലമാദ്ധ്മാനമേവച

൪. ആനാഹോവക്ത്രവൈരസ്യം ശംഖനിസ്തോദ ഏവച

ശ്വാസത്തിന്റെ പൂർവ്വരൂപം ഹൃദയത്തിങ്കൽ വേദനയും കുത്തിനോവും വയറുവീർപ്പും മലമൂത്രങ്ങളുടെ തടവും അരുചിയും ശംഖങ്ങൾ പിളരുന്നുവൊ എന്നു തോന്നുമാറു വേദനയും ആകുന്നു.

### ശ്വാസത്തിന്റെ സംപ്രാപ്തി.

യദാസ്രോതാംസിസംരുദ്ധ്യ മാരുതഃകഫപൂർവ്വകഃ

൫. വിശ്വഗ്വ്രജതിതേനൈവ രുദ്ധ്വാശ്വാസാൻകരോതിസഃ

വായു കഫപ്രധാനനായിട്ടു പ്രാണജലാന്നങ്ങളെ വഹിക്കുന്ന നാഡികളെ രോധിച്ചിട്ടു കഫത്താൽ തന്നെ തടുക്കപ്പെട്ടിട്ടു വിലങ്ങത്തിൽ സഞ്ചരിച്ചിട്ടു ശ്വാസത്തെ ഉണ്ടാക്കുന്നു.

### മഹാശ്വാസലക്ഷണം.

ഉദ്ധൂയമാനവാതോയഃ ശബ്ദവദ്ദുഃഖിതോനരഃ

൬. ഉച്ചൈശ്ശ്വസിതിസംരുദ്ധോ മത്തർഷഭഇവാനിശം
പ്രണഷ്ടജ്ഞാനവിജ്ഞാന സ്തഥാവിഭ്രാന്തലോചനഃ

൭. വിവൃതാസ്യാനനോബദ്ധ മൂത്രവർച്ചാവിശീർണ്ണവാക്
ദീനഃപ്രശ്വസിതഞ്ചാസ്യ ദൂരാദ്വിജ്ഞായതേഭൃശം.

൮. മഹാശ്വാസോപസൃഷ്ടസ്തു ക്ഷിപ്രമേവവിപദ്യതെ

മഹാശ്വാസമുള്ളവൻ വായു ഏറ്റവും ഉയരുന്നുവൊ എന്നു തോന്നുമാറു പീഡയുള്ളവനായിട്ടും ദുഃഖിതനായിട്ടും ബന്ധിക്കപ്പെട്ടതും മദിച്ചതുമായ കാള എന്നപോലെ എപ്പോഴും വലുതായിരിക്കുന്നശബ്ദത്തോടുകൂടിയ ശ്വാസത്തെ വിടും. അവന്റെ ജ്ഞാനവും വിശേഷബുദ്ധിയും നിശ്ശേഷമായി നശിക്കും. കണ്ണു ഭ്രമിക്കും കണ്ണും മുഖവും തളരും. മലമൂത്രങ്ങൾക്കു തടവുണ്ടാകും. വാക്കു പുറപ്പെടുകയില്ല. മനസ്സിനു തളർച്ചയുണ്ടാകും. ശ്വാസത്തിന്റെ ശബ്ദം ദൂരത്തിൽ കേൾക്കപ്പെടും. ഈ ശ്വാസമുള്ളവൻ ക്ഷണനം മരിക്കും.

### ഊർദ്ധ്വശ്വാസലക്ഷണം.

ഊർദ്ധ്വംശ്വസിതിയോദീർഘം നചപ്രത്യാഹരത്യധഃ

൯. ശ്ലേഷ്മാവൃതമുഖസ്രോതാഃ ക്രുദ്ധഗന്ധവഹാർദ്ദിതഃ
ഊർദ്ധ്വദൃഷ്ടിർവിപശ്യംസ്തു വിഭ്രാന്താക്ഷഇതസ്തതഃ

൰ പ്രമുഹ്യന്വേദനാർത്തശ്ച ശുഷ്കാസ്യോരതിപീഡിതഃ
ഊർദ്ധ്വശ്വാസേപ്രകുപിതേ ഹ്യധശ്വാസോനിരുദ്ധ്യതെ

## (൩൨) ഹിക്കാശ്വാസനിദാനം

൧൨. മുഹ്യതസ്താമ്യതശ്ചോർദ്ധ്വം ശ്വാസസ്തസ്യൈവ ഹന്ത്യസൂൻ

ഊർദ്ധ്വശ്വാസമുള്ളവൻ ദീർഘമായ ശ്വാസത്തെ മേല്പോട്ടു വലിക്കും. പിന്നെ ആ ശ്വാസത്തെ കീഴ്പോട്ടു വിടാൻ അവന്നു കഴിയാതെ വരും. മുഖത്തിങ്കലും എല്ലാസ്രോതസ്സുകളിലും കഫം നിറയും. വായുവിനാൽ പീഡിതനായിരിക്കും. കൺമിഴികൾ മേല്പോട്ടാക്കുകയും കണ്ണുരുട്ടുകയും ചെയ്തിട്ടു ചുറ്റും ഭ്രമിച്ചു നോക്കും. മോഹിക്കും. വേദനകൊണ്ടു പരവശനാകും. വായ് വരളും അരുചിയുമുണ്ടാകും. ദീർഘമായ ശ്വാസത്തെ മേല്പോട്ടു വലിക്കുമെന്നും പിന്നെ ആ ശ്വാസത്തെ കീഴ്പോട്ടു വിടാൻ അവന്നു കഴിയാതെ വരുമെന്നു പറഞ്ഞതിന്റെ കാരണം എന്തെന്നാൽ ഊർദ്ധ്വശ്വാസത്തിന്നു കോപം ഭവിക്കുമ്പോൾ അധോഭാഗത്തിങ്കലെ ശ്വാസത്തിന്നു തടവുണ്ടാകും. അപ്പോൾ ഹൃദയം സ്തംഭിക്കും. അതു ഹേതുവായിട്ടു ഊർദ്ധ്വശ്വാസം ഊർദ്ധ്വഭാഗത്തിങ്കലും അധശ്ശ്വാസം അധോഭാഗത്തിങ്കലും നില്ക്കുന്നതാകുന്നു. ഈ പ്രകാരം ഊർദ്ധ്വശ്വാസമുള്ളവൻ മോഹിക്കയും തളരുകയും ചെയ്തതിന്റെ ശേഷം മരിക്കും.

### ഛിന്നശ്വാസലക്ഷണം.

യസ്തു ശ്വസിതി വിച്ഛിന്നം സർവ്വപ്രാണേന പീഡിതഃ
൧൩. ന വാ ശ്വസിതി ദുഃഖാർത്തോ മർമ്മച്ഛേദരുഗർദ്ദിതഃ
ആനാഹസ്വേദമൂർച്ഛാർത്തോ ദഹ്യമാനേന വസ്തിനാ
൧൪. വിപ്ലുതാക്ഷഃ പരിക്ഷീണഃ ശ്വസൻ രക്തൈകലോചനഃ
വിചേതാഃ പരിശുഷ്കാസ്യോ വിവർണ്ണഃ പ്രലപന്നരഃ

ഛിന്നനെന്ന ശ്വാസമുള്ളവൻ ഇടയിൽ മുറിഞ്ഞുള്ള ശ്വാസങ്ങളെ ശക്തിക്കു തക്കവണ്ണം വിടും. അല്ലെങ്കിൽ ദുഃഖാർത്തനായിട്ടു വിടും. മർമ്മം മുറിഞ്ഞാൽ ഉള്ള വേദനപോലെയുള്ള വേദനയോടുകൂടിയവനായി ഭവിക്കും: വയറു വീർക്കും വിയർപ്പ് ഇന്ദ്രിയസാദം മൂത്രാശയത്തിന്നു ചൂട ഇവയുണ്ടാകും. കണ്ണു ഇളകുകയോ കണ്ണുനീർകൊണ്ടു നിറയുകയോ ചെയ്യും പിന്നെയും പിന്നെയും ശ്വാസം വിടുന്നതിൽ വച്ചു ദേഹമനസ്സുകൾക്കു തളർച്ചയുണ്ടാകും. ഒരു കണ്ണു ചുവന്നിരിക്കും; ചൈതന്യം നശിക്കുകയും മുഖം വാടുകയും കാന്തി ഇല്ലാതാകയും പ്രലപിക്കയും സന്ധിബന്ധങ്ങൾ വേർപെടുകയും ചെയ്യും ഈ രോഗി ഉടനെ മരിക്കും.

### തമകശ്വാസലക്ഷണം.

പ്രതിലോമം യദാ വായുഃ സ്രോതാംസി പ്രതിപദ്യതേ
൧൫. ഗ്രീവാം ശിരശ്ച സംഗൃഹ്യ ശ്ലേഷ്മാണം സമുദീര്യ്യ ച
കരോതി പീനസം തേന രുദ്ധോ ഘുർഘുരകം തഥാ
൧൬. അതീവ തീവ്രവേഗഞ്ച ശ്വാസം പ്രാണപ്രപീഡകം
പ്രതാമ്യത്യതിവേഗേന തൃഷ്യതേ സന്നിരുദ്ധ്യതേ.
൧൭. പ്രമോഹം കാസമാനശ്ച സ ഗച്ഛതി മുഹുർമ്മുഹുഃ
ശ്ലേഷ്മണ്യമുച്യമാനേ തു ഭൃശം ഭവതി ദുഃഖിതഃ.
൧൮- തസ്യൈവ ച വിമോക്ഷാന്തേ മുഹൂർത്തം ലഭതേ സുഖം
തഥാസ്യോദ്ധ്വംസതേ കണ്ഠഃ കൃച്ഛ്രാച്ഛക്നോതി ഭാഷിതും
൧൯. ന ചാപി ലഭതേ നിദ്രാം ശയാനഃ ശ്വാസപീഡിതഃ
പാർശ്വേ തസ്യാവഗൃഹ്ണാതി ശയാനസ്യ സമീരണഃ
൨൦. ആസീനോ ലഭതേ സൗഖ്യമുഷ്ണഞ്ചൈവാഭിനന്ദതി
ഉച്ഛ്രിതാക്ഷോ ലലാടേന സ്വിദ്യതാ ഭൃശമാർത്തിമാൻ
൨൧. വിശുഷ്കാസ്യോ മുഹുഃ ശ്വാസോ മുഹുശ്ചൈവാവധമ്യതേ
മേഘാംബുശീതപ്രാഗ്വാതൈഃ ശ്ലേഷ്മളൈശ്ച വിവർദ്ധതേ.
൨൨. സ യാപ്യസ്തമകശ്വാസഃ സാദ്ധ്യോ വാ സ്യാന്നവോത്ഥിതഃ
ജ്വരമൂർച്ഛാപരീതസ്യ വിദ്യാത് പ്രതമകന്തു തം

൨൩. ഉദാവർത്തരജോജീർണ്ണ ക്ലിന്നകായനിരോധജഃ
തമസാവർദ്ധതേത്യർത്ഥം ശീതൈശ്ചാശുപ്രശാമ്യതി.

൨൪. മജ്ജതസ്തമസീവാസ്യ വിദ്യാൽസന്തമകന്തുതം

വായു പ്രതികൂലമാകുംവണ്ണം സ്രോതസ്സുകളിൽ സഞ്ചരിച്ചിട്ടു കഴുത്തിനെയും ശിരസ്സിനെയും ചുററിപ്പിടിച്ചു കഫത്തെ മേല്പോട്ടാക്കി ആ കഫത്താൽ രോധിക്കപ്പെട്ടവനായിട്ടു പീനസത്തേയും ഘുരഘുര എന്ന ശബ്ദത്തോടും ഏററവും വേഗത്തോടും കൂടിയതും പ്രാണവായുവിനെ തപിപ്പിക്കുന്നതുമായ ശ്വാസത്തേയും ഉണ്ടാക്കും- ആ ശ്വാസത്തിൻെറ വേഗംകൊണ്ടു രോഗി ഏററവും തളരും. തണ്ണീർദ്ദാഹവും നിശ്ചേഷ്ടതയും ഭവിക്കും. കൂടക്കൂടെ ചുമയ്ക്കുകയും കൂടക്കൂടെ മോഹിക്കയും ചെയ്യും. ചുമച്ചാൽ കഫം പോയില്ലെങ്കിൽ ഏററവും പീഡയുണ്ടാകും. കഫംപോയാൽ രണ്ടുനാഴിക സുഖവുമുണ്ടാകും. കഴുത്തിൽ ചൊറിച്ചിലുണ്ടാകും വളരെ കഷ്ടപ്പെട്ടാലത്രെ വല്ലതും പറവാൻ സാധിക്കു. ഉറക്കം ഉണ്ടാകയില്ല- കിടന്നാൽ ശ്വാസംവിടുമ്പോൾ പീഡയുണ്ടാകയും അപ്പോൾ വായു, രണ്ടുപാർശ്വങ്ങളേയും വേദനപ്പെടുത്തുകയും ചെയ്യും. ഇരുന്നാൽ സൌഖ്യവുമുണ്ടാകും. ഉഷ്ണത്തിൽ ആഗ്രഹമേറും കണ്ണുകൾ മേല്പോട്ടുമറിക്കയും നെററി, വിയർക്കയും ചെയ്യും- ശരീരത്തിന്നു ഏററവും പീഡയുണ്ടാകും. വായ് വരളും പിന്നെയും പിന്നെയും ശ്വാസമുണ്ടാകും. ദേഹംവിറയ്ക്കും. മഴക്കാറുള്ളപ്പോഴും മഴയുള്ളപ്പോഴും വർദ്ധിക്കും. ജലോപചാരംകൊണ്ടും വർദ്ധിക്കും. ശീതകാലത്തിങ്കലും ശീതോപചാരംകൊണ്ടും കിഴക്കൻകാററുതട്ടിയാലും കഫവൃദ്ധികരങ്ങളായപദാർത്ഥങ്ങളെ ഭക്ഷിച്ചാലും വർദ്ധിക്കും. തമകൻ എന്ന ശ്വാസത്തെ പഥ്യൌഷധാന്നംകൊണ്ടു അധികം ഉപദ്രവമില്ലാതെ നിർത്താം എന്നല്ലാതെ അതു നല്ലവണ്ണം ശമിക്കയില്ല. ഉണ്ടായഉടനെ തക്കതായ ചികിത്സകൾ ചെയ്താൽ നല്ലവണ്ണം ശമിച്ചു എന്നുംവരാം. തമകന്നു മേൽപറഞ്ഞ ലക്ഷണങ്ങളും പനിയും മൂർച്ഛയുംകൂടിയുണ്ടായാൽ അതിന്നു പ്രതമകൻ എന്നു പേർ ഉദാവർത്തം എന്ന രോഗം ഹേതുവായിട്ടും പൊടിയേൽക്കുകഹേതുവായിട്ടും അജീർണ്ണം ഹേതുവായിട്ടും വൃദ്ധത ഹേതുവായിട്ടും മലമൂത്രാദി വേഗങ്ങളെ തടുക്കുകഹേതുവായിട്ടും ഉണ്ടാകുന്നതായ ശ്വാസം അന്ധകാരംകൊണ്ടോ മാനസദോഷംകൊണ്ടോ ഏററവും വർദ്ധിക്കയും ശീതദ്രവ്യോപചാരംകൊണ്ടു ഉടനെ ശമിക്കയും ചെയ്യും. ആ ശ്വാസത്തിന്നു സന്തകൻ എന്നുപേർ. ഇരുട്ടിൽ മുങ്ങിയിരിക്കുന്നുവൊ എന്നു തോന്നുന്നതാകുന്നു അതിൻെറ ലക്ഷണം.

ക്ഷുദ്രശ്വാസലക്ഷണം.

ക്ഷുദ്രായാസോത്ഥഃകോഷ്ഠേ ക്ഷുദ്രോവാതമുദീരയേൽ.

൨൫. ക്ഷുദ്രേശ്വാസോനസോത്യർത്ഥം ദുഃഖേനാംഗപ്രബാധകഃ
ഹിനസ്തിനസഗാത്രാണി നചദുഃഖീയഥേതരെ

൨൬. നചഭോജനപാനാനാം നിരുണദ്ധ്യുചിതാംഗതിം
നേന്ദ്രിയാണാംവ്യഥാംനാപി കാഞ്ചിദാപാദയേദ്രുതം

രൂക്ഷമായിരിക്കുന്ന അന്നപാനാദിയെ ഉപയോഗിക്കഹേതുവായിട്ടും ദേഹായാസകരങ്ങളായിരിക്കുന്ന കർമ്മങ്ങളെ അധികമായി ചെയ്കഹേതുവായിട്ടും ഉണ്ടാകുന്നതായ ക്ഷുദ്രൻ എന്ന ശ്വാസം വായുവിനെ മേല്പോട്ടുഗമിപ്പിക്കും. അധികമായ ദുഃഖത്തെയാകട്ടെവേറെ വല്ല ഉപദ്രവങ്ങളെ ആകട്ടെ ചെയ്കയില്ല. ദേഹത്തെ നശിപ്പിക്കയില്ല ഊർദ്ധ്വൻ, മഹാൻ, ഛിന്നൻ ഈ ശ്വാസങ്ങളെപ്പോലെ ദുഃഖിപ്പിക്കയുമില്ല. അന്നപാനങ്ങളുടെ ഉചിതമായ ഗതിയെ തടുക്കയില്ല. ഇന്ദ്രിയങ്ങളെ പീഡിപ്പിക്കയില്ല. ഒരു വേദനയേയും ജനിപ്പിക്കയുമില്ല-

സാദ്ധ്യാസാദ്ധ്യലക്ഷണം.

൨൭. സസാദ്ധ്യഉക്തോബലിന സ്സർവ്വേചാവ്യക്തലക്ഷണാഃ
ക്ഷുദ്രസ്സാദ്ധ്യതമസ്തേഷാം തമകഃകൃച്ഛ്ര ഉച്യതെ

൨൮. ത്രയഃശ്വാസാനസിദ്ധ്യന്തി തമകോദുർബലസ്യച

ദേഹത്തിന്നു ബലവും ലക്ഷണങ്ങൾക്കു അപൂർണ്ണതയും ഉണ്ടായാൽ എല്ലാ ശ്വാസങ്ങളും സാദ്ധ്യങ്ങളാകുന്നു- അതിൽവച്ചു ക്ഷുദ്രൻ എന്ന ശ്വാസം ഏററവും സാദ്ധ്യമാകുന്നു. മത

കശ്വാസം കൃച്ഛ്രസാദ്ധ്യവുമാകുന്നു. മഹാൻ, ഊൎദ്ധ്വൻ, ഛിന്നൻ, ഈ മൂന്നുശ്വാസങ്ങളും ലക്ഷണങ്ങൾക്കു സമ്പൂൎണ്ണതയുണ്ടെങ്കിൽ ഉപേക്ഷിക്കപ്പെടേണ്ടവയാകുന്നു. ദുൎബ്ബലന്നുതമകശ്വാസംപോലും അസാദ്ധ്യം.

കാമംപ്രാണഹരാരോഗാ ബഹവോനതുതേതഥാ.
൨൯. യഥാശ്വാസശ്ചഹിക്കാച ഹരതഃപ്രാണമാശുച.

സന്നിപാതം മുതലായി വളരെ രോഗങ്ങൾ പ്രാണഹരങ്ങളായിട്ടുണ്ടെങ്കിലും അവ ഹിക്കാശ്വാസങ്ങൾപോലെ ഉടനെ പ്രാണഹരങ്ങളായി ഭവിക്കുന്നില്ല. ഹിക്കാശ്വാസങ്ങൾ കേവലം മൃത്യുക്കൾതന്നെ ആകുന്നു. അതിനെപ്പററിയുള്ള ബാഹടവചനത്തെ ഇവിടെച്ചേൎക്കുന്നു. "സവ്വേപിരോഗാനാശായ നത്വേവംശീഘ്രകാരിണഃ ഹിദ്ധ്മാശ്വാസൌയഥാതൌഹി മൃത്യുകാലേകൃതാലയൌ" എല്ലാരോഗങ്ങളും നാശഹേതുക്കളാകുന്നു എങ്കിലും ഹിദ്ധ്മാശ്വാസങ്ങൾപോലെ ഉടനെ മരണകാരികളായി ഭവിക്കുന്നില്ല. ഹിദ്ധ്മാശ്വാസങ്ങൾ ഉടനെ മരണത്തെ ഉണ്ടാക്കും. അതുകൾ മരണകാലത്തിൽതന്നെ ദേഹത്തിൽവന്നു കുടികൊള്ളുന്നവയാകുന്നു-

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യായാം ഹിക്കാശ്വാസനിദാനം

സമാപ്തം.

---

## സ്വരഭേദനിദാനം.

൧. അത്യുച്ചഭാഷണവിഷാദ്ധ്യയനാഭിഘാത
സംദൂഷണൈഃപ്രകുപിതാഃപവനാദയസ്തു
സ്രോതസ്സുതേസ്വരവഹേഷുഗതാഃപ്രതിഷ്ഠാം
ഹന്യുഃസ്വരംഭവതിചാപിഹിഷഡ്വിധസ്സഃ
൨. വാതാദിഭിഃപൃഥക്സൎവ്വൈ ൎമ്മേദസാചക്ഷയേണച.

ഏററവും ഉറച്ചു സംസാരിക്ക ഹേതുവായിട്ടും വിഷഭക്ഷണം ഹേതുവായിട്ടും അത്യുച്ചമായ ശബ്ദത്തോടുകൂടി വേദശാസ്ത്രാദികളെ പഠിക്ക ഹേതുവായിട്ടും വാതാദിദോഷങ്ങൾ കോപിച്ചു സ്വരത്തെ വഹിച്ചിരിക്കുന്ന സ്രോതസ്സുകളിൽ ചെന്നിട്ടു സ്വരഭേദത്തെ ഉണ്ടാക്കുന്നു. ആ സ്വരഭേദം വാതം ഹേതുവായിട്ടും പിത്തം ഹേതുവായിട്ടും കഫംഹേതുവായിട്ടും സന്നിപാതംഹേതുവായിട്ടും മേദോവൃദ്ധി ഹേതുവായിട്ടും ക്ഷയംഹേതുവായിട്ടും ഉണ്ടാകുന്നതാകയാൽ ആറുവിധമാകുന്നു.

### വാതസ്വരഭേദലക്ഷണം.

൩. വാതേനകൃഷ്ണനയനാനനമൂത്രവൎച്ചാ
ഭിന്നംശനൈൎവ്വദതിഗൎദ്ദഭവൽഖരഞ്ച.

വാതംഹേതുവായിട്ടുള്ള സ്വരഭേദത്തിന്നു കണ്ണും മുഖവും മൂത്രവും മലവും കറുത്തിരിക്കും. സ്വരംഭിന്നമായും കഴുതയുടെ സ്വരംപോലെ ഖരമായും ഇരിക്കും. പറയുന്നതൊക്കയും വളരെ മന്ദമായിരിക്കും.

### പിത്തസ്വരഭേദലക്ഷണം.

പിത്തേനപീതനയനാനനമൂത്രവൎച്ചാ
ബ്രൂയാൽഗളേനസദാഹസമന്വിതേന

പിത്തം ഹേതുവായിട്ടുണ്ടാകുന്ന സ്വരഭേദത്തിന്നു കണ്ണും മുഖവും മൂത്രവും മലവും മഞ്ഞളിച്ചിരിക്കും- തൊണ്ടക്കിൽ ചൂടുണ്ടാകും. വാക്കുപറവാൻ വളരെപ്രയാസവുമുണ്ടാകും.

### കഫസ്വരഭേദലക്ഷണം.

൫. ബ്രൂയാൽകഫേനസതതംകഫരുദ്ധകണ്ഠഃ
സ്വല്പംശനൈൎവ്വദതിചാപിദിവാവിശേഷാൽ

കഫംകൊണ്ടുണ്ടാകുന്ന സ്വരഭേദത്തിന്നു തൊണ്ടയിൽ എല്ലാപ്പോഴും കഫത്തിന്റെ തടവുണ്ടായിരിക്കും. അല്പമായും മന്ദമായും സംസാരിക്കും. പകൽ സൂൎയ്യരശ്മികളെക്കൊണ്ടു കഫത്തിന്നു മന്ദതഭവിക്കയാൽ അധികമായി സംസാരിക്കും.

### സന്നിപാത സ്വരഭേദലക്ഷണം.

സൎവ്വാത്മകേഭവതിസൎവ്വവികാരസമ്പൽ
തംചാപ്യസാദ്ധ്യമൃഷയഃസ്വരഭേദമാഹുഃ

സന്നിപാതജമായ സ്വരഭേദത്തിന്നു മേൽപറഞ്ഞ എല്ലാ ലക്ഷണങ്ങളുമുണ്ടാകും. ഈ സ്വരഭേദം അസാദ്ധ്യമാണെന്നു ഋഷികൾ പറയുന്നു-

### ക്ഷയജസ്വരഭേദലക്ഷണം.

൬. ധൂപ്യേതവാക്ക്ഷയകൃതേക്ഷയമാപ്നുയാച്ച
വാഗേഷചാപിഹതവാക്പരിവൎജ്ജനീയഃ

സ്വരഭേദം ക്ഷയജമായാൽ വാക്ക പുകഞ്ഞു പുറപ്പെടുകയും ക്ഷയിക്കയും ചെയ്യും. ഓജസ്സു ക്ഷയിക്ക ഹേതുവായിട്ടു സംസാരിക്കാൻ അശക്തനായി ഭവിക്കും. ഈ സ്വരസാദരോഗിയെ വൎജ്ജിക്കേണ്ടതാകുന്നു-

### മേദസ്സ്വരഭേദലക്ഷണം.

അന്തൎഗ്ഗതസ്വരമലക്ഷ്യപദം ചിരേണ
മേദോന്വയാദ്വദതിദിഗ്ദ്ധഗളസ്തൃഷാൎത്തഃ

മേദോവൃദ്ധി ഹേതുവായിട്ടുണ്ടാകുന്ന സ്വരഭേദമുള്ളവന്റെ ഒച്ച പുറത്തു പുറപ്പെടുകയില്ല. അവൻ പറഞ്ഞാൽ അക്ഷരങ്ങൾ തിരിഞ്ഞുവരാൻ പ്രയാസമുണ്ടാകും. തൊണ്ടയിൽ കഫമൊ മേദസ്സൊ തേച്ചിരിക്കുന്നു എന്നു തോന്നും. തണ്ണീർദാഹവുമുണ്ടാകും.

### അസാദ്ധ്യലക്ഷണം.

൭. ക്ഷീണസ്യവൃദ്ധസ്യകൃശസ്യവാപി
ചിരോത്ഥിതോയശ്ചസഹോപജാതഃ
മേദസ്വിനസ്സൎവ്വസമുത്ഭവശ്ച
സ്വരാമയോയോനസസിദ്ധിമേതി.

ബലമില്ലാത്തവൎക്കും വൃദ്ധന്മാൎക്കും മാംസക്ഷയമുള്ളവൎക്കും ഉണ്ടാകുന്ന സ്വരഭേദവും തുടങ്ങിയതിന്റെശേഷം വളരെനാൾ ചെന്നതായ സ്വരഭേദവും ജനനത്തിങ്കലെ ഉള്ള സ്വരഭേദവും മേദോവൃദ്ധിഹേതുവായിട്ടുണ്ടായ സ്വരഭേദവും സന്നിപാതോത്ഭവമായ സ്വരഭേദവും അസാദ്ധ്യങ്ങളാകുന്നു. ഇവിടെ സഹോപജാതഃ എന്നുള്ളതിന്നു മദോപജാതഃ എന്നുപാഠാന്തരമുണ്ട്. ആ പക്ഷത്തിന്നു മദമെന്ന രോഗം ഹേതുവായിട്ടുണ്ടായ സ്വരഭേദമെന്നു അറിഞ്ഞുകൊള്ളണം.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനെ
മാധവനിദാനവ്യാഖ്യാനെ സ്വരഭേദനിദാനം

സമാപ്തം.

—

## അരോചകനിദാനം.

---

൧. വാതാദിഭിശ്ശോകഭയാതിലോഭ
ക്രോധൈർമ്മനോഘ്നാശനരൂപഗന്ധൈഃ
അരോചകാസ്സ്യുഃ പരിഹൃഷ്ടദന്തഃ
കഷായവക്ത്രശ്ച മതോനിലേന.

അരോചകം വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും സന്നിപാതംകൊണ്ടും ശോകം, ഭയം, അതിലോഭം, ക്രോധം, മനസ്സിന്ന അഹിതമായിരിക്കുന്ന ഭക്ഷണം, അപ്രകാരമുള്ള ഗന്ധം ഇവയെക്കൊണ്ടും ഉണ്ടാകുന്നതാകയാൽ അഞ്ചുവിധമാകുന്നു. ശോകം മുതലായവയെക്കൊണ്ടുണ്ടാകുന്ന അരോചകം ആഗന്തുകമാകുന്നു. വാതംകൊണ്ടുള്ള അരോചകത്തിന്ന പല്ലുപുളിക്കും. വായ്, ചവർപ്പുരസത്തോടുകൂടിയിരിക്കും.

പിത്താരോചകത്തിന്റേയും കഫാരോചകത്തിന്റേയും ലക്ഷണം.

൨. കടുമ്ലമുഷ്ണം വിരസഞ്ച പൂതി പിത്തേന വിദ്യാല്ലവണഞ്ച വക്ത്രം
മാധുര്യ്യപൈഛില്യഗുരുത്വശൈത്യ വിബദ്ധസംബദ്ധയുതം കഫേന.

പിത്തജമായ അരോചകത്തിന്ന വായ് കയ്ച്ചിട്ടും പുളിച്ചിട്ടും ഉഷ്ണത്തോടും വിരസതയോടും ദുർഗ്ഗന്ധത്തോടുംകൂടിയും ഇരിക്കും. ഇവിടത്തെ കടുശബ്ദം തിക്തവാചിയാണെന്ന വിദേഹൻ പറയുന്നു. "പിത്താന്നതിക്താസ്യവിദാഹകൃൽസ്യാൽ" പിത്തം ഹേതുവായിട്ടുള്ള അരോചകത്തിന്ന വായിൽ കയ്പുരസവും ചൂടും ഉണ്ടാകും. ഇതാകുന്നു വിദേഹവചനം. കഫം ഹേതുവായിട്ടുള്ള അരോചകത്തിന്ന വായ്, ലവണരസത്തോടുകൂടിയും മധുരിച്ചും പശയുള്ളതായിട്ടും കനത്തിട്ടും തണുത്തിട്ടും അരുചിയോടും കഫത്തോടുംകൂടിയും ഇരിക്കും.

ശോകാദ്യരോചകലക്ഷണം.

൩. അരോചകേശോകഭയാതിലോഭ
ക്രോധാദ്യഹൃദ്യാശുചിഗന്ധജേസ്യാൽ
സ്വാഭാവികഞ്ചാസ്യമഥാരുചിശ്ച
ത്രിദോഷജൈർന്നൈകരസംഭവേത്തു

ശോകം ഹേതുവായിട്ടും ഭയം ഹേതുവായിട്ടും അതിലോഭം ഹേതുവായിട്ടും ക്രോധം ഹേതുവായിട്ടും ഘ്രാണേന്ദ്രിയത്തിന്ന അഹിതങ്ങളായ പദാൎത്ഥങ്ങളുടേയും അശുദ്ധപദാൎത്ഥങ്ങളുടേയും ഗന്ധം ഹേതുവായിട്ടും ഉണ്ടാകുന്ന അരോചകമുള്ളവന്റെ മുഖം സ്വാഭാവികമായിരിക്കും. (വായിലെ രസത്തിന്ന യാതൊരു ഭേദവും ഉണ്ടാകയില്ലെന്ന സാരം) ത്രിദോഷജമായ അരോചകത്തിന്ന അരുചിയും മേൽപറഞ്ഞ എല്ലാരസങ്ങളും ഉണ്ടാകും. വാതം ഹേതുവായിട്ടുള്ള അരോചകത്തിന്ന ഹൃദയത്തിങ്കൽ വേദനയുണ്ടാകും. പിത്തം ഹേതുവായിട്ടുള്ള അരോചകത്തിന്ന വളരെ തണ്ണീർദാഹവും ചൂടും ശോഷവുമുണ്ടാകും. കഫം ഹേതുവായിട്ടുള്ള അരോചകത്തിന്ന കഫത്തെ തുപ്പും. ത്രിദോഷജമായ അരോചകത്തിന്ന വളരെ വേദനയുണ്ടാകും. ആഗന്തുകമായിരിക്കുന്ന അരോചകത്തിന്ന മനസ്സിന്ന വ്യാകുലതയും മോഹവും ജഡതയുമുണ്ടാകും. ഭക്ഷിക്കണമെന്ന ആഗ്രഹമുള്ളപ്പോൾ അന്നത്തെ വെറുക്കുന്നതാകുന്നു അരുചി. ആഗ്രഹിക്കപ്പെട്ട പദാൎത്ഥങ്ങളെപ്പോലും ഭക്ഷിപ്പാൻ കഴിയാതെവരുന്നതു അനന്നാഭിനന്ദനം. അന്നത്തിന്റെ ശ്രവണത്തിങ്കലും സ്മരണത്തിങ്കലും ദർശനത്തിങ്കലും ഗന്ധത്തിങ്കലും സ്പർശനത്തിങ്കലും വെറുപ്പുണ്ടാകുന്നതിന്ന ഭക്തദ്വേഷമെന്ന പേർ. ഇപ്രകാരം അരോചകശബ്ദപ്രകാരം മൂന്നുവിധം രോഗമുണ്ടെന്ന ചരകസുശ്രുതവചനങ്ങളിൽ കാണുന്നു. ഇതിനെപ്പററിയുള്ള വൃദ്ധവാഗ്ഭടന്റെ അഭിപ്രായത്തെ കൂടി ഇവിടെ ചേൎക്കുന്നു. "പ്രക്ഷിപ്തന്തുമുഖേചാന്നം ജന്തോൎന്നസ്വദതേമുഹുഃ അരോചകസ്സവിജ്ഞേയോ ഭക്തദ്വേഷമതഃശൃണു ചിന്തയിത്വാതുമനസാ ദൃഷ്ട്വാശ്രുത്വാതുഭോജനം ദ്വേഷമായാതിയോജന്തുർ ഭക്തദ്വേഷസ്സ

**ഉച്യതേ യസ്യനാന്നേഭാവൽശ്രദ്ധാ സോഭകേ്തുന്ദ്രുച്യതേ കഫിതസ്യഭയാത്സ്യ യക്ഷ്മ ഭക്തനിരോധജഃ” അത്ഥം സൂഗമം.**

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനെ
മാധവനിദാനവ്യാഖ്യാനെ അരോചകനിദാനം
സമാപ്തം.

---

## ഛർദ്ദിനിദാനം.

---

൧. ദുഷ്ടൈർദ്ദോഷൈഃപൃഥക്സൎവ്വൈർ ബീഭത്സാലോകനാദിഭിഃ
ഛർദ്ദയഃപഞ്ചവിജ്ഞേയാ സ്താസാംലക്ഷണമുച്യതേ

൨. അതിദ്രവൈരതിസ്നിഗ്ദ്ധൈര ഹൃദ്യൈർല്ലവണൈരതി
അകാലേചാതിമാത്രൈശ്ച തഥാസാത്മ്യൈശ്ചഭോജനൈഃ

൩. ശ്രമാൽഭയാത്തഥോദ്വേഗാ ദജീർണ്ണാൽക്രിമിദോഷതഃ
നാൎയ്യാശ്ചാപന്നസത്വായാ സ്തഥാതിദ്രുതമശ്നതഃ

൪. ബീഭത്സൈർഹേതുഭിശ്ചാന്യൈർ ദ്രുതമുൽക്ലേശിതോബലാൽ
ഛാദയന്നാനനംവേഗൈ രർദ്ദയന്നംഗഭഞ്ജനൈഃ

൫. നിരുച്യതേഛർദ്ദിരിതി ദോഷോവക്ത്രംപ്രധാവതി

ഛർദ്ദി, വെവ്വേറെ ദുഷിച്ച വാതാദിദോഷങ്ങൾ ഹേതുവായിട്ടും വാതാദിദോഷങ്ങൾ ഒരുമിച്ചു ദുഷിക്കഹേതുവായിട്ടും അറപ്പുള്ള പദാൎത്ഥങ്ങളെ ദർശിക്കയൊ അനുഭവിക്കുകയൊ മറെറാ ചെയ്ക ഹേതുവായിട്ടും ഉണ്ടാകുന്നതാകയാൽ അഞ്ചുവിധമാകുന്നു അവയുടെലക്ഷണം പറയപ്പെടുന്നു. ഏററവും ദ്രവങ്ങളായ പദാർത്ഥങ്ങളുടെയും ഏററവും സ്നിഗ്ദ്ധങ്ങളായ പദാൎത്ഥങ്ങളുടെയും ഹൃദയപ്രിയങ്ങളല്ലാത്ത പദാർത്ഥങ്ങളുടെയും ഏററവും പുളിയുള്ളപദാർത്ഥങ്ങളുടെയും ഭക്ഷണം ഹേതുവായിട്ടും അസമയത്തിങ്കൽ ഭക്ഷിക്കഹേതുവായിട്ടും അതിമാത്രയായി ഭക്ഷിക്കഹേതുവായിട്ടും ശീലിക്കപ്പെടാത്ത പദാൎത്ഥങ്ങളെ ഭക്ഷിക്കഹേതുവായിട്ടും ശ്രമം ഹേതുവായിട്ടും ഭയം ഹേതുവായിട്ടും മലമൂത്രാദിവേഗങ്ങളെ രോധിക്കഹേതുവായിട്ടും അജീർണ്ണംഹേതുവായിട്ടും ക്രിമിദോഷംഹേതുവായിട്ടും ഗർഭം ഹേതുവായിട്ടും ബദ്ധപ്പെട്ടുഭക്ഷിക്കഹേതുവായിട്ടും അറപ്പുള്ളപദാർത്ഥങ്ങളുടെ ദർശനാനുഭവാദികൾഹേതുവായിട്ടും ഉള്ളിൽക്ലേശമുണ്ടാകയും തന്നിമിത്തം ഉദാനവായു വികൃതനായിട്ടു ദോഷങ്ങളെ ഊൎദ്ധ്വഭാഗഗതികളാക്കുകയും ചെയ്യുന്നു വേഗങ്ങളെക്കൊണ്ടും അംഗഭംഗങ്ങളെക്കൊണ്ടും മുഖത്തെ ഛാദിക്കയും അംഗങ്ങളെ അർദ്ദിപ്പിക്കയും ചെയ്കഹേതുവായിട്ടു ഇതിന്നു ഛർദി എന്നുപേരുണ്ടായി. ഈദോഷം പുറപ്പെടുന്നതു വായിൽക്കൂടിയാകുന്നു.

### പൂൎവ്വരൂപലക്ഷണം.

ഹൃല്ലാസോൽഗാരരോധൌച പ്രസേകോലവണസ്തനു
൬. ദ്വേഷോന്നപാനേചഭൃശം വമീനാംപൂർവ്വലക്ഷണം

ഛർദികൾ ഉത്ഭവിപ്പാൻഭാവിക്കുമ്പോൾ നെഞ്ഞുകലിപ്പു ഏമ്പക്കം ഇല്ലാതിരിക്ക വായിൽ വെള്ളംവരവു വായ്ക്കു അല്പമായ ഉപ്പുരസം അന്നപാനത്തിങ്കൽ ഏററവും വെറുപ്പു ഇവ ഉണ്ടാകും.

### വാതഛർദ്ദിലക്ഷണം.

൧. ഹൃൽപാർശ്വപീഡാമുഖശോഷശീർഷ
നാഭ്യൎത്തികാസസ്വരഭേദതോദൈഃ
ഉൽഗാരശബ്ദപ്രബലംസഫേനം
വിച്ഛിന്നമുഷ്ണംതനുകംകഷായം

൮. ഹൃച്ഛ്രോണപാർശ്വം മഹതാം ച വേഗേ
നാത്തോനിലാച്ഛർദ്ദയതീഹ ദുഃഖം

വാതം ഹേതുവായിട്ടുണ്ടാകുന്ന ഛർദ്ദിക്കു ഹൃദയത്തിങ്കലും പാർശ്വഭാഗങ്ങളിലും വേദനയുണ്ടാകും. വായവരൾച്ച, തലനോവ്, നാഭിയിൽവേദന, ചുമ, ഒച്ചയടപ്പ്, വയററിൽ കുത്തിനോവു് ഇവയും ഉണ്ടാകും; ഛർദ്ദിക്കുന്നതു അധികമായ ഏമ്പക്കത്തോടും ശബ്ദത്തോടും നുരയോടും കൂടിയു മുറിഞ്ഞുമുറിഞ്ഞും ചുവടോടും കഷായരസത്തോടും വലുതായ വേഗത്തോടുംകൂടിയും അല്പാല്പമായും ദുഃഖത്തോടുകൂടിയുമിരിക്കും.

## പിത്തഛർദ്ദി ലക്ഷണം.

മൂർഛാപിപാസാമുഖശോഷമൂർദ്ധ
താല്വക്ഷിസന്താപതമോഭ്രമാർത്തഃ
൯. പീതം ഭൃശോഷ്ണം ഹരിതം സതിക്തം
ധൂമ്രം ച പിത്തേന വമേത് സദാഹം

പിത്തംഹേതുവായിട്ടുണ്ടാകുന്ന ഛർദ്ദിക്കു ഇന്ദ്രിയസാദവും തണ്ണീർദാഹവും വായവരൾച്ചയും ഉണ്ടാകും. തലയും അണ്ണാക്കും കണ്ണും ചുടുകയും കണ്ണുരുട്ടി അടയ്ക്കുകയും ഭ്രമിക്കയും ചെയ്യും, ഛർദ്ദിക്കപ്പെട്ടതു മഞ്ഞളിച്ചിട്ടും ഏററവും ചൂടോടുകൂടിയും പച്ചില നിറമായിട്ടും കയ്ക്കുന്ന രസത്തോടുകൂടിയും കറുത്തിട്ടും ചുവന്നിട്ടും ദാഹത്തോടുകൂടിയും ഇരിക്കും.

## കഫഛർദ്ദികാലക്ഷണം.

തന്ദ്രാസ്യമാധുര്യകഫപ്രസേക
സന്തോഷനിദ്രാരുചിഗൌരവാർത്തഃ
൰. സ്നിഗ്ദ്ധം ഘനം സ്വാദു കഫാദ്വിശുദ്ധം
സരോമഹർഷോല്പരുജം വമേത്തു

കഫം ഹേതുവായിട്ടുണ്ടാകുന്ന ഛർദ്ദിക്കു മടി, വായിൽ മധുരരസം തോന്നുക, കഫത്തെ തുപ്പുക, ഭക്ഷിച്ചതിന്റെശേഷം സന്തോഷം, ഉറക്കം, അരുചി, ശരീരത്തിന്നു ഘനം ഇവയുണ്ടാകും. ഛർദ്ദിക്കപ്പെട്ടതു സ്നിഗ്ദ്ധമായും കൊഴുപ്പോടുകൂടിയും മധുരിച്ചിട്ടും ഏററവും വെളുത്തിട്ടും ഇരിക്കും ഛർദ്ദിക്കുമ്പോൾ രോമാഞ്ചവും അല്പമായ വേദനയുംഉണ്ടാകും

## സന്നിപാതഛർദ്ദിലക്ഷണം.

ശൂലാവിപാകാരുചിദാഹതൃഷ്ണാ
ശ്വാസപ്രമോഹപ്രബലാപ്രസക്തം
൰൧. ഛർദ്ദിസ്ത്രിദോഷാല്ലവണാമ്ലനീല
സാന്ദ്രോഷ്ണരക്തം വമതാം നൃണാം സ്യാൽ.

ഛർദ്ദി വാതാദിദോഷങ്ങൾ മൂന്നുംകൂടി കോപിക്കു ഹേതുവായിട്ടുണ്ടായതായാൽ വയററിൽ വേദന, അഗ്നിമാന്ദ്യം, അരുചി ചൂടു തണ്ണീർദാഹം ശ്വാസം മോഹം ഇവ പ്രബലങ്ങളായിട്ടുണ്ടാകും. കൂടക്കൂടെ ഛർദ്ദിക്കയും ചെയ്യും. ഛർദ്ദിക്കപ്പെട്ടതു ലവണരസത്തോടുകൂടിയും പുളിച്ചിട്ടും നീലിച്ചിട്ടും കൊഴുത്തിട്ടും ഉഷ്ണത്തോടും രക്തത്തോടുംകൂടിയും ഇരിക്കും.

## അസാദ്ധ്യലക്ഷണം.

വിൾസ്വേദമൂത്രാംബുവഹാനി വായുഃ
സ്രോതാംസി സംരുദ്ധ്യ യദോർദ്ധ്വമേതി
൰൨. ഉത്സന്നദോഷസ്യ സമാചിതം തം
ദോഷം സമുദ്ധൂയ നരസ്യ കോഷ്ഠാൽ
വിൺമൂത്രയോസ്തത്സമഗന്ധവർണ്ണം
തൃൾശ്വാസഹിക്കാർത്തിയുതം പ്രസക്തം

൧൩. പ്രച്ഛർദ്ദയേദ്ദുഷ്ടമിഹാതിവേഗാ
ത്തദാർദ്ദിതശ്ചാശുവിനാശമേതി.

എപ്പോൾ വായു ദോഷകോപത്തോടുകൂടിയിരിക്കുന്നവന്റെ മലം, വിയൎപ്പ്, മൂത്രം, ജലം ഇവയെ വഹിച്ചിരിക്കുന്ന സ്രോതസ്സുകളെ തടുത്തു അധികമായി വർദ്ധിച്ചിരിക്കുന്നതായ പിത്തത്തെയൊ കഫത്തെയൊ ഇളക്കി മേല്പോട്ടു പുറപ്പെടുന്നുവോ അപ്പോൾ അവന്റെ കോഷ്ഠത്തിൽനിന്നു മലമൂത്രങ്ങളുടെ ഗന്ധവൎണ്ണങ്ങളോടുകൂടിയ ഛർദ്ദിയുണ്ടാകും. തണ്ണീർദാഹം, ശ്വാസം, ഇക്കിൾ ഇവയുമുണ്ടാകും. വളരെ വേഗത്തോടുകൂടി പിന്നെയും പിന്നെയും ഛർദ്ദിക്കയും ചെയ്യും. ഛർദ്ദിക്കപ്പെട്ടതു ദുഷിച്ചതായിരിക്കും. ഈ ഛർദ്ദിയാൽ പീഡിതനായിരിക്കുന്നവൻ ഉടനെ മരണത്തെ പ്രാപിക്കും.

ആഗന്തുകഛർദ്ദിലക്ഷണം.

ബീഭത്സജാദൌഹൃദജാമജാച
അസാത്മ്യജാചക്രിമിജാചയാഹി
൧൪. സാപഞ്ചമീതാഞ്ചവിഭാവയേച്ച
ദോഷോഛ്രായേണൈവയഥോക്തമാദൌ.

അറപ്പു തോന്നുന്നതായ പദാർത്ഥങ്ങളെ ദർശിക്കയൊ ഭക്ഷിക്കുകയൊ ചെയ്ക ഹേതുവായിട്ടും ഗർഭം ഹേതുവായിട്ടും അജീൎണ്ണം ഹേതുവായിട്ടും അപത്ഥ്യാസനം ഹേതുവായിട്ടും ക്രിമി ഹേതുവായിട്ടും ഉണ്ടാകുന്നതായ ഛർദ്ദി അഞ്ചാമത്തതാകുന്നു. എന്നാൽ അതിന്റെ ദോഷകോപത്തെ മുമ്പെ അതാതു ദോഷങ്ങൾക്കു പറഞ്ഞ ലക്ഷണങ്ങൾകൊണ്ടു അറിഞ്ഞുകൊള്ളണം.

ക്രിമിഛർദ്ദിലക്ഷണം

൧൫. ശൂലഹൃല്ലാസബഹുലാ ക്രിമിജാചവിശേഷതഃ
ക്രിമിഹൃദ്രോഗതുല്യേന ലക്ഷണേനചലക്ഷിതം.

ക്രിമിഹേതുവായിട്ടുണ്ടാകുന്ന ഛർദ്ദിക്കു വയററിൽ അധികമായവേദനയും നെഞ്ചുകലിപ്പും ഉണ്ടാകും. ക്രിമികൾ ഹേതുവായിട്ടുണ്ടാകുന്ന ഹൃദ്രോഗത്തിന്റെ ലക്ഷണങ്ങളുമുണ്ടാം.

സാദ്ധ്യാസാദ്ധ്യലക്ഷണം.

൧൬. ക്ഷീണസ്യയാഛർദ്ദിരതിപ്രസക്താ
സോപദ്രവാശോണിതപൂയയുക്താ
സചന്ദ്രികാംതാംപ്രവദേദസാദ്ധ്യാം
സാദ്ധ്യാംചികിത്സേന്നിരുപദ്രവാഞ്ച.

ക്ഷീണനായിരിക്കുന്നവന്നു കാസശ്വാസാദ്യുപദ്രവങ്ങളോടുകൂടി എല്ലായ്പ്പോഴുമുള്ള ഛർദ്ദി അസാദ്ധ്യമാകുന്നു. എന്നാൽ ഛർദ്ദിക്കപ്പെട്ടതിൽ രക്തവും പഴുപ്പും മയിൽപീലിയുടെ കണ്ണുപോലെ ഇരിക്കുന്ന കണ്ണുംകൂടി ഉണ്ടായിരിക്കണം. കാസശ്വാസാദ്യുപദ്രവങ്ങളോടുകൂടാത്തതായ ഛർദ്ദി സാദ്ധ്യമാകയാൽ അതിന്നു ചികിത്സിക്കേണ്ടതാകുന്നു. താഴെപ്പറയുന്ന ശ്ലോകംകൊണ്ടു ഛർദ്ദിയുടെ ഉപദ്രവങ്ങളെ അറിഞ്ഞുകൊള്ളണം. കാസശ്വാസജ്വരോഹിക്കാതൃഷ്ണാവൈചിത്ത്യമേവച ഹൃദ്രോഗസ്തമകശ്ചൈവ ജ്ഞേയാഛർദ്ദേരുപദ്രവാഃ ചുമ, ശ്വാസം, പനി, ഇക്കിൾ, തണ്ണീർദാഹം, തലതിരിച്ചിൽ, ഹൃദ്രോഗം, കണ്ണിരിട്ടിയടയ്ക്കുക ഇതുകൾ ഛർദ്ദിയുടെ ഉപദ്രവങ്ങളാകുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനെ
മാധവനിദാനവ്യാഖ്യാനെ ഛർദ്ദിനിദാനം

സമാപ്തം.

—

## തൃഷ്ണാനിദാനം.

൧. ഭയശ്രമാഭ്യാം ബലസംക്ഷയാദ്വാ
ഊൎദ്ധ്വംചിതംപിത്തവിവൎദ്ധനൈശ്ച
പിത്തംസവാതംകുപിതംനരാണാം
താലുപ്രപന്നംജനയേൽപിപാസാം.

ഭയംകൊണ്ടും ശ്രമംകൊണ്ടും ബലക്ഷയംകൊണ്ടും പിത്തവൎദ്ധകങ്ങളായിരിക്കുന്ന ആഹാരവിഹാരങ്ങളെക്കൊണ്ടും വാതവും പിത്തവും കോപിച്ചു മേല്പോട്ടു ഗമിച്ചു അണ്ണാക്കിൽ ചെന്നിട്ടു തൃഷ്ണ എന്ന രോഗത്തെ ഉണ്ടാക്കുന്നു. താലുശബ്ദംകൊണ്ടു ക്ലോമം എന്ന മാംസപിണ്ഡം മുതലായവയേയും ഗ്രഹിച്ചുകൊള്ളണം. അവയുകളാകുന്നു പിപാസാസ്ഥാനങ്ങൾ. ചരകത്തിൽ ഇങ്ങിനെ പറയുന്നു അമ്ലായത്തു രസവാഹിനികളായിരിക്കുന്ന സിരകളെ(നാക്കു കഴുത്തു, അണ്ണാക്കു, ക്ലോമമെന്ന മാംസപിണ്ഡം) സംശോഷിപ്പിച്ചു ഏററവും ബലത്തോടുകൂടിയ തൃഷ്ണയെ ഉണ്ടാക്കുന്നു എന്നു.

### അനേകപ്രകാരമുള്ള തൃഷ്ണാസംപ്രാപ്തി.

൨. സ്രോതസ്സ്വപാംവാഹിഷുദൂഷിതേഷു
ദോഷൈശ്ചതൃൾസംഭവതീഹജന്തോഃ
തിസ്രസ്മൃതാസ്താഃക്ഷതജാചതുൎത്ഥീ
ക്ഷയാത്തഥാന്യാമസമുത്ഭവാച

൩. ഭക്തോത്ഭവാസപ്തമികേതിതാസാം
നിബോധലിംഗാന്യനുപൂൎവ്വശശ്ച

ജലവാഹികളായിരിക്കുന്ന സ്രോതസ്സുകൾ അനേകപ്രകാരങ്ങൾ (അന്നം, കഫം, ആമദോഷം) ആകുന്ന ദോഷങ്ങളാൽ ദുഷിപ്പിക്കപ്പെടുമ്പോഴു തൃഷ്ണയുണ്ടാകുന്നു- തൃഷ്ണ വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും ക്ഷതംകൊണ്ടും ക്ഷയംകൊണ്ടും ആമദോഷംകൊണ്ടും അന്നം ഹേതുവായിട്ടും സംഭവിക്കുന്നതാകയാൽ ഏഴുവിധമാകുന്നു. ഇവയിൽ ആദിയിൽ പറഞ്ഞ നാലു തൃഷ്ണകളും സുഖസാദ്ധ്യങ്ങളും ശേഷം മൂന്നു തൃഷ്ണകളും കഷ്ടസാദ്ധ്യങ്ങളുമാകുന്നു.

### വാതതൃഷ്ണാലക്ഷണം.

ക്ഷാമാസ്യതാമാരുതസംഭവായാം
തോദസ്തഥാശംഖശിരസ്സുചാപി
൪. സ്രോതോനിരോധോവിരസംചവക്ത്രം
ശീതാഭിരത്ഭിശ്ചവിവൃദ്ധിമേതി

വാതംകൊണ്ടുണ്ടാകുന്ന തൃഷ്ണയിങ്കൽ മുഖത്തിന്നു വറച്ചയും ദൈന്യവും ശംഖശിരസ്സുകളിൽ കുത്തിനോവും രസവാഹികളായിരിക്കുന്ന സ്രോതസ്സുകൾക്കു തടവും വായിൽ രസമില്ലായ്കയും തണുത്തവെള്ളംകുടിച്ചാൽ വൎദ്ധനയുമുണ്ടാകും. ചശബ്ദപ്രയോഗംകൊണ്ടു ചരകത്തിൽ പറയപ്പെട്ട നിദ്രാനാശത്തെയും ഗ്രഹിക്കണം ചരകത്തിൽ 'നിദ്രാനാശശ്ശിരസോഭ്രമസ്തഥാശുഷ്കവിരസമുഖതാലുഃ' എന്നു കാണുന്നു.

### പിത്തതൃഷ്ണാലക്ഷണം.

മൂൎച്ഛാന്നവിദ്വേഷവിലാപദാഹാ
രക്തേക്ഷണത്വംപ്രതതശ്ചശോഷഃ
൫. ശീതാഭിനന്ദാമുഖതിക്തതാച
പിത്താത്മികായാംപരിധൂമനഞ്ച

# തൃഷ്ണാനിദാനം (൯൨)

പിത്തംകൊണ്ടുണ്ടാകുന്ന തൃഷ്ണയിങ്കൽ മൂർഛയും അന്നത്തിൽ വെറുപ്പും പ്രലാപവും ദാഹവും കണ്ണുകളെല്ലായ്പ്പോഴും ചുവന്നിരിക്കയും ദേഹം ശോഷിക്കയും തണുത്ത പദാർത്ഥങ്ങളിൽ ആഗ്രഹവും വായിൽ കയ്പുരസവും സന്താപവും ഉണ്ടാകും. ചകാരപ്രയോഗംകൊണ്ടു മലമൂത്രാദികൾ മഞ്ഞളിച്ചിരിക്കുമെന്നും ഗ്രഹിക്കണം.

കഫതൃഷ്ണാലക്ഷണം.

ബാഷ്പാവരോധാൽകഫസംവൃതേഗ്നൗ
തൃഷ്ണാബലാസേനഭവേത്തഥാതു
സ. നിദ്രാഗുരുത്വംമധുരാസ്യതാച
തൃഷ്ണാർദ്ദിതഃശുഷ്യതിചാതിമാത്രം

സ്വാദുപുളിലവണാദികളെക്കൊണ്ടു കുപിതമായ കഫം ഉപരിഭാഗത്തിങ്കൽ ജഠരാഗ്നിയെ മറയ്ക്കുമ്പോൾ കഫത്താൽ തടുക്കപ്പെട്ട ബാഷ്പത്തോടുകൂടിയതും അധോഗതവുമായ അഗ്നിയുടെ ഊഷ്മാവു ജലവാഹികളായിരിക്കുന്ന സ്രോതസ്സുകളെ ശോഷിപ്പിക്കുകയുംഅതുഹേതുവായിട്ടു കഫതൃഷ്ണ സംഭവിക്കുകയും ചെയ്യുന്നു. കേവലം ദ്രവമായും വർദ്ധിച്ചും ഇരിക്കുന്ന കഫത്തിന്നു തൃഷ്ണയെ ഉണ്ടാക്കാൻ തക്ക ശക്തി ഇല്ലായ്കയാൽ കഫതൃഷ്ണയെന്നൊരു രോഗം ഇല്ലെന്നു ഒരു പക്ഷമുണ്ടു. വാതപിത്തങ്ങൾക്കു മാത്രമേ തൃഷ്ണാകർത്തൃത്വമുള്ളുപോൽ. അതിനെപ്പററി ചരകത്തിൽ ഇപ്രകാരം പറയുന്നു. "നഹ്യൃതേഽനിലാദ്വാ പവനാദപാതേഃ ശോഷണെഹേതു" പിത്തവും വാതവും കൂടാതെ തൃഷ്ണ ഉണ്ടാകുന്നതല്ല. ശോഷണത്തിങ്കൽ അവ രണ്ടുമത്രെ ഹേതുക്കൾ. ഇനി സുശ്രുതത്തിൽ പറഞ്ഞ ഭാഗത്തെയും കൂടി ഇവിടെ ചേർക്കുന്നു. "ത്രിത്വസ്യ്യാശയവായവ്യ ഊഷ്മാവംബുവഹാനിതു സ്രോതാംസിശോഷയെയാതാം തതസ്തൃഷ്ണാപ്രജായതെ" മനുഷ്യന്റെ പിത്തവും വാതവും ജലവാഹങ്ങളായിരിക്കുന്ന സ്രോതസ്സുകളെ ശോഷിപ്പിക്കുകയും തന്നിമിത്തം തൃഷ്ണ ഉണ്ടാകുകയും ചെയ്യുന്നു. ചരകാചാര്യർ മേൽപ്പറഞ്ഞ വാക്യംകൊണ്ടു കഫതൃഷ്ണയെ നിഷേധിക്കുകയും സുശ്രുതാചാര്യർ അതിനെ പിന്താങ്ങുകയും ചെയ്തിരിക്കുന്നു. കഫതൃഷ്ണയെപ്പററി ഹാരീതൻ പറയുന്നതു എന്തെന്നാൽ കഫം പിത്തത്തോടുകൂടി തൃഷ്ണയെ ഉണ്ടാക്കുമെന്നാകുന്നു. ഇനി അഷ്ടാംഗഹൃദയത്തിന്റെ ശ്ലോകത്തെക്കൂടി ഇവിടെ ചേർക്കാം. "സ്വാദുപുളിലവണാജീർണ്ണൈഃ ക്രുദ്ധഃ ശ്ലേഷ്മാസഹോഷ്മണാ പ്രപദ്യംബുവഹാംസ്രോതസ്തൃഷ്ണാംസംജനയെന്നൃണാം മധുരം, പുളി, ഉപ്പു ഇവയെക്കൊണ്ടും അജീർണ്ണംകൊണ്ടും കുപിതമായ കഫം പിത്തത്തോടുകൂടി ജലത്തെ വഹിച്ചിരിക്കുന്ന സിരകളെ പ്രാപിച്ചിട്ടു തൃഷ്ണയെ ഉണ്ടാക്കുന്നു. കഫംകൊണ്ടുണ്ടാകുന്ന തൃഷ്ണയിങ്കൽ ഉറക്കവും തലയ്ക്കു കനവും വായിൽ മധുരരസവും ഉണ്ടാകും. കഫതൃഷ്ണയാൽ പീഡിതനായിരിക്കുന്നവന്റെ ശരീരം ഏററവും ചടയ്ക്കും. ഹാരീതവചനപ്രകാരമുള്ള കഫതൃഷ്ണാലക്ഷണത്തെ ഇവിടെ ചേർക്കുന്നു. ശിരസോഗൗരവംതന്ദ്രാ മാധുര്യംവദനസ്യച ഭക്തദ്വേഷഃപ്രസേകശ്ച നിദ്രാധിക്യം തഥൈവച ഏകതെല്ലിംഗൈർവിജാനീയാത് തൃഷ്ണാംകഫസമുത്ഭവാം. കഫംകൊണ്ടുണ്ടാകുന്ന തൃഷ്ണയുടെ ലക്ഷണം തലയ്ക്കു കനം മടി വായിൽ മധുരരസമുണ്ടാക അന്നദ്വേഷം കഫത്തെ തുപ്പുക; അധികമായ ഉറക്കം ഇവയാകുന്നു. ഈ ലക്ഷണങ്ങളോടുകൂടിയ തൃഷ്ണ കഫജയാണെന്നറിഞ്ഞുകൊള്ളണം.

ക്ഷതതൃഷ്ണാലക്ഷണം.

ക്ഷതസ്യരുക്ശോണിതനിർഗ്ഗമാഭ്യാം
തൃഷ്ണാചതുർത്ഥീക്ഷതജാമതാതു

ശസ്ത്രം മുതലായവയെക്കൊണ്ടു ക്ഷതം ഉണ്ടായവന്നു വേദനയും രക്തസ്രാവവും ഉണ്ടാകയും അതു ഹേതുവായിട്ടു തൃഷ്ണ ഉണ്ടാകയും ചെയ്യും. അതു തൃഷ്ണ ക്ഷതജയാകുന്നു.

ക്ഷയതൃഷ്ണാലക്ഷണം.

രസക്ഷയാദ്യാക്ഷയസംഭവാസാ
തയാഭിഭൂതശ്ചനിശാദിനേഷു
പേപീയതേംഭഃസസുഖംനയാതി
താംസന്നിപാതാദിതികേചിദാഹുഃ

## (൧൯) തൃഷ്ണാനിദാനം

൮. രസക്ഷയോക്താനി ച ലക്ഷണാനി
തസ്യാമശേഷേണ ഭിഷഗ്വ്യവസ്യേൽ

രസധാതുക്ഷയംകൊണ്ടുണ്ടാകുന്ന തൃഷ്ണ ക്ഷയജയാകുന്നു. ക്ഷയതൃഷ്ണയുള്ളവൻ അഹോരാത്രം കൂടക്കൂടെ വെള്ളം കുടിക്കും എന്നാലും അവന്നു തൃപ്തിയുണ്ടാകയില്ല ചിലർ ഈ തൃഷ്ണയെ സന്നിപാതജയാണെന്നു പറയുന്നു- ക്ഷതതൃഷ്ണയിങ്കൽ രസധാതുക്ഷയത്തിങ്കൽ പറയപ്പെട്ട എല്ലാം ലക്ഷണങ്ങളും കാണാം. എന്നാൽ അവയെ വൈദ്യൻ തിരിച്ചറിഞ്ഞുകൊള്ളേണ്ടതാകുന്നു. രസധാതുക്ഷയലക്ഷണങ്ങൾ സുശ്രുതത്തിങ്കലുണ്ട്. അവയെ ഇവിടെ ചേർക്കുന്നു. രസക്ഷയേ ഹൃൽപീഡാ കമ്പശൂന്യതാതൃഷ്ണാ ച'' രസധാതുക്ഷയത്തിന്റെ ലക്ഷണം നെഞ്ചുവേദനയും വിറയലും ദേഹശോഷവും തണ്ണീർദ്ദാഹവുമാകുന്നു.

ആമതൃഷ്ണാലക്ഷണം.

ത്രിദോഷലിംഗാമസമുത്ഭവാ ച
ഹൃച്ഛൂലനിഷ്ഠീവനസാദകർത്രീ

ആമദോഷംകൊണ്ടും തൃഷ്ണയുണ്ടാകും അതിന്നു ത്രിദോഷത്തിന്റെ ലക്ഷണങ്ങളും കാണാം:- ഹൃദയത്തിന്നു വേദനയും കൂടക്കൂടെ തുപ്പുകയും ദേഹത്തിന്നു തളർച്ചയുംകൂടി ഉണ്ടാകും.

അന്നതൃഷ്ണാലക്ഷണം.

൯. സ്നിഗ്ദ്ധംതഥാമ്ലംലവണഞ്ച ഭുക്തം
ഗുർവ്വന്നമേവാശുതൃഷംകരോതി.

മയമുള്ള പദാർത്ഥങ്ങളേയും പുളിയുള്ള പദാർത്ഥങ്ങളേയും ലവണരസമുള്ള പദാർത്ഥങ്ങളേയും എരിവുള്ള പദാർത്ഥങ്ങളേയും ഗുരുദ്രവ്യങ്ങളേയും ഭക്ഷിക്ക ഹേതുവായിട്ടും അതിമാത്രയായി ഭക്ഷിക്ക ഹേതുവായിട്ടും തൃഷ്ണയുണ്ടാകുന്നു അതിന്നു അന്നതൃഷ്ണ എന്നു പേർ ഭദന്തബലൻ അഞ്ചുതൃഷ്ണയെ മാത്രമെ പറയുന്നുള്ളു. അവയ്ക്കൾ വാതതൃഷ്ണ പിത്തതൃഷ്ണ ക്ഷയതൃഷ്ണ, ആമതൃഷ്ണ ഉപസർഗ്ഗതൃഷ്ണ ഇവയാകുന്നു. അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ കഫതൃഷ്ണ ആമതൃഷ്ണയിലും ക്ഷതതൃഷ്ണയും അന്നതൃഷ്ണയും വാതതൃഷ്ണയിലും ചേർന്നുപോയി എന്നാകുന്നു.

ഉപസർഗ്ഗതൃഷ്ണാലക്ഷണം.

൧൦. ദീനസ്വരഃപ്രതാമ്യൻ ദീനസ്സംശുഷ്കവക്ത്രഗളതാലുഃ
ഭവതിഖലുയോപസർഗ്ഗാൽ തൃഷ്ണാസാശോഷിണീകഷ്ടാ

൧൧. ജ്വരമോഹക്ഷയകാസശ്വാസാദ്യുപസൃഷ്ടദേഹാനാം.

പനി മോഹം ക്ഷയം ചുമ ശ്വാസം അതിസാരം മുതലായ രോഗങ്ങൾ ഉള്ളവർക്ക ഉണ്ടാകുന്ന തൃഷ്ണ ഉപസർഗ്ഗോത്ഭവയാകുന്നു അതു ദേഹത്തെ ശോഷിപ്പിക്കുക ഹേതുവായിട്ട കഷ്ടസാദ്ധ്യവുമാകുന്നു, അതിന്റെ ലക്ഷണം വാക്കുകൾ പുറത്തു പുറപ്പെടായ്കയും മോഹവും തളൎച്ചയും, വായുണക്കവും കഴുത്തും അണ്ണാക്കും ഉണങ്ങുകയും ആകുന്നു.

അസാദ്ധ്യലക്ഷണം.

സർവ്വാസ്ത്വതിപ്രസക്താ രോഗകൃശാനാം വമിപ്രയുക്താനാം
ഘോരോപദ്രവയുക്താസ്തൃഷ്ണാമരണായവിജ്ഞേയാഃ

വാതജ മുതലായ തൃഷ്ണകളും അധികം വർദ്ധിച്ച തൃഷ്ണകളും ഛർദ്ദിയുള്ളവർക്കുണ്ടാകുന്ന തൃഷ്ണയും രോഗംകൊണ്ടു ശരീരം ശോഷിച്ചവൎക്കുണ്ടാകുന്ന തൃഷ്ണയും മുഖശോഷം മുതലായ ഉപദ്രവങ്ങളോടുകൂടിയ തൃഷ്ണയും അസാദ്ധ്യങ്ങളാകുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യായാം തൃഷ്ണാനിദാനം സമാപ്തം.

## മൂർച്ഛാഭ്രമനിദ്രാതന്ദ്രാസന്ന്യാസ
## നിദാനം.

൧. ക്ഷീണസ്യബഹുദോഷസ്യ വിരുദ്ധാഹാരസേവിനഃ
വേഗാഘാതാദഭിഘാതാദ്ധീനസത്വസ്യവാപുനഃ

൨. കരണായതനേഷൂഗ്രാ ബാഹ്യേഷ്വാഭ്യന്തരേഷുച
നിവിശന്തേയദാദോഷാ സ്തദാമൂർച്ഛന്തിമാനവാഃ

ക്ഷീണമുള്ളവനും വിപുലങ്ങളായിരിക്കുന്നദോഷങ്ങളോടുകൂടിയവനും വിരുദ്ധമായിരിക്കുന്ന ആഹാരത്തെ സേവിക്കുന്നവനും മലമൂത്രാദിവേഗങ്ങളെ തടുക്കുക ഹേതുവായിട്ടും വടിമുതലായവകൊണ്ടു അടിയേൽക്ക ഹേതുവായിട്ടും സത്വഗുണത്തോടുകൂടാത്തവനും ആകുന്ന മൂർഛയുണ്ടാകുന്നതു. അവന്റെ മനസ്സിന്നു ആയതനങ്ങളായിരിക്കുന്ന ചക്ഷുരാദി ഇന്ദ്രിയങ്ങളിലും മനസ്സിനെ വഹിച്ചിരിക്കുന്ന സ്രോതസ്സുകളിലും എപ്പോൾ കോപിച്ചിരിക്കുന്ന ദോഷങ്ങൾ പ്രവേശിക്കുന്നുവോ അപ്പോൾ അവന്നു മൂർഛയുണ്ടാകുന്നതു.

൩. സംജ്ഞാവഹാസുനാഡീഷു പിഹിതാസ്വനിലാദിഭിഃ
തമോഭ്യുപൈതിസഹസാ സുഖദുഃഖവ്യപോഹകൃൽ

൪. സുഖദുഃഖവ്യപോഹാച്ച നരഃപതതികാഷ്ഠവൽ
മോഹോമൂർഛേതിതാമാഹുഃഷഡ്വിധാസാപ്രകീർത്തിതാ

൫. വാതാദിഭിഃശോണിതേന മദ്യേനചവിഷേണച
ഷൾസ്വപ്യേതാസുപിത്തംഹി പ്രഭുത്വേനാവതിഷ്ഠതേ

മേൽ പറയപ്പെട്ട പ്രകാരമുള്ള മനുഷ്യന്റെ സംജ്ഞയെ വഹിച്ചിരിക്കുന്ന സിരകളും നാഡികളും സ്രോതസ്സുകളും വാതാദികളാൽ മറയ്ക്കപ്പെടുമ്പോൾ അജ്ഞാനം ഹേതുവായിരിക്കുന്ന തമോഗുണം വർദ്ധിക്കയും ഉടനെ അവന്റെ സുഖദുഃഖങ്ങളിലുള്ള അറിവു നശിക്കയും ചെയ്യുന്നു. അപ്രകാരം സുഖദുഃഖങ്ങളിലുള്ള അറിവു നശിക്കുമ്പോൾ അവൻ തടിപോലെ വീഴുന്നു. ഈ രോഗത്തെ മോഹമെന്നും മൂർഛയെന്നും പറയുന്നു മൂർഛ വാതാദിദോഷങ്ങൾ പ്രത്യേകമായി കോപിക്ക ഹേതുവായിട്ടും രക്തം ഹേതുവായിട്ടും മദ്യം ഹേതുവായിട്ടും വിഷം ഹേതുവായിട്ടും ഭവിക്കുന്നതാകയാൽ ആറുവിധമാകുന്നു. ആ ആറുവിധമായ മൂർഛകളിലും പിത്തം വ്യാപിച്ചു നിൽക്കയും ചെയ്യും ചികിത്സ അധികമായ ശീതോപചാരത്തോടുകൂടിയതാകയും മൂർഛ, പിത്തതമഃപ്രായയാകുന്നു എന്നു തന്ത്രാന്തരവചനമുണ്ടു

### പൂർവ്വരൂപം.

൬. ഹൃൽപീഡാജൃംഭണംഗ്ലാനി സ്സംജ്ഞാദൌർബല്യമേവച
സർവ്വാസാംപൂർവ്വരൂപാണി യഥാസ്വഞ്ചവിഭാവയേൽ

മൂർഛകൾ ഉണ്ടാവാൻ പോകുമ്പോൾ ഹൃദയത്തിന്നു പീഡയും മൂരിനിവരുകയും തളർച്ചയും സംജ്ഞാനാശവും ഉണ്ടാകും. മൂർഛകളിലെ വാതാദിദോഷങ്ങളെ അതാതു ദോഷലക്ഷണങ്ങളെക്കൊണ്ടു അറിഞ്ഞുകൊള്ളുകയും വേണം.

### വാതമൂർച്ഛാലക്ഷണം.

൭. നീലംവായദിവാകൃഷ്ണ മാകാശമഥവാരുണം.
പശ്യംസ്തമഃപ്രവിശതി ശീഘ്രഞ്ചപ്രതിബുദ്ധ്യതേ

൮. വേപഥുശ്ചാംഗമർദ്ദശ്ച പ്രപീഡാഹൃദയസ്യച
കാർശ്യംശ്യാവാരുണാച്ഛായാ മൂർച്ഛായേവാതസംഭവേ

വാതം ഹേതുവായിട്ടുള്ള മൂർഛയിങ്കൽ ആകാശത്തെ നീലവർണ്ണമായിട്ടോ കറുത്തിട്ടോ ചുവന്നിട്ടോ കണ്ടുകൊണ്ടു മോഹിക്കയും ചെയ്യും. ഉടനെ തന്നെ ബോധവുമുണ്ടാകും വിറയലും ദേഹത്തിന്നു കഴപ്പും ഹൃദയത്തിന്നു പീഡയും ഉണ്ടാകും. ശരീരം കൃശമായി കറുത്തിട്ടോ ചുവന്നിട്ടോ ഇരിക്കും.

## (൩) മൂർച്ഛാഭ്രമനിദ്രാതന്ദ്രാസന്യാസനിദാനം

### പിത്തമൂർച്ഛാലക്ഷണം.

൯. രക്തം ഹരിതവർണ്ണം വാ വിയൽപീതമഥാപിവാ
പശ്യംസ്തമഃ പ്രവിശതി സസ്വേദശ്ച പ്രബുധ്യതേ.

൰. സപിപാസസ്സന്താപോ രക്തപീതാകുലേക്ഷണഃ
ഭിന്നവർച്ചാസ്സ്പീതാഭോ മൂർച്ഛായെ പിത്തസംഭവേ.

പിത്തം ഹേതുവായിട്ടുള്ള മൂർഛായത്തിങ്കൽ ആകാശത്തെ രക്തവർണ്ണമായിട്ടോ പച്ചനിറമായിട്ടോ മഞ്ഞനിറമായിട്ടോ കാണുകയും മോഹിക്കയും ചെയ്യും വിയർപ്പു തണ്ണീർദാഹം സന്താപം ഇവയോടുകൂടിയവനായിട്ടു ബോധത്തെയും പ്രാപിക്കും. കണ്ണുകൾ രക്തവർണ്ണങ്ങളായിട്ടോ മഞ്ഞളിച്ചിട്ടോ ചുവന്നിട്ടോ ഇരിക്കും മലം ഇളകിപ്പോകും ദേഹവും മഞ്ഞളിച്ചിരിക്കും.

### കഫമൂർച്ഛാലക്ഷണം.

൰൧. മേഘസങ്കാശമാകാശ മാവൃതം വാ തമോഘനൈഃ
പശ്യംസ്തമഃ പ്രവിശതി ചിരാച്ച പ്രതിബുധ്യതേ

൰൨. ഗുരുഭിഃ പ്രാവൃതൈരംഗൈര്യഥൈവാർദ്രേണ ചർമ്മണാ
സപ്രസേകസ്സഹൃല്ലാസോ മൂർച്ഛായെ കഫസംഭവെ

കഫംകൊണ്ടുള്ള മൂർഛയിങ്കൽ ആകാശം മേഘവർണ്ണമായിട്ടോ അന്ധകാരത്താലൊ മേഘത്താലൊ മറയ്ക്കപ്പെട്ടതായിട്ടോ കണ്ടിട്ടു മോഹിക്കയും വളരെനേരംകൊണ്ടു ബോധം ലഭിക്കയും ചെയ്യും നനഞ്ഞതായ തോൽ വച്ചുകെട്ടിയതുപോലെ ശരീരത്തിന്നു ഘനം തോന്നും വായിൽകൂടി വെള്ളംവരും നെഞ്ഞുകലിപ്പുമുണ്ടാകും

### സന്നിപാതമൂർച്ഛാലക്ഷണം.

൰൩. സർവ്വാകൃതിസ്സന്നിപാതാ ദപസ്മാര ഇവാഗതഃ
സജന്തും പാതയത്യാശു വിനാബീഭത്സചേഷ്ടിതൈഃ

സന്നിപാതം ഹേതുവായിട്ടുണ്ടാകുന്ന മൂർഛയ്ക്കു എല്ലാ ലക്ഷണങ്ങളും ഉണ്ടാകും അപസ്മാരം വന്നിരിക്കുന്നവൊ എന്നും തോന്നും ആയതു പുരുഷനെ ഉടനെ വീഴിക്കും അപസ്മാരത്തിന്നെന്നപോലെ നുരയെ ഛർദ്ദിക്കുക, പല്ലുകടിക്കുക, കണ്ണുരുട്ടുക മുതലായ വികൃതചേഷ്ടകൾ കാണുകയില്ല

### രക്തമൂർച്ഛാസംപ്രാപ്തി.

൰൪. പൃഥിവ്യാപസ്തമോരൂപം രക്തഗന്ധസ്തദന്വയഃ
തസ്മാദ്രക്തസ്യ ഗന്ധേന മൂർച്ഛന്തി ഭുവി മാനവാഃ

൰൫. ദ്രവ്യസ്വഭാവ ഇത്യേകേ ദൃഷ്ട്വാ യദഭിമുഹ്യതി

ഭൂമിയും ജലവും തമോരൂപമാകുന്നു രക്തഗന്ധം തമോമയവുമാകുന്നു അതിനാൽ രക്തഗന്ധം കൊണ്ടു ഭൂമിയിൽ തമോഗുണത്തോടുകൂടിയ മനുഷ്യർ മൂർഛയെ പ്രാപിക്കുന്നു രക്തത്തിന്റെ ദർശനമാത്രത്തിങ്കലും മൂർഛയുണ്ടാകുന്നു ഇതു ദ്രവ്യസ്വഭാവമാണെന്നു ചിലർ പറയുന്നു

### വിഷമദ്യമൂർച്ഛകൾ.

ഗുണാസ്തീവ്രതരത്വേന സ്ഥിതാസ്തു വിഷമദ്യയോഃ

൰൬. തഏവ തസ്മാത്താഭ്യാന്തു മോഹൌസ്യാതാം യഥേരിതൌ

വിഷമദ്യങ്ങളിൽ ലഘു രൂക്ഷം; ആശു (ഉടനെ കാര്യത്തെ ചെയ്യുന്നതു) വിശദം വ്യവായി, (വ്യാപനശീലം) തീക്ഷ്ണം, വികാഷി (ധാതുക്കളെ വരട്ടുന്നതു) സൂക്ഷ്മം; ഉഷ്ണം: (അനിർദ്ദേശ്യരസം നിർദ്ദേശിക്കപ്പെടാൻ തക്കവണ്ണമല്ലാതുള്ള രസം) ഇങ്ങനെ തീവ്രതരങ്ങളായിരിക്കുന്ന പത്തുഗുണങ്ങൾ സ്ഥിതിചെയ്യുന്നു ഗുണങ്ങളെ വിവരിക്കുന്നതായ ശ്ലോകത്തെ താഴെ ചേർക്കുന്നു ലഘുരൂക്ഷമാശു വിശദം വ്യവായി തീക്ഷ്ണം വികാഷി സൂക്ഷ്മഞ്ച ഉഷ്ണമനിർദ്ദേശ്യരസം ദശഗുണയുക്തം വിഷം തജ്ജ്ഞൈഃ മേൽപറഞ്ഞ ഗുണങ്ങൾ തൈലം മുതലായവ

യിലും ഉണ്ടെങ്കിലും അതുകൾ തീവ്രങ്ങളാകുന്നു. വിഷമദ്യങ്ങളിൽ ഉള്ളവ തീവ്രതരങ്ങളുംആകുന്നു. അതിനാൽ തൈലം മുതലായവയെക്കൊണ്ടു മോഹം ഉണ്ടാകുന്നില്ല. വിഷമദ്യങ്ങളെക്കൊണ്ടു മോഹംഉണ്ടാകുന്നു. വിഷം ഹേതുവായിട്ടുണ്ടാകുന്ന മോഹംതാനെ പോകുന്നില്ല. മദ്യംഹേതുവായിട്ടുണ്ടാകുന്ന മോഹം മദ്യംദഹിച്ചതിന്റെശേഷം ശമിക്കയുംചെയ്യുന്നു. വിഷത്തിങ്കലും മദ്യത്തിങ്കലുമുള്ള ഗുണങ്ങളുടെ ഭേദത്തെപ്പററി ഒരു തന്ത്രാന്തരവചനത്തെ ഇവിടെ ചേക്കുന്നു "യേചിഷസ്യഗുണാഃപ്രോക്താ സ്സന്നിപാതപ്രകോപനാഃ തഏവാമദ്യേദൃശ്യാന്ത വിഷേചബലവത്തരാഃ" ദോഷകോപകരങ്ങളായ യാവ ചില ഗുണങ്ങൾ വിഷത്തിങ്കൽ ഉണ്ടോ അതുകൾ മദ്യത്തിങ്കലുമുണ്ട്. എന്നാൽ വിഷത്തിങ്കലുള്ള ആ വക ഗുണങ്ങൾ മദ്യത്തിലുള്ള ഗുണങ്ങളേക്കാൾ ഏററവും ബലമുള്ളവയാകുന്നു.

രക്തജാദിമൂർച്ഛാത്രയലക്ഷണം.

> സ്തബ്ധാംഗദൃഷ്ടിസ്തബ്ധസ്യ ഗൂഢോച്ഛ്വാസശ്ചമൂർച്ഛിതഃ
> ൭൦. മദ്യേനവിലപൻശേതേ നഷ്ടവിഭ്രാന്തമാനസഃ
> ഗാത്രാണിവിക്ഷിപൻഭൂമൌ ജരാംയാവന്നയാതിതൽ.
> ൭൨. വേപഥുസ്സ്വപ്നതൃഷ്ണാസ്യ സ്തമശ്ചവിഷമൂർച്ഛിതേ
> വേദിതവ്യംതീവ്രതരം യഥാസ്വംവിഷലക്ഷണൈഃ

രക്തം ഹേതുവായിട്ടുണ്ടാകുന്ന മൂർഛയ്ക്കു ശരീരവും കണ്ണുകളും സ്തംഭിച്ചിരിക്കും. ശ്വാസം അസ്പഷ്ടമായുമിരിക്കും. മദ്യം ഹേതുവായിട്ടുണ്ടാകുന്ന മൂർഛയുടെ ലക്ഷണം അസംബന്ധമായ വചനത്തോടും ഓർമ്മയില്ലാതെ ഭ്രമിച്ചിരിക്കുന്നതായ മനസ്സോടുംകൂടി കിടക്കുക; കയ്യും കാലും നിലത്തിട്ടു തല്ലുക ഇവയാകുന്നു. ഈ മദം എപ്പോൾ മദ്യം ജീർണ്ണതയെ പ്രാപിക്കുന്നുവോ അതുവരെ ഉണ്ടായിരിക്കും. വിഷം ഹേതുവായിട്ടുള്ള മൂർഛയിൽ വിറയലും അതിനിദ്രയും തണ്ണീർദാഹവും ഉണ്ടാകും കണ്ണിരുട്ടിയടയുകയുംചെയ്യും. മൂല ത്വഗാദി ക്ഷീരങ്ങൾ വിഷഭക്ഷണത്തിലുണ്ടെങ്കിൽ സൌശ്രുത കല്പസ്ഥാനത്തിൽ പറഞ്ഞ ലക്ഷണങ്ങളോടുകൂടിയ മൂർഛയുണ്ടാകും.

മൂർച്ഛാദിഭേദം.

> ൭൯. മൂർച്ഛാപിത്തതമഃപ്രായാ രജഃപിത്താനിലാൽഭ്രമഃ
> ചക്രവൽഭ്രമതോഗാത്രം ഭ്രമൌപതതിസർവ്വദാ
> ൮൦. ഭ്രമരോഗഇതിജ്ഞേയോ രജഃപിത്താനിലാത്മകഃ
> തമോവാതകഫാത്തന്ദ്രാനിദ്രാശ്ലേഷ്മതമോഭവാ.

പിത്തവും തമോഗുണവുംകൂടി മൂർഛയെ ഉണ്ടാക്കുന്നു രജോഗുണവും പിത്തവും വാതവുംചേൻ ഭ്രമത്തെ ഉണ്ടാക്കുന്നു ദേഹം എല്ലായ്പോഴും ചക്രംപോലെ ചുററുകയും ഭ്രമിയിൽ വീഴുകയും ചെയ്യുന്ന രോഗം ഭ്രമമാണെന്നു അറിഞ്ഞുകൊള്ളേണം ഇതു വാതപിത്തങ്ങൾ രജോഗുണത്തോടുകൂടി കോപിക്കുകയാൽ ഉണ്ടാകുന്നതാകുന്നു തമോഗുണവും വാതവും കഫവുംകൂടി തന്ദ്രിയെ ഉണ്ടാക്കുന്നു. തമോഗുണവും കഫവുംകൂടി നിദ്രയെ ഉണ്ടാക്കുന്നു.

തന്ദ്രാലക്ഷണം.

> ൮൧. ഇന്ദ്രിയാർത്ഥേഷ്വസംവിത്തി ർഗ്ഗൌരവംജൃംഭണംക്ലമഃ
> നിദ്രാർത്തസ്യേവയസ്യേഹ തസ്യതന്ദ്രാംവിനിർദ്ദിശേൽ.

നിദ്രകൊണ്ടു പരവശനായിരിക്കുന്നവനു എന്നപോലെ ഇന്ദ്രിയങ്ങൾ സ്വവിഷയങ്ങളെ ഗ്രഹിക്കാതിരിക്കുക, ശരീരത്തിന്നു ഗുരുത്വമുണ്ടാക മൂരി നിവരുക, ദേഹം തളരുക ഈ ലക്ഷണങ്ങൾ ഉള്ളവനു തന്ദ്രിയുണ്ടെന്നറിഞ്ഞുകൊള്ളേണം. ഈ പദ്യംകൊണ്ടു നിദ്രയ്ക്കും തന്ദ്രിയ്ക്കും തമ്മിൽ ഭേദമില്ലെന്നു വിചാരിപ്പാൻ തക്കതായ ന്യായമുണ്ടെന്നു തോന്നാതിരിപ്പാൻ വേണ്ടി തന്ദ്രിയുടെയും നിദ്രയുടെയും ഭേദത്തെപ്പററിപ്പറയാം; നിദ്രയെക്കുറിച്ചു ചരകത്തിൽ ഇപ്രകാരം കാണുന്നു "യദാതുമനസിക്ലാന്തേ കർമ്മാത്മാനഃക്ലമാന്വിതാഃ വിഷയേഭ്യോനിവർത്തന്തേ തദാസ്വപിതിമാനവഃ" എപ്പോൾ മനസ്സുതളരുകയും ഇന്ദ്രിയങ്ങൾ ശ്രമത്തോടുകൂടി സ്വവിഷയങ്ങളിൽനിന്നു നിവർത്തിക്കയും ചെയ്യുന്നുവോ അപ്പോൾ മനുഷ്യനു ഉറക്കമുണ്ടാ

കുന്നു. ഒരു ഗ്രന്ഥകൎത്താവു നിദ്രയിൽ ഇന്ദ്രിയമനസ്സുകൾക്കു മോഹമുണ്ടാകുന്നു എന്നും തന്ദ്രയിൽ ഇന്ദ്രിയത്തിന്നു മാത്രമെ മോഹമുണ്ടാകുന്നുള്ളു എന്നും പറയുന്നു.

സന്ന്യാസത്തിന്നു മൂൎച്ഛാദികളിൽനിന്നുള്ള ഭേദം

൨൨. ദോഷേഷുമദമൂൎച്ഛായാ ഗതവേഗേഷുദേഹിനാം
സ്വയമേവോപശാമ്യന്തി സന്ന്യാസോനൌഷധൈൎവിനാ.

മദവും മൂൎച്ഛയും ദോഷങ്ങളുടെ വേഗങ്ങൾ ശമിച്ചുകഴിഞ്ഞാൽ ഔഷധങ്ങളോടുകൂടാതെ താനേതന്നെ ശമിക്കും; സന്ന്യാസം ഔഷധത്തോടുകൂടാതെ ശമിക്കില്ല.

സന്ന്യാസലക്ഷണം.

൨൩. വാഗ്ദേഹമനസാംചേഷ്ടാ മാക്ഷിപ്യാതിബലാമലാഃ
സന്ന്യസ്യന്ത്യബലംജന്തും പ്രാണായതനമാശ്രിതാഃ

൨൪. സനാസന്ന്യാസസന്ന്യസ്തഃ കാഷ്ഠീഭൂതോമൃതോപമഃ
പ്രാണൈൎവിമുച്യതേശീഘ്രം മുക്ത്വാസദ്യഃഫലാംക്രിയാം.

അതിബലത്തോടുകൂടിയ വാതപിത്തകഫങ്ങൾ ഒരുമിച്ചുകൂടി പ്രാണസ്ഥാനത്തെ ആശ്രയിച്ചു വാക്കിന്റേയും ദേഹത്തിന്റേയും മനസ്സിന്റേയും പ്രവൃത്തിയെ നശിപ്പിച്ചു ബലമില്ലാത്തവൎക്കു സന്ന്യാസത്തെ ഉണ്ടാക്കുന്നു. സന്ന്യാസത്താൽ പീഡിതനായിരിക്കുന്ന പുരുഷൻ തടിപോലെ നിൎവ്യാപാരനായി മൃതതുല്യനായി കിടക്കും; ഉടനെ ഫലത്തെ ചെയ്യുന്നതായ ചികിത്സയെ ചെയ്തില്ല എങ്കിൽ പെട്ടന്നവെ മരിക്കയും ചെയ്യും.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യായാം മൂൎച്ഛാഭ്രമനിദ്രാതന്ദ്രാസന്ന്യാസനിദാനം
സമാപ്തം.

---

പാനാത്യയപരമദപാനാജീൎണ്ണപാനവിഭ്രമനിദാനം.

---

൧. യെ വിഷസ്യഗുണാഃപ്രോക്താ സ്തേപിമദ്യേപ്രതിഷ്ഠിതാഃ
തേനമിഥ്യോപയുക്തേന ഭവത്യുഗ്രോമദാത്യയഃ

൨. കിന്തുമദ്യംസ്വഭാവേന യഥൈവാന്നംതഥാസ്മൃതം
അയുക്തിയുക്തംരോഗായ യുക്തിയുക്തംയഥാമൃതം.

൩. പ്രാണാഃപ്രാണഭൃതാമന്നം തദയുക്ത്യാനിഹന്ത്യസൂൻ
വിഷംപ്രാണഹരംതച്ച യുക്തിയുക്തംരസായനം

൪. വിധിനാമാത്രയാകാലെ ഹിതൈരന്നൈൎയ്യഥാബലം
പ്രഹൃഷ്ടോയഃപിബേന്മദ്യം തസ്യസ്യാദമൃതോപമം.

൫. സ്നിഗ്ദ്ധൈസ്തദന്നൈൎമ്മാംസൈശ്ച ഭക്ഷ്യൈശ്ച സഹസേവിതം
ഭവേദായുഃപ്രകൎഷായ ബലായോപചയായച.

൬. കാമ്യതാമനസസ്തുഷ്ടി സ്തേജോവിക്രമഏവച
വിധിവൽസേവ്യമാനേതു മദ്യേസന്നിഹിതാഗുണാഃ

വിഷത്തിന്റെ ലഘുത്വം മുതലായ എല്ലാഗുണങ്ങളും മദ്യത്തിങ്കലും ഉണ്ടു്. അതിനാൽ വിധിക്കു തക്കവണ്ണമല്ലാതെ പാനംചെയ്യപ്പെടുന്ന മദ്യം ഹേതുവായിട്ടും വലുതായിരിക്കുന്ന മദാത്യയം ഉണ്ടാകുന്നു. വിഷത്തിന്റെ ഗുണങ്ങൾ മദ്യത്തിലുണ്ടെങ്കിൽ ആ മദ്യം വിഷംപോലെ അനുപയോഗ്യമാണല്ലൊ എന്നു ഒരു ചോദ്യമുണ്ടാകാം എന്നാൽ അതിനെപ്പറ്റി പറയാം. സ്വഭാവേന അന്നംപോലെ ഇരിക്കുന്നതാകുന്നു മദ്യം അതു യുക്തിയോടുകൂടാതെ സേവിക്കുന്നതായാൽ രോഗകരവും യുക്തിയോടുകൂടി സേവിക്കുന്നതായാൽ അമൃതതുല്യ

വ്യമാകുന്നു. ഹിതമായിരിക്കുന്ന ഒരു പദാൎത്ഥം യുക്തിയോടുകൂടാതെ സേവിച്ചാൽ അനൎത്ഥകരമാകുന്നു എന്നു അനുഭവസിദ്ധമാണല്ലോ. അതിന്നു ഇവിടെത്തന്നെ ദൃഷ്ടാന്തമുണ്ടു്. പ്രാണികൾക്കു അന്നം പ്രാണനാകുന്നു. ആയതു യുക്തിയോടുകൂടാതെ (അതിമാത്രമായിട്ടും മററും) ഭക്ഷിക്കുന്നതായാൽ വിഷൂചിക മുതലായ രോഗങ്ങളെ ഉണ്ടാക്കി മരിപ്പിക്കും. അതുപോലെ തന്നെ വിഷം പ്രാണഹരമാകുന്നു. എങ്കിലും ചരകത്തിൽ രസായനപ്രയോഗത്തിൽ 'ചൈത്രയവാവത്രഘോമ്‌നസ്തു തിലമാത്രാൻ വിഷസ്യച' എന്നു പറയപ്പെട്ടപ്രകാരം തിലപ്രമാണം ഉപയോഗിക്കുന്നതായാൽ രസായനമായിട്ടുതീരും. വിധിപോലെയും ഹിതമാത്രമായും കാലത്തെ അനുസരിച്ചും ഹിതങ്ങളായിരിക്കുന്ന അന്നങ്ങളോടുകൂടിയും ബലത്തിന്നു തക്കവണ്ണവും പാനംചെയ്യപ്പെടുന്ന മദ്യം അമൃതോപമമാകുന്നു. അവിടെ മദ്യത്തെ പാനംചെയ്യുന്നവൻ മദ്യപാനവേളയിൽ സന്തോഷമുള്ളവനായിരിക്കണമെന്നുകൂടിയുണ്ടു്. സ്നിഗ്ദ്ധമായിരിക്കുന്ന അന്നത്തോടും മാംസത്തോടും ഭക്ഷിക്കപ്പെടുവാൻ യോഗ്യങ്ങളായ ഇതരപദാൎത്ഥങ്ങളോടുംകൂടി മദ്യം സേവിച്ചാൽ ആയുർബലവും ശാന്തിയും സ്ഥൌല്യവും ഉണ്ടാകും. വിധിപോലെ സേവിച്ചാൽ ശരീരത്തിന്നു സൌന്ദൎയ്യവും മനസ്സിന്നു സന്തോഷവും തേജസ്സും ബലവും ഉണ്ടാകും. വിധിക്കു വിപരീതമായിസേവിച്ചാൽ മദാത്യയമുണ്ടാകും. ആയതു പൂൎവ്വമദം, മദ്ധ്യമദം, അന്ത്യമദം ഇങ്ങിനെമൂന്നുവിധമാകുന്നു.

### പൂൎവ്വമദലക്ഷണം.

൧. ബുദ്ധിസ്മൃതിപ്രീതികരസ്സുഖശ്ച
പാനാന്നനിദ്രാരതിവൎദ്ധനശ്ച
സമ്പാഠഗീതസ്വരവൎദ്ധനശ്ച
പ്രോക്തോതിരമ്യഃപ്രഥമോമദോഹി.

മദ്യത്തിന്റെ ആദ്യമായിരിക്കുന്ന മദം ബുദ്ധിയേയും ഓൎമ്മയേയും പ്രീതിയേയുംസുഖത്തേയും ഉണ്ടാക്കും. അന്നപാനങ്ങളിലും നിദ്രയിലും അനുരാഗത്തേയും പാഠം, ഗാനം, സ്വരം ഇവയേയുംവൎദ്ധിപ്പിക്കും; ഈപൂൎവമദം അതിരമ്യമാണെന്നു പറയപ്പെട്ടിരിക്കുന്നു.

### മദ്ധ്യമദലക്ഷണം.

൨. അവ്യക്തബുദ്ധിസ്മൃതിവാഗ്വിചേഷ്ടഃ
സോന്മത്തലീലാകൃതിരപ്രശാന്തഃ
ആലസ്യനിദ്രാഭിഹതോമുഹുശ്ച
മദ്ധ്യേനമത്തഃപുരുഷോമദേന.

മദ്യത്തിന്റെ രണ്ടാമത്തെ മദാവസ്ഥയിൽ സ്ഥിതനായിരിക്കുന്നവന്റെ ബുദ്ധിയും സ്മൃതിയും വാക്കും അസ്പഷ്ടങ്ങളായും പ്രവൃത്തികൾ വിരുദ്ധങ്ങളായും ഇരിക്കും; അവൻ ഉന്മാദമുള്ളവന്റെ ലീലപോലെ ഇരിക്കുന്ന ലീലയോടുകൂടിയവനായും ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയവനായും ക്ഷമയില്ലാത്തവനായും ഭവിക്കും, പിന്നെയും അലസതയും നിദ്രയും ഉണ്ടാകും. മദിക്കയും ചെയ്യും.

### അന്ത്യമദലക്ഷണം.

൩. ഗച്ഛേദഗമ്യാന്നഗുരൂംശ്ചമന്യേൽ
ഖാദേദഭക്ഷ്യാണിചനഷ്ടസംജ്ഞഃ
ബ്രൂയാച്ചഗുഹ്യാനിഹൃദിസ്ഥിതാനി
മദേതൃതീയേപുരുഷോസ്വതന്ത്രഃ

മദ്യത്തിന്റെ മൂന്നാമത്തെ മദാവസ്ഥയെ പ്രാപിച്ചവൻ ഗുരുഭാൎയ്യതുടങ്ങിയുള്ളവരെ ഗുരുത്വം വിചാരിക്കാതെ പരിഗ്രഹിക്കയും ദുഷ്ടങ്ങളായ വാഹനങ്ങളിൽ കയറുകയും ഭക്ഷിക്കപ്പെടുവാൻ യോഗ്യങ്ങളല്ലാത്ത പദാൎത്ഥങ്ങളെ ഭക്ഷിക്കയും ഗുണദോഷജ്ഞാനവും കൃത്യാകൃത്യവിചാരവും ഇല്ലാത്തവനായി ഭവിക്കയും ഹൃദയത്തിലിരിക്കുന്ന ഗോപ്യവാൎത്തകളെ പറകയും മദംകൊണ്ടു പരവശനാകയുംചെയ്യും.

### ചതുർത്ഥമദലക്ഷണം.

൧൦. ചതുർത്ഥേതുമദേമൂഢോ ഭഗ്നദാർവിവനിഷ്ക്രിയഃ
കാര്യാകാര്യവിഭാഗജ്ഞോ മൃതാദപ്യപരോമൃതഃ

൧൧. കോമദംതംവ്രജേദ്ഗച്ഛേദ്ദുർമ്മദമിവചാപരം
ബഹുദോഷമിവാരൂഢ ഛാത്താംസ്വവശഃകൃതീ

മദ്യത്തിന്റെ നാലാമത്തെ മദാവസ്ഥയെ പ്രാപിച്ചവൻ മൂഢനായിട്ടും മുറിഞ്ഞുവീഴുന്ന മരംപോലെ ചേഷ്ടയില്ലാത്തവനായിട്ടും കൃത്യമിന്നതെന്നും അകൃത്യം ഇന്നതെന്നും തിരിച്ചറിവാൻ കഴിയാത്തവനായിട്ടും ഭവിക്കുന്നു ഇതു സാധാരണമായ മരണത്തിൽനിന്നന്യമായ ഒരു മരണമാകുന്നു. ഈ മദാവസ്ഥയെ പ്രാപിച്ചവൻ വ്യാഘ്രാദിദുഷ്ടജന്തുക്കളോടുകൂടിയകാട്ടിൽ പ്രവേശിച്ചതുപോലെ ആണു്. അതുകൊണ്ടു അന്യമായ ഉന്മാദം എന്നപോലെ ഇരിക്കുന്ന ആ മദാവസ്ഥയെ സ്വവശനായി, പുണ്യവാനായിരിക്കുന്ന ഏവൻ പ്രാപിക്കും

൧൨. നിർഭക്തമേകാന്തതഏവമദ്യം
നിഷേവ്യമാണംമനുജേനനിത്യം
ആപാദയേൽകഷ്ടതമാൻവികാരാ
നാപാദയേച്ചാപിശരീരഭേദം.

൧൩. ക്രുദ്ധേനഭീതേനപിപാസിതേന
ശോകാഭിതപ്തേനബുഭുക്ഷിതേന
വ്യായാമഭാരാദ്ധ്വപരിക്ഷതേന
വേഗാവരോധാഭിഹതേനചാപി.

൧൪. അത്യംബുഭക്തോദരേണ
സാജീർണ്ണഭുക്തേനതഥാബലേന
ഉഷ്ണാഭിതപ്തേനചസേവ്യമാനം
കരോതിമദ്യംവിവിധാൻവികാരാൻ.

ഭക്ഷണത്തോടുകൂടാതെ എല്ലായ്പോഴും സേവിക്കപ്പെടുന്ന മദ്യം കൃഛ്റസാദ്ധ്യങ്ങളായ പലരോഗങ്ങളെ ഉണ്ടാക്കുന്നതുകൂടാതെ ശരീരനാശത്തെയും ചെയ്യും. കോപമുള്ളവൻ ഭയപ്പെട്ടവൻ തണ്ണീർദാഹമുള്ളവൻ ദുഃഖിതൻ വിശപ്പുള്ളവൻ ദേഹായാസകരങ്ങളായ കർമ്മങ്ങളെക്കൊണ്ടോ ചുമടെടുക്കകൊണ്ടോ വഴിനടക്കകൊണ്ടോ ക്ഷീണമുള്ളവൻ മലമൂത്രാദിവേഗങ്ങളെ തടുക്കകൊണ്ടു പീഡയുള്ളവൻ അധികം വെള്ളംകുടിച്ചവൻ വളരെ ഭക്ഷിച്ചവൻ അജീർണ്ണമുള്ളവൻ ബലമില്ലാത്തവൻ ഉഷ്ണംകൊണ്ടു തപിച്ചിരിക്കുന്നവൻ ഇങ്ങിനെയുള്ളവരാൽ സേവിക്കപ്പെടുന്ന മദ്യം ബഹുവിധങ്ങളായ രോഗങ്ങളെ ഉണ്ടാക്കും.

൧൫. പാനാത്യയംപരമദം പാനാജീർണ്ണമഥാപിവാ
പാനവിഭ്രമമുഗ്രഞ്ച തേഷാംവക്ഷ്യാമിലക്ഷണം.

പാനാത്യയം, പരമദം, പാനാജീർണ്ണം, പാനവിഭ്രമം ഇതുകൾ ഘോരങ്ങളായ രോഗങ്ങളാകുന്നു അവയുടെ ലക്ഷണം പറയപ്പെടുന്നു.

### വാതമദാത്യയലക്ഷണം.

൧൬. ഹിക്കാശ്വാസശിരഃകമ്പ പാർശ്വശൂലപ്രജാഗരൈഃ
വിദ്യാൽബഹുപ്രലാപസ്യ വാതപ്രായംമദാത്യയം.

മദാത്യയമെന്ന രോഗം വാതം ഹേതുവായിട്ടും പിത്തം ഹേതുവായിട്ടും കഫം ഹേതുവായിട്ടും സന്നിപാതം ഹേതുവായിട്ടും ഭവിക്കുന്നതാകയാൽ നാലു വിധമാകുന്നു. എല്ലാ മദാത്യയവും വാതപിത്തകഫങ്ങളുടെ കോപം ഹേതുവായിട്ടുണ്ടാകുന്നതാണെങ്കിലും ഓരോ ദോഷങ്ങളുടേയും ആധിക്യം ഹേതുവായിട്ടു വാതമദാത്യയം പിത്തമദാത്യയം കഫമദാത്യയമെന്നുള്ള വ്യവഹാരത്തിന്നു വിഷയമായിത്തീർന്നു വാതമദാത്യയത്തിന്നു ഇക്കിളും ശ്വാസവും തലവിറയലും പാർശ്വഭാഗങ്ങളിൽ വേദനയും നിദ്രാനാശവും അധികമായ പ്രലാപവും ഉണ്ടാകും.

### പിത്തമദാത്യയലക്ഷണം.

൧൭. തൃഷ്ണാദാഹജ്വരസ്വേദമോഹാതീസാരവിഭ്രമൈഃ
വിദ്യാദ്ധരിതവർണ്ണസ്യ പിത്തപ്രായംമദാത്യയം.

പിത്തമദാത്യയത്തിന്നു തണ്ണീർദ്ദാഹവും ഉഷ്ണവും പനിയും വിയർപ്പും ഇന്ദ്രിയസാദവും അതിസാരവും തലതിരിച്ചിലും ഉണ്ടാകും ദേഹം പച്ചനിറമായുമിരിക്കും.

### കഫമദാത്യയലക്ഷണം.

൧൮. ഛർദ്ദ്യരോചകഹൃല്ലാസ തന്ദ്രാസ്തൈമിത്യഗൌരവൈഃ
വിദ്യാച്ഛീതപരീതസ്യ കഫപ്രായംമദാത്യയം.

കഫമദാത്യയത്തിന്നു ഛർദ്ദിയും അരുചിയും നെഞ്ഞുകലിപ്പും മടിയും ഉണ്ടാകും ദേഹം നനഞ്ഞിരിക്കുന്നുവൊ എന്നു തോന്നും. ദേഹത്തിന്നു കനവും ശൈത്യവുമുണ്ടാകും.

### സന്നിപാതമദാത്യയലക്ഷണം.

൧൯. ജ്ഞേയസ്ത്രിദോഷജശ്ചാപി സർവ്വലിംഗൈർമ്മദാത്യയഃ

സന്നിപാതജമായ മദാത്യയത്തിന്നു എല്ലാ മദാത്യയങ്ങളുടേയും ലക്ഷണങ്ങൾ കാണും.

### പരമദലക്ഷണം.

൨൦. ശ്ലേഷ്മോച്ഛ്രയോംഗഗുരുതാവിരസാസ്യതാപി
വിൺമൂത്രസക്തിരഥതന്ദ്രിരരോചകശ്ച
ലിംഗംപരസ്യ ച മദസ്യ വദന്തി തജ്ഞാ
സ്തൃഷ്ണാരുജാശിരസിസന്ധിഷു ചാപിഭേദഃ.

പരമദം എന്ന രോഗത്തിന്നു മൂക്കിൽകൂടി കഫത്തിന്റെ സ്രാവവും പിത്തത്തിന്നു കനവും വായ്ക്കു രസമില്ലായ്കയും മലമൂത്രങ്ങളുടെ തടവും മടിയും അരുചിയും തണ്ണീർദ്ദാഹവും തലവേദനയും സന്ധിഭേദവും ഉണ്ടാകും.

### പാനാജീർണ്ണലക്ഷണം.

൨൧. ആധ്മാനമുഗ്രമഥചോൽഗിരണംവിദാഹഃ
പാനേജരാംസമുപഗച്ഛതിലക്ഷണാനി.

പാനാജീർണ്ണമെന്ന രോഗത്തിന്നു മേൽവയറുവീർപ്പും ഛർദ്ദിയും ഉഷ്ണവും ഉണ്ടാകും. മദ്യം അപക്വതയെ പ്രാപിക്കുമ്പോൾ ആകുന്നു ഈ ലക്ഷണങ്ങൾ ഉണ്ടാകുന്നതു.

### പാനവിഭ്രമലക്ഷണം.

ഹൃൽഗാത്രതോദകഫസംസ്രവകണ്ഠധൂമ
മൂർച്ഛാവമിജ്വരശിരോരുജനപ്രദാഹാഃ
൨൨. ദ്വേഷഃസുരാന്നവികൃതേഷു ച പീതേഷു തേഷു
തംപാനവിഭ്രമമുശന്ത്യഖിലേനധീരാഃ

പാനവിഭ്രമമെന്ന രോഗത്തിന്നു ഹൃദയവും ദേഹവും കുത്തിനോവുകയും കഫസ്രവണവും കണ്ഠത്തിൽ നിന്നു പുകപുറപ്പെടുന്നതുപോലെ തോന്നുകയും ഇന്ദ്രിയസാദവും ഛർദ്ദിയും പനിയും തലവേദനയും ഉഷ്ണവും പലതരത്തിലുള്ള മദ്യവികാരങ്ങളിലും അന്നവികാരങ്ങളിലും ദ്വേഷവുമുണ്ടാകും. ഈ രോഗത്തെ വിദ്വാന്മാർ പാനവിഭ്രമമെന്നു പറയുന്നു. പരമദം മുതലായ മൂന്നു രോഗങ്ങളെ ചരകത്തിൽ കാണുന്നില്ല. അതുകൾ സന്നിപാതമദാത്യയത്തിൽ അന്തർഭവിച്ചു എന്നാണു ചരകാചാര്യരുടെ അഭിപ്രായം.

### അസാദ്ധ്യലക്ഷണം.

ഹീനോത്തരോഷ്ഠമതിശീതമമന്ദദാഹം
തൈലപ്രഭാസ്യമപിപാനഹതംത്യജേത്തു

## (൧൯) ദാഹനിദാനം

൨൩. ജിഹ്വാഗ്രസ്ഫുടദന്തമസിതന്ത്വഥവാപി നീലം
പീതഞ്ചയസ്യനയനേരുധിരപ്രഭാവഃ

മേലത്തെ ചുണ്ടു തുടുക്ക പുറത്തു അതിയായ ശൈത്യവും ഉള്ളിൽ അതിയായ ഉഷ്ണവും ഉണ്ടാക, മുഖം എണ്ണതേച്ചപോലെ മിനുങ്ങുക, നാക്കും ചുണ്ടും പല്ലും കറുത്തിട്ടൊ നീലിച്ചിട്ടൊ മഞ്ഞളിച്ചിട്ടൊ ഇരിക്കുക, കണ്ണു രക്തംപോലെ ചുവന്നിരിക്കുക ഈ ലക്ഷണം അതിയായ മദ്യപാനംകൊണ്ടു മൂർഛയെ പ്രാപിച്ചവന്നു ഉണ്ടാകുന്നതും അവനെ വൈദ്യൻ ഉപേക്ഷിക്കേണ്ടതുമാകുന്നു.

### ഉപദ്രവം.

ഹിക്കാജ്വരൌവമഥുവേപഥുപാർശ്വശൂലാഃ
കാസഭ്രമാവപിചപാനഹതംഭജേന്തേ

ഇക്കിൾ, പനി, ഛർദ്ദി, വിറയൽ, പാർശ്വങ്ങളിൽ വേദന, ചുമ, തലതിരിച്ചിൽ ഇതുകൾ അതിയായ മദ്യപാനംകൊണ്ടു മൂർഛയെ പ്രാപിച്ചവന്റെ ഉപദ്രവങ്ങളാകുന്നു. ധ്വംസകം വിക്ഷേപകം ഇങ്ങിനെ രണ്ടു മദ്യവികാരങ്ങൾ ചരകം സുശ്രുതം മുതലായ ഗ്രന്ഥങ്ങളിൽ കാണപ്പെടുന്നതിനാൽ അവയെക്കൂടി ഇവിടെ ചേൎക്കുന്നു. ചരകം "വിഛിന്നമദ്യസ്സഹസായോതിമദ്യം നിഷേവതേധ്വംസോവിക്ഷേപകശ്ചൈവ രോഗസ്തസ്യൈവജായതേ ശ്ലേഷ്മപ്രസേകഃകണ്ഠാസ്യ ശോഷശ്ശബ്ദാസഹിഷ്ണുതാ തന്ദ്രാനിദ്രാഭിയോഗശ്ച ജ്ഞേയംധ്വംസകലക്ഷണം ഹൃൽകണ്ഠരോധസ്സമ്മോഹ ശ്ഛർദ്ദിരംഗരുജാജ്വരഃ തൃഷ്ണാകാസശ്ശിരശ്ശൂലമേതദ്വിക്ഷേപലക്ഷണം" മദ്യത്തെ സേവിക്കുന്നവൻ അല്പകാലം അതിനെ ഉപേക്ഷിച്ചിട്ടു പെട്ടന്നവെ പിന്നെയും അധികമായി സേവിച്ചാൽ അവന്നു ധ്വംസകമെന്നും വിക്ഷേപമെന്നും രണ്ടു രോഗങ്ങൾ ഉണ്ടാകുന്നു. അവയിൽ ധ്വംസകത്തിന്നു കഫത്തെ തുപ്പുകയും തൊണ്ടയും വായും വരളുകയും ഒച്ചകേട്ടാൽ സഹിക്കായ്കയും മയിലും ഉറക്കവുമുണ്ടാകും വിക്ഷേപത്തിന്നു ഹൃദയവും തൊണ്ടയും തടസ്സവും മോഹവും ഛർദ്ദിയും ദേഹത്തിന്നു വേദനയും പനിയും തണ്ണീർദ്ദാഹവും ചുമയും തലവേദനയും ഉണ്ടാകും.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനെ
മാധവനിദാനവ്യാഖ്യാനേ പാനാത്യയാദിനിദാനം
സമാപ്തം.

## ദാഹനിദാനം

൧. തൃചംപ്രാപ്യസ്സപാനോഷ്മാ
പിത്തരക്താഭിമൂർച്ഛിതഃ
ദാഹംപ്രകുരുതേഘോരം
പിത്തവത്തത്രഭേഷജം.

മദ്യപാനം ഹേതുവായിട്ടു കോപിച്ചിരിക്കുന്ന പിത്തത്തിന്റെ ഊഷ്മാവു പിത്തരക്തങ്ങളുടെ സഹായത്തിന്മേൽ വൎദ്ധിച്ചു തൊലിയിൽ ചെന്നു ഭയങ്കരമായിരിക്കുന്ന ദാഹത്തെ ഉണ്ടാക്കുന്നു. അതിന്നു പിത്തത്തെപ്പോലെ ചികിത്സിച്ചുകൊള്ളണം.

### രക്തദാഹലക്ഷണം.

൨. കൃൽസ്നദേഹാനുഗംരക്ത മുദ്രിക്തംദഹതിധ്രുവം
സഉഷ്യതെതൃഷ്യതെവാ താമ്രാഭസ്താമ്രലോചനഃ.

൩. ലോഹഗന്ധാംഗവദനോ വഹ്നിനേവാവകീൎയ്യതെ

എല്ലാശരീരത്തിങ്കലും വ്യാപിച്ചിരിക്കുന്ന രക്തം വൎദ്ധിച്ചു ഉണ്ടാകുന്ന ദാഹത്തിന്നു രക്തദാഹമെന്നു പേർ രക്തദാഹമുള്ളവന്നു ചൂടും തണ്ണീർദ്ദാഹവുമുണ്ടാകും. ദേഹവും കണ്ണും

പൂവന്നിരിക്കും. ശരീരവും മുഖവും ഇരുമ്പിന്റെ ഗന്ധംപോലെ ഇരിക്കുന്നഗന്ധത്തോടുകൂടിയിരിക്കും. അഗ്നിയാൽ ദഹിക്കപ്പെടുന്നുവോ എന്നു തോന്നും-

പിത്തദാഹലക്ഷണം.

പിത്തജ്വരസമഃപിത്താൽസചാപ്യസ്യവിധിസ്മൃതഃ

പിത്തം ഹേതുവായിട്ടുണ്ടാകുന്ന ദാഹത്തിന്നു പിത്തജ്വരത്തിന്റെ ലക്ഷണങ്ങൾ കാണാം. എന്നാൽ പിത്തജ്വരത്തിനുള്ളതുപോലെ അരതി, ആമാശയദോഷം മുതലായവ കാണുകയില്ല. ഇതിന്നു പിത്തജ്വരത്തിന്റെ ചികിത്സ ചെയ്തുകൊള്ളണം.

തൃഷ്ണാനിരോധദാഹലക്ഷണം.

൪. തൃഷ്ണാനിരോധാദബ്ധാതൗക്ഷീണെതേജസ്സമുദ്ധതം
സബാഹ്യാഭ്യന്തരംദേഹം പ്രദഹൻമന്ദചേതസഃ.

൫. സംശുഷ്കഗളതാല്വോഷ്ഠോജിഹ്വാംനിഷ്ക്രഷ്യവേപതെ

തണ്ണീർദ്ദാഹത്തെ തടുക്കുക ഹേതുവായിട്ടു ജലധാതുവിന്നു ക്ഷീണം ഭവിക്കുമ്പോൾ പിത്തത്തിന്റെ ഉഷ്ണാവു വർദ്ധിക്കും. അപ്പോൾ അവന്റെ പുറത്തും ഉള്ളിലും ദാഹമുണ്ടാകും ചൈതന്യം നശിക്കും. തൊണ്ടയും അണ്ണാക്കും ചുണ്ടും ഉണങ്ങും. നാക്കു പുറത്തേക്കു നീട്ടി വിറയ്ക്കുകയും ചെയ്യും.

അസൃജഃചൂർണ്ണകോഷ്ഠസ്യദാഹോന്യസ്സ്യാൽസുദുസ്തരഃ

ശസ്ത്രം കൊണ്ടുണ്ടാകുന്ന മുറിവിൽ നിന്നു പുറപ്പെടുന്ന രക്തം കോഷ്ഠത്തിൽചെന്നു വീണു അതിനെ നിറയ്ക്കുമ്പോൾ ഏററവും ദുസ്സാധമായ ഒരു ദാഹമുണ്ടാകും ഇൗ ദാഹം ഒന്നു വേറേതന്നെ ആകുന്നു. ഇവിടെ കോഷ്ഠമെന്നു പറഞ്ഞതു ഹൃദയത്തെയാണെന്നു സുശ്രുതവചനം കൊണ്ടു ഗ്രഹിക്കാം. സുശ്രുതവചനം "സ്ഥാനാന്യാമാഗ്നിപക്വാനാം മൂത്രസ്യരുധിരസ്യച ഹൃദുണ്ഡുകഃഫുഫ്ഫുസശ്ച കോഷ്ഠ ഇത്യഭിധീയതെ"

ധാതുക്ഷയദാഹലക്ഷണം.

ധാതുക്ഷയോക്തോയോദാഹസ്തേനമൂർച്ഛാതൃഡർദ്ദിതാഃ

൬. ക്ഷാമസ്വരഃക്രിയാഹീനസ്സസീദേൽഭൃശപീഡിതഃ

രസാദിധാതുക്കളുടെ ക്ഷയം ഹേതുവായിട്ടുണ്ടാകുന്ന ദാഹത്തിന്നു ഇന്ദ്രിയസാദവും തണ്ണീർദാഹവും ഒച്ചയടപ്പും ഉണ്ടാകും. യാതൊരു കർമ്മവും ചെയ്കയില്ല തളർച്ചയുംദാഹം കൊണ്ടു ഏററവും പീഡയും ഉണ്ടാകും. ഇതിന്നു ചികിത്സചെയ്തില്ലെങ്കിൽ മരിക്കും.

മർമ്മാഭിഘാതദാഹലക്ഷണം.

മർമ്മാഭിഘാതജോപ്യസ്തി സോസാദ്ധ്യസ്സപ്തമോമതഃ

൭. സർവ്വഏവചവർജ്ജ്യാസ്യു ശ്ശീതഗാത്രസ്യദേഹിനഃ

ശിരസ്സു, ഹൃദയം വസ്തി മുതലായ മർമ്മങ്ങളിൽ അഭിഘാതമുണ്ടായാൽ അതു ഹേതുവായിട്ടും ദാഹമുണ്ടാകും. ആ ദാഹം അസാദ്ധ്യവും ഏഴാമത്തതുമാകുന്നു. എല്ലാദാഹങ്ങളിലും ദാഹമുള്ളവന്റെ ദേഹം തണുക്കുകയും ദാഹത്തിന്നു ശമനം ഉണ്ടാകാതിരിക്കയും ചെയ്താൽ അവനെ ഉപേക്ഷിക്കേണ്ടതാകുന്നു.

ഇതി കേശവദൈവജ്ഞകൃതൗ സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യായാം ദാഹനിദാനം
സമാപ്തം

---

## ഉന്മാദഭൂതോന്മാദനിദാനം.

---

൮. മദയന്ത്യുൽഗതാദോഷാ യസ്മാദുന്മാർഗ്ഗമാഗതാ
മാനസോയമതോവ്യാധി രുന്മാദഇതികീർത്തിതഃ

## (൮൩) ഉന്മാദഭൂതോന്മാദനിദാനം

൧. ഏകൈകശസ്സർവ്വശശ്ച ദോഷൈരത്യർത്ഥമൂർഛിതൈഃ
മാനസേന ച ദുഃഖേന സ ച പഞ്ചവിധോ മതഃ

൨. വിഷാദ്ഭവതി ഷഷ്ഠശ്ച യഥാസ്വം തത്ര ഭേഷജം
സ ചാപ്രവൃത്തിസ്തരുണോ മദസംജ്ഞാംബിഭർത്തി ച.

വാതാദിദോഷങ്ങൾ വർദ്ധിച്ചു വഴിതെറ്റി നടന്നു മനസ്സിനെ വഹിച്ചിരിക്കുന്ന നാഡികളിൽ ചെന്നു മനോവിഭ്രമത്തെ ഉണ്ടാക്കുന്നു. മനസ്സംബന്ധിയായ ഈ വ്യാധിക്കു ഉന്മാദമെന്നു പേർ പറയപ്പെടുന്നു. ഉന്മാദം ചിത്തവിഭ്രമമാകുന്നു എന്നു "ഉന്മാദശ്ചിത്തവിഭ്രമഃ" എന്നുള്ള അമരസിംഹവചനം കൊണ്ടും ഗ്രഹിക്കാം. "മനോബുദ്ധി സത്വസംജ്ഞാസ്മൃതി ഭക്തിശീലചേഷ്ടാവിഭ്രമത്തു ഉന്മാദ" എന്നു ചരകത്തിൽ കാണുന്നതിനാൽ മനസ്സ്, ബുദ്ധി, സത്വം മുതലായവയ്ക്കൊക്കെയും ഭ്രമത്തെ ഉണ്ടാക്കുന്നു എന്നു സിദ്ധിക്കുന്നു. ഇപ്രകാരമിരിക്കുന്ന ഉന്മാദം വാതാദിദോഷങ്ങൾ വെവ്വേറെ കോപിക്കകൊണ്ടു അവ മൂന്നും കൂടി കോപിക്കകൊണ്ടും മനോദുഃഖംകൊണ്ടും അഞ്ചുവിധമുണ്ടാകുന്നു. ആറാമത്തു വിഷംകൊണ്ടുണ്ടാകുന്നതാകുന്നു. ഇവിടെ ദോഷകോപത്തെ അറിഞ്ഞുംവണ്ണം ഔഷധം പ്രയോഗിക്കേണ്ടതു. ഇതു അധികം വർദ്ധിക്കുന്നതിനുമുമ്പു മദസംജ്ഞയെ വഹിക്കുന്നു.

### സാമാന്യഹേതുവും സംപ്രാപ്തിയും.

൩. വിരുദ്ധദുഷ്ടാശുചിഭോജനാനാ
പ്രധർഷണംദേവഗുരുദ്വിജാനാം
ഉന്മാദഹേതുർഭയഹർഷപൂർവ്വോ
മനോഭിഘാതോ വിഷമാശ്ച ചേഷ്ടാഃ

൪. തൈരല്പസത്വസ്യ മലാഃ പ്രദുഷ്ടാ
ബുദ്ധേർന്നിവാസം ഹൃദയം പ്രദൂഷ്യ
സ്രോതാംസ്യധിഷ്ഠായ മനോവഹാനി
പ്രമോഹയന്ത്യാശു നരസ്യ ചേതഃ

വിരുദ്ധങ്ങളായും കൂട്ടുവിഷത്തോടു കൂടിയവയായും മലിനങ്ങളായും ഇരിക്കുന്ന അന്നപാനങ്ങളെ ഉപയോഗിക്കഹേതുവായിട്ടും പൂജ്യന്മാരായിരിക്കുന്ന ദേവഗുരുദ്വിജന്മാരെ പരിഭവിപ്പിക്ക ഹേതുവായിട്ടും ഭയംകൊണ്ടും സന്തോഷംകൊണ്ടും ഉണ്ടാകുന്ന ബുദ്ധിഭ്രമം ഹേതുവായിട്ടും ശരീരംകൊണ്ടും വാക്കുകൊണ്ടും വിഷമമായി പ്രവൃത്തിക്കുക ഹേതുവായിട്ടും അല്പമായ സത്വഗുണത്തോടുകൂടിയവൻെറ വാതാദിദോഷങ്ങളും ദുഷിച്ചു ബുദ്ധിയുടെ ഇരിപ്പിടമായ ഹൃദയത്തിൽ ചെന്നു അതിനെയും ദുഷിപ്പിച്ചു മനസ്സിനു ആധാരഭൂതങ്ങളായിരിക്കുന്ന സ്രോതസ്സുകളിൽ വ്യാപിച്ചു പൊടുന്നനവെ മനസ്സിനെ മോഹിപ്പിക്കുന്നു. ഉന്മാദത്തെ ഉണ്ടാക്കുന്നു എന്നു സാരം.

### സാമാന്യലക്ഷണം.

൫. ധീവിഭ്രമസ്സത്വപരിപ്ലവശ്ച
പര്യാകുലാദൃഷ്ടിരധീരതാ ച
അബദ്ധവാക്ത്വംഹൃദയസ്യശൂന്യം
സാമാന്യമുന്മാദഗദസ്യലിംഗം.

ബുദ്ധിഭ്രമം, മനസ്സിനു ഇളക്കം,, കണ്ണിനു അധികമായ പരവശത, ധൈര്യമില്ലായ്ക, അസംബന്ധവചനം, ചിന്താനാശം, ഇവയൊക്കെയും ഉന്മാദത്തിൻെറ സാമാന്യലക്ഷണങ്ങളാകുന്നു.

### വാതോന്മാദലക്ഷണം.

൬. രൂക്ഷാല്പശീതാന്നവിരേകധാതു
ക്ഷയോപവാസൈരനിലോതിവൃദ്ധഃ

ചിന്താദിദുഷ്ടംഹൃദയംപ്രദൂഷ്യ
ബുദ്ധിംസ്മൃതിഞ്ചാപ്യപഹന്തിശീഘ്രം.

൮. അസ്ഥാനഹാസ്യസ്മിതനൃത്തഗീത
വാഗംഗവിക്ഷേപണരോദനാനി
പാരുഷ്യകാർശ്യാരുണവർണ്ണതാശ്ച
ജീർണ്ണേബലഞ്ചാനിലജസ്യരൂപം.

രൂക്ഷമായും അല്പമായും ശീതമായുമിരിക്കുന്ന അന്നം ഹേതുവായിട്ടും ഛർദ്ദിഹേതുവായിട്ടും ഉപവാസം ഹേതുവായിട്ടും ഏററവും വർദ്ധിച്ചിരിക്കുന്ന വായു, ചിന്തമുതലായവയെക്കൊണ്ടു ദുഷ്ടമായിരിക്കുന്ന ഹൃദയത്തെ ദുഷിപ്പിച്ചിട്ടു ബുദ്ധിയേയും സ്മൃതിയേയും ജ്ഞാനത്തെയും പൊട്ടന്നനവെ നശിപ്പിക്കുന്നു- വാതംകൊണ്ടുണ്ടാകുന്ന ഉന്മാദത്തിന്നു അസംബന്ധമായിട്ടു ഉറക്കെ ചിരിക്കുക, മന്ദസ്മിതംചെയ്ക, ആടുക, പാടുക, വാകൊണ്ടു താളംപിടിക്കുക, അവയവങ്ങൾകൊണ്ടു അങ്ങുമിങ്ങും ഓരോന്നു പ്രവൃത്തിക്കുക കരക ദേഹം പരുപരുത്തിട്ടും ചടച്ചിട്ടും ചുവന്നിട്ടും ഇരിക്കുക ഭക്ഷിക്കപ്പെട്ട പദാർത്ഥം ദഹിച്ചതിന്റെ ശേഷം (വിശക്കുമ്പോൾ) രോഗത്തിന്നു ബലം വർദ്ധിക്കുക ഇവയുണ്ടാകും.

പിത്തോന്മാദനിദാനം.

൯. അജീർണ്ണകട്വമ്ലവിദാഹ്യശീതൈ
ർഭോജ്യൈശ്ചിതംപിത്തമുദീർണ്ണവേഗം
ഉന്മാദമത്യുഗ്രമനാത്മകസ്യ
ഹൃദിസ്ഥിതംപൂർവ്വവദാശുകുര്യ്യാൽ.

൧൦. അമർഷസംരംഭവിനഗ്നഭാവാഃ
സന്തർജ്ജനാതിദ്രവണൌഷ്ണ്യരോഷാഃ.
പ്രച്ഛായശീതാന്നജലാഭിലാഷാഃ
പീതാചഭാപിത്തകൃതസ്യലിംഗം.

ദഹിക്കാത്തതായ പദാർത്ഥത്തെയോ എരിവുള്ള പദാർത്ഥത്തെയോ പുളിയുള്ള പദാർത്ഥത്തെയോ ചുട്ടുപുകച്ചുണ്ടാകുന്നതിനെയോ ഉഷ്ണദ്രവ്യങ്ങളെയോ ഭക്ഷിക്കഹേതുവായിട്ടു വർദ്ധിച്ചിരിക്കുന്ന പിത്തം വളരെ വേഗത്തോടുകൂടി ഹൃദയത്തിൽ നിന്നിട്ടു മുമ്പു പറഞ്ഞപോലെ ധൈര്യമില്ലാത്തവന്നു തീവ്രവേദനയോടുകൂടിയ ഉന്മാദത്തെ ഉണ്ടാക്കുന്നു. പിത്തംകൊണ്ടുണ്ടാകുന്ന ഉന്മാദത്തിന്റെ ലക്ഷണം ക്ഷമയില്ലാതിരിക്കുക, ആടുക നഗ്നരൂപമായിരിക്കുക അന്യന്മാരെ ഭയപ്പെടുത്തുക, ഓടുക ശരീരം ചൂടോടുകൂടിയിരിക്കുക കോപിക്കുക നിഴലിലും തണുത്ത ചോററിലും പച്ചവെള്ളത്തിലും ഇച്ഛയുണ്ടാക ദേഹം മഞ്ഞളിച്ചിരിക്കുക ഇവയാകുന്നു.

കഫോന്മാദലക്ഷണം.

൧൧. സംപൂരണൈർമ്മന്ദവിചേഷ്ടിതസ്യ
സോഷ്മാകഫോമർമ്മണിസംപ്രദുഷ്ടാഃ
ബുദ്ധിംസ്മൃതിംചാപ്യുപഹന്തിചിത്തം
പ്രമോഹയൻസഞ്ജനയേദ്വികാരം.

൧൨. വാക്ചേഷ്ടിതംമന്ദമരോചകശ്ച
നാരീവിവിക്തപ്രിയതാചനിദ്രാ
ഛർദ്ദിശ്ചലാലാചബലഞ്ചഭുക്തെ
നഖാദിശൌക്ല്യഞ്ചകഫാത്മകേസ്യാൽ

ദേഹപുഷ്ടികരങ്ങളായ പദാർത്ഥങ്ങളെ ഭക്ഷിച്ചിട്ടു യാതൊരു വേലയും ചെയ്യാതിരിക്കുന്നവന്നു വർദ്ധിച്ചിരിക്കുന്നതായ കഫം ദുഷിച്ച പിത്തത്തോടുകൂടി ഹൃദയത്തിൽ നിന്നിട്ടു ബുദ്ധിയേയും സ്മൃതിയേയും നശിപ്പിച്ചിട്ടു മനസ്സിനെ മോഹിപ്പിച്ചു ഉന്മാദത്തെ ഉണ്ടാക്കുന്നു

## (൨൦) ഉന്മാദഭൂതോന്മാദനിദാനം

കഫം കൊണ്ടുണ്ടാകുന്ന ഉന്മാദത്തിന്ന അല്പമായി സംസാരിക്കുക, അരുചി സ്ത്രീകളെ കാമിക്കുക, വിജനസ്ഥലത്തു ഇരിക്കാൻ ശ്രദ്ധിക്കുക ഉറക്കം, ഛർദ്ദി, വായിൽക്കൂടി കിഴല ഒലിക്കുക, ഭക്ഷണം കഴിഞ്ഞുകൂടുമ്പോൾ ഉന്മാദത്തിന്ന ഏററവും ബലമുണ്ടാക നഖവും തൊലിയും മലമൂത്രങ്ങളും വെളുത്തിരിക്കുക ഇവയുണ്ടാകും.

### സന്നിപാതോന്മാദലക്ഷണം.

൧൩. യസ്സന്നിപാതപ്രഭവോതിഘോരഃ
സർവൈസ്സമസ്തൈസ്സ ച ഹേതുഭിസ്സ്യാൽ
സവ്വാണിരൂപാണിബിഭത്തിതാദൃക്
വിരുദ്ധഭൈഷജ്യവിധിവ്വിവർജ്ജ്യഃ

സന്നിപാതജമായ ഉന്മാദം ഏററവും ഭയംകരമായിട്ടുള്ളതാകുന്നു. അതു മേൽപറഞ്ഞ എല്ലാകാരണങ്ങളോടും എല്ലാലക്ഷണങ്ങളോടും കൂടിയിരിക്കും. വിരുദ്ധമായ ചികിത്സയോടുകൂടിയ അതിനെ വൈദ്യൻ ഉപേക്ഷിക്കണം.

### ശോകോന്മാദലക്ഷണം.

൧൪. ചൗരൈർന്നരേന്ദ്രപുരുഷൈരരിഭിസ്തഥാന്യൈ
ർവ്വിത്രാസിതസ്യധനബാന്ധവസംക്ഷയാദ്വാ
ഗാഢംക്ഷതേമനസിചപ്രിയയാരിരംസോ
ർജ്ജായതേചോൽകടതമോമനസോവികാരഃ

൧൫. ചിത്രംബ്രവീതിചമനോനുഗതംവിസംജ്ഞോ
ഗായത്യഥോഹസതിരോദിതിചാപിമൂഢഃ

കള്ളന്മാരാലോ രാജാക്കന്മാരാലോ ശത്രുക്കളാലോ അന്യന്മാരാലോ ഭയപ്പെടുത്തുകകൊണ്ടോ ധനത്തിന്റെയും ബന്ധുക്കളുടേയും നാശംകൊണ്ടോ കാമുകനായിരിക്കുന്നവന്നു ഭാര്യയെ ലഭിക്കായ്കകൊണ്ടോ മനസ്സിൽ ക്ഷതം സംഭവിക്കുമ്പോൾ ആ മനസ്സിന്ന വലുതായിരിക്കുന്ന വികാരം ഉണ്ടാകുന്നു അപ്പോൾ അവൻ ബഹുവിധമായ ഗോപ്യവാർത്തയെ പറഞ്ഞുതുടങ്ങുന്നു. വിപരീതമായ ജ്ഞാനത്തോടും മൌഢ്യത്തോടുംകൂടി പാടുകയും ചിരിക്കയും കരകയും ചെയ്യുന്നു.

### വിഷോന്മാദലക്ഷണം

രക്തേക്ഷണോഹതബലേന്ദ്രിയഭാസ്സുദീനഃ
ശ്യാവാനനോവിഷകൃതേഥഭവേദ്വിസംജ്ഞഃ.

വിഷംകൊണ്ടുള്ള ഉന്മാദത്തിന്റെ ലക്ഷണം കണ്ണു ചുവന്നിരിക്കുക: ബലവും ഇന്ദ്രിയവും ദീപ്തിയും നശിക്കുക, ഏററവും ദീനനായിട്ടും കരുവാളിച്ച മുഖത്തോടും വിപരീതമായ ജ്ഞാനത്തോടും കൂടിയവനായിട്ടും ഭവിക്കുക ഇവയാകുന്നു.

### അസാദ്ധ്യലക്ഷണം.

൧൬. അവാങ്മുഖീവാപ്യുദങ്മുഖീവ ക്ഷീണമാംസബലോനരഃ
ജാഗരൂകോഹ്യസന്ദേഹ മുന്മാദേനവിനശ്യതി

അധോമുഖനായിട്ടോ ഊർദ്ധ്വമുഖനായിട്ടോ ഭവിക്കുക മാംസത്തിന്നും ബലത്തിന്നും ക്ഷീണമുണ്ടാക, നിദ്രയില്ലാതിരിക്കുക, ഈ ലക്ഷണങ്ങളോടുകൂടിയ ഉന്മാദരോഗി മരിക്കും നിശ്ചയം.

### ഭൂതോന്മാദസാമാന്യലക്ഷണം.

൧൭. അമർത്ത്യവാഗ്വിക്രമവീര്യചേഷ്ടോ
ജ്ഞാനാദിവിജ്ഞാനബലാദിഭിര്യഃ
ഉന്മാദകാലോനിയതശ്ചയസ്യ
ഭൂതോർത്ഥമുന്മാദമുദാഹരേത്തം.

യാവനൊരുത്തന്റെ വാക്കും പരാക്രമവും ശക്തിയും കർമ്മവും ശാസ്ത്രജ്ഞാനവും ശാസ്ത്രാർത്ഥനിശ്ചയവും സ്മൃതി മുതലായവയുടെ ഗ്രഹണവും മനുഷ്യധർമ്മമല്ലാതെ കാണപ്പെടുന്നുവൊ അവന്നു ഭൂതജമായ ഉന്മാദമുണ്ടെന്നു പറയണം. ഉന്മാദം തുടങ്ങുന്നതു ഇന്നകാലത്താണെന്നു നിശ്ചയമില്ലാതെയുമിരിക്കും.

### ദേവഗ്രഹപീഡിതലക്ഷണം.

൧൮. സന്തുഷ്ടശ്ശുചിരതിദിവ്യമാല്യഗന്ധോ
നിസ്തന്ദ്രീരവിതഥസംസ്കൃതപ്രഭാഷീ
തേജസ്വീസ്ഥിരനയനോവരപ്രദാതാ
ബ്രഹ്മണ്യോഭവതിനരസ്സദേവജുഷ്ടഃ

ദേവഗ്രഹണം ബാധിക്കുമ്പോൾ സന്തോഷവും ശുദ്ധിയും ഏററവും ദിവ്യമായിരിക്കുന്ന മാല്യത്തിന്റെ ഗന്ധംപോലെ ഇരിക്കുന്ന ഗന്ധവും ഉറക്കമില്ലായ്കയും സത്യം പറകയും സംസ്കൃതം സംസാരിക്കയും തേജസ്സും കണ്ണുകൾ മിഴിയ്ക്കായ്കയും വരത്തെ കൊടുക്കയും ബ്രാഹ്മണരിൽ ഭക്തിയും ഉണ്ടാകും.

### അസുരഗ്രഹപീഡിതലക്ഷണം.

൧൯. സംസ്വേദീദ്വിജഗുരുദേവദോഷവക്താ
ജിഹ്മാക്ഷോവിഗതഭയോവിമാർഗ്ഗദൃഷ്ടിഃ
സന്തുഷ്ടോനഭവതിചാന്നപാനജാതൈഃ
ദുഷ്ടാത്മാഭവതിസദേവശത്രുജുഷ്ടഃ.

അസുരഗ്രഹത്താൽ പീഡിക്കപ്പെട്ടവന്റെ ലക്ഷണം വിയർപ്പോടു കൂടിയിരിക്കുക, ബ്രാഹ്മണരുടേയും ഗുരുക്കന്മാരുടേയും ദേവന്മാരുടേയും ദോഷങ്ങളെ പറക കണ്ണുകൾ വളഞ്ഞിരിക്കുക, ഭയമില്ലായ്ക കണ്ണുകൾ മാർഗ്ഗത്തിൽ നിന്നും തെററുക, അന്നപാനങ്ങൾ എത്ര ഉപയോഗിച്ചാലും തൃപ്തിയില്ലാതിരിക്കുക ദുർബുദ്ധിയായിരിക്കുക ഇവയാകുന്നു.

### ഗന്ധർവ്വഗ്രഹപീഡിതലക്ഷണം.

൨൦. ഹൃഷ്ടാത്മാപുലിനവനാന്തരോപസേവീ
സ്വാചാരപ്രിയപരിശീതഗന്ധമാല്യഃ
നൃത്യൻവൈപ്രഹസതിചാരുചാല്പശബ്ദം
ഗന്ധർവ്വഗ്രഹപരിപീഡിതോമനുഷ്യഃ

ഗന്ധർവ്വഗ്രഹത്താൽ പീഡിക്കപ്പെട്ടവന്റെ ലക്ഷണം മനസ്സന്തോഷത്തോടു കൂടിയിരിക്കുക, മണൽത്തിട്ടുകളിലും വനമദ്ധ്യത്തികലും സഞ്ചരിക്കുക ശുഭാചാരത്തോടുകൂടിയിരിക്കുക, പാട്ടിലും ഗന്ധമാല്യങ്ങളിലും പ്രിയമുണ്ടാക, നൃത്തംചെയ്ക ചിരിക്കുക മനോഹരമായും അല്പമായും സംസാരിക്കുക ഇവയാകുന്നു.

### യക്ഷഗ്രഹപീഡിതലക്ഷണം.

൨൧. താമ്രാക്ഷഃപ്രിയതനുരക്തവസ്ത്രധാരി
ഗംഭീരോദ്രുതഗതിരല്പവാക്സഹിഷ്ണുഃ
തേജസ്വീവദതിചകിംദദാമികസ്മൈ
യോയക്ഷഗ്രഹപരിപീഡിതോമനുഷ്യഃ

യക്ഷഗ്രഹം ഗ്രഹിച്ചാൽ കണ്ണുകൾ രക്തവർണ്ണങ്ങളായിരിക്കും ശോഭനമായും സൂക്ഷ്മമായും ഇരിക്കുന്ന രക്തവസ്ത്രത്തെ ധരിക്കശീലമായിരിക്കും. ഗാംഭീര്യത്തോടുകൂടിയുമിരിക്കും. വേഗത്തിൽ നടക്കും, അല്പമായി സംസാരിക്കും ക്ഷമയും തേജസ്സുമുണ്ടാകും. ഞാൻ ആർക്കായിക്കൊണ്ടു എന്തിനെ കൊടുക്കുന്നു എന്നു പറഞ്ഞുകൊണ്ടിരിക്കും.

## (൨൫) ഉന്മാദഭൂതോന്മാദനിദാനം

### പിതൃഗ്രഹപീഡിതലക്ഷണം.

൧൫. പ്രേതാനാം സ ദിശതി സംസ്തരേഷു പിണ്ഡാൻ
ശാന്താത്മാ ജലമപി ചാപസവ്യവസ്ത്രഃ
മാംസേപ്സുസ്തിലഗുഡപായസാഭികാമ
സ്തൽഭക്തോ ഭവതി പിതൃഗ്രഹാഭിജുഷ്ടഃ

പിതൃഗ്രഹത്താൽ ബാധിക്കപ്പെട്ടവൻ ദർഭകൊണ്ടുണ്ടാക്കപ്പെട്ട മേൽവിരിപ്പിന്മേൽ ശാന്തമായിരിക്കുന്ന മനസ്സോടും വലത്തുഭാഗത്തിട്ട ഉത്തരീയത്തോടുംകൂടി പ്രേതങ്ങൾക്കു പിണ്ഡത്തെയും ഉദകത്തെയും കൊടുക്കും. മാംസം എള്ളു ശർക്കര പായസം ഇവയിൽ ആഗ്രഹമുള്ളവനായും പിതൃഭക്തനായുമിരിക്കും.

### ഭുജംഗമഗ്രഹപീഡിതലക്ഷണം.

൧൬. യസ്ത്വൂർവ്യാം പ്രസരതി സർപ്പവൽ കദാചിൽ
സൃക്കിണ്യൗ വിലിഹതി ജിഹ്വയാ തഥൈവ
ക്രോധാലുർഗ്ഗുഡമധുദുഗ്ദ്ധപായസേപ്സു
ർജ്ഞാതവ്യോ ഭവതി ഭുജംഗമേന ജുഷ്ടഃ

യാതൊരുത്തൻ ചിലപ്പോൾ സർപ്പത്തെപ്പോലെ ഭൂമിയിൽ സഞ്ചരിക്കയും നാക്കുകൊണ്ടു കടവായയെ നക്കുകയും കോപിക്കുകയും ശർക്കര തേൻ, പാൽ പായസം ഇവയെ ഇച്ഛിക്കയും ചെയ്യുന്നുവോ അവൻ ഭുജംഗമഗ്രഹത്താൽ പീഡിക്കപ്പെട്ടവനാണെന്നു അറിഞ്ഞുകൊള്ളണം.

### രാക്ഷസഗ്രഹപീഡിതലക്ഷണം.

൧൭. മാംസാസൃഗ്വിവിധസുരാവികാരലിപ്സു-
ർന്നിർല്ലജ്ജോ ഭൃശമതിനിഷ്ഠുരോതിശൂരഃ
ക്രോധാലുർവ്വിപുലബലോ നിശാവിഹാരീ
ശൗചദ്വിഡ്ഭവതി സ രാക്ഷസൈർഗ്ഗൃഹീതഃ

രാക്ഷസഗ്രഹത്താൽ പീഡിക്കപ്പെട്ടവൻ മാംസത്തിങ്കലും രക്തത്തിങ്കലും പലവിധങ്ങളായ മദ്യങ്ങളിലും ഇച്ഛയുള്ളവനായും ലജ്ജയില്ലാത്തവനായും ഏററവും ക്രൗര്യമുള്ളവനായും ഏററവും ശൗര്യമുള്ളവനായും കോപിയായും വളരെ ബലമുള്ളവനായും രാത്രിയിൽ സഞ്ചരിക്ക ശീലമുള്ളവനായും ശുദ്ധിയില്ലാത്തവനായും ഭവിക്കും. രാക്ഷസശബ്ദംകൊണ്ടു ബ്രഹ്മരാക്ഷസാദികളെയും ഗ്രഹിക്കണം. ബ്രഹ്മരാക്ഷ ലക്ഷണത്തെപ്പററിയുള്ള വിശേഷവചനത്തെ ഇവിടെ ചേർക്കുന്നു "ദേവവിപ്രഗുരുദ്വേഷീ വേദവേദാംഗവിൽ ശുചിഃ ആത്മപീഡാകരോ ഹാസീ ബ്രഹ്മരക്ഷസസേവിതഃ" ദേവന്മാരെയും ബ്രാഹ്മണരെയും ഗുരുക്കന്മാരെയും ദ്വേഷിക്കുക, വേദശാസ്ത്രങ്ങളെ അറിക ശുദ്ധനായിരിക്കുക ആത്മപീഡയെ ചെയ്ക ചിരിക്കുക ഇതാകുന്നു ബ്രഹ്മരാക്ഷസനാൽ പീഡിക്കപ്പെട്ടവന്റെ ലക്ഷണം.

### പിശാചഗ്രഹപീഡിതലക്ഷണം.

൧൮. ഉദ്ധ്വസ്തഃ കൃശപരുഷോ ചിരപ്രലാപീ
ദുർഗ്ഗന്ധോ ഭൃശമശുചിസ്തഥാതിലോലഃ
ബഹ്വാശീ വിജനവനാന്തരോപസേവീ
വ്യാചേഷ്ടൻ ഭ്രമതി രുദൻ പിശാചജുഷ്ടഃ

പിശാചഗ്രഹത്താൽ പീഡിക്കപ്പെട്ടാൽ കയ്യുയർത്തിപ്പിടിക്കും "ഉദ്ധ്വസ്ത" എന്ന പാഠാന്തരമുണ്ട്". ഇതിനു വസ്ത്രമില്ലാത്തവനെന്നർത്ഥം ഗ്രഹിക്കണം. വിദേഹൻ "ദിഗംബരഃ" എന്നു പ്രയോഗിച്ചിരിക്കുന്നതിനാൽ ഉദ്ധ്വസ്തമെന്ന പാഠാന്തരം ന്യായമാണെന്നു വിചാരിക്കുന്നു. ദേഹം കൃശമായിട്ടും പരുപരുത്തിട്ടും ഇരിക്കുക അല്പനേരം കരക ദുർഗ്ഗന്ധമുണ്ടാക, ശുദ്ധി തീരെയില്ലാതിരിക്കുക അന്നപാനങ്ങളിൽ വളരെ ആഗ്രഹമുണ്ടാക വളരെ ഭക്ഷിക്കുക വിജനസ്ഥലത്തും വനത്തിലും പോയിരിക്കുക വിരുദ്ധമായിട്ടു സംസാരിക്കുക ചുററിനടക്കുക കരക ഈ ലക്ഷണങ്ങളുണ്ടാം.

## ഉന്മാദഭൂതോന്മാദനിദാനം (ഷൻ)

മേൽപ്പറയപ്പെട്ട ഗ്രഹങ്ങൾ ഗ്രഹിക്കുന്നതു ഹിംസിപ്പാനായിക്കൊണ്ടും ക്രീഡിപ്പാനായിക്കൊണ്ടും പൂജിപ്പാനായിക്കൊണ്ടും ആകുന്നു അവയിൽ ഹിംസിപ്പാനായിക്കൊണ്ടു ഗ്രഹിക്കുന്നതു അസാദ്ധ്യമാകയാൽ അതിന്റെ ലക്ഷണത്തെ പറയുന്നു.

൨൩. സ്ഥൂലാക്ഷോദ്രുതമടനസ്സഫേനലേഹീ
നിദ്രാലുഃപതതിചകമ്പതേചയോഽതി।
യശ്ചാദ്രിദ്വിരദനഗാദിവിച്യുതഃസ്യാൽ
സോസാദ്ധ്യോഭവതിതഥാത്രയോദശാബ്ദേ.

കണ്ണുകൾ തുറന്നിരിക്ക വേഗം നടക്കുക വായിൽക്കൂടി പതവരികയും അതിനെ നക്കുകയും ചെയ്ക, എല്ലായ്പ്പോഴും ഉറങ്ങുക വീഴുക വിറയ്ക്കുക ഈ ലക്ഷണങ്ങളോടുകൂടിയ ഭൂതോന്മാദം അസാദ്ധ്യമാകുന്നു. പർവ്വതം ആന വൃക്ഷം മുതലായവയിൽനിന്നു വീഴ്ചയുണ്ടായവനു ഭൂതോന്മാദം സംഭവിക്കുന്നതായാൽ ആയതും അസാദ്ധ്യംതന്നെ പതിമൂന്നാം വത്സരത്തിൽ ഉണ്ടാകുന്ന ഭൂതോന്മാദവും അസാദ്ധ്യം.

### ദേവാദിഗ്രഹണകാലം.

൨൪. ദേവഗ്രഹാഃപൌർണ്ണമാസ്യാമസുരാഃസന്ധ്യയോരപി
ഗന്ധർവ്വാഃപ്രായശോഽഷ്ടമ്യാം യക്ഷാശ്ചപ്രതിപദ്യഥ
൨൫. പിത്ര്യാഃകൃഷ്ണക്ഷയേഹിംസ്യുഃ പഞ്ചമ്യാമപിചോരഗാഃ
രക്ഷാംസിരാത്രൌപൈശാചാശ്ചതുർദ്ദശ്യാംവിശന്തിഹി

മേല്പറഞ്ഞ ഗ്രഹങ്ങൾ ബാധിക്കുന്ന കാലത്തെ പറയുന്നു. ദേവഗ്രഹങ്ങൾ വെളുത്തവാവിലും അസുരഗ്രഹങ്ങൾ രണ്ടു സന്ധ്യകളിലും ഗന്ധർവ്വഗ്രഹങ്ങൾ മിക്കവാറും അഷ്ടമിയിലും യക്ഷഗ്രഹങ്ങൾ പ്രതിപദത്തിങ്കലും പിതൃഗ്രഹങ്ങൾ അമാവാസിയിലും ഉരഗഗ്രഹങ്ങൾ പഞ്ചമിയിലും രക്ഷോഗ്രഹങ്ങൾ രാത്രിയിലും പിശാചഗ്രഹങ്ങൾ ചതുർദ്ദശിയിലും ബാധിക്കുന്നു. ഇതിൽ അമാവാസിയിൽ ബാധിക്കുന്ന പിതൃഗ്രഹങ്ങൾ കൊല്ലുമെന്നും ശേഷം ഗ്രഹങ്ങൾ ബാധിക്കുമെന്നും ആകുന്നു ഈ ശ്ലോകത്തിൽനിന്നു ധരിക്കേണ്ടതു്.

മനുഷ്യശരീരത്തിൽ ആവേശിച്ചു ഓരോരോ വികൃതികളെ ചെയ്വാൻ ശക്തിയുള്ളവയായ ഗ്രഹങ്ങളെ മനുഷ്യർ കാണ്മാൻ കഴിയാതിരിക്കുന്നതെങ്ങിനെ എന്നുള്ള ചോദ്യത്തെ പരിഹരിക്കുന്നു.

൨൬. ദർപ്പണാദീൻയഥാഛായാ ശീതോഷ്ണംപ്രാണിനോയഥാ
സ്വമണിംഭാസ്കരാർച്ചിശ്ച യഥാദേഹഞ്ചദേഹധൃക്
൨൭ വിശന്തിചനദൃശ്യന്തേ ഗ്രഹാസ്തദ്വച്ഛരീരിണഃ

ഛായ കണ്ണാടി വെള്ളം എണ്ണ മുതലായവയെ ആവേശിക്കുന്നപോലെയും ശീതോഷ്ണം പ്രാണികളെ ആവേശിക്കുന്നപോലെയും സൂര്യതേജസ്സ് സൂര്യകാന്തത്തെ ആവേശിക്കുന്നപോലെയും ആത്മാവു ദേഹത്തെ ആവേശിക്കുന്നപോലെയും ആകുന്നു ഗ്രഹങ്ങൾ ശരീരികളെ ആവേശിക്കുന്നതു് ഛായ മുതലായവ കണ്ണാടി മുതലായവയെ ആവേശിക്കുന്നതു നാം കാണുന്നില്ലല്ലൊ അതുപോലെ ഗ്രഹാവേശത്തെയും കാണുന്നില്ല

അശുചിയായ മനുഷ്യശരീരത്തോടു ദേവന്മാർക്കു സംബന്ധമുണ്ടാകുന്നതല്ലെന്നും ദേവശബ്ദംകൊണ്ടു ദേവന്മാരോടു സമന്മാരായ ധർമ്മത്തോടുകൂടിയ ദേവാനുചരന്മാരാണു് ഗ്രഹിക്കുന്നതെന്നും ഉള്ള സുശ്രുതവചനത്തെ ഇവിടെ ചേർക്കുന്നു അനുചിതമായി വരികയില്ലല്ലോ ന തേ മനുഷ്യൈസ്സഹ സംവിശന്തി ന തേ മനുഷ്യാൻ ക്വചിദാവിശന്തി യേ ത്വാവിശന്തീതി വദന്തി മോഹാത്തേ ഭൂതവിദ്യാവിഷയാദപോഹ്യാഃ അവർ മനുഷ്യരോടുകൂടെ പാർക്കുന്നില്ല അവർ മനുഷ്യരെ ഒരിക്കലും ബാധിക്കുന്നില്ല ബാധിക്കുന്നു എന്നു മോഹംഹേതുവായിട്ടു വല്ല ചിലർ പറയുന്നുവെങ്കിൽ അവർക്കു ഭൂതവിദ്യാവിഷയമായ യാതൊരറിവും ഇല്ലാത്തവരാകുന്നു.

ഇതി കേശവദൈശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ ഉന്മാദരോഗനിദാനം
സമാപ്തം.

# അപസ്മാരനിദാനം.

൧. തമഃപ്രവേശസ്സംരംഭോ ദോഷോദ്രേകഹതസ്മൃതേഃ
അപസ്മാരഇതിജ്ഞേയോ ഗദോഘോരശ്ചതുർവ്വിധഃ

വാതാദിദോഷങ്ങൾ കോപിച്ചു സ്മരണയെ നശിപ്പിക്കുമ്പോൾ ഇരുട്ടിൽ അകപ്പെട്ടപോലെ തോന്നുകയും കണ്ണുകൾ ഇളകുകയും കൈകാലുകൾ അങ്ങുമിങ്ങുമെടുത്തിടുകയും ചെയ്യും. ഈ രോഗം അപസ്മാരമാണെന്നറിയണം ഭയങ്കരമായ ഈ വ്യാധി വാതം ഹേതുവായിട്ടും പിത്തം ഹേതുവായിട്ടും കഫം ഹേതുവായിട്ടും സന്നിപാതം ഹേതുവായിട്ടും ഉണ്ടാകുന്നതാകയാൽ നാലുവിധമാകുന്നു.

## പൂർവ്വരൂപം.

൨. ഹൃൽകമ്പശ്ശൂന്യതാസ്വേദോ ധ്യാനംമൂർച്ഛാപ്രമൂഢതാ
നിദ്രാനാശശ്ചതസ്മിംശ്ച ഭവിഷ്യതിഭവത്യഥ

അപസ്മാരം ഉണ്ടാവാൻ ഭാവിക്കുമ്പോൾ ഹൃദയം വിറയ്ക്കുക ഹൃദയത്തിനു ശൂന്യത ഭവിക്കുക, വിയർക്കുക ചിന്തയുണ്ടാക മനസ്സും ഇന്ദ്രിയങ്ങളും മോഹിക്കുക; ഉറക്കമില്ലായ്ക ഈ ലക്ഷണങ്ങൾ ഉണ്ടാകും.

## വാതാപസ്മാരലക്ഷണം.

൩. കമ്പതേപ്രദശേദ്ദന്താൻ ഫേനോദ്വാമീശ്വസിത്യപി
പരുഷാരുണകൃഷ്ണാനി പശ്യേദ്രൂപാണി ചാനിലാൽ.

വാതം ഹേതുവായിട്ടുണ്ടാകുന്ന അപസ്മാരത്തിങ്കൽ വിറയ്ക്കുക പല്ലുകടിക്കുക നുരയെ ഛർദ്ദിക്കുക ദീർഘശ്വാസം വിടുക ഓരോ രൂപങ്ങളെ പരുപരുത്തിട്ടും ചുവന്നിട്ടും കറുത്തിട്ടും കാണുക തലയെ ഭിത്തിമുതലായവയിൽവച്ചു തല്ലുക കറുത്ത മനുഷ്യൻ ഓടിവരുന്നു എന്നു തോന്നുക ഇവയുണ്ടാകും.

## പിത്താപസ്മാരലക്ഷണം.

൪. പീതഫേനാംഗവക്ത്രാക്ഷഃ പീതാസൃഗ്രൂപദർശകഃ
സതൃഷ്ണോഷ്ണാനലവ്യാപ്ത ലോകദർശീചപൈത്തികഃ

പിത്തം ഹേതുവായിട്ടുണ്ടാകുന്ന അപസ്മാരത്തിനു വായിൽനിന്നു പുറപ്പെടുന്ന നുരയും ദേഹവും മുഖവും കണ്ണുകളും മഞ്ഞളിച്ചിരിക്കും സമസ്തവസ്തുക്കളേയും മഞ്ഞളിച്ചും ചുവന്നിട്ടും കാണും തണ്ണീർദ്ദാഹവും ചൂടുമുണ്ടാകും ജഗത്തൊക്കെയും അഗ്നിവ്യാപ്തമായിട്ടു കാണപ്പെടും. മഞ്ഞൾനിറമുള്ള മനുഷ്യർ ഓടിവരുന്നു എന്നു തോന്നും.

## കഫാപസ്മാരലക്ഷണം.

൫. ശുക്ലഫേനാംഗവക്ത്രാക്ഷ ശ്ശീതഹൃഷ്ടാംഗജോഗുരു
പശ്യേൽശുക്ലാനിരൂപാണി ശ്ലൈഷ്മികോമുച്യതേചിരാൽ

കഫം ഹേതുവായിട്ടുണ്ടാകുന്ന അപസ്മാരത്തിനു വായിൽ നിന്നു പുറപ്പെടുന്നതായ നുരയും ശരീരവും മുഖവും കണ്ണുകളും വെളുത്തിരിക്കും ശരീരം തണുപ്പോടും രോമാഞ്ചത്തോടും ഗുരുത്വത്തോടും കൂടിയുമിരിക്കും സമസ്തവസ്തുക്കളും വെളുത്തിരിക്കുന്നവയായിട്ടു കാണപ്പെടും വെളുത്ത മനുഷ്യൻ ഓടിവരുന്നു എന്നു തോന്നും വാതാപസ്മാരത്തിന്റേയും പിത്താപസ്മാരത്തിന്റേയും വേഗം ക്ഷണനേരംകൊണ്ടു വിട്ടുപോകും. ഈ കഫാപസ്മാരത്തിന്റെ വേഗം വളരെ നേരംകൊണ്ടേ വിടൂ.

## സന്നിപാതാപസ്മാരലക്ഷണം.

൬. സർവ്വൈരേതൈസ്സമസ്തൈശ്ച ലിംഗൈർജ്ഞേയസ്ത്രിദോഷജഃ
അപസ്മാരസ്സചാസാദ്ധ്യോ യഃക്ഷീണസ്യാനവശ്ച യഃ

സന്നിപാതം ഹേതുവായിട്ടുണ്ടാകുന്ന അപസ്മാരത്തിനു എല്ലാ അപസ്മാരങ്ങളുടേയും ലക്ഷണങ്ങളുണ്ടാകും അതു അസാദ്ധ്യമാകുന്നു ക്ഷീണമുള്ളവനുണ്ടാകുന്ന അപ

സ്മാരവും തുടങ്ങിയതിന്റെ ശേഷം വളരെനാൾ ചെന്നതായ അപസ്മാരവും അസാദ്ധ്യം.

൭. പ്രസ്ഫുരന്തംസുബഹുശഃ ക്ഷീണംപ്രചലിതഭ്രുവം
നേത്രാഭ്യാഞ്ചവികുർവ്വാണ മപസ്മാരോവിനാശയേൽ.

ഓട്ടക ചാട്ടക മുതലായ പ്രവൃത്തികളെ ചെയ്കയും ക്ഷീണിക്കയും പുരികങ്ങളിളക്കി കണ്ണുകൾകൊണ്ടു ഓരോ വികൃതികളെ കാണിക്കയും ചെയ്യുന്ന അപസ്മാരരോഗി മരിക്കും.

അപസ്മാരാവധി.

൮. പക്ഷാദ്വാദശാഹാദ്വാമാസാദ്വാകുപിതാമലാഃ
അപസ്മാരായകുർവ്വന്തി വേഗംകിഞ്ചിദഥാന്തരം.

പിത്താപസ്മാരം പതിനഞ്ചുദിവസംകൊണ്ടിളകും. വാതാപസ്മാരം പന്ത്രണ്ടു ദിവസംകൊണ്ടിളകും. കഫാപസ്മാരം മുപ്പതുദിവസംകൊണ്ടിളകും- വാതാദിദോഷങ്ങൾ മേൽപ്പറയപ്പെട്ട കാലങ്ങൾക്കൊണ്ടു കോപിച്ചിട്ടാകുന്നു വേഗത്തെ ഉണ്ടാക്കുന്നതു്. എന്നാൽ ദോഷങ്ങൾ എല്ലായ്പ്പോഴും വേഗത്തെ ചെയ്യുന്നതു് യുക്തമായിരിക്കവെ അപ്രകാരം ചെയ്യാതെ പതിനഞ്ചുദിവസംകൊണ്ടും പന്ത്രണ്ടുദിവസംകൊണ്ടും മുപ്പതുദിവസംകൊണ്ടും വേഗത്തെ ചെയ്യുന്നു എന്നു പറഞ്ഞതു ശരിയായിട്ടുള്ളതാണോ എന്നുള്ള ശങ്കയെ താഴെപ്പറയുന്ന ശ്ലോകം പരിഹരിക്കുന്നതാകുന്നു.

൯. ദേവേവർഷത്യപിയഥാ ഭൂമൌബീജാനികാനിചിൽ
ശരദിപ്രതിരോഹന്തി തഥാവ്യാധിസമുച്ഛ്രയാഃ.

യാതൊരുപ്രകാരം ഭൂമിയിലുള്ള ചില ബീജങ്ങൾ വർഷകാലത്തിങ്കലും ചില ബീജങ്ങൾ ശരൽക്കാലത്തിങ്കലും മുളയ്ക്കുന്നുവൊ അപ്രകാരം ഈ വ്യാധിയും അടങ്ങിയിരുന്നിട്ടു മേൽപറയപ്പെട്ട ദിവസങ്ങളിൽ മുളയ്ക്കുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യേ
മാധവനിദാനവ്യാഖ്യാനേ അപസ്മാരനിദാനം
സമാപ്തം.

## വാതവ്യാധിനിദാനം.

൧. രൂക്ഷശീതാല്പലഘ്വന്നവ്യവായാതിപ്രജാഗരൈഃ
വിഷമാദുപചാരാച്ച ദോഷാസൃക്സ്രവണാദപി.

൨. ലംഘനപ്ലവനാത്യധ്വവ്യായാമാതിവിചേഷ്ടിതൈഃ
ധാതൂനാംസംക്ഷയാച്ചിന്താ ശോകരോഗാതികർഷണാൽ

൩. വേഗസന്ധാരണാദാമാ ദഭിഘാതാദഭോജനാൽ
മർമ്മാബാധാൽഗജോഷ്ട്രാശ്വശീഘ്രയാനാപതംസനാൽ

൪. ദേഹേസ്രോതാംസിരിക്താനി പൂരയിത്വാനിലോബലി
കരോതിവിവിധാൻവ്യാധീൻ സർവ്വാംഗൈകാംഗസംശ്രയാൻ.

൫. അവ്യക്തലക്ഷണംതേഷാം പൂർവ്വരൂപമിതിസ്മൃതം
ആത്മരൂപന്തുയദ്വ്യക്ത മപായോലഘുതാപുനഃ

രൂക്ഷമായും ശീതമായും അല്പമായും ലഘുവായും ഇരിക്കുന്ന അന്നത്തെ ഭക്ഷിക്ക ഹേതുവായിട്ടും അതിമൈഥുനം ഹേതുവായിട്ടു ഏറാറും ഉറക്കമൊഴിച്ചു ഹേതുവായിട്ടും പ്രയാസകരമായ ആചാരം ഹേതുവായിട്ടും മലമൂത്രങ്ങളുടെ ശോഷം ഹേതുവായിട്ടും രക്തസ്രാവം ഹേതുവായിട്ടും ചാട്ടകഹേതുവായിട്ടും നദിയെ നീന്തിക്കടക്കുക ഹേതുവായിട്ടും അധികംവഴിനട

## (൪൨) വാതവ്യാധിനിദാനം

ക്ഷക ഹേതുവായിട്ടും ദേഹായാസകരങ്ങളായ കർമ്മങ്ങളെ അധികമായി ചെയ്ക ഹേതുവായിട്ടും രസാദിധാതുക്കളുടെ ക്ഷയം ഹേതുവായിട്ടും ചിന്ത ഹേതുവായിട്ടും ദുഃഖം ഹേതുവായിട്ടും രോഗംകൊണ്ടു കൃശതഭവിക്കുക ഹേതുവായിട്ടും മലമൂത്രാദിവേഗങ്ങളെ തടുക്കുക ഹേതുവായിട്ടും ആമദോഷം ഹേതുവായിട്ടും മുറിവേല്ക്കുക ഹേതുവായിട്ടും ഉപവാസം ഹേതുവായിട്ടും മർമ്മങ്ങളിൽ അടി തല്ലു, മുറിവു മുതലായവ ഏല്ക്കുക ഹേതുവായിട്ടും ആന, ഒട്ടകം, കുതിര ഇവയിൽ കയറി ഓടിക്കുന്നസമയം വീഴുക ഹേതുവായിട്ടും വാതം കോപിച്ചു ഒഴിഞ്ഞിരിക്കുന്ന നാഡികളിൽ സഞ്ചരിച്ചു അവയെ നിറച്ചു ബലവാനായിട്ടു എല്ലാ അംഗങ്ങളെയോ ഒരു അംഗത്തെയോ ആശ്രയിച്ചു ബഹുവിധങ്ങളായിരിക്കുന്ന വ്യാധികളെ ഉണ്ടാക്കുന്നു.

### വിവിധവ്യാധികൾ.

൧. സംകോചഃപർവ്വണാംസ്തംഭോ ഭംഗോസ്ഥ്നാംപർവ്വണാമപി
രോമഹർഷപ്രലാപശ്ചപാണിപൃഷ്ഠശിരോഗ്രഹഃ
൨. ഖാഞ്ജ്യപാംഗുല്യകുബ്ജത്വം ശോഷോംഗാനാമനിദ്രതാ
ഗർഭശുക്രരജോനാശഃ സ്പന്ദനംഗാത്രസുപ്തതാ.
൩. ശിരോനാസാക്ഷിജത്രൂണാം ഗ്രീവായാശ്ചാപിഹുണ്ഡനം
ഭേദസ്തോദാർത്തിരാക്ഷേപോ മുഹുശ്ചായാസഏവച
൪. ഏവംവിധാനിരൂപാണി കരോതികുപിതോനിലഃ
ഹേതുസ്ഥാനവിശേഷാച്ച ഭവേദ്രോഗവിശേഷകൃൽ

സന്ധികൾ ചുരുങ്ങുകയും നിശ്ചലങ്ങളായിരിക്കുകയും ചെയ്ക, അസ്ഥികളും സന്ധികളും പൊട്ടിയപ്പോലെയിരിക്കുക രോമാഞ്ചമുണ്ടാക, പിച്ചുപറക, കൈകളിലും പൃഷ്ഠത്തിങ്കലും ശിരസ്സിലും പിടുത്തമുണ്ടാക, ഒരുകാൽ മുടന്തുക, രണ്ടുകാലും മുടന്തുക, കൂനുക അവയവങ്ങൾ ശോഷിക്കുക, ഉറക്കമില്ലായ്മ ഉണ്ടാക, ഗർഭവും ശുക്ലവും രജസ്സും നശിക്കുക, വിറയ്ക്കുക, ദേഹം തരിക്കുക ശിരസ്സ് മൂക്കു കണ്ണു കഴുത്ത് ഇവ ചുരുങ്ങുക ആകത്തേക്കു പ്രവേശിക്കുകയോ വളയുകയോ ചെയ്ക, പിളർന്ന നോവുക, കുത്തിനോവുക, വേദനപ്പെടുക, അംഗങ്ങൾ എടുത്തെറിഞ്ഞാലെന്നപോലെ തന്നെ പൊങ്ങി വീഴുക തളർച്ചയുണ്ടാക, ഇപ്രകാരമുള്ള ലക്ഷണങ്ങൾ വാതം കോപിക്കുമ്പോൾ ഉണ്ടാകും. ഹേതുവിശേഷം ഹേതുവായിട്ടും സ്ഥാനവിശേഷം ഹേതുവായിട്ടും രോഗവിശേഷങ്ങളെയും ഉണ്ടാക്കും. ശ്ലേഷ്മാവൃതമായിരിക്കുന്ന വാതം മന്യാസ്തംഭത്തെ ഉണ്ടാക്കുന്നു ഇതാകുന്നു ഹേതുവിശേഷത്താലുണ്ടാകുന്ന രോഗം. പക്വാശയസ്ഥനായിരിക്കുന്ന അനിലൻ അന്ത്രകൂജനം മുതലായവയെ ഉണ്ടാക്കുന്നു ഇതാകുന്നു സ്ഥാനവിശേഷത്താലുണ്ടാകുന്ന രോഗം.

### കോഷ്ഠാശ്രിതവാതലക്ഷണം.

൫. തത്രകോഷ്ഠാശ്രിതേദുഷ്ടേ നിഗ്രഹോമൂത്രവർച്ചസോഃ
ബ്രധ്നഹൃദ്രോഗഗുല്മാർശഃ പാർശ്വശൂലംചമാരുതേ

ദുഷിച്ചിരിക്കുന്ന വാതം കോഷ്ഠത്തെ ആശ്രയിക്കുമ്പോൾ മൂത്രത്തിനും മലത്തിനും തടവും അന്ത്രവൃദ്ധിയും ഹൃദ്രോഗവും ഗുന്മവും അർശസ്സും പാർശ്വഭാഗങ്ങളിൽ വേദനയും ഉണ്ടാകും.

### സർവ്വാംഗകുപിതവാതലക്ഷണം.

൬. സർവ്വാംഗകുപിതേവാതേ ഗാത്രസ്ഫുരണഭഞ്ജനം
വേദനാഭിഃപരീതശ്ച സ്ഫുടന്തീവാസ്യസന്ധയഃ

സർവ്വാംഗങ്ങളിലും വാതം കോപിച്ചാൽ എല്ലാ ശരീരങ്ങളിലും പൊരുപൊരുപ്പും മുറിഞ്ഞുനോവും പലമാതിരിയിലുള്ള വേദനകളും സന്ധികൾ പൊട്ടിപ്പോകുന്നുവോ എന്ന തോന്നുകയും ഉണ്ടാകും.

### ഗുദസ്ഥിതവാതലക്ഷണം.

൭. ഗ്രഹോവിണ്മൂത്രവാതാനാം ശൂലാധ്മാനാശ്മശർക്കരാഃ
ജംഘോരുത്രികപാത്പൃഷ്ഠ രോഗശോഷാഗുദസ്ഥിതെ.

വാതം ഗുദത്തിൽ സ്ഥിതിചെയ്യുമ്പോൾ മലമൂത്രങ്ങൾക്കും അധോവായുവിന്നും തടവും വയററിൽവേദനയുംവയറവീർപ്പുംഅശ്മരി മുതലായരോഗങ്ങളുംകണങ്കാലുകൾ, തുടകൾ,തണ്ടല്ലിന്റെ താഴത്തെ ഭാഗം, കാലുകൾ, പൃഷ്ഠാസ്ഥികൾ ഇവെക്കു വേദനയും ശോഷവും ഉണ്ടാകും.

ആമാശയസ്ഥിതവാതലക്ഷണം

൧൨. രുക്പാർശ്വോദരഹൃന്നാഭേസ്തൃഷ്ണോദ്ഗാരവിഷൂചികാഃ
കാസഃകണ്ഠാസ്യശോഷശ്ച ശ്വാസശ്ചാമാശയസ്ഥിതേ

ആമാശയത്തിങ്കൽ വാതം കോപിച്ചാൽ പാർശ്വഭാഗങ്ങളിലും വയററിലും ഹൃദയത്തിങ്കലും നാഭിയിങ്കലും വേദന, തണ്ണീർദ്ദാഹം, തേട്ടൽ, വിഷൂചിക, ചുമ, തൊണ്ടയുണങ്ങൽ, വാവരൾച്ച, ശ്വാസം ഇവയുണ്ടാകും.

പക്വാശയസ്ഥിതവാതലക്ഷണം.

൧൩. പക്വാശയസ്ഥോന്ത്രകൂജം ശൂലാടോപൌ കരോതി ച
കൃച്ഛ്രമൂത്രപുരീഷത്വ മാനാഹം ത്രികവേദനാം

പക്വാശയത്തിങ്കൽ വായു കോപിച്ചാൽ കുടലിരയ്ക്കുകയും വയററിൽ വേദനയും വയററിൽ പൊട്ടപൊട്ട എന്ന ശബ്ദവും മൂത്രകൃച്ഛ്രവും മലബന്ധവും വയർവീർപ്പും തണ്ടെല്ലിൽ വേദനയുമുണ്ടാകും.

ശ്രോത്രാദീന്ദ്രിയഗതവാതലക്ഷണം.

൧൪. ശ്രോത്രാദിഷ്വിന്ദ്രിയവധം കുര്യാദ്ദുഷ്ടസമീരണഃ

ചെവി, കണ്ണ്, മൂക്കു, മുതലായ ഇന്ദ്രിയങ്ങളിൽ വായു കോപിച്ചാൽ അതാതു ഇന്ദ്രിയങ്ങളെ നശിപ്പിക്കും.

ത്വഗ്ഗതവാതലക്ഷണം.

ത്വഗ്രൂക്ഷാസ്ഫുടിതാസുപ്താ കൃശാകൃഷ്ണാചതുദ്യതേ
൧൫. ആതന്യതേസരാഗാച പർവരുക്ത്വഗ്ഗതേനിലേ

ത്വക്കിങ്കൽ വായുകോപിച്ചാൽ ത്വക്കിന്നു പരുപരുപ്പും പൊട്ടലുംതരിപ്പും കൃശതയും കറുപ്പും ഉണ്ടാകും. സൂചികൊണ്ടു കുത്തുന്നതുപോലെയും പരത്തുന്നപോലെയുംതോന്നും ചുവപ്പുംസന്ധികളിൽ വേദനയുമുണ്ടാകും. ചന്ദ്രികാകാരൻത്വക്കിനെ രസധാതുഎന്നുപറയുന്നു.

അസൃഗ്ഗതവാതലക്ഷണം.

൧൬. രുജസ്തീവ്രാസ്സസന്താപാ വൈവർണ്യംകൃശതാരുചിഃ
ഗാത്രേചാരുംഷിഭുക്തസ്യ സ്തംഭശ്ചാസൃഗ്ഗതേനിലേ

രക്തത്തിൽ വാതം കോപിക്കുമ്പോൾ സഹിപ്പാൻ വയ്യാത്ത വേദനയും ചൂടുംനിറപ്പകർച്ചയും കൃശതയും അരുചിയും പുണ്ണുകളും ഭക്ഷണംകഴിഞ്ഞുകൂടുമ്പോൾ ശരീരത്തിന്നു സ്തംഭവും ഉണ്ടാകും.

മാംസമേദോഗതവാതലക്ഷണം.

൧൭. ഗുർവംഗംതുദ്യതേത്യർത്ഥം ദണ്ഡമുഷ്ടിഹതംതഥാ
സരുക്ശ്രമിതമത്യർത്ഥം മാംസമേദോഗതേനിലേ

വാതം മാംസത്തെയോ മേദസ്സിനെയോ ആശ്രയിച്ചു നിന്നു കോപിച്ചാൽ ശരീരംഗുരുവായിട്ടും ഏററവും കുത്തിനോവോടുകൂടിയും വടികൊണ്ടോ മുഷ്ടികൊണ്ടോ അടിക്കപ്പെട്ടതിനോടു തുല്യമായിട്ടും വേദനയോടും ഏററവും തളർച്ചയോടുംകൂടിയിരിക്കും.

മജ്ജാസ്ഥികുപിതവാതലക്ഷണം

൧൮. ഭേദോസ്ഥിപർവ്വണാംസന്ധി ശൂലംമാംസബലക്ഷയഃ
അസ്വപ്നസ്സന്തതാരുക്ച മജ്ജാസ്ഥികുപിതേനിലേ.

വാതം മജ്ജാവിനെയോ അസ്ഥിയെയോ ആശ്രയിച്ചു നിന്നു കോപിച്ചാൽ അസ്ഥികൾക്കും മുട്ടുകൾക്കും പിളർച്ചയും സന്ധികളിൽ വേദനയും മാംസത്തിന്നും ബലത്തിന്നും ക്ഷയവും ഉറക്കമില്ലായ്കയും എല്ലായ്പോഴും വേദനയും ഉണ്ടാകും.

### ശുക്ലഗതവാതലക്ഷണം.

൨൦.  ക്ഷിപ്രംമുഞ്ചതിബദ്ധ്നാതി ശുക്ലംഗർഭമഥാപിവാ
വികൃതിംജനയേച്ഛാപി ശുക്ലസ്ഥഃകുപിതോനിലഃ

വാതം ശുക്ലത്തിൽ കോപിച്ചാൽ ശുക്ലം വേഗത്തിൽ പോകയോ പോകാതിരിക്കയോ ശുക്ലത്തിനു ദുഷ്ടത ഭവിക്കയോ ചെയ്യും. സ്ത്രീകൾക്കാകിൽ ഗർഭസ്രാവമോ ഗർഭനാശമോ ശിശുവിന്നു അംഗഹീനതയോ പ്രസവത്തിന്നു താമസമോ ഭവിക്കും.

### സിരാഗതവാതലക്ഷണം.

൨൧.  കുര്യാൽസിരാഗതശ്ശൂലം സിരാകുഞ്ചനപൂരണം
സബാഹ്യാഭ്യന്തരായാമം ഖല്വീംകൌബ്ജ്യമഥാപിവാ

വായു ഞരമ്പുകളിൽ കോപിച്ചാൽ വേദനയെ ഉണ്ടാക്കും; ഞരമ്പുകളെ വലയ്ക്കുകയും വീർപ്പിക്കയും ചെയ്യും. ബാഹ്യായാമം, അന്തരായാമം, ഖല്വീ, കുബ്ജത ഇതുകളെയുമുണ്ടാക്കും.

### സ്നായുഗതവാതലക്ഷണം.

൨൨.  സർവ്വാംഗൈകാംഗരോഗാംശ്ച കുര്യാൽസ്നായുഗതോനിലഃ

വായു നാഡികളിൽ കോപിച്ചാൽ എല്ലാ ശരീരമോ ഒരു ശരീരമോ രോഗത്തോടുകൂടിയതായി ഭവിക്കും.

### സന്ധിഗതവാതലക്ഷണം.

൨൩.  ഹന്തിസന്ധിഗതസ്സന്ധീൻ ശൂലാടോപൌകരോതിച

വാതം സന്ധിയിൽചെന്നു കോപിച്ചാൽ സന്ധികൾ വേർപെട്ടുപോകയോ സ്തംഭിച്ചുപോകയോ ചെയ്യും. വയററിൽ വേദനയും പൊട്ടപൊട്ട എന്ന ശബ്ദവുമുണ്ടാകും.

### പിത്തകഫാവൃതപ്രാണാദിലക്ഷണം.

൨൪.  പ്രാണേപിത്താവൃതേഛർദ്ദിർ ദ്രാഹശ്ചൈവോപജായതേ
ദൌർബ്ബല്യംസദനംതന്ദ്രാ വൈരസ്യഞ്ചകഫാവൃതേ.

൨൫.  ഉദാനേപിത്തയുക്തേതു ദാഹോമൂർച്ഛാഭ്രമഃക്ലമഃ
അസ്വേദഹർഷൌമന്ദാഗ്നി ശ്ശീതതാചകഫാവൃതേ.

൨൬.  സ്വേദദാഹൌഷ്ണ്യമൂർച്ഛാസ്യു സ്സമാനേപിത്തസംവൃതേ
കഫേനസംഗോവിൺമൂത്രേ ഗാത്രഹർഷശ്ചജായതേ.

൨൭.  അപാനേപിത്തയുക്തേതു ദാഹൌഷ്ണ്യംരക്തമൂത്രതാ
അധഃകായേഗുരുത്വഞ്ച ശീതതാചകഫാവൃതേ.

൨൮.  വ്യാനേപിത്താവൃതേദാഹോ ഗാത്രവിക്ഷേപണംക്ലമഃ
സ്തംഭനോദണ്ഡകശ്ചാപി ശൂലശോഫൌകഫാവൃതേ.

പിത്തത്താൽ പ്രാണവായുവിന്നു ആവരണം സംഭവിച്ചാൽ ഛർദ്ദിയും ചൂടുംഉണ്ടാകും.

കഫത്താൽ പ്രാണവായുവിന്നു ആവരണം സംഭവിച്ചാൽ ദുർബ്ബലതയും തളർച്ചയും മടിയും രുചിവിഹീനതയും ഉണ്ടാകും.

പിത്തത്താൽ ഉദാനവായുവിന്നു ആവരണംസംഭവിച്ചാൽ ചൂടും ഇന്ദ്രിയസാദവും തലതിരിച്ചിലും തളർച്ചയുമുണ്ടാകും.

കഫത്താൽ ഉദാനവായുവിന്നു ആവരണം സംഭവിച്ചാൽ വിയർപ്പില്ലായ്കയും രോമാഞ്ചവും അഗ്നിമാന്ദ്യവും ശൈത്യവും ഉണ്ടാകും.

പിത്തത്താൽ സമാനവായുവിന്നു ആവരണം സംഭവിച്ചാൽ വിയർപ്പും തണ്ണീർദാഹവും ഉഷ്ണവും ഇന്ദ്രിയസാദവും ഭവിക്കും.

കഫത്താൽ സമാനവായുവിന്നു ആവരണം സംഭവിച്ചാൽ മലമൂത്രങ്ങൾക്കു തടവും രോമാഞ്ചവുമുണ്ടാകും.

അപാനവായുവിന്നു പിത്തത്താൽ ആവരണം സംഭവിച്ചാൽ തണ്ണീർദാഹവും ഉഷ്ണവും മൂത്രത്തിന്നു രക്തവർണ്ണവും ഉണ്ടാകും.

കഫത്താൽ അപാനവായുവിന്ന ആവരണം സംഭവിച്ചാൽ അധഃകായത്തിന്ന ഗുരുത്വവും ശൈത്യവും ഉണ്ടാകും.

വ്യാനവായുവിന്ന പിത്തത്താൽ ആവരണം സംഭവിച്ചാൽ ചൂടും ശരീരം എടുത്തിടുകയും തളർച്ചയുമുണ്ടാകും.

വ്യാനവായുവിന്ന കഫത്താൽ ആവരണം സംഭവിച്ചാൽ തടിപോലെ കിടക്കയുംവയററിൽ വേദനയും നീരുമുണ്ടാകും.

പ്രാണാദിവായുക്കൾക്ക ഇരുപതുവിധം ആവരണങ്ങൾ ഉണ്ട്. അവയേയും അവയുടെ ലക്ഷണങ്ങളേയും ചരകത്തിൽ "മാരുതാനാംഹിപഞ്ചാനാമന്യോന്യാവരണംശൃണു" എന്നു തുടങ്ങിയുള്ള വാക്യങ്ങളെ നോക്കി അറിഞ്ഞുകൊള്ളണം. വിസ്തരഭയം ഹേതുവായിട്ട ഇവിടെ എഴുതുന്നില്ല.

### ആക്ഷേപകസാമാന്യലക്ഷണം

൨൯. യദാതുധമനീസ്സർവ്വാഃ കുപിതോഭ്യേതിമാരുതഃ
തദാക്ഷിപത്യാശുമുഹുർ മ്മുഹുർദ്ദേഹംമുഹുശ്ചരഃ
൩൦. മുഹുർമ്മുഹുസ്തദാക്ഷേപാദാക്ഷേപകഇതിസ്മൃതഃ

യാതൊരിക്കൽ വായു കോപിച്ചു എല്ലാ നാഡികളേയും പ്രാപിക്കുന്നുവോ അപ്പോൾ ദേഹത്തെ പിന്നെയും പിന്നെയും എടുത്തെറിയും. ഇതിന്നു ആക്ഷേപകമെന്നു പേർ.

### അപതന്ത്രകലക്ഷണം

൩൧. ക്രുദ്ധഃസ്വൈഃകോപനൈർവ്വായുഃ സ്ഥാനാദൂർദ്ധ്വംപ്രപദ്യതെ
പീഡയൻഹൃദയംഗത്വാ ശിരശ്ശംഖൌചപീഡയൻ.
൩൨. ധനുർവ്വന്നമയേൽഗാത്രാ ണ്യാക്ഷിപേന്മോഹയേത്തദാ
സകൃച്ഛ്രാദുച്ഛ്വസേച്ചാപി സ്തബ്ധാക്ഷോഥനിമീലകഃ
൩൩. കപോതഇവകൂജേച്ച നിസ്സംജ്ഞഃസോപതന്ത്രകഃ

വായു നിജകോപഹേതുക്കളായ രൂക്ഷാദികളെക്കൊണ്ടു കോപിച്ചു പക്വാശയത്തിങ്കൽനിന്നു മേല്പോട്ടുകയറി ഹൃദയത്തിൽ ചെന്നു ആ ഹൃദയത്തെയും ശിരസ്സിനെയും ചെന്നികളേയും പീഡിപ്പിച്ചു ദേഹത്തെ വില്ലുപോലെ വളയ്ക്കുകയും അവയവങ്ങളെ എടുത്തെറികയും മോഹിപ്പിക്കുകയും ചെയ്യും. അപ്പോൾ ആ രോഗി പണിപ്പെട്ടു ശ്വാസം വിടുകയും സ്തംഭിച്ചവയും അടയ്ക്കപ്പെട്ടവയുമായ കണ്ണുകളോടുകൂടിയവനായിട്ടു മാടപ്രാവെന്നപോലെ കുറുകുകയും ബോധമില്ലാത്തവനായി ഭവിക്കുകയും ചെയ്യും.

### അപതാനകലക്ഷണം

൩൪. ദൃഷ്ടിംസംസ്തഭ്യസംജ്ഞാംച ഹത്വാകണ്ഠേനകൂജതി
ഹൃദിമുക്തേനരസ്സ്വാസ്ഥ്യം യാതിമോഹംവൃതേപുനഃ
൩൫. വായുനാദാരുണംപ്രാഹു രേകേതദപതാനകം

വായു കണ്ണുകളുടെ ദൃഗ്ഗ്രഹണശക്തിയേയും അറിവിനെയും നശിപ്പിച്ചു തൊണ്ടകൊണ്ടു ശബ്ദിക്കും. വായു ഹൃദയത്തിൽനിന്നു നീങ്ങിയാൽ ആ രോഗമുള്ളവന്നു സ്വാസ്ഥതയും ഹൃദയത്തെ ആവരണംചെയ്യുമ്പോൾ ഭയങ്കരമായ മോഹവുമുണ്ടാകും. ഇതിനെ ചിലർ അപതാനകമെന്നു പറയുന്നു.

### ദണ്ഡാപതാനകലക്ഷണം

൩൬. കഫാന്വിതോഭൃശംവായു സ്താസ്വേവയദിതിഷ്ഠതി
ദണ്ഡവത്സ്തംഭയേദ്ദേഹം സതുദണ്ഡാപതാനകഃ

വായു ഏററവും കഫത്തോടുകൂടി എല്ലാ നാഡികളിലും നിന്നിട്ടു ദേഹത്തെ വടിപോലെ സ്തംഭിപ്പിക്കും. അതിന്നു ദണ്ഡാപതാനകം എന്നു പേർ. ചരകാചാര്യൻ ദണ്ഡാപതാനകം അസാദ്ധ്യമാണെന്നു കാണിക്കുന്നതായ ശ്ലോകത്തെ ഇവിടെ ചേർക്കുന്നു. "പാണിപാദശിരഃപൃഷ്ഠ ശ്രോണീഃസ്തഭ്നാതിമാരുതഃ ദണ്ഡവൽസ്തബ്ധഗാത്രസ്യ ദണ്ഡകസ്സോ

## (൯൩) വാതവ്യാധിനിദാനം

**ഉപക്രമഃ വായു, കൈ, കാൽ, ശിരസ്സ്, പൃഷ്ഠം, കടിപ്രദേശം ഇവയെ സ്തംഭിപ്പിച്ചിട്ട ശരീരത്തെ ദണ്ഡത്തോട തുല്യമാക്കിച്ചെയ്യുന്നതിന്ന ദണ്ഡകമെന്ന പേർ. ദണ്ഡകം അസാദ്ധ്യം**

**ധനുസ്തംഭലക്ഷണം.**

൩൭. ധനുസ്തുല്യം നമേദ്യസ്തു സ ധനുസ്തംഭസംജ്ഞകഃ

**വായു ശരീരത്തെ വില്ലുപോലെ വളയ്ക്കുന്നതിന്ന ധനുസ്തംഭമെന്ന പേർ. ഈ ധനുസ്തംഭം അന്തരായാമത്തിന്റെയും ബഹിരായാമത്തിന്റെയും സാധാരണലക്ഷണമാകുന്നു.**

അന്തരായാമലക്ഷണം.

൩൮. അംഗുലീഗുല്ഫജഠര ഹൃദ്വക്ഷോഗളസംശ്രിതഃ
സ്നായുപ്രതാനമനിലോ യദാക്ഷിപതി വേഗവാൻ.

൩൯. വിഷ്ടബ്ധാക്ഷഃ സ്തബ്ധഹനുർ ഭഗ്നപാർശ്വഃ കഫം വമൻ
അഭ്യന്തരം ധനുരിവ യദാ നമതി മാനവം.

൪൦. തദാസ്യാഭ്യന്തരായാമം കുരുതേ മാരുതോ ബലീ

**വിരലുകൾ നരിയാണി ഉദരം ഹൃദയം മാറിടം കഴുത്തു ഇവയെ ആശ്രയിച്ചുനില്ക്കുന്ന വായു എല്ലാ നാഡികളെയും വേഗത്തോടുകൂടി വലിക്കുമ്പോൾ കണ്ണുകളും ഹനുവും സ്തംഭിക്കയും പാർശ്വങ്ങൾ തളരുകയും കഫം ഛർദ്ദിക്കയും ചെയ്യും. യാതൊരു സമയം ആ വായു ബലവാനായിട്ടു ശരീരത്തെ വില്ലുപോലെ അകത്തേയ്ക്കു വളയ്ക്കുന്നുവൊ ആ സമയം അതിന്ന അന്തരായാമമെന്ന പേർ സിദ്ധിക്കുന്നു.**

ബാഹ്യായാമലക്ഷണം.

൪൧. ബാഹ്യസ്നായുപ്രതാനസ്ഥോ ബാഹ്യായാമം കരോതി ച
തമസാദ്ധ്യം ബുധാഃ പ്രാഹുർ വക്ഷഃകട്യൂരുഭഞ്ജനം.

**ബഹിർഭാഗത്തിങ്കലുള്ള നാഡീസമൂഹങ്ങളിൽ നില്ക്കുന്ന വാതം കോപിച്ചു വക്ഷസ്സ് അരപ്രദേശം, തുട ഇവയെ വളച്ചിട്ടു ദേഹത്തെ പുറത്തേക്കു വളയ്ക്കും ഇതിന്ന ബാഹ്യായാമമെന്ന പേർ. ഈ രോഗം അസാദ്ധ്യമാണെന്ന വിദ്വാന്മാർ പറയുന്നു.**

൪൨. കഫപിത്താന്വിതോ വായുർ വായുരേവ ച കേവലഃ
കുര്യാദാക്ഷേപകം ത്വന്യം ചതുർത്ഥമഭിഘാതജം.

**വായു കഫപിത്തങ്ങളോടുകൂടിയും കൂടാതെയും നിന്നിട്ടു വേറെ ഒരുവക ആക്ഷേപക വ്യാധിയെ ഉണ്ടാക്കും. മൂന്നു ആക്ഷേപകവ്യാധി മുമ്പെ പറഞ്ഞതിനാൽ ഇതു നാലാമത്തതാണു. എന്നാൽ ഇതു ചതവുമുതലായവയെക്കൊണ്ടു കോപിച്ചതായ വാതം ഹേതുവായിട്ടാണ ഉണ്ടാകുന്നതു,**

അസാദ്ധ്യലക്ഷണം.

൪൩. ഗർഭപാതനിമിത്തശ്ച ശോണിതാതിസ്രവാച്ച യഃ
അഭിഘാതനിമിത്തശ്ച ന സിദ്ധ്യത്യപതാനകഃ

**ഗർഭസ്രാവം ഹേതുവായിട്ടും അധികമായി രക്തം സ്രവിക്ക ഹേതുവായിട്ടും അഭിഘാതം ഹേതുവായിട്ടും ഉണ്ടാകുന്നതായ അപതാനകം അസാദ്ധ്യമാകുന്നു.**

പക്ഷവധലക്ഷണം.

൪൪. ഗൃഹീത്വാർദ്ധം തനോർവായുഃ സിരാഃ സ്നായൂർവിശോഷ്യ ച
പക്ഷമന്യതരം ഹന്തി സന്ധിബന്ധാൻ വിമോചയൻ.

൪൫. കൃത്സ്നോർദ്ധകായസ്തസ്യ സ്യാദകർമ്മണ്യോ വിചേതനഃ
ഏകാംഗരോഗം തം കേചിദന്യേ പക്ഷവധം വിദുഃ

**വായു കോപിച്ചിട്ടു ശരീരത്തിന്റെ പകുതിഭാഗത്തെ ആശ്രയിച്ചിട്ടു അവിടെയുള്ള ഞരമ്പുകളേയും നാഡികളേയും ഉണക്കി സന്ധിബന്ധങ്ങളെ വേർപെടുത്തീട്ടു ഇടത്തുവശത്തെയൊ വലത്തുവശത്തെയൊ വശമല്ലാതെ ആക്കിച്ചെയ്യും.**

അതു ഹേതുവായിട്ടു ആ വശം മുഴുവനും ഒരു കർമ്മത്തിനും ഉപയോഗിക്കാൻ കഴിയാതെയും ചൈതന്യം ഇല്ലാതെയും തീരും. ഇതിനെ ചിലർ ഏകാംഗരോഗമെന്നും ചിലർ പക്ഷവധമെന്നും പറയുന്നു-

### സർവ്വാംഗരോഗലക്ഷണം.

൯൬. സർവ്വാംഗരോഗസ്തദ്വച്ച സർവ്വകായാശ്രിതേനിലേ

വാതം കോപിച്ചിട്ടു എല്ലാ ശരീരത്തിങ്കലും ആശ്രയിച്ചിട്ടു ശരീരത്തെ മുഴുവൻ അവശമാക്കി ചെയ്യും. അതു ഹേതുവായിട്ടു സർവ്വാംഗവും തളരും ഇതിന്നു സർവ്വാംഗരോഗമെന്നു പേർ.

### പക്ഷവധത്തിന്റെ സാദ്ധ്യാസാദ്ധ്യലക്ഷണം.

ദാഹസന്താപമൂർച്ഛാസ്സ്യുർവായൌ പിത്തസമന്വിതേ.
൯൭. ശൈത്യശോഫഗുരുത്വാനി തസ്മിന്നേവ കഫാന്വിതേ
ശുദ്ധവാതഹതം പക്ഷം കൃച്ഛ്രസാദ്ധ്യതമം വിദുഃ
൯൮. സാദ്ധ്യമന്യേന സംയുക്തമസാദ്ധ്യം ക്ഷയഹേതുകം

വായു പിത്തത്തോടുകൂടിയാൽ പക്ഷവധത്തിങ്കൽ തണ്ണീർദാഹവും ജ്വലിയ സാദവും ഉണ്ടാകും. കഫത്തോടുകൂടിയാൽ ശൈത്യവും വീക്കവും ഗുരുത്വവും ഉണ്ടാകും. ശുദ്ധവാതത്താൽ ഉത്ഭവിപ്പിക്കപ്പെട്ട പക്ഷവധം ഏററവും കൃച്ഛ്രസാദ്ധ്യമാണെന്നു പറയുന്നു. വാതത്തിന്നു അന്യദോഷസംസർഗ്ഗമിരുന്നാൽ അതു സാദ്ധ്യമായി ഭവിക്കും. ക്ഷതം മുതലായവകൊണ്ടുണ്ടായതു അസാദ്ധ്യം.

### അർദ്ദിതലക്ഷണം.

ഉച്ചൈർവ്യാഹരതോത്യർത്ഥം ഖാദതഃ കഠിനാനി വാ.
൯൯. ഹസതോ ജൃംഭതോ വാപി ഭാരാദ്വിഷമശായിനഃ
ശിരോനാസോഷ്ഠചിബുക ലലാടേക്ഷണസന്ധിഗഃ
൧൦൦. അർദ്ദയത്യനിലോ വക്ത്രമർദ്ദിതം ജനയത്യതഃ
വക്രീഭവതി വക്ത്രാർദ്ധം ഗ്രീവാ ചാപ്യപവർത്തതേ
൧൦൧. ശിരശ്ചലതി വാക്സംഗോ നേത്രാദീനാഞ്ച വൈകൃതം
ഗ്രീവാചിബുകദന്താനാം തസ്മിൻ പാർശ്വേ ച വേദനാ
൧൦൨. തമർദ്ദിതമിതി പ്രാഹുർവ്യാധിം വ്യാധിവിചക്ഷണാഃ

ഉറക്കെ സംസാരിക്ക, ഏററവും കഠിനങ്ങളായ പദാർത്ഥങ്ങളെ കടിക്കുക, ഏറെ ചിരിക്കുക, കോട്ടുവായിടുക, ശിരസ്സുകൊണ്ടു ഭാരത്തെ വഹിക്കുക, സമമല്ലാതെയുള്ള സ്ഥലത്തു കിടക്കുക ഇവകൊണ്ടു വായു കോപിച്ചിട്ടു ശിരസ്സ്, മൂക്ക്, ചുണ്ട്, താടി, നെററി, കണ്ണു ഇവയുടെ സന്ധികളിൽ ചെന്നിട്ടു മുഖത്തെ പീഡിപ്പിക്കുന്നു. ഇതു ഹേതുവായിട്ടു അർദ്ദിതം ഉണ്ടാകുന്നു. ഈ അർദ്ദിതത്തിങ്കൽ മുഖത്തിന്റെ പകുതിഭാഗത്തിന്നു കോട്ടം ഭവിക്കുന്നു. കഴുത്തിന്നും കോട്ടം ഭവിക്കുന്നു. തലവിറയ്ക്കും വാക്കു പുറപ്പെടുകയില്ല. കണ്ണു, പുരികം, കവിൾത്തടം ഇതുകളിൽ വേദന വിറയൽ കോട്ടം മുതലായവ ഉണ്ടാകും. ഏതൊരു ഭാഗത്തിങ്കൽ അർദ്ദിതമുണ്ടായിയോ ആ ഭാഗത്തിങ്കലെ കഴുത്തിലും താടിയിലും പല്ലുകളിലും വേദനയുണ്ടാകും. വ്യാധികളെ തിരിച്ചറിവാൻ സാമർത്ഥ്യമുള്ളവർ ഇതിനെ അർദ്ദിതമെന്നു പറയുന്നു. തന്ത്രാന്തരത്തിൽ മുഖാർദ്ധത്തിന്നു എന്നപോലെ ശരീരാർദ്ധത്തിന്നും അർദ്ദിതമുണ്ടാകുമെന്നു കാണുന്നു. അതിനെ ദൃഢബലാചാര്യൻ "അർദ്ധേ തസ്മിൻ മുഖാർദ്ധേ വാ കേവലേ സ്യാത്തദർദ്ദിതം" എന്നുള്ള വാക്യംകൊണ്ടു ദൃഢീകരിക്കുന്നു- ഈ പക്ഷത്തിൽ അർദ്ദിതത്തിന്നും അർദ്ധാംഗവാതത്തിന്നും ഭേദമില്ലെന്നു വരുന്നതിനാൽ ചിലർ ആ അഭിപ്രായത്തെ നിഷേധിക്കയും ചെയ്യുന്നു. അർദ്ദിതത്തിന്നു ചിലപ്പോൾമാത്രം വേദനയുണ്ടാകുന്നു. അർദ്ധാംഗവാതത്തിന്നും ഭേദമില്ലെന്നുവരുന്നതിനാൽ ചിലർ അഭിപ്രായത്തെ നിഷേധിക്കയുംചെയ്യുന്നു അർദ്ദിതത്തിന്നു ചിലപ്പോൾ മാത്രം വേദനയുണ്ടാകുന്നു- അർദ്ധാംഗവാതത്തിന്നു എല്ലായ്പോഴും വേദനയുണ്ടാകുന്നു ഇതത്രെ അവതമ്മിലുള്ള ഭേദം- സുശ്രുതാചാര്യൻ "മുഖമാത്രഗ്രഹോഽർദ്ദിതഃ" എന്നു പറഞ്ഞിരി

## (൯൭) വാതവ്യാധിനിദാനം

ക്കുന്നു. മാധവാചാൎയ്യൻ ഇവിടെ സുശ്രുതാഭിപ്രായത്തെ സ്വീകരിച്ചിരിക്കുന്നതായി വിചാരിക്കണം.

### അൎദ്ദിതത്തിന്റെ സാദ്ധ്യാസാദ്ധ്യലക്ഷണം.

൫൨. ക്ഷീണസ്യാനിമിഷാക്ഷസ്യ പ്രസക്താവ്യക്തഭാഷിണഃ
നസിദ്ധ്യത്യൎദ്ദിതംഗാഢം ത്രിവൎഷംവേപനസ്യച

ക്ഷയമുള്ളവനും കണ്ണു ഇറുക്കുവാൻ കഴിയാതിരിക്കുന്നവനും സംസാരിച്ചാൽ വാക്കുകൾക്കും അക്ഷരങ്ങൾക്കും വ്യക്തത ഇല്ലാത്തവനും വിറയലുള്ളവനും ഉണ്ടാകുന്ന അൎദ്ദിതവും മൂന്നുവൎഷം കഴിഞ്ഞതായ അൎദ്ദിതവും അസാദ്ധ്യമാകുന്നു. ത്രിവൎഷമെന്ന പദത്തിന്നു മുഖം, മൂക്കു, കണ്ണു ഇവയിൽനിന്നുള്ള കഫസ്രവണമാണെന്നു ചിലർ അൎത്ഥം കൊടുത്തിരിക്കുന്നു.

### ആക്ഷേപം തുടങ്ങി അൎദ്ദിതാന്തം വരെയുള്ള വാതങ്ങളുടെ വേഗം.

ഗതേവേഗേഭവേൽസ്വാസ്ഥ്യം സൎവ്വേഷ്വാക്ഷേപകാദിഷു

എല്ലാ ആക്ഷേപകങ്ങളിലും അൎദ്ദിതത്തിങ്കലും വേഗത്തിന്നു ശാന്തിവരുമ്പോൾ സ്വാസ്ഥതയുണ്ടാകും

### ഹനുഗ്രഹലക്ഷണം.

൫൩. ജിഹ്വാനിൎല്ലേഖനാൽശുഷ്കം ഭക്ഷണാദഭിഘാതതഃ
കുപിതോഹനുമൂലസ്ഥഃ സ്രംസയിത്വാനിലോഹനൂ
൫൪. കരോതിവിവൃതാസ്യത്വ മഥവാസംവൃതാസ്യതാം
ഹനുഗ്രഹസ്സതേനസ്യാൽ കൃച്ഛ്രാച്ചൎവ്വണഭാഷണം.

നാക്കു അധികമായി പുറത്താക്കിവലിക്ക ഹേതുവായിട്ടോ, കഠിനമായ പദാൎത്ഥത്തെ ഭക്ഷിക്ക ഹേതുവായിട്ടോ, ചതവു പററുക ഹേതുവായിട്ടോ, താടിയെല്ലിന്റെമൂലത്തിലിരിക്കുന്ന വായു കോപിച്ചു താടി എല്ലുകളെ സ്ഥാനങ്ങളിൽനിന്നു തെററിച്ചു പിളൎന്ന വായ് പൂട്ടാൻകഴിയാതെയും പൂട്ടിയവായ് പിളൎക്കാൻ കഴിയാതെയുമാകുന്നു. അതിന്നു ഹനുഗ്രഹമെന്നുപേർ. അതുകൊണ്ടു ചവയ്ക്കുന്നും വാക്കുപറയാനും പ്രയാസമുണ്ടാകും.

### മന്യാസ്തംഭലക്ഷണം.

൫൫. ദിവാസ്വപ്നസമസ്ഥാന വിവൃതോൎദ്ധ്വനിരീക്ഷണൈഃ
മന്യാസ്തംഭംപ്രകുരുതെ സഏവശ്ലേഷ്മണാവൃതഃ

പകൽ ഉറങ്ങുകയോ സമമല്ലാത്തതയുള്ള സ്ഥലത്തു കിടക്കുകയോ കണ്ണുതുറന്നു മേല്പോട്ടു നോക്കുകയോ നിമിത്തമായിട്ടു വായു കോപിച്ചു കഫത്തോടുകൂടി മന്യാസ്തംഭത്തെയുണ്ടാക്കുന്നു- മന്യ എന്നതു പിൻകഴുത്തിലെ ഞരമ്പാകുന്നു.

### ജിഹ്വാസ്തംഭലക്ഷണം.

൫൬. വാഗ്വാഹിനീസ്സിരാസംസ്ഥോ ജിഹ്വാംസ്തംഭയതേനിലഃ
ജിഹ്വാസ്തംഭഃസതേനാന്ന പാനവാക്യേഷ്വനീശതാ.

വാഗ്വാഹിനീ എന്ന പേരോടുകൂടിയ സിരയെ ആശ്രയിച്ച വായു കോപിച്ചു നാക്കിനെ സ്തംഭിപ്പിക്കുന്നതിന്നു ജിഹ്വാസ്തംഭമെന്നു പേർ. അതുകൊണ്ടു ഭക്ഷിപ്പാനും ജലത്തെ പാനംചെയ്യാനും, സംസാരപ്പാനും വഹിയാതെ വരും.

### സിരാഗ്രഹലക്ഷണം.

൫൭- രക്തമാശ്രിത്യപവനഃ കുൎയ്യാന്മൂൎദ്ധധരാസ്സിരാഃ
രുക്ഷാഃസവേദനാഃകൃഷ്ണാഃ സോസാദ്ധ്യസ്സ്യാൽസിരാഗ്രഹഃ

വായു രക്തത്തെ ആശ്രയിച്ചിട്ടു ശിരസ്സിനെ ധരിച്ചിരിക്കുന്ന സിരകൾക്കു ഉലൎച്ചയെയും വേദനയെയും കറുപ്പിനെയുമുണ്ടാക്കും ഇതാകുന്നു സിരാഗ്രഹം. സിരാഗ്രഹം അസാദ്ധ്യമാകുന്നു.

വാതവ്യാധിനിദാനം (൯൯)

ഗൃധ്രസീലക്ഷണം.

൬൯. സ്ഫിക്പൂർവ്വാകടിപൃഷ്ഠോരു ജാനുജംഘാപദാക്രമാൽ
ഗൃധ്രസീസ്തംഭരുക്തോദൈർ ഗൃഹ്ണാതിസ്പന്ദതേമുഹുഃ
൭൦. വാതാദ്വാതകഫാത്തന്ദ്രാ ഗൌരവാരോചകാന്വിതാ

വായു, തുടയ്ക്കു മുകളിലെ പിൻഭാഗം തുടങ്ങീട്ടു കടിപ്രദേശം, പൃഷ്ഠം, തുട, മുട്ട്, കണംകാൽ, കാൽചുവട ഇവയെ ക്രമേണ സ്തംഭനം, വേദന കുത്തിനോവു ഇവയോടുകൂടിപിടിച്ചുവലിക്കയും പിന്നെയുംപിന്നെയും വിറപ്പിക്കയുംചെയ്യും. ഇതിന്നു ഗൃധ്രസി എന്നുപേർ. ഗൃധ്രസി വാതം ഹേതുവായിട്ടും വാതകഫം ഹേതുവായിട്ടും ഉണ്ടാകുന്നതാകയാൽ രണ്ടുവിധമാകുന്നു. അതിൽ മടിയും ഗൌരവവും അരുചിയും കാണും.

വിശ്വാചീലക്ഷണം.

തലംപ്രത്യംഗുലീനാംയാഃ കണ്ഡരാബാഹുപൃഷ്ഠതഃ
൭൧. ബാഹ്വോഃകർമ്മക്ഷയകരീ വിശ്വാചീചേതിസോച്യതേ

വായു കൈകളുടെ പുറത്തുനിന്നും പുറപ്പെട്ടു ഉള്ളംകൈകളുടെ നേരെയുള്ള വിരലുകളുടെ പെരുഞരമ്പുകളിൽ ചെന്നു കോപിച്ചിട്ടു കൈകളുടെ പ്രവൃത്തിയെ മുടക്കും; ഇതിന്നു വിശ്വാചിയെന്നു പേർ.

ക്രോഷ്ടുകശീർഷലക്ഷണം.

വാതശോണിതജഃശോഫോ ജാനുമദ്ധ്യേമഹാരുജഃ
൭൨. ജ്ഞേയഃക്രോഷ്ടുകശീർഷസ്തു സ്ഥൂലഃക്രോഷ്ടുകശീർഷവൽ

വാതവും രക്തവുംകൂടി കോപിച്ചു കാലിന്റെ മുട്ടിന്മേൽ വലിയ വേദനയോടുകൂടിയ വീക്കത്തെ ഉണ്ടാക്കും. ഇതിന്നു ക്രോഷ്ടുകശീർഷമെന്നു പേർ. ആ വീക്കം വലുതായാൽ കുറുനരിയുടെ തലപോലെയിരിക്കും.

ഖഞ്ജപംഗുലക്ഷണം,

വായുഃകട്യാശ്രിതഃസക്ഥ്നഃ കണ്ഡരാമാക്ഷിപേദ്യദാ
൭൩. ഖഞ്ജസ്തദാഭവേജ്ജന്തുഃ പംഗുസ്സക്ഥ്നോർദ്വയോർവ്വധാൽ

വായു കോപിച്ചു അരക്കെട്ടിനെ ആശ്രയിച്ചിട്ടു ഒരു തുടയുടെ പെരുഞരമ്പിനെ കോട്ടും. അപ്പോൾ ആ കാലിന്നു മുടന്തുണ്ടാകും അതിന്നു ഖഞ്ജമെന്നുപേർ. രണ്ടുതുടകളുടേയും പെരുഞരമ്പുകളെ കോട്ടിയാൽ രണ്ടുകാലിന്നും മുടന്തുണ്ടാകും. അതിന്നു പംഗു എന്നുപേർ.

കലായഖഞ്ജലക്ഷണം.

പ്രക്രാമൻവേപതേയസ്തു ഖഞ്ജന്നിവചഗച്ഛതി
൭൪. കലായഖഞ്ജംതംവിദ്യാൽ മുക്തസന്ധിപ്രബന്ധനം

നടപ്പാൻ തുടങ്ങുമ്പോൾ വിറയ്ക്കുകയും കാലിന്നു മുടന്തുള്ളവനെന്നപോലെ നടക്കുകയും സന്ധിബന്ധങ്ങൾ വേർപെടുകയും ചെയ്യുന്നതു കലായഖഞ്ജത്തിന്റെ ലക്ഷണമാകുന്നു.

വാതകണ്ടകലക്ഷണം.

രുക്പാദേവിഷമന്യസ്തേ ശ്രമാദ്വാജായതേയദാ
൭൫. വാതേനഗുൽഫമാശ്രിത്യ തമാഹുർവ്വാതകണ്ടകം.

സമമല്ലാത്ത സ്ഥലത്തു നടക്കകൊണ്ടോ ദേഹത്തിന്നു തളർച്ചനേരിടുവാൻ തക്കവണ്ണം പ്രവൃത്തിക്കകൊണ്ടോ വാതം കോപിച്ചു നരിയാണിക്കു വേദനയെയുണ്ടാക്കും. അതിന്റെ പേർ വാതകണ്ടകമെന്നാകുന്നു

പാദദാഹലക്ഷണം.

പാദയോഃകുരുതേദാഹം പിത്താസൃക്സഹിതോനിലഃ
൭൬. വിശേഷതശ്ചംക്രമതഃ പാദദാഹംതമാദിശേൽ

വായു പിത്തത്തോടും രക്തത്തോടുംകൂടി പാദങ്ങളിൽ ദഹനത്തെ ഉണ്ടാക്കും. നടന്നാൽ അധികമാകും. അതിന്നു പാദദാഹമെന്നു പേർ.

### പാദഹർഷലക്ഷണം.

ഹൃഷ്യതേ ചരണൌ യസ്യ ഭവേതാം ചാപി സുപ്തകൌ
൫൭. പാദഹർഷസ്സ വിജ്ഞേയഃ കഫവാതപ്രകോപതഃ

കഫവാതങ്ങളുടെ കോപം ഹേതുവായിട്ടു കാലുകൾക്കു രോമാഞ്ചവും തരിപ്പും ഉണ്ടാകും. അതിന്നു പാദഹർഷമെന്നു പേർ.

### അംസശോഷത്തിന്റെയും അവബാഹുകത്തിന്റെയും ലക്ഷണം.

അംസദേശസ്ഥിതോ വായുഃ ശോഷയേദംസബന്ധനം
൫൮. സിരാശ്ചാകുഞ്ച്യ തത്രസ്ഥോ ജനയേദവബാഹുകം

തോളിൽ നിൽക്കുന്ന വായു അവിടെയുള്ള ബന്ധനത്തെ ശോഷിപ്പിക്കുമ്പോൾ തോൾ താണുപോകും. അതിന്നു അംസശോഷമെന്നു പേർ. ആ വായു തന്നെ അവിടെയുള്ള ഞരമ്പുകളെ കോട്ടി കയ്യിളക്കാൻ വഹിയാത്തവിധത്തിൽ അസ്വാധീനമാക്കി ചെയ്യും. അതിന്നു അവബാഹുകമെന്നു പേർ.

### മൂകമിമ്മിനഗൽഗദലക്ഷണം.

ആവൃത്യ വായുസ്സകഫോ ധമനീശ്ശബ്ദവാഹിനീഃ
൫൯. നരാൻ കരോത്യക്രിയകാൻ മൂകമിമ്മിനഗൽഗദാൻ.

വായു കഫത്തോടുകൂടി ശബ്ദത്തെ വഹിച്ചിരിക്കുന്ന സിരകളെ ആവരണംചെയ്തിട്ടു മനുഷ്യരെ വാക്കുപറവാൻ കഴിയാത്തവരായിട്ടു ചെയ്യും. എങ്ങിനെഎന്നാൽ മൂകൻ മിമ്മിനൻ ഗൽഗദൻ ഇങ്ങനെ മൂന്നുവിധമായിട്ടാണ് ചെയ്യുന്നതു. അതിൽ മൂകൻ ഒട്ടും സംസാരിക്കാത്തവൻ. മിമ്മിനൻ എല്ലാ വാക്കുകളേയും അനുനാസികങ്ങളോടുകൂടിപ്പറയുന്നവൻ. ഗൽഗദൻ വ്യഞ്ജനങ്ങളെ ചേർക്കാതെ വാക്കു പറയുന്നവൻ.

### തൂനീലക്ഷണം.

അധോ യാ വേദനാ യാതി വർച്ചോമൂത്രാശയോത്ഥിതാ
൬൦. ഭിന്ദതീവ ഗുദോപസ്ഥം സാ തൂനീ നാമനാമതഃ

പക്വാശയത്തിങ്കൽനിന്നോ മൂത്രാശയത്തിങ്കൽനിന്നോ ഒരുവക വേദന ആരംഭിച്ചിട്ടു ഗുദത്തിങ്കലോളമോ ഉപസ്ഥത്തിങ്കലോളമോ ഗമിക്കും. ഗുദോപസ്ഥങ്ങളെ ഭേദിക്കുന്നുവോ എന്നും തോന്നും. അതിന്നു തൂനി എന്നു പേർ. ഉപസ്ഥം എന്നതു സ്ത്രീപുമാന്മാരുടെ ഗുഹ്യമാകയാൽ ഈ രോഗം സ്ത്രീകൾക്കും പുരുഷന്മാർക്കും സംഭവിക്കുന്നതാകുന്നു.

### പ്രതിതൂനീലക്ഷണം.

ഗുദോപസ്ഥോത്ഥിതാ യാ തു പ്രതിലോമം പ്രധാവിതാ
൬൧. വേഗൈഃ പക്വാശയം യാതി പ്രതിതൂനീതി സോച്യതേ

ഗുദത്തിങ്കൽനിന്നോ ഉപസ്ഥത്തിങ്കൽനിന്നോ ആരംഭിച്ചതായ വേദന പ്രതികൂലമാകുംവണ്ണം പക്വാശയത്തിലോളം വേഗേന ഓടിക്കയറും. അതിന്നു പ്രതിതൂനി എന്നു പേർ.

സാടോപമത്യുഗ്രരുജമാധ്മാതമുദരം ഭൃശം
൬൨. ആധ്മാനമിതി തം വിദ്യാൽ ഘോരം വാതനിരോധജം

വയറു പൊട്ടപൊട്ട എന്നുള്ള ശബ്ദത്തോടും സഹിച്ചുകൂടാത്ത വേദനയോടുംകൂടിയിരിക്കും. പക്വാശയം കാറ്റുകൊണ്ടു ഏറ്റവും നിറഞ്ഞതായ തോൽതുരുത്തിപോലെയുമിരിക്കും. അതിന്നു ആനാഹമെന്നു പേർ. അതു ദുഃഖപ്രദവും ഊർദ്ധ്വാധോഗഭാഗങ്ങളിൽ വായുവിന്റെ ഗതിക്കു തടവു ഹേതുവായിട്ടു സംഭവിക്കുന്നതും ആകുന്നു.

### പ്രത്യാദ്ധ്മാനലക്ഷണം.

വിമുക്തപാർശ്വഹൃദയം തദേവാമാശയോത്ഥിതം
൩൨. പ്രത്യാദ്ധ്മാനംവിജാനീയാൽ കഫവ്യാകുലിതാനിലം

ആമാശയം (മേൽവയർ) വീക്കുക, പാർശ്വങ്ങളും ഹൃദയവും വേർപെടുക ഇതത്രേ പ്രത്യാദ്ധ്മാനലക്ഷണം. അവിടെ കഫത്താൽ വായുവിന്ന ആവരണവും ഭവിക്കും.

### വാതാഷ്ഠീലാലക്ഷണം.

നാഭേരധസ്താത്സംജാത സ്സഞ്ചാരീയദിവാചലഃ
൩൩. അഷ്ഠീലാവൽഘനോഗ്രന്ഥിരൂർദ്ധ്വമായതഉന്നതഃ
വാതാഷ്ഠീലാംവിജാനീയാൽ ബഹിർമ്മാർഗ്ഗാവരോധിനീം

അമ്മിക്കുട്ടിപോലെ ഘനമായും മേല്പോട്ടു പൊക്കത്തോടുക്കൂടിയും വിലങ്ങത്തിൽ ഉന്നതമായും അചലമായുമിരിക്കുന്ന ഒരുമുഴനാഭിയുടെ അധോഭാഗത്തിങ്കൽ ഉണ്ടായിസഞ്ചരിക്കും. അതിന്ന വാതാഷ്ഠീല എന്നു പേർ വാതാഷ്ഠീല ഉണ്ടായാൽ മലമൂത്രങ്ങൾക്കും വായുവിന്നും തടവുഭവിക്കും. വാതത്താൽ ജനിപ്പിക്കപ്പെട്ടതാകയാൽ വാതാഷ്ഠീല എന്നു പേരുണ്ടായി.

### പ്രത്യഷ്ഠീലാലക്ഷണം.

൩൪ ഏതാമേവരുജോപേതാം വാതവിണ്മൂത്രരോധിനീം
പ്രത്യഷ്ഠീലാമിതിവദേ ജ്ജഠരേതിര്യ്യഗുത്ഥിതാം

മേല്പറഞ്ഞപ്രകാരംതന്നെ വളരെ വേദനയോടും മലമൂത്രങ്ങളുടെയും വായുവിന്റെയും തടവോടുംകൂടി വിലങ്ങത്തിലുണ്ടായാൽ അതിന്ന പ്രത്യഷ്ഠീലഎന്നു പേർ.

### മൂത്രരോധിനീലക്ഷണം.

൩൫. മാരുതേവിഗുണേവസ്തൗ മൂത്രംസമ്യക്പ്രവർത്തതേ
വികാരാവിവിധാശ്ചാത്ര പ്രതിലോമേഭവന്തിച

വായു മൂത്രാശയത്തിങ്കൽ അനുകൂലമായി സഞ്ചരിക്കുമ്പോൾ മൂത്രം ശരിയായിപ്പോകും. പ്രതികൂലമായി സഞ്ചരിക്കുമ്പോൾ അശ്മരി മൂത്രകൃച്ഛ്രം ആദിയായ പലവ്യാധികളും ഉണ്ടാകും.

### വേപഥുലക്ഷണം.

൩൬ സർവാംഗകമ്പശ്ശിരസോ വായുർവേപഥുസംജ്ഞകഃ

വായു കോപിച്ചു എല്ലാ അംഗങ്ങളേയും ശിരസ്സിനേയും വിറപ്പിക്കും. അതിന്നവേപഥു എന്നു പേർ.

### ഖല്ലീലക്ഷണം.

ഖല്ലീതുപാദജംഘോരു കരമൂലാവമോടനീ

വായു പുറവടി, കണങ്കാൽ, തുട, കരമൂലം ഇവയെ പിളുക്കുകയും വേദനപ്പെടുത്തുകയും ചെയ്യും അതിന്ന ഖല്ലീ എന്നുപേർ.

### അനുക്തവാതരോഗലക്ഷണം.

൩൭. സ്ഥാനനാമാനുരൂപൈശ്ച ലിംഗൈശ്ശേഷാന്വിനിർദ്ദിശേൽ
സർവ്വേഷ്വേതേഷുസംസർഗ്ഗം പിത്താദ്യൈരുപലക്ഷയേൽ

ഇവിടെപറയപ്പെടാത്തുള്ള വാതരോഗങ്ങളെ സ്ഥാനരൂപങ്ങളായലക്ഷണങ്ങളെക്കൊണ്ടും നാമാനുരൂപങ്ങളായ ലക്ഷണങ്ങളെക്കൊണ്ടും നിർണ്ണയിച്ചുകൊള്ളണം. കക്ഷിശൂലം നഖഭേദം മുതലായവ സ്ഥാനരൂപങ്ങളായിരിക്കുന്ന ലക്ഷണങ്ങളെക്കൊണ്ടു നിർണ്ണയിക്കേണ്ടവയാകുന്നു. ആണിതറയ്ക്കുംപോലെയുള്ള വേദനാവിശേഷം നാമരൂപങ്ങളായിരിക്കുന്ന ലക്ഷണങ്ങളെക്കൊണ്ടു നിർണ്ണയിക്കേണ്ടതുമാകുന്നു. എല്ലാവാതങ്ങളിലും പിത്തംമുതലായവയുടെ സംബന്ധംപ്രത്യേകം നോക്കിയറിഞ്ഞുകൊള്ളേണ്ടതാകുന്നു.

## സാദ്ധ്യാസാദ്ധ്യലക്ഷണം.

൭൯. ഹനുസ്തംഭാർദ്ദിതാക്ഷേപ പക്ഷാഘാതാപതാനകാഃ
കാലേനമഹതാ വാതാ യത്നാസിദ്ധ്യന്തിവാനവാ

൮൦. നവാൻബലവതസ്ത്വേതാൻ സാധയേന്നിരുപദ്രവാൻ

ഹനുസ്തംഭം അർദിതം ആക്ഷേപം പക്ഷാഘാതം അപതാനകം ഈ വാതങ്ങൾ പ്രയത്നപ്പെട്ടാൽ ദീർഘകാലംകൊണ്ടു സാദ്ധ്യങ്ങളായി ഭവിക്കും ചിലപ്പോൾ അസാദ്ധ്യങ്ങളായും വരും. തുടങ്ങിയതിൻെറശേഷം അധികനാൾ കഴിയാത്തതായ വാതവും ബലവാന്മാൎക്കുള്ള വാതവും ഉപദ്രവങ്ങളോടുകൂടാത്തതായ വാതവും സാദ്ധ്യങ്ങളാകുന്നു.

### വാതോപദ്രവം.

വിസർപ്പദാഹരുക്സംഗ മൂർച്ഛാരുച്യഗ്നിമാർദ്ദവൈഃ

൮൧. ക്ഷീണമാംസബലംവാതാ ഘ്നന്തിപക്ഷവധാദയഃ

വിസർപ്പം, ദാഹം, വേദന, മലമൂത്രങ്ങളുടെ തടവു, തളർച്ച, അരുചി അഗ്നിമാന്ദ്യം ഈവക ഉപദ്രവങ്ങളും മാംസബലങ്ങൾക്കു ക്ഷയവും ഉള്ളവനെ പക്ഷവധം ആദിയായ വാതങ്ങൾ ഹനിക്കും

### അസാദ്ധ്യലക്ഷണം.

ശൂനംസുപ്തത്വചംഭഗ്നം കമ്പാദ്ധ്മാനനിപീഡിതം

൮൨. രുജാർത്തിമന്തഞ്ചനരം വാതവ്യാധിർവിനാശയേൽ

നീരുള്ളവനെയും സ്പർശിച്ചാൽ അറിയാൻവഹ്യാത്തതായ ത്വഗിന്ദ്രിയമുള്ളവനെയും ചതവോമുറിവോ ഏററവനെയും വിറയൽ, വയറുവീർപ്പു ഇവയാൽ പീഡിക്കപ്പെട്ടവനെയും വളരെ വേദനയോടുകൂടിയവനെയും വാതവ്യാധി നശിപ്പിക്കും.

### അവികൃതവാതലക്ഷണം.

അവ്യാഹതഗതിർയ്യസ്യ സ്ഥാനസ്ഥഃപ്രകൃതിസ്ഥിതഃ
വായുസ്സ്യാത്സോധികംജീവേ ദ്വീതരോഗഃസമാശ്ശതം

യാവനൊരുത്തന്റെ വായു തടവില്ലാതെ സഞ്ചരിക്കയും വൃദ്ധിക്ഷയങ്ങൾകൂടാതെ സ്വസ്ഥാനത്തിങ്കൽതന്നെ നില്ക്കയും ചെയ്യുന്നുവോ അവൻ രോഗമില്ലാത്തവനായിട്ടു ൧൨൦-വത്സരവും ൫-ദിവസവും ജീവിച്ചിരിക്കും വരാഹാചാര്യൻ ആയുർന്നിരൂപണത്തിങ്കൽ "സമാഃഷഷ്ടിർദ്വിഘ്നാമനുജകരിണാംപഞ്ചചനിശാ" എന്നുപറഞ്ഞിരിക്കുന്നു.

ഇതിൻെറ സാരം മനുഷ്യരും ഗജങ്ങളും ൧൨൦-വത്സരവും അഞ്ചുരാത്രിയും ജീവിച്ചിരിക്കുമെന്നാകുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനെ
മാധവനിദാനവ്യാഖ്യാനെ വാതവ്യാധിനിദാനം

സമാപ്തം.

---

## വാതരക്തനിദാനം.

൧. ലവണാമ്ലകടുക്ഷാര സ്നിഗ്ദ്ധോഷ്ണാജീർണ്ണഭോജനൈഃ
ക്ലിന്നശുഷ്കാംബുജാനൂപ മാംസപിണ്യാകമൂലകൈഃ

൨. കുലത്ഥമാഷനിഷ്പാവ ശാകാദിപലലേക്ഷുഭിഃ
ദദ്ധ്യാരനാളസൌവീര ശുക്തതക്രസുരാസവൈഃ

൩. വിരുദ്ധാദ്ധ്യശനക്രോധ ദിവാസ്വപ്നപ്രജാഗരൈഃ
പ്രായശസ്സുകുമാരാണാംമിത്ഥ്യാഹാരവിഹാരിണാം

## വാതരക്തനിദാനം (൱൩൨)

൫. സ്ഥൂലാനാംസുഖിനാഞ്ചാപി കുപ്യതെവാതശോണിതം

ലവണദ്രവ്യം പുളിയുള്ളപദാൎത്ഥം എരിവുള്ളപദാൎത്ഥം, ക്ഷാരദ്രവ്യം സ്നിഗ്ദ്ധദ്രവ്യം ഉഷ്ണദ്രവ്യം അജീൎണ്ണസാധനം നലവുള്ളമാംസം ഉണങ്ങിയമാംസം, അനൂപമാംസം പിണ്ണാക്ക കിഴങ്ങു മുതിര ഉഴുന്ന അമരക്കാ ചീരമുതലായവ കരിമ്പു ഇവയെ ഭക്ഷിക്ക ഹേതുവായിട്ടും തൈര, കാടി സൌവീരമദ്യം ചുത്തപ്പുളി മോര മദ്യം ആസവം ഇവയെ സേവിക്കുക ഹേതുവായിട്ടും പരസ്പരവിരുദ്ധങ്ങളായ ആഹാരപദാൎത്ഥങ്ങളെ ഭക്ഷിക്കഹേതുവായിട്ടും അതിഭക്ഷണം ഹേതുവായിട്ടും കോപം ഹേതുവായിട്ടും പകൽഉറങ്ങുക ഹേതുവായിട്ടും രാത്രിയിൽ ഉറക്കമില്ലയ്ക ഹേതുവായിട്ടും മിക്കവാറും മൃദുവായ ശരീരമുള്ളവൎക്കും അഗ്നിബലത്തിന്ന തക്കവണ്ണമല്ലാതെ ഭക്ഷിക്കുന്നവൎക്കും ദേഹബലത്തിന്ന തക്കവണ്ണമല്ലാതെ പ്രവൎത്തിക്കുന്നവൎക്കും തടിച്ചവൎക്കും സുഖികൾക്കും വാതശോണിതമുണ്ടാകും

൬. ഹസ്ത്യശ്വോഷ്ട്രൈർഗ്ഗച്ഛതശ്ചാശ്നതശ്ച
വിദാഹ്യന്നംസവിദാഹാശനസ്യ
കൃത്സ്നംരക്തംവിദഹത്യാശുതച്ച
സ്രസ്തംദുഷ്ടംപാദയോശ്ചീയതേതു.

൭. തത്സംപൃക്തംവായുനാദൂഷിതേന
തത്പ്രാബല്യാദുച്യതേവാതരക്തം

ആനപ്പുറത്തോ കുതിരപ്പുറത്തോ ഒട്ടകത്തിൻപുറത്തോ കയറിസഞ്ചരിക്കയോ ഉൾപുഴുക്കമുണ്ടാക്കുന്നതായ പദാൎത്ഥത്തെയോ ഉഷ്ണദ്രവ്യത്തെയോ ഭക്ഷിക്കയോ ചെയ്യുന്നവന്റെ ഒട്ടൊഴിയാതെയുള്ള രക്തംദുഷ്ടമായിട്ടു ഇളകി പാദങ്ങളിൽ ചെന്നുനിന്നു വൎദ്ധിക്കുന്നു അതു പിന്നെ ദുഷ്ടമായിരിക്കുന്ന വായുവിനോടു ചേരുന്നു. വാതരക്തങ്ങളുടെ പ്രബലത ഹേതുവായിട്ടു അതിന്നു വാതരക്തമെന്നുപേർ പറയപ്പെടുന്നു. വാതശോണിതത്തെപ്പററിയുള്ള ചരകാചാൎയ്യമതം ഇവിടെ ചേൎക്കുന്നു "വായുഃപ്രവൃദ്ധോവൃദ്ധേന രക്തേനാവാരിതഃപഥിക്രുദ്ധസ്സംദൂഷയെദ്രക്തം തൽജ്ഞേയംവാതശോണിതം" വാതവും രക്തവും വൎദ്ധിക്കുമ്പോൾ രക്തം വാതത്തിന്റെ മാൎഗ്ഗത്തെ തടുക്കയും വാതം കുപിതനായി രക്തത്തെ ദുഷിപ്പിക്കയും ചെയ്യും. അതിനെ വാതശോണിതമെന്നു അറിഞ്ഞുകൊള്ളണം.

### പൂൎവ്വരൂപം.

൮. സ്വേദോത്യൎത്ഥംനവാകാൎണ്ണ്യം സ്പൎശാജ്ഞത്വംക്ഷതേതിരുക്
സന്ധിശൈഥില്യമാലസ്യം സദനം പിടകോൽഗമഃ

൯. ജാനുജംഘോരുകട്യംസ ഹസ്തപാദാംഗസന്ധിഷു
നിസ്തോദഃസ്ഫുരണംഭേദോ ഗുരുത്വംസുപ്തിരേവച.

൰. കണ്ഡുഃസന്ധിഷുരുക്ഭൂത്വാ ഭൂത്വാനശ്യതിചാസകൃൽ
വൈവൎണ്ണ്യംമണ്ഡലോല്പത്തി വ്വാതാസൃക്പൂൎവ്വലക്ഷണം.

വാതശോണിതം ഉത്ഭവിപ്പാൻ പോകുമ്പോൾ അധികമായി വിയൎക്കുകയോ വിയൎക്കാതിരിക്കുകയോ ചെയ്ക ദേഹം കറുക്കുക സ്പൎശിച്ചാലും അറിയാതിരിക്കുക മുറിവൊ ചതവൊ പററിയാൽ അധികമായി വേദനയുണ്ടാക, സന്ധികൾ വേൎപെടുക മടിയും തളൎച്ചയും കുരുക്കളും ഉണ്ടാക മുട്ടുകൾ കണങ്കാലുകൾ തുടകൾ അരക്കെട്ടു ചുമല്കൾ കയ്യ് ശരീരസന്ധികൾ ഈ പ്രദേശങ്ങളിൽ കുത്തിനോവു പൊരപൊരുപ്പ് പിളൎപ്പ ഘനം തരിപ്പ ചൊറിച്ചിൽ ഇവയുണ്ടാകും. സന്ധികളിൽ പിന്നെയുംപിന്നെയും വേദനയുണ്ടായി നശിക്കയും പിന്നെയും പിന്നെയും ഉണ്ടാകയും ചെയ്യും; ദേഹത്തിന്ന നിറപ്പകൎച്ചയും വട്ടത്തിൽ തടിപ്പും ഉണ്ടാകും.

### വാതാധികമായ വാതരക്തത്തിന്റെലക്ഷണം.

൧൧. വാതാധികേധികംതത്ര ശൂലസ്ഫുരണതോദനം
ശോഫസിരൌക്ഷ്യംകൃഷ്ണത്വം ശ്യാവതാവൃദ്ധിഹാനയഃ

൧൧. ധമന്യംഗുലിസന്ധീനാം സങ്കോചോംഗഗ്രഹോതിരുക്
ശീതദ്വേഷാനുപശയൌ സ്തംഭവേപഥുസുപ്തയഃ

വാതരക്തത്തിങ്കൽ വാതം അധികമായിരുന്നാൽ അധികമായ വേദനയും പൊരുപൊരുപ്പും കുത്തിനോവും ഉണ്ടാകും; നീരു ഉലന്നിട്ടും കറുത്തിട്ടും കരുവാളിച്ചിട്ടും ഇരിക്കും; നീരിന്നു ചിലസമയം വർദ്ധനയും ചിലസമയം ക്ഷയവും ഉണ്ടാകും; ഞരമ്പുകൾക്കും വിരലുകളുടെ സന്ധികൾക്കും സങ്കോചം ഭവിക്കും. വലിയ വേദനയോടുകൂടി അവയവങ്ങൾ കോച്ചിവലിക്കും. തണുപ്പിൽ ദ്വേഷവും തണുപ്പു ഉപയോഗിക്കുമ്പോൾ സുഖമില്ലായ്കയും സ്തംഭനവും വിറയലും തരിപ്പുമുണ്ടാകും.

രക്താധികമായ വാതരക്തത്തിന്റെ ലക്ഷണം.

൧൨. രക്തേ ശോഥോതിരുക്തോദസ്താമ്രശ്ചിമിചിമായതേ
സ്നിഗ്ദ്ധരൂക്ഷൈഃ ശമം നൈതി കണ്ഡൂക്ലേദസമന്വിതഃ

വാതരക്തത്തിങ്കൽ രക്തവൃദ്ധി അധികമായിരുന്നാൽ നീരുള്ളേടത്തു അതിവേദനയും കുത്തിനോവും ഉണ്ടാകും. നീരുള്ളേടം ചെമ്പിച്ചിരിക്കും അവിടെ അണുക്കളായ ചില ജന്തുക്കൾ അരിക്കുന്നപോലെ തോന്നും സ്നിഗ്ദ്ധരൂക്ഷങ്ങളായ പദാർത്ഥങ്ങളെക്കൊണ്ടു ശമിക്കയില്ല ചൊറിച്ചിലും നനവും കൂടിയിരിക്കും.

പിത്താധികമായ വാതരക്തത്തിന്റെ ലക്ഷണം.

൧൩. പിത്തേ വിദാഹസ്സമ്മോഹഃ സ്വേദോ മൂർച്ഛാമദസ്തൃഷാ
സ്പർശാസഹത്വം രുഗ്രാഗഃ ശോഫഃ പാകോ ഭൃശോഷ്മതാ.

വാതരക്തം പിത്തത്തിന്റെ ആധിക്യത്തോടു കൂടിയിരുന്നാൽ ഉൾപ്പുഴുക്കം ബോധക്കേടും വിയർപ്പും ഇന്ദ്രിയക്ഷോഭവും മദവും തണ്ണീർദാഹവും സ്പർശത്തെ സഹിക്കായ്കയും വേദനയും ചുവപ്പും നീരും പഴുപ്പും അധികമായ പുകച്ചിലും ഉണ്ടാകും.

കഫാധികമായ വാതരക്തത്തിന്റെ ലക്ഷണം

൧൪. കഫേ സ്തൈമിത്യഗുരുതാ സുപ്തിസ്നിഗ്ദ്ധതശീതതാഃ
കണ്ഡൂർമ്മന്ദാ ച രുക് ദ്വന്ദ്വം സർവ്വലിംഗം ച സങ്കരാൽ.

വാതരക്തത്തിങ്കൽ കഫം അധികമായിരുന്നാൽ ഇളക്കമില്ലായ്ക കനം തരിപ്പു സ്നിഗ്ദ്ധത ശൈത്യം ചൊറിച്ചിൽ അല്പമായ വേദന ഇവയുണ്ടാകും. ഈ രണ്ടു ദോഷങ്ങളുടെ കോപം അധികമായുണ്ടായിരുന്നാൽ ആ രണ്ടു ദോഷങ്ങളുടേയും ലക്ഷണങ്ങൾ കാണാം.- മൂന്നു ദോഷങ്ങളും കൂടി കോപിച്ചിരുന്നാൽ മൂന്നു ദോഷങ്ങളുടേയും ലക്ഷണങ്ങൾ കാണാം.

വാതരക്തത്തിന്റെ സ്ഥാനം.

൧൫. പാദയോർമ്മൂലമാസ്ഥായ കദാചിദ്ധസ്തയോരപി
ആഖോർവ്വിഷമിവ ക്രുദ്ധം തദ്ദേഹമുപസർപ്പതി.

വാതരക്തം കാലുകളുടെ മൂലത്തെ ആശ്രയിച്ചിട്ടുണ്ടാകും. ചിലപ്പോൾ കൈകളുടെ മൂലത്തെ ആശ്രയിച്ചും ഉണ്ടാകും. അതു ക്രുദ്ധമായാൽ എലിവിഷം എന്നപോലെ ക്രമേണ പരന്നു ശരീരത്തിൽ മുഴുവൻ വ്യാപിക്കും ചരകാചാര്യർ വാതരക്തം ഉത്താനമെന്നും ഗംഭീരമെന്നും രണ്ടുവിധമുണ്ടെന്നു പറഞ്ഞിരിക്കുന്നു. ശ്ലോകം "ഉത്താനമഥ ഗംഭീരം ദ്വിവിധം വാതശോണിതം ത്വങ്മാംസാശ്രയമുത്താനം ഗംഭീരന്ത്വന്തരാശ്രയം" ഉത്താനം ഗംഭീരം ഇങ്ങിനെ വാതശോണിതം രണ്ടുവിധമുണ്ട്. ത്വക്കിനെയും മാംസത്തെയും ആശ്രയിച്ചു താഴ്ചയോടുകൂടാതെ ഉണ്ടാകുന്നതു ഉത്താനം. അതു ക്രമേണ സർവ്വധാതുക്കളിലും ചെന്നു ഏറ്റവും താഴ്ചയോടുകൂടിയതായി തീരുമ്പോൾ ഗംഭീരമെന്നപേർ.

വാതരക്തസാദ്ധ്യാസാദ്ധ്യവിഭാഗം.

൧൬. അജാനുസ്ഫുടിതം യച്ച പ്രഭിന്നം പ്രസ്രുതഞ്ചയൽ
ഉപദ്രവൈശ്ച യജ്ജുഷ്ടം പ്രാണമാംസക്ഷയാദിഭിഃ.

൧൭. വാതരക്തമസാദ്ധ്യംസ്യാൽ യാപ്യംസംവത്സരോത്ഥിതം
അസ്വപ്നാരോചകശ്വാസ മാംസകോഥശിരോഗ്രഹാഃ
൧൮. മൂർച്ഛാമദരുജാതൃഷ്ണാ ജ്വരമോഹപ്രവേപകാഃ
ഹിക്കാപാംഗുല്യവീസർപ്പ പാകതോദഭ്രമക്ലമാഃ
൧൯. അംഗുലീവക്രതാസ്ഫോട ദാഹമർമ്മഗ്രഹാർബ്ബുദാഃ
ഏതൈരുപദ്രവൈർവ്വർജ്ജ്യം മോഹേനൈകേനവാപിയൽ
൨൦. അകൃത്സ്നോപദ്രവംയാപ്യം സാദ്ധ്യംസ്യാന്നിരുപദ്രവം
ഏകദോഷാനുഗംസാദ്ധ്യം നവംയാപ്യംദ്വിദോഷജം
൨൧. ത്രിദോഷജമസാദ്ധ്യംസ്യാൽ യസ്യചസ്യുരുപദ്രവാ

മുട്ടവരെ ചെന്നതും തൊലി പൊട്ടിയതും തൊലിപിളന്നതും നീരൊഴുകുന്നതും പ്രാണമാംസക്ഷയാദികളായ ഉപദ്രവങ്ങളോടുകൂടിയതുമായ വാതരക്തം അസാദ്ധ്യം തുടങ്ങിയതിന്റെശേഷം ഒരു സംവത്സരം കഴിഞ്ഞതു യാപ്യം. ഉറക്കമില്ലായ്ക, അരുചി, ശ്വാസം മാംസത്തിന്നു ചീഞ്ഞളിച്ചൽ തലവേദന, ഇന്ദ്രിയസാദം അല്ലാതല്ലാതായ വേദന, തണ്ണീർദ്ദാഹം, ജ്വരം മോഹം, വിറയൽ ഇക്കിൾ കാൽമുട്ടുകുത്തുക വിസർപ്പം പഴുപ്പു, കുത്തിനോവു തലതിരിച്ചിൽ തളർച്ച വിരലുകൾ വളയുക ദേഹം പൊള്ളുക ദാഹം മർമ്മവേദന അർബ്ബുദം ഇവകൾ ഉപദ്രവങ്ങളോടുകൂടിയ വാതരക്തമുള്ളവനെ ഉപേക്ഷിക്കണം. മോഹം മാത്രമുള്ള വാതരക്തരോഗിയേയും ഉപേക്ഷിക്കണം. മേൽ പറയപ്പെട്ട ഉപദ്രവങ്ങളെല്ലാമില്ലെങ്കിൽ യാപ്യം ഉപദ്രവങ്ങളോടുകൂടാത്തതായ വാതരക്തം സാദ്ധ്യം ഒരു ദോഷത്തിന്റെ കോപം ഹേതുവായിട്ടുണ്ടായ വാതരക്തം പഴകാതെയിരുന്നാൽ സാദ്ധ്യം- രണ്ടു ദോഷങ്ങളുടെ കോപം ഹേതുവായിട്ടുണ്ടായതു യാപ്യം മൂന്നു ദോഷങ്ങളുടേയും കോപം ഹേതുവായിട്ടുണ്ടായതും ഉപദ്രവങ്ങളോടുകൂടിയതുമായ വാതരക്തം അസാദ്ധ്യം.

ഇതി കേശവദേശികകൃതെ സാരചന്ദ്രികാഖ്യാനെ
മാധവനിദാനവ്യാഖ്യാനെ വാതരക്തനിദാനം
സമാപ്തം.

---

## ഊരുസ്തംഭനിദാനം.

ശീതോഷ്ണദ്രവസംശുഷ്ക ഗുരുസ്നിഗ്ദ്ധൈർന്നിഷേവിതൈഃ
൧. ജീർണ്ണാജീർണ്ണേതഥായാസ സംക്ഷോഭസ്വപ്നജാഗരൈഃ
സശ്ലേഷ്മമേദഃപവന മാമമത്യർത്ഥസഞ്ചിതം
൨. അഭിഭൂയേതരംദോഷ മൂരൂചേൽപ്രതിപദ്യതെ
സക്ഥ്യസ്ഥീനിപ്രപൂര്യാന്ത ശ്ലേഷ്മണാസ്തിമിതേനച.
൩. തദാസ്തഭ്നാതിതേനോരു സ്തബ്ധൌശീതാവചേതനൌ
പരകീയാവിവഗുരൂസ്യാ താമതിഭൃശവ്യഥൌ
൪. ധ്യാനാംഗമർദ്ദസ്തൈമിത്യ തന്ദ്രാച്ഛർദ്ദ്യരുചിജ്വരൈഃ
സംയുക്തൌപാദസദന കൃച്ഛ്രോദ്ധരണസുപ്തിഭിഃ
൫. തമൂരുസ്തംഭമിത്യാഹു രാഢ്യവാതമഥാപരെ.

തണുപ്പുള്ളവയേയും ഉഷ്ണമുള്ളവയേയും ദ്രവദ്രവ്യങ്ങളേയും ഉണങ്ങിയ പദാർത്ഥങ്ങളേയും ഗുരുത്വമുള്ളവയേയും സ്നിഗ്ദ്ധദ്രവ്യങ്ങളേയും ഇടകലൎന്നു ഭക്ഷിക്ക ഹേതുവായിട്ടും ഭക്ഷിക്കപ്പെട്ട പദാർത്ഥങ്ങൾ ഒട്ടു ദഹിച്ചും ഒട്ടു ദഹിക്കാതെയുമിരിക്കുമ്പോൾ ദേഹത്തിനദ്ധ്വ

## (൨൰൪) ഊരുസ്തംഭനിദാനം

യാസത്തെ ഉണ്ടാക്കുന്നവയായ കർമ്മങ്ങളെ ചെയ്ക ഹേതുവായിട്ടും കുതിര മുതലായ വാഹനങ്ങളിൽ കയറി ദേഹത്തെ ഇളക്കുക ഹേതുവായിട്ടും ക്രമവിരോധമായി ഉറങ്ങുകയോ ഉറക്കമിളയ്ക്കുകയൊ ചെയ്ക ഹേതുവായിട്ടും ആമദോഷം വർദ്ധിച്ചു കഫം മേദസ്സ് വായു ഇവയോടുകൂടെ പിത്തത്തെ പരിഭവിച്ചു തുടകളിൽ ചെന്നു തുട എല്ലുകളുടെ ഉള്ളിൽ കഫത്തെ നിറച്ചു ഉറച്ചുനില്ക്കും അപ്പോൾ തുടകൾ സ്തംഭിക്കും. തണുപ്പോടുകൂടിയും ചൈതന്യഹീനങ്ങളായും അന്യന്റെ തുടകൾ എന്നപോലെ കനമുള്ളവയായും വളരെ വേദനയോടുകൂടിയുമിരിക്കും ചിന്ത ശരീരം നുറുങ്ങിടനാക ഇളക്കമില്ലായ്ക മടി ഛർദ്ദി അരുചി, ജ്വരം കാലിനു തളർച്ച ഉയർത്തുവാൻ പ്രയാസം തരിപ്പു ഇവയുമുണ്ടാകും അതിനെ ചിലർ ഊരുസ്തംഭമെന്നും ചിലർ ആഢ്യവാതമെന്നും പറയുന്നു.

### ഊരുസ്തംഭത്തിന്റെ പൂർവ്വരൂപം.

൩. പ്രാഗ്രൂപംതസ്യനിദ്രാതി ധ്യാനംസ്തിമിതതാജ്വരഃ
രോമഹർഷോരുചിശ്ഛർദ്ദിർജ്ജംഘോർവ്വോഃസദനംതഥാഃ

ഊരുസ്തംഭം ഉത്ഭവിപ്പാൻ പോകുമ്പോൾ അധികമായ ഉറക്കവും മനസ്സിൽ ഏറ്റവും ചിന്തയും മന്ദതയും ജ്വരവും രോമാഞ്ചവും അരുചിയും ഛർദ്ദിയും കണങ്കാലുകൾക്കും തുടകൾക്കും തളർച്ചയും ഉണ്ടാകും.

### ഊരുസ്തംഭലക്ഷണം.

൧. വാതശങ്കിഭിരജ്ഞാനാൽ തസ്യസ്യാൽസ്നേഹനാൽപുനഃ
പാദയോസ്സദനംസുപ്തിഃ കൃച്ഛ്രാദുദ്ധരണംതഥാ

൨. ജംഘോരുഗ്ലാനിരത്യർത്ഥം ശശ്വച്ചദാഹവേദനേ
പാദഞ്ചവ്യഥതേന്യസ്തം ശീതസ്പർശംനവേത്തി ച.

൩. സംസ്ഥാനേപീഡനേഗത്യാം ചാലനേചാപ്യനീശ്വരഃ
അന്യസ്യേവോരുസംഭഗ്നൗ പാദൗചമന്യതേ.

തരിപ്പു സങ്കോചം വിറയൽ മുതലായ വാതരോഗലക്ഷണങ്ങളെ കണ്ടിട്ടു അജ്ഞന്മാരാൽ വാതമാണെന്നു വിചാരിച്ചു സ്നേഹത്തെ ഉപയോഗിച്ചാൽ വ്യാധി പിന്നെയും വർദ്ധിക്കും കാലുകൾക്കു തളർച്ചയും തരിപ്പും മേല്പോട്ടു പൊക്കാൻ പ്രയാസവും കണങ്കാലുകൾക്കും തുടകൾക്കും ഏറ്റവും തളർച്ചയും കൂടക്കൂടെ അല്പമായ ചൂടും വേദനയുമുണ്ടാകും ഭൂമിയിൽ ചവിട്ടിയാലും വേദനയുണ്ടാകും. തണുപ്പോടുകൂടിയും തൊട്ടാൽ അറിയാതെയുമിരിക്കും കാലിളക്കുന്നും ചവിട്ടുന്നും കഴിയാതെ വരും തുടകളിലും പാദങ്ങളിലും ചതവു മുതലായവ ഉണ്ടായാൽ അതുപോലെ അന്യന്റെ തുടകളിലും പാദങ്ങളിലും ഉണ്ടായ ചതവു മുതലായതു കാണുന്നപോലെ വേദന തോന്നുകയില്ല.

### ഊരുസ്തംഭത്തിന്റെ സാദ്ധ്യാസാദ്ധ്യവിഭാഗം.

൪. ദാഹാർത്തിതോദത്തോ വേപനഃപുരുഷോഭവേൽ
ഊരുസ്തംഭസ്തദാഹന്യാൽ സാധയേദന്യഥാനവം.

ദാഹവേദനയും ഉൾക്കുത്തും മുള്ളുവന്നു ദാഹവും കുത്തിനോവും വിറയലും ഉണ്ടാകുന്നവനെ ആ രോഗം കൊന്നുകളയും ഏതുപ്രകാരം അവ ഇല്ലാതിരിക്കുന്നുവോ അപ്പോൾ ചികിത്സിച്ചാൽ ഊരുസ്തംഭം ശമിക്കും.

### ആമവാതനിദാനം.

൧. വിരുദ്ധാഹാരചേഷ്ടസ്യ മന്ദാഗ്നേർന്നിശ്ചലസ്യ ച
സ്നിഗ്ദ്ധംഭുക്തവതോഹ്യന്നം വ്യായാമംകുർവ്വതസ്തഥാ.

൨. വായുനാപ്രേരിതോഹ്യാമഃ ശ്ലേഷ്മസ്ഥാനംപ്രധാവതി
തേനാത്യർത്ഥംവിദഗ്ദ്ധോസൗ ധമനീഃപ്രതിപദ്യതേ

൩. വാതപിത്തകഫൈർഭൂയോ ദൂഷിതസ്സോന്നജോരസഃ
സ്രോതാംസ്യഭിഷ്യന്ദയതി നാനാവർണ്ണോതിപിച്ഛിലഃ

൪. ജനയത്യാശു ദൌർബല്യം ഗൌരവം ഹൃദയസ്യ ച
വ്യാധീനാമാശ്രയോ ഹ്യേഷ ആമസംജ്ഞോതിദാരുണഃ
൫. യുഗപൽകുപിതാവന്ത സ്ത്രികസന്ധിപ്രവേശകൌ
സ്തബ്ധംവാകുരുതോഗാത്ര മാമവാതസ്സഉച്യതെ.

വിരുദ്ധമായ ആഹാരപദാൎത്ഥത്തെ ഭക്ഷിക്കയും വിരുദ്ധമായ കൎമ്മത്തെ ചെയ്കയും ചെയ്യുന്നവനും അഗ്നിമാന്ദ്യമുള്ളവനും വ്യായാമമില്ലാത്തവനും സ്നിഗ്ദ്ധദ്രവ്യങ്ങളെ അക്ഷികമായി ഭക്ഷിക്കുന്നവനും ഭക്ഷണം കഴിഞ്ഞയുടനെ വ്യായാമം ചെയ്യുന്നവനും ആകുന്ന ആമവാതം ഉണ്ടാകുന്നതു. അവന്റെ ആമം വായുപ്രേരിതമായിട്ട കഫസ്ഥാനത്തെ പ്രാപിക്കുന്നു. അവിടെവെച്ചു അതു ഏററവും വിദഗ്ദ്ധമായിട്ടു നാഡികളിൽ ചെല്ലുന്നു പിന്നെ അതു വാതപിത്തകഫങ്ങളാൽ ദൂഷിതമായിട്ടും നാനാവൎണ്ണമായിട്ടും ഏററവും വഴുവഴുപ്പോടുകൂടിയതായിട്ടും സ്രോതസ്സുകളെ കളിർപ്പിച്ചു പൊട്ടുന്നനവെ ദേഹത്തിന്നു ബലഹാനിയേയും ഹൃദയത്തിന്നു ഗുരുത്വത്തെയും ഉണ്ടാക്കുന്നു. ഏററവും ഘോരവും ആമം എന്നു പേരോടുകൂടിയതുമായ ഇതു അനേക രോഗങ്ങൾക്കു ഇരിപ്പിടമായിത്തീരുന്നു. വാതകഫങ്ങൾ ഒരുമിച്ചു കോഷ്ഠത്തിങ്കലും നട്ടെല്ലിന്റെ സന്ധികളിലും പ്രാപിച്ചു ദേഹത്തെ സ്തംഭിപ്പിക്കും അതിനെ ആമവാതം എന്നുപറയുന്നു.

## ആമവാതസാമാന്യലക്ഷണം.

൩. അംഗമർദ്ദോരുചിസ്തൃഷ്ണാ അലസ്യംഗൌരവംജ്വരഃ
അപാകശ്ശൂനതാംഗാനാ മാമവാതസ്യലക്ഷണം.

ദേഹം നുറുങ്ങിനോക അരുചി തണ്ണീർദാഹം ആലസ്യം ജ്വരം അഗ്നിമാന്ദ്യം അവയവങ്ങളിൽ വീക്കം ഇവയെല്ലാം ആമവാതത്തിന്റെ സാമാന്യലക്ഷണങ്ങളാകുന്നു.

## ആമവാതം വൎദ്ധിച്ചാലുള്ള ലക്ഷണം.

൬. സകസ്സൎവ്വരോഗാണാം യദാപ്രകുപിതോഭവേൽ
ഹസ്തപാദശിരോഗുൽഫ ത്രികജാനൂരുസന്ധിഷു.
൭. കരോതിസരുജംശോഫം യത്രദോഷഃപ്രപദ്യതെ
സദേശോരുജ്യതേത്യർത്ഥം വ്യാവിദ്ധഇവവൃശ്ചികൈഃ
൮. ജനയേത്സോഗ്നിദൌർബല്യം പ്രസേകാരുചിഗൌരവം
ഉത്സാഹഹാനിംവൈരസ്യം ദാഹഞ്ചബഹുമൂത്രതാം
൧൦. കക്ഷൌകഠിനതാംശൂലം തഥാനിദ്രാവിപൎയ്യയം
തൃൾഛർദ്ദിഭ്രമമൂർച്ഛാശ്ച ഹൃദ്ഗ്രഹംവിൾവിബദ്ധതാം.
൧൧. ജാഡ്യാന്ത്രകൂജമാനാഹം കഷ്ടാംശ്ചാന്യാനുപദ്രവാൻ.

ആമവാതം മററുള്ള എല്ലാ രോഗങ്ങളെക്കാളും ദുഃഖകരമായിട്ടുള്ളതാണ്. അതുകോപിച്ചാൽ കയ്യ്, കാല്, തല, നരിയാണി, പൃഷ്ഠം, തുട, ഇട സന്ധികൾ ഇവയിൽ വേദനയോടുകൂടിയ നീരിനെ ഉണ്ടാക്കും; ആമദോഷം എവിടെ ചെല്ലുന്നുവോ അവിടെ തേൾ കുത്തിയപോലെ ഏററവും വേദനയുണ്ടാകും; അതു അഗ്നിമാന്ദ്യം ഉമിനീർ അരുചി ദേഹത്തിന്നു കനം ഉത്സാഹമില്ലായ്ക, വായിൽ രുചിയില്ലായ്ക ദാഹം വളരെ മൂത്രംപോക വയററിൽ കാഠിന്യം വേദന നിദ്രാഭംഗം തണ്ണീർദാഹം ഛർദ്ദി തലതിരിച്ചിൽ ഇന്ദ്രിയനാശം നെഞ്ചുവേദന മലബന്ധം ജഡത്വം കടലിരപ്പു വയർവീർപ്പു ഇവയേയും വേറെ കഷ്ടങ്ങളായ പല ഉപദ്രവങ്ങളേയും ചെയ്യും.

## ആമവാതത്തിന്റെ വിശേഷലക്ഷണങ്ങൾ.

പിത്താൽസദാഹരാഗഞ്ച സശൂലംപവനാനുഗം
൧൨. സ്തിമിതംഗുരുകണ്ഡുഞ്ച കഫദുഷ്ടംതമാദിശേൽ.

ആമവാതംപിത്തത്തോടുകൂടിയാൽ ചുട്ടം ചുവപ്പുമുണ്ടാകും. വാതത്തോടുകൂടിയാ

ൽ വയററിൽ വേദനയുണ്ടാകും. കഫത്തോടുകൂടിയാൽ ശരീരത്തിന്നു തണുപ്പും വളരെ ചൊറിച്ചിലും ഉണ്ടാകും.

## ആമവാതത്തിന്റെ സാദ്ധ്യാസാദ്ധ്യവിഭാഗം

ഏകദോഷാനുഗസ്സാദ്ധ്യോ ദ്വിദോഷോയാപ്യ ഉച്യതെ.
൧൫. സർവ്വദേഹചരശ്ശോഫ സ്സകൃച്ഛ്രസ്സാന്നിപാതികഃ

ആമവാതം ഒരു ദോഷത്തിന്റെ കോപം ഹേതുവായിട്ടുണ്ടായതായാൽ സാദ്ധ്യം. രണ്ടു ദോഷങ്ങളുടെ കോപം ഹേതുവായിട്ടുണ്ടായതായാൽ യാപ്യം. എല്ലാ ശരീരങ്ങളിലും നീരോടുകൂടിയ ആമവാതവും മൂന്നു ദോഷങ്ങളുടേയും കോപം ഹേതുവായിട്ടുണ്ടായ ആമവാതവും കൃച്ഛ്രസാദ്ധ്യം.

ആമവാതനിദാനം സമാപ്തം.

## അഥശൂലപരിണാമശൂലാന്നദ്രവ ശൂലനിദാനം.

൧. ദോഷൈഃ പൃഥക്സമസ്താമ ദ്വന്ദ്വൈഃ ശൂലോഷ്ടധാഭവേൽ
സർവ്വേഷ്വേതേഷു പ്രായേണ പവനഃ പ്രഭുഃ

ശൂലരോഗം വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും സന്നിപാതംകൊണ്ടും ആമദോഷം കൊണ്ടും വാതപിത്തങ്ങൾകൊണ്ടും പിത്തകഫങ്ങൾകൊണ്ടും വാതകഫങ്ങൾ കൊണ്ടും ഉണ്ടാകുന്നതാകയാൽ എട്ടുവിധമാകുന്നു എല്ലാ ശൂലരോഗങ്ങൾക്കും പ്രധാനകാരണം വായു അത്രെ കർത്താവു്. ജ്വരം മുതലായ രോഗം പോലെ ശൂലരോഗത്തിന്നു പൂർവ്വോല്പത്തിയുണ്ടു്. അതിനെപ്പററി ഹാരീതൻ പറഞ്ഞതു എന്തെന്നാൽ "അനംഗനാശായ ഹരസ്ത്രിശൂലം മുമോച കോപാൽ മകരദ്ധ്വജസ്യ തമാപതന്തം സഹസാ നിരീക്ഷ്യ ഭയാർദ്ദിതോ വിഷ്ണുതനും പ്രവിഷ്ട സവിഷ്ണുഹുങ്കാരവിമോഹിതാത്മാ പപാത ഭൂമൌ പ്രഥിതസ്സ ശൂലഃ സ പഞ്ചഭൂതാനുഗതം ശരീരം പ്രദൂഷയത്യസ്യ ഹി പൂർവ്വസൃഷ്ടിഃ" ഇതി കാമദേവന്റെ വധത്തിനായ്ക്കൊണ്ടു പരമേശ്വരനാൽ കോപം ഹേതുവായിട്ടു പ്രയോഗിക്കപ്പെട്ട ത്രിശൂലം എത്രയും വേഗത്തോടുകൂടി നേരെ വരുന്നതു കാമദേവൻ കണ്ടു ഭയപ്പെട്ടു വിഷ്ണുവിന്റെ ശരീരത്തിൽ പ്രവേശിച്ചു; ത്രിശൂലം ഉടനെ വിഷ്ണുവിന്റെ ഹുങ്കാരംകൊണ്ടു ഭൂമിയിലും പതിച്ചു. അന്നുമുതലാണു് ശൂലമെന്ന പ്രസിദ്ധി അതിന്നു ഭൂമിയിലുണ്ടായതു പിന്നീടു ആ ശൂലം പഞ്ചഭൂതമയമായ ശരീരത്തെ ദുഷിപ്പിക്കാൻ തുടങ്ങി. ഇപ്രകാരമാകുന്നു ശൂലരോഗത്തിന്റെ പൂർവ്വോല്പത്തി. ശൂലത്തിൽ നിന്നു സംഭവിച്ചതുകൊണ്ടും ശൂലംകൊണ്ടു കുത്തുന്നതുപോലെ വേദനയെ ജനിപ്പിക്കുന്നതു കൊണ്ടുമാകുന്നു അതിന്നു ശൂലമെന്നു പേരുണ്ടായതു.

## വാതശൂലരോഗം.

൨. വ്യായാമയാനാദതിമൈഥുനാച്ച
പ്രജാഗരാച്ഛീതജലാതിപാനാൽ
൩. കളായമുൽഗാഢകികോരദൂഷാ
ദത്യർത്ഥരൂക്ഷാദ്ധ്യശനാഭിഘാതാൽ
൪. കഷായതിക്താതിവിരൂഢജാന്ന
വിരുദ്ധവല്ലൂരകശുഷ്കശാകാൽ
൫. വിൾശുക്രമൂത്രാനിലവേഗരോധാൽ
ശോകോപവാസാദതിഹാസ്യഭാഷ്യാൽ
൬. വായുഃ പ്രവൃദ്ധോജനയേദ്ധിശൂലം
ഹൃൽപാർശ്വപൃഷ്ഠത്രികവസ്തിദേശേ

൧. ജീർണ്ണേപ്രദോഷേചഘനാഗമേച
ശീതേചകോപംസമുപൈതിഗാഢം
൨. മുഹുർമുഹുശ്ചോപശമപ്രകോപൌ
വിഡ്വാതസംസ്തംഭനതോദഭേദൈഃ
൩. സംസ്വേദനാഭ്യഞ്ജനമർദ്ദനാദ്യൈഃ
സ്നിഗ്ദ്ധോഷ്ണഭോജ്യൈശ്ചശമംപ്രയാതി

ദേഹായാസകരങ്ങളായ കർമ്മങ്ങളെ അധികമായി ചെയ്ക ഹേതുവായിട്ടും അധികം വഴിനടക്കുക ഹേതുവായിട്ടും അതിമൈഥുനം ഹേതുവായിട്ടും ഉറക്കമിളയ്ക്കു ഹേതുവായിട്ടും തണുത്തവെള്ളം അധികമായി കുടിക്ക ഹേതുവായിട്ടും കടല മുത്താ ചെറുപയറു തുവര വരക ഇവയേയും ഏറെവും രൂക്ഷമായ പദാർത്ഥത്തേയും അധികമായി ഭക്ഷിക്കഹേതുവായിട്ടും മുറിവേൽക്കുക ഹേതുവായിട്ടും ചവർപ്പുള്ള പദാർത്ഥം കയ്പുള്ള പദാർത്ഥം ഇവയെ അധികമായി ഉപയോഗിക്കുക ഹേതുവായിട്ടും അങ്കുരാവസ്ഥയിലിരിക്കുന്ന ധാന്യംകൊണ്ടു ഉണ്ടാക്കപ്പെട്ട അന്നം, അന്യോന്യവിരുദ്ധമായ ആഹാരപദാർത്ഥം, ഉണങ്ങിയ മാംസം, വരട്ടിലക്കറി, ഇവയെ ഉപയോഗിക്ക ഹേതുവായിട്ടും മലം ശുക്ലം മൂത്രം വായു ഇവയുടെ വേഗത്തെത്തടുക്കുക ഹേതുവായിട്ടും ദുഃഖം ഹേതുവായിട്ടും ഉപവാസം ഹേതുവായിട്ടും അധികമായി ചിരിക്കുക ഹേതുവായിട്ടും അധികമായി സംസാരിക്ക ഹേതുവായിട്ടും വായു വർദ്ധിച്ചു ഹൃദയം പാർശ്വഭാഗങ്ങൾ പൃഷ്ഠം തണ്ടെല്ല് വസ്തി ഈ പ്രദേശങ്ങളിൽ വേദനയെ ഉണ്ടാക്കും. ആഹാരം ദഹിക്കുമ്പോഴും സന്ധ്യയിങ്കലും വർഷകാലത്തിങ്കലും ഹേമന്തകാലത്തിങ്കലും ശിശിരകാലത്തിങ്കലും വേദന വളരെ അധികമായിട്ടു പിന്നെയും പിന്നെയും ശമിക്കയുംകോപിക്കയും ചെയ്യും. മലത്തിനും അധോവായുവിനും തടവും കുത്തിനോവും പിളർന്നുനോവും ഉണ്ടാകും. വിയർപ്പിക്കുക എണ്ണതേച്ചുകുളിക്കുക തിരുമുക മുതലായ ക്രിയകളെക്കൊണ്ടും സ്നിഗ്ദ്ധങ്ങളായും ഉഷ്ണങ്ങളായും ഇരിക്കുന്ന ആഹാരങ്ങളെക്കൊണ്ടും ശമിക്കയും ചെയ്യും.

## പിത്തശൂലരോഗരോഗം.

൧൦. ക്ഷാരാതിതീക്ഷ്ണോഷ്ണവിദാഹിതൈല
നിഷ്പാവപിണ്യാകകുലത്ഥയൂഷൈഃ
കട്വമ്ലസൌവീരസുരാവികാരൈഃ
ക്രോധാനലായാസരവിപ്രതാപൈഃ
൧൧. ഗ്രാമ്യാതിയോഗാദശനൈർവിദഗ്ദ്ധൈഃ
പിത്തംപ്രകുപ്യാശുകരോതിശൂലം
തൃണ്മോഹദാഹാർത്തികരംഹിനാഭ്യാം
സംസ്വേദമൂർച്ഛാഭ്രമശോഷയുക്തം.
൧൨. മദ്ധ്യന്ദിനേകുപ്യതിചാർദ്ധരാത്രേ
വിദാഹകാലേജലദാത്യയേച
ശീതേചശീതൈസ്സമുപൈതിശാന്തിം
സുസ്വാദുശീതൈരപിഭോജനൈശ്ച.

യവക്ഷാരം മുതലായ ക്ഷാരദ്രവ്യങ്ങൾ, മുളകു കടുകു മുതലായ തീക്ഷ്ണോഷ്ണദ്രവ്യങ്ങൾ ഇഞ്ചി അഗസ്തി മുതലായവ തൈലം അമരയ്ക്കും പിണ്ണാക്കു മുതിരക്കറി എരിവും പുളിയുമുള്ള പദാർത്ഥങ്ങൾ മദ്യങ്ങൾ ഇവയെ അധികമായി സേവിക്ക ഹേതുവായിട്ടും കോപം ഹേതുവായിട്ടും തീയുടെ ചൂടേൽക്കുക ഹേതുവായിട്ടും ആയാസകരമായ കർമ്മം ഹേതുവായിട്ടും വെയിൽ കൊള്ളുക ഹേതുവായിട്ടും അതിമൈഥുനം ഹേതുവായിട്ടും ദഹിക്കാത്തതായ പദാർത്ഥങ്ങളെ ഭക്ഷിക്ക ഹേതുവായിട്ടും പിത്തം കോപിച്ചു നാഭിയിൽ വേദനയെ ഉണ്ടാക്കും തണ്ണീർദാഹം മോഹം ദാഹം വിയർപ്പു മൂർച്ഛ ഭ്രമം തലതിരിച്ചിൽ ശോഷം ഇവയും

ഉണ്ടാകും മദ്ധ്യാഹ്നത്തിങ്കലും അർദ്ധരാത്രിയിലും അന്നം ദഹിക്കുന്ന സമയവും ശരൽക്കാലത്തിങ്കലും ശീതകാലത്തിങ്കലും വർദ്ധിക്കയും ശീതദ്രവ്യങ്ങളെക്കൊണ്ടും മധുരവും തണുപ്പുമുള്ള ആഹാരപദാർത്ഥങ്ങളെക്കൊണ്ടും ശമിക്കയും ചെയ്യും.

### കഫശൂലരോഗം.

൧൩. അനൂപവാരിജകിലാടപയോവികാരൈ
ർമ്മാംസേക്ഷുപിഷ്ടകൃശരാതിലശഷ്കുലീഭിഃ
അന്യൈർബ്ബലാസജനകൈരപിഹേതുഭിശ്ച
ശ്ലേഷ്മംപ്രകോപമുപഗമ്യകരോതിശൂലം.

൧൪. ഹൃല്ലാസകാസസദനാരുചിസംപ്രസേകൈ
രാമാശയേസ്തിമിതകോഷ്ഠശിരോഗുരുത്വൈഃ
ഭുക്തേസദൈവഹിരുജംകുരുതേതിമാത്രം,
സൂര്യോദയേചശിശിരേകുസുമാഗമേച.

ആനൂപമാംസം മത്സ്യമാംസം കിലാടം (അല്പം പാലിൽ വളരെമോരുചേർത്തുണ്ടാക്കിയതു) കൃശിക (പാലു ചൂടാക്കി അതിൽ മോരുചേർത്തുണ്ടാക്കിയതു) മോരടം (പാലുംമോരുംസമമാക്കിച്ചേർത്തുണ്ടാക്കിയതു) മാംസരസം കരിമ്പിൻനീരു; അരിമാവുകൊണ്ടുണ്ടാക്കിയ അപ്പം ശർക്കര എള്ളു മുരക്ക ഇവയേയും കഫകരങ്ങളായമററുമുള്ള പദാർത്ഥങ്ങളേയുംശീലിക്ക ഹേതുവായിട്ടു കഫം കോപിച്ചു ആമാശയത്തിങ്കൽ വേദനയെ ഉണ്ടാക്കും. നെഞ്ഞുകലിപ്പു ചുമ തളർച്ച അരുചി വായിൽനിന്നും വെള്ളംവരിക മന്ദത ഉദരത്തിനും ശിരസ്സിനും ഗുരുത്വം ഈ ലക്ഷണങ്ങളെ കാണാം. ഭക്ഷണം കഴിക്കുന്ന സമയവും രാവിലെയും ശിശിരകാലത്തിങ്കലും വസന്തകാലത്തിങ്കലും വേദന അധികമായി ഉണ്ടാകും.

### സന്നിപാതശൂലരോഗം.

൧൫. സർവ്വേഷുദോഷേഷുചസർവ്വലിംഗം
വിദ്യാദ്ഭിഷക്സർവ്വഭവംഹിശൂലം
സുകഷ്ടമേനംവിഷവജ്രകല്പം
വിവർജ്ജനീയംപ്രവദന്തിവിജ്ഞാഃ

സന്നിപാതംകൊണ്ടുണ്ടാകുന്ന ശൂലരോഗത്തിങ്കൽ എല്ലാ ലക്ഷണങ്ങളും ഉണ്ടായിരിക്കും. വിഷവജ്രങ്ങളോടു തുല്യമായും ഏററവും കഷ്ടമായും ഇരിക്കുന്ന ആശൂലരോഗം വർജ്ജിക്കപ്പെടേണ്ടതാകുന്നു എന്നു വിദ്വാന്മാർ പറയുന്നു.

### ആമശൂലരോഗലക്ഷണം.

൧൬. ആടോപഹൃല്ലാസവമീഗുരുത്വ
സ്തൈമിത്യകാനാഹകഫപ്രസേകൈഃ
കഫസ്യലിംഗേനസമാനലിംഗ
മാമോത്ഭവംശൂലമുദാഹരന്തി.

ആമശൂലരോഗത്തിന്നു വയററിൽ പൊടപൊട എന്ന ശബ്ദവും നെഞ്ഞുകലിപ്പും ഛർദ്ദിയും ഗുരുത്വവും മന്ദതയും വയർവീർപ്പും വായിൽക്കൂടി കഫത്തിൻെറ ഗതിയും കഫശൂലരോഗത്തിൻെറ ലക്ഷണത്തോടു തുല്യമായ ലക്ഷണവുമുണ്ടാകും.

### ദ്വന്ദ്വശൂലലക്ഷണം.

൧൭. വസ്തൌഹൃത്പാർശ്വപൃഷ്ഠേഷു സശൂലഃകഫവാതികഃ
കക്ഷൌഹൃന്നാഭിമദ്ധ്യേഷു സശൂലഃകഫപൈത്തികഃ.

൧൮. ദാഹജ്വരകരോഘോരോ വിജ്ഞേയോവാതപൈത്തികഃ

കഫവാതങ്ങൾ കൊണ്ടുണ്ടാകുന്ന ശൂലരോഗത്തിന്നു വസ്തിയിലും ഹൃദയത്തിലും പാർശ്വഭാഗങ്ങളിലുംപൃഷ്ഠത്തിലു വേദനയുണ്ടാകും. കഫപിത്തങ്ങൾ കൊണ്ടുണ്ടാകുന്ന ശൂല

രോഗത്തിനു കുക്ഷിയിലും ഹൃദയത്തിലും നാഭിമദ്ധ്യത്തിലും വേദനയുണ്ടാകും. വാതപിത്തങ്ങൾകൊണ്ടുണ്ടാകുന്ന ശൂലരോഗം ഘോരവും ദാഹജ്വരത്തെ ഉണ്ടാക്കുന്നതുമാകുന്നു.

### സാദ്ധ്യാസാദ്ധ്യവിഭാഗം.

ഏകദോഷോത്ഥിതസ്സാദ്ധ്യഃ കൃച്ഛ്രസാദ്ധ്യോ ദ്വിദോഷജഃ
൯. സർവദോഷോത്ഥിതോ ഘോരസ്ത്വസാദ്ധ്യോ ഭൂര്യുപദ്രവഃ

ഒരു ദോഷത്തിന്റെ കോപം ഹേതുവായിട്ടുണ്ടാകുന്ന ശൂലരോഗം സാദ്ധ്യം. രണ്ടു ദോഷങ്ങളുടെ കോപം ഹേതുവായിട്ടുണ്ടാകുന്ന ശൂലരോഗം കൃച്ഛ്രസാദ്ധ്യം മൂന്നു ദോഷങ്ങളുടെ കോപം ഹേതുവായിട്ടുണ്ടാകുന്ന ശൂലരോഗം ഘോരവുമസാദ്ധ്യവുമാകുന്നു വലിയ ഉപദ്രവങ്ങളോടുകൂടിയ ശൂലരോഗവുമസാദ്ധ്യമാകുന്നു ശൂലരോഗത്തിന്റെ ഉപദ്രവം താഴെ പറയുന്ന ശ്ലോകം നോക്കിയാൽ അറിയാം 'വേദനാചതൃഷാമൂർഛാ മനാഹോ ഗൌരവാരുചീ കാസശ്വാസശ്ചഹിക്കാച ശൂലസ്യോപദ്രവാസ്മൃതാഃ" വേദന തണ്ണീർദാഹം, ഇന്ദ്രിയസാദം വയർവീർപ്പു ഗുരുത്വം അരുചി ചുമ ശ്വാസം ഇക്കിൾ ഇവയൊക്കയും ശൂലരോഗത്തിന്റെ ഉപദ്രവങ്ങളാകുന്നു ദോഷകോപം അനുസരിച്ച ശൂലരോഗത്തിനു സ്ഥാനഭേദം ഉള്ളതിനാൽ അതും ഇവിടെ എഴുതപ്പെടുന്നു. വാതാത്മകം വസ്തിഗതം വദന്തി പിത്താത്മകം ചാപി വദന്തി നാഭ്യാം ഹൃൽപാർശ്വകുക്ഷൌ കഫസന്നിവിഷ്ടം സർവേഷു ദേശേഷു ച സന്നിപാതാൽ വാതംകൊണ്ടുള്ള ശൂലരോഗത്തിനു വസ്തിയിൽ വേദനയുണ്ടാകും. പിത്തംകൊണ്ടുള്ള ശൂലരോഗത്തിനു നാഭിയിൽ വേദനയുണ്ടാകും. കഫംകൊണ്ടുള്ളതിനു ഹൃദയത്തിലും പാർശ്വഭാഗങ്ങളിലും ഉദരത്തിലും വേദനയുണ്ടാകും സന്നിപാതംകൊണ്ടുള്ളതിനു എല്ലാ ദേശങ്ങളിലും വേദനയുണ്ടാകും.

൧൦. സ്വൈർനിദാനൈഃ പ്രകുപിതോ വായുസ്സന്നിഹിതസ്തദാ
കഫപിത്തേ സമാവൃത്യ ശൂലകാരീ ഭവേൽബലീ

൧൧. ഭുക്തേ ജീർയ്യതി യച്ഛൂലം തദേവ പരിണാമജം
തസ്യ ലക്ഷണമപ്യേതൽ സമാസേനാഭിധീയതേ.

തന്റെ ഹേതുക്കളെക്കൊണ്ടു കോപിച്ചിരിക്കുന്ന വായു ബലവാനായിട്ടു കഫപിത്തങ്ങളെ തടുത്തിട്ടു വേദനയെ ഉണ്ടാക്കും അന്നം ദഹിക്കുന്ന സമയം വേദന തുടങ്ങുന്നതായാൽ അതിനു പരിണാമശൂലം എന്നു പേർ; അതിന്റെ ലക്ഷണം സംക്ഷേപമായി പറയപ്പെടുന്നു.

### വാതംകൊണ്ടുള്ള പരിണാമശൂല രോഗത്തിന്റെ ലക്ഷണം.

൧൨. ആദ്ധ്മാനാടോപവിൺമൂത്രവിബന്ധാരതിവേപനൈഃ
സ്നിഗ്ദ്ധോഷ്ണോപശമപ്രായം വാതികം തദ്വദേൽഭിഷക്.

വാതംകൊണ്ടുണ്ടാകുന്ന പരിണാമശൂലരോഗത്തിങ്കൽ വയറുവീർപ്പും വയററിൽ പൊട്ടുപൊട്ട എന്ന ശബ്ദവും മലമൂത്രങ്ങൾക്കു തടവും അരതിയും വിറയലുമുണ്ടാകും, സ്നിഗ്ദ്ധങ്ങളായും ഉഷ്ണങ്ങളായും ഇരിക്കുന്ന ആഹാരപദാർത്ഥങ്ങളെക്കൊണ്ടു ശമിക്കയും ചെയ്യും

### പിത്തംകൊണ്ടുണ്ടാകുന്ന പരിണാമശൂലരോഗത്തിന്റെ ലക്ഷണം

൧൩. തൃഷ്ണാദാഹാരതിസ്വേദം കട്വമ്ലലവണോത്തരം
ശൂലം ശീതശമപ്രായം പൈത്തികം ലക്ഷയേൽബുധഃ

പിത്തംകൊണ്ടുണ്ടാകുന്ന പരിണാമശൂലത്തിങ്കൽ തണ്ണീർദാഹവും ചൂടും അരതിയും വിയർപ്പും ഉണ്ടാകും; ഇതു എരിവു പുളി ലവണം ഇവയെക്കൊണ്ടു വർദ്ധിയ്ക്കയും ശീതദ്രവ്യങ്ങളെക്കൊണ്ടു ശമിക്കയും ചെയ്യുമെന്നു വൈദ്യൻ അറിഞ്ഞുകൊള്ളണം.

### കഫംകൊണ്ടുണ്ടാകുന്ന പരിണാമശൂല രോഗത്തിന്റെ ലക്ഷണം.

൧൪. ഛർദ്ദിഹൃല്ലാസസമ്മോഹം സ്വല്പരുഗ്ദീർഘസന്തതിഃ
കടുതിക്തോപശാന്തിശ്ച തച്ച ജ്ഞേയം കഫാത്മകം.

കഫംകൊണ്ടുണ്ടാകുന്ന പരിണാമശൂലത്തിന്നു ഛർദ്ദിയും നെഞ്ഞുകലിപ്പും മോഹവും അല്പവേദനയും വളരെക്കാലം നില്പും ഉണ്ടാകും. ഇതു എരിവു, കയ്പു ഇത്ര രസങ്ങളെക്കൊണ്ടു ശമിക്കുമെന്നും അറിഞ്ഞുകൊള്ളണം.

ദ്വിദോഷത്രിദോഷപരിണാമശൂലലക്ഷണം.

൨൨. സംസൃഷ്ടലക്ഷണംബുദ്ധ്വാ ദ്വിദോഷംപരികല്പയേൽ
ത്രിദോഷജമസാദ്ധ്യന്തു ക്ഷീണമാംസബലാനലം.

രണ്ടു ദോഷങ്ങളുടെ കോപം ഹേതുവായിട്ടുണ്ടാകുന്ന പരിണാമശൂലരോഗത്തിന്നു ആ രണ്ടു ലക്ഷണവുമുണ്ടാകും. അതു ദ്വിദോഷപരിണാമശൂലരോഗമെന്നറിയണം. മൂന്നു ദോഷങ്ങളുടെ കോപം ഹേതുവായിട്ടുണ്ടായ പരിണാമശൂലരോഗത്തിങ്കൽ ആമൂന്നു ശൂലരോഗങ്ങളുടെയും ലക്ഷണമുണ്ടാകും. ആ ത്രിദോഷപരിണാമശൂലരോഗവും മാംസത്തിന്നും ബലത്തിന്നും ജഠരാഗ്നിക്കും ക്ഷീണ്യമുള്ളവൎക്കുണ്ടാകുന്ന പരിണാമശൂലരോഗവും അസാദ്ധ്യമാകുന്നു.

അന്നദ്രവശൂലരോഗം.

൨൩. ജീൎണ്ണേജീൎയ്യത്യജീൎണ്ണേവാ യൽശൂലമുപജായതേ
പത്ഥ്യാപത്ഥ്യപ്രയോഗേണ ഭോജനാഭോജനേന.ച.

൨൪. നശമംയാതിനിയമാ ത്സോന്നദ്രവഉദാഹൃതഃ

ആഹാരം ദഹിച്ചതിന്റെ ശേഷവും ദഹിക്കുന്ന സമയവും വേദനയുണ്ടാകും ദഹിക്കാതിരിക്കുന്ന സമയവും ഉണ്ടാകും, പത്ഥ്യപ്രയോഗം കൊണ്ടാകട്ടെ അപത്ഥ്യപ്രയോഗം കൊണ്ടാകട്ടെ ഭക്ഷിച്ചതുകൊണ്ടാകട്ടെ ഭക്ഷിക്കാതിരിക്കുന്നതുകൊണ്ടാകട്ടെ വേദനെയ്ക്കു യാതൊരു കുറവുമുണ്ടാകയില്ല. വേദനവരികയും പോകയും ചെയ്യുന്നതിന്നു യാതൊരു നിയമവുമില്ലതാനും ഇപ്രകാരം യാതൊരു ശൂലരോഗത്തിങ്കൽ കാണുന്നുവോ അതാകുന്നു അന്നദ്രവശൂലരോഗം അന്നദ്രവശൂലരോഗത്തിന്നു ചികിത്സപറഞ്ഞിരിക്കുന്നതിനാൽ അസാദ്ധ്യമല്ല.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ ശൂലരോഗനിദാനം
സമാപ്തം.

---

ഉദാവർത്താനാഹനിദാനം.

---

൧. വാതവിൺമൂത്രജൃംഭാശ്രു ക്ഷവോൽഗാരവമിന്ദ്രിയ
ക്ഷുത്തൃഷ്ണോച്ഛ്വാസനിദ്രാണാം ധൃത്യോദാവർത്തസംഭവഃ

കോഷ്ഠത്തിലുള്ള വായു ഗുദമാൎഗ്ഗേണ പുറത്തുപോകുമ്പോൾ അതിനെ അധോവാതമെന്നും ഉൽഗാരരൂപേണ മേല്പോട്ടു പോകുമ്പോൾ അതിനെ ഊർദ്ധ്വവാതമെന്നും പറയുന്നു ഇപ്രകാരമുള്ള രണ്ടു വാതങ്ങളുടേയും പുരീഷത്തിന്റേയും മൂത്രത്തിന്റേയും കോട്ടുവായുടേയും കണ്ണുനീരിന്റേയും തുമ്മലിന്റേയും ഏമ്പക്കത്തിന്റേയും ഛർദ്ദിയുടേയും ശുക്ലത്തിന്റേയും വിശപ്പിന്റേയും, തണ്ണീർദാഹത്തിന്റേയും ശ്വാസത്തിന്റേയും ഉറക്കത്തിന്റേയും വേഗങ്ങളെ ധരിക്ക ഹേതുവായിട്ടു ഉദാവൎത്തമെന്ന രോഗമുണ്ടാകുന്നു.

൨. വാതമൂത്രപുരീഷാണാം സംഗോദ്ധ്മാനംക്ലമോരുജാ
ജഠരേവാതജാശ്ചാന്യേ രോഗാഃസ്യുൎവ്വാതനിഗ്രഹാൽ

വാതത്തെ തടുത്താൽ വാതത്തിന്നും മൂത്രത്തിന്നും മലത്തിന്നും തടവും വയർവീൎപ്പും ഇന്ദ്രിയസാദവും പുറം വയറു വസ്തി ഈ പ്രദേശങ്ങളിൽ വേദനയും വയററിൽ കുത്തിനോവു വേദന മുതലായ രോഗങ്ങളുമുണ്ടാകും.

൩. ആടോപശൂലൌപരികൎത്തികാച
സംഗഃപുരീഷസ്യതഥോൎദ്ധ്വവാതഃ

പുരീഷമാസ്യാദഥവാനിരേതി.
പുരീഷവേഗേഭിഹതേനരസ്യ.

മലത്തിന്റെ വേഗത്തെ തടുത്താൽ വയററിൽ പൊടുപൊട എന്ന ശബ്ദവും വേദനയും അരിഞ്ഞു നോവുകയും മലത്തിന്റെ തടവും വായുവിന്നു ഊർദ്ധ്വഗതിയും വായിൽക്കൂടി മലത്തിന്റെ വരവും ഉണ്ടാകും

൪. വസ്തിമേഹനയോശ്ശൂലം മൂത്രകൃച്ഛ്രംശിരോരുജാ
വിനാമോവംക്ഷണാനാഹ സ്യാല്ലിംഗംമൂത്രനിഗ്രഹേ

മൂത്രത്തെ തടുത്താൽ വസ്തിയിങ്കലും ലിംഗത്തിലും വേദനയും മൂത്രകൃച്ഛ്രവും തലവേദനയും മൂരിനിവരുകയും കടികളിൽ വീർപ്പും ഉണ്ടാകും.

൫. മന്യാഗളസ്തംഭശിരോവികാരാ
ജൃംഭോപഘാതാൽപവനാത്മകാഃസ്യുഃ
തഥാക്ഷിനാസാവദനാമയാശ്ച
ഭവന്തിതീവ്രാസ്സഹകർണ്ണരോഗൈഃ

കോട്ടുവായ തടുത്താൽ കഴുത്തിന്റെ പിന്നിലുള്ള ഞരമ്പുകൾക്കും കഴുത്തിന്നും ചലനാഭാവവും വാതസംബന്ധങ്ങളായ ശിരോരോഗങ്ങളും നാസാരോഗവും നേത്രരോഗവും മുഖരോഗവും കർണ്ണരോഗവും ഉണ്ടാകും ഇവയൊക്കയും കഠിനങ്ങളായിരിക്കയും ചെയ്യും-

൬. ആനന്ദജംവാപ്യഥശോകജംവാ
നേത്രോദകംപ്രാപ്തമമുഞ്ചതോഹി
ശിരോഗുരുത്വംനയനാമയാശ്ച
ഭവന്തിതീവ്രാസ്സഹപീനസേന.

ആനന്ദംകൊണ്ടോ ശോകംകൊണ്ടോ ഉണ്ടാകുന്നതായ കണ്ണുനീരിനെ തടുത്താൽ തലയ്ക്കു കനവും നേത്രരോഗവും പീനസവും ഏറ്റവും അരുചിയും ഉണ്ടാകും ഇവയും കഠിനങ്ങളായിരിക്കും

൭. മന്യാസ്തംഭശിരശ്ശൂല മർദ്ദിതാർദ്ധാവഭേദകൌ
ഇന്ദ്രിയാണാഞ്ചദൌർബല്യം ക്ഷവഥസ്യാഭിധാരണാൽ.

തുമ്മലിനെ രോധിച്ചാൽ കഴുത്തിന്റെ പിന്നിലുള്ള ഞരമ്പുകൾ സ്തംഭിക്കയുംതലനോവു; അർദ്ദിതമെന്ന വാതവ്യാധിയും അർദ്ധാവഭേദമെന്ന തലവേദനയും ഇന്ദ്രിയങ്ങൾക്കു ബലഹാനിയും ഭവിക്കും

൮. കണ്ഠാസ്യപൂർണ്ണത്വമതീവതോദഃ
കൂജശ്ചവായോരഥവാപ്രവൃത്തിഃ
ഉൽഗാരവേഗേഭിഹതേഭവന്തി
ഘോരാവികാരാഃപവനപ്രസൂതാഃ

ഏമ്പക്കത്തെ തടുത്താൽ കഴുത്തിന്നും മുഖത്തിന്നും പൂർണ്ണതയും അതിയായ കുത്തിനോവും പറഞ്ഞാൽ തിരിയായ്കയും ശ്വാസത്തിന്നു തടവും ഇക്കിൾതുടങ്ങി ഭയങ്കരങ്ങളായ പലവ്യാധികളും ഉണ്ടാകും

൯ കണ്ഡൂകോഠാരുചിവ്യംഗ ശോഥപാണ്ഡ്വാമയജ്വരാഃ
കുഷ്ഠവിസർപ്പഹൃല്ലാസാ ഛർദ്ദിനിഗ്രഹജാഗദാഃ

ഛർദ്ദിക്കണമെന്നു തോന്നുമ്പോൾ ഛർദ്ദിക്കാതെ അതിനെ തടുത്താൽ ചൊറിച്ചിലും വട്ടത്തിലുള്ള ഒരുമാതിരി വ്രണവും അരുചിയും വ്യംഗമെന്നമുഖരോഗവും നീരും പാണ്ഡുരോഗവും ജ്വരവും കുഷ്ഠവും വിസർപ്പവും നെഞ്ഞുകലിപ്പുമുണ്ടാകും.

൧൦. മൂത്രാശയേവൈഗുദമുഷ്കയോശ്ച
ശോഥോരുജാമൂത്രവിനിഗ്രഹശ്ച

# (൧൧൨) ഉദാവർത്താനാഹനിദാനം

ശുക്ലാശ്മരീതസ്യ സ്രവണം ഭവേച്ച
തേ തേ വികാരാ വിഹതേ ച ശുക്ലേ.

മൈഥുനകാലത്തിങ്കലോ വേറെ വല്ല പ്രകാരത്തിലോ ശുക്ലം പുറപ്പെടുന്ന സമയം അതിനെ തടുത്താൽ വസ്തിയിലും ഗുദത്തിലും വൃഷണത്തിലും നീരും വേദനയും മൂത്രത്തിന്ന തടവും ശുക്ലാശ്മരിയും ശുക്ലസ്രാവവും ശുക്ലസംബന്ധങ്ങളായ പല വികാരങ്ങളും ഉണ്ടാകും

൧൧. തന്ദ്രാംഗമർദ്ദാവരുചിശ്രമശ്ച
ക്ഷുദാഭിഘാതാൽ കൃശതാ ച ദൃഷ്ടേഃ
കണ്ഠാസ്യശോഷഃ ശ്രവണാവരോധ
സ്തൃഷ്ണാവിഘാതാദ് ഹൃദയേ വ്യഥാ ച

൧൨. ശ്രാന്തസ്യ നിശ്വാസവിനിഗ്രഹേണ
ഹൃദ്രോഗമോഹാവഥവാപി ഗുല്മഃ
ജൃംഭാംഗമർദ്ദോക്ഷിശിരോതിജാഡ്യം
നിദ്രാഭിഘാതാദഥവാപി തന്ദ്രാ.

വിശപ്പിനെ തടുത്താൽ മടിയും ദേഹത്തിന്ന കഴപ്പും അരുചിയും തളർച്ചയും കണ്ണിന്റെ പ്രസാദത്തിന്ന കുറവും ഉണ്ടാകും

തണ്ണീർദാഹമുണ്ടാകുമ്പോൾ വെള്ളം കുടിക്കാതെ അതിനെ തടുത്താൽ തൊണ്ടയും വായും ഉണങ്ങുകയും ചെവി കേൾക്കായ്കയും ഹൃദയപീഡയും ഉണ്ടാകും- തളർച്ചകൊണ്ട ക്രമപ്രകാരമല്ലാതെ ശ്വാസം പുറപ്പെട്ടാൽ അതിനെ വിടാതെ തടുക്കുന്നവന്ന ഹൃദ്രോഗവും മോഹവും ഗുല്മവും ഉണ്ടാകും. നിദ്രയെ തടുത്താൽ കോട്ടുവായും മേൽ നുറുങ്ങി നോകയും നേത്രവും ശിരസ്സും കനത്തിരിക്കുന്ന എന്ന തോന്നുകയും മടിയും ഉണ്ടാകും.

രൂക്ഷാദികുപിതവാതോദാവർത്തം.

൧൩. വായുഃ കോഷ്ഠാനുഗോ രൂക്ഷൈഃ കഷായകടുതിക്തകൈഃ
ഭോജനൈഃ കുപിതസ്സദ്യ ഉദാവർത്തം കരോതി ച

൧൪. വാതമൂത്രപുരീഷാസൃക് കഫമേദോവഹാനി വൈ
സ്രോതാംസ്യുദാവർത്തയതി പുരീഷഞ്ചാതിവർത്തയേൽ

൧൫. തതോ ഹൃദ്വസ്തിശൂലാർത്തോ ഹൃല്ലാസാരതിപീഡിതഃ
വാതമൂത്രപുരീഷാണി കൃച്ഛ്രേണ ലഭതേ നരഃ

൧൬. ശ്വാസകാസപ്രതിശ്യായ ദാഹമോഹതൃഷാജ്വരാൻ
വമിഹിക്കാശിരോരോഗ മനഃശ്രവണവിഭ്രമാൻ

൧൭. ബധ്നന്ത്യാംശ്ച ലഭതേ വികാരാൻ വാതകോപജാൻ.

രൂക്ഷങ്ങളായിരിക്കുന്ന ഭോജനങ്ങളെക്കൊണ്ടും ചവർപ്പും എരിച്ചും കയ്പും ഉള്ള ഭോജനങ്ങളെക്കൊണ്ടും കോഷ്ഠത്തിങ്കലെ വായു കോപിച്ച പെട്ടെന്നവെ ഉദാവർത്തത്തെ ഉണ്ടാക്കുന്നു എങ്ങിനെ എന്നാൽ വാതത്തെയും മൂത്രത്തെയും പുരീഷത്തെയും രക്തത്തെയും കഫത്തേയും മേദസ്സിനേയും വഹിച്ചിരിക്കുന്ന സ്രോതസ്സുകളെ ആവരണം ചെയ്തിട്ട പുരീഷത്തെ ശോഷിപ്പിക്കും അതു ഹേതുവായിട്ട ഹൃദയത്തിങ്കലും വസ്തിയിലും വേദനയും നെഞ്ഞു കലിപ്പും അശ്രദ്ധയും ഉണ്ടാകും. അധോവായു മലം മൂത്രം ഇവയെ കഷ്ടപ്പെട്ട പ്രവർത്തിപ്പിക്കും ശ്വാസം. കാസം. പീനസ , ദാഹം, മോഹം, തണ്ണീർദാഹം ജ്വരം ഛർദ്ദി ഇക്കിൾ ശിരോരോഗം ചിത്തഭ്രമം ചെവിയടപ്പ ഇവയുണ്ടാകും. വാതകോപജങ്ങളായ വേറെ പല രോഗങ്ങളും ഉണ്ടാകും. ഉദാവർത്തത്തിന്റെ അസാദ്ധ്യലക്ഷണം സുശ്രുതത്തിൽ പറഞ്ഞിട്ടുള്ളതിനെ ഇവിടെ ചേൎക്കുന്നു. തൃഷ്ണാർദ്ദിതം പരിക്ലിഷ്ടം ക്ഷീണം ശൂലൈരുപദ്രുതം ശകൃദ്വമന്തം മതിമാനുദാവർത്തിനമുൽസൃജേൽ ഉദാവർത്തമുള്ളവന്ന തണ്ണീർദാഹംകൊണ്ടു പീഡയും വല്ലാതായ ക്ലേശവും ക്ഷീണവും അസഹനീയമായ വേദനയും ഉണ്ടായാൽ അവനെ വൈദ്യൻ ഉപേക്ഷിക്കണം മലം ഛർദ്ദിക്കുന്നവനെയും ഉപേക്ഷിക്കണം.

### ആനാഹലക്ഷണം.

ആമംശകൃദ്വാനിചിതംക്രമേണ
ഭൂയോവിബദ്ധംവിഗുണാനിലേന
൧൪. പ്രവൎത്തമാനന്നയഥാസ്വമേനം വികാരമാനാഹമുദാഹരന്തി
തസ്മിൻഭവന്ത്യാമസമുത്ഭവേതു തൃഷ്ണാപ്രതിശ്യായശിരോവിദാഹാഃ
൧൫. ആമാശയേശൂലമഥോഗുരുത്വം ഹൃൽസ്തംഭഉൽഗാരവിഘാതനഞ്ച
സ്തംഭഃകടീപൃഷ്ഠപുരീഷമൂത്രേ ശൂലോഥമൂൎച്ഛാശകൃതശ്ചഛൎദ്ദി
൧൬. ശോഥശ്ചപക്വാശയജേഭവന്തി തഥാലസോക്താനിചലക്ഷണാനി

ആമമൊ മലമൊ ക്രമേണ വയററിൽ വൎദ്ധിച്ചാൽ അതുപിന്നെ ഗുണഹീനനായിരിക്കുന്ന വായുവിനാൽ വിബദ്ധമായിട്ടു പ്രവൃത്തിയില്ലാതെ കിടക്കും. ആ രോഗത്തെ ആനാഹമെന്നു പറയുന്നു. ആമം ഹേതുവായിട്ടുണ്ടാകുന്ന ആനാഹത്തിനു തണ്ണീർദാഹവും പീനസവും ശിരോവിദാഹവും ആമാശയത്തിങ്കൽ വേദനയും ഗുരുത്വവും ഹൃദയസ്തംഭവും ഏമ്പക്കമില്ലായ്കയും അരപ്രദേശത്തിന്നും പൃഷ്ഠത്തിന്നും മലമൂത്രങ്ങൾക്കും സ്തംഭവുംവേദനയുംഇന്ദ്രിയസാദവും മലത്തിന്റെ ഛൎദ്ദിയും ഉണ്ടാകും. പക്വാശയത്തിങ്കൽ ആനാഹം ഉണ്ടായാൽ നീരും അലസകമെന്ന രോഗത്തിന്നു പറയപ്പെട്ട ലക്ഷണങ്ങളും ഉണ്ടാകും.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ ഉദാവൎത്താനാഹനിദാനം
സമാപ്തം.

### ഗുന്മനിദാനം.

൧. ദുഷ്ടാവാതാദയോത്യൎത്ഥം മിഥ്യാഹാരവിഹാരതഃ
കുൎവ്വന്തിപഞ്ചധാഗുന്മം കോഷ്ഠാന്തൎഗ്രന്ഥിരൂപിണം.
൨. തസ്യപഞ്ചവിധംസ്ഥാനം പാൎശ്വഹൃന്നാഭിവസ്തയഃ

അപത്ഥ്യഭക്ഷണം ഹേതുവായിട്ടും തന്റെ അഗ്നിബലത്തിനു തക്കതല്ലാതുള്ള ഭക്ഷണം ഹേതുവായിട്ടും ദേഹബലത്തിനു തക്കതല്ലാതുള്ള കൎമ്മംഹേതുവായിട്ടും വാതാദിദോഷങ്ങൾ ഏററവും ദുഷിച്ചു ഉദരത്തിന്റെ അന്തൎഭാഗത്തിൽ ഗ്രന്ഥിരൂപമായ ഗുന്മത്തെഉണ്ടാക്കുന്നു. അതു വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും സന്നിപാതംകൊണ്ടുംരക്തംകൊണ്ടും സംഭവിക്കുന്നതാകയാൽ അഞ്ചുവിധമാകുന്നു. അതിന്നു രണ്ടു പാൎശ്വഭാഗങ്ങൾ, ഹൃദയം നാഭി വസ്തി ഇങ്ങിനെ അഞ്ചു സ്ഥാനങ്ങളുമുണ്ടു്.

### സാമാന്യഗുന്മരൂപം.

ഹൃന്നാഭ്യോരന്തരേഗ്രന്ഥിഃ സഞ്ചാരീയദിവാചലഃ
൩. വൃത്തശ്ചയാപചയവാൻ സഗുന്മഇതികീൎത്തിതഃ

ഹൃദയത്തിന്റെയും നാഭിയുടെയും മദ്ധ്യത്തിൽ (നാഭിക്കും വസ്തിക്കും സാമീപ്യമുള്ളതുകൊണ്ടു നാഭി, വസ്തിയാണെന്നും ഗ്രഹിക്കാം ഹൃദ്വസ്ത്യോരന്തരേ എന്നു പാഠാന്തരമുണ്ടു) മുഴപോലെയും ഇളക്കത്തോടുകൂടിയും കൂടാതെയും വൃത്തമായും ചിലപ്പോൾ വൎദ്ധിച്ചും ചിലപ്പോൾ ക്ഷയിച്ചും ഉണ്ടാകുന്നതിന്നു ഗുന്മമെന്നു പേർപറയപ്പെടുന്നു. രക്തഗുന്മത്തിന്റെ സ്ഥാനം ഗൎഭാശയമാകുന്നു. അതിന്റെ ഗ്രഹണം മേല്പറയപ്പെട്ട പാൎശ്വാദികളെക്കൊണ്ടു സിദ്ധിച്ചിട്ടുണ്ടു്.

സ്വസ്വൈസ്സൈൎജ്ജായതേദോഷൈ സ്സമസ്തൈരപിചോച്ഛ്രിതൈഃ
൪. പുരുഷാണാംതഥാസ്ത്രീണാം ജ്ഞേയോരക്തേനചാപരഃ

## (൧൩) ഗുന്മനിദാനം

ഗുന്മം വാതാദിദോഷങ്ങളിൽ ഓരോന്നുകൊണ്ടും വാതപിത്തകഫങ്ങളെക്കൊണ്ടും പുരുഷന്മാൎക്ക ഉണ്ടാകുന്നു. സ്ത്രീകൾക്ക രക്തംകൊണ്ടുമുണ്ടാകുന്നു. അതു അന്യമായിട്ടുള്ളതുമാകുന്നു. രക്തം പുരുഷന്മാൎക്കും സ്ത്രീകൾക്കും ഉള്ളതാകയാൽ രക്തഗുന്മം പുരുഷന്മാൎക്കും വരാമെന്നു ഭട്ടാരഹരിശ്ചന്ദ്രൻ പറയുന്നു. ക്ഷാരപാണിയും അപ്രകാരംതന്നെ അഭിപ്രായപ്പെടുന്നു. അഗ്രന്ഥത്തിന്റെ ഒരു ശ്ലോകം താഴെ ചേൎക്കുന്നു "സ്ത്രീണാമാൎത്തവജോഗുന്മോനപുംസാമുപജായതേ അന്യസ്ത്വസൃഗ്ഭവോഗുന്മഃ സ്ത്രീണാംപുംസാഞ്ചജായതേ' ഇതിന്റെ സാരം സ്ത്രീകൾക്ക ആൎത്തവം ഹേതുവായിട്ടു ഗുന്മം ഉണ്ടാകുന്നു; പുരുഷന്മാൎക്ക ഉണ്ടാകുന്നില്ല എന്നും രക്തം ഹേതുവായിട്ടുള്ള ഗുന്മം സ്ത്രീകൾക്കും പുരുഷന്മാൎക്കുമുണ്ടാകുന്നു എന്നുമാകുന്നു. ഇതുകൊണ്ടു ശ്ലോകത്തിൽ രക്തം എന്നു കാണുന്നതു ആൎത്തവമാണെന്നും സ്ത്രീകളിൽ കാണുന്ന രക്തഗുന്മം ആൎത്തവം ഹേതുവായിട്ടു സംഭവിക്കുന്നതാണെന്നും ആൎത്തവജമായ ഗുന്മം പുരുഷന്മാൎക്ക സംഭവിക്കുന്നതല്ലെന്നും ഗ്രഹിച്ചുകൊള്ളണം.

### ഗുന്മത്തിന്റെ പൂൎവ്വരൂപം.

൧. ഉൽഗാരബാഹുല്യപുരീഷബന്ധ
തൃപ്ത്യക്ഷമതാന്ത്രവികൂജനാനി
ആടോപമാധ്മാനമപക്തിശക്തി
രാസന്നഗുന്മസ്യവദന്തിചിഹ്നം.

ഗുന്മം ഉത്ഭവിപ്പാൻ പോകുമ്പോൾ അധികമായ ഏമ്പക്കവും മലബന്ധവും അന്നദ്വേഷവും സാമൎത്ഥ്യത്തിന്നു കുറവും കുടലിരപ്പും വയററിൽ പൊട്ടപൊട്ടപ്പും വയർവീൎപ്പും അഗ്നിമാന്ദ്യവും ഉണ്ടാകും.

### ഗുന്മസാധാരണരൂപം.

൨. അരുചിഃകൃച്ഛ്രവിൺമൂത്ര വാതതാന്ത്രവികൂജനം
അനാഹശ്ചോൎദ്ധ്വവാതതാം സൎവ്വഗുന്മേഷുലക്ഷയേൽ.

അരുചി മലമൂത്രങ്ങളുടെ വിസൎജ്ജനത്തിങ്കലും അധോവായുവിന്റെ ഗതിയിങ്കലും പ്രയാസം കുടലിരപ്പ് വയറുവീൎപ്പ് ഏമ്പക്കം ഇവയൊക്കയും എല്ലാ ഗുന്മങ്ങളിലും ഉണ്ടാകുന്നവയാണെന്നു അറിഞ്ഞുകൊള്ളണം.

### വാതഗുന്മഹേതു.

൩. രൂക്ഷാന്നപാനംവിഷമാതിമാത്രം
വിചേഷ്ടനംവേഗവിനിഗ്രഹശ്ച
ശോകാഭിഘാതോതിമലക്ഷയശ്ച
നിരന്നതാചാനിലഗുന്മഹേതുഃ

രൂക്ഷങ്ങളായിരിക്കുന്ന അന്നപാനങ്ങളെ സേവിക്കയൊ വിഷമമായോ അതിമാത്രമായൊ ഭക്ഷിക്കയൊ ഓടുക ചാടുക മുതലായ ദേഹക്ഷോഭകരമായ കൎമ്മത്തെച്ചെയ്കയൊ അധോവാതംമുതലായ വേഗങ്ങളെ തടുക്കുകയൊ ദുഃഖിക്കയൊ ചതവുമുതലായവ സംഭവിക്കയൊ വിരേചനാദികളെക്കൊണ്ടു അധികമായി മലത്തെക്ഷയിപ്പിക്കുകയൊ അന്നത്തെ ഭക്ഷിക്കാതിരിക്കയൊ ചെയ്താൽ വാതഗുന്മം ഉണ്ടാകുന്നു.

### വാതഗുന്മലക്ഷണം.

൪. യഃസ്ഥാനസംസ്ഥാനരുജാവികല്പം
വിഡ്വാതസംഗംഗലവക്ത്രശോഷം
ശ്യാവാരുണത്വംശിശിരജ്വരഞ്ച
ഹൃൽകുക്ഷിപാൎശ്വാംസശിരോരുജഞ്ച.

൫. കരോതിജീൎണ്ണേത്വധികംപ്രകോപം
ഭുക്തേമൃദുത്വംസമുപൈതിയശ്ച

വാതാത്സഗുന്മോനചതൃതൃക്ഷം
കഷായതിക്തംകടുചോപശേതേ.

വാതഗുന്മം ചിലപ്പോൾ നാഭിയിലും ചിലപ്പോൾ പാർശ്വഭാഗങ്ങളിലും ചിലപ്പോൾ വസ്തിയിലും ഉണ്ടാകും. അതു ചിലപ്പോൾ അല്പമായും വലുതായും വൃത്തമായോ ദീർഘമായോ ഇരിക്കും. വേദന ചിലപ്പോൾ കുറഞ്ഞും ചിലപ്പോൾ കൂടിയുമിരിക്കും.

മലത്തിന്നും അധോവായുവിന്നും തടവുണ്ടാകും. വാതഗുന്മമുള്ളവൻെറ കഴുത്തുംമുഖവും ശോഷിക്കും. ദേഹം കറുവാളിച്ചും ചുവന്നുമിരിക്കും. ശീതജ്വരവും ഹൃദയത്തിലും ഉദരത്തിലും പാർശ്വങ്ങളിലും ചുമലിലും ശിരസ്സിലും വേദനയുമുണ്ടാകും. ഭക്ഷിക്കപ്പെട്ട അന്നം ദഹിച്ചാൽ വേദനയ്ക്കു ആധിക്യവും ഭക്ഷണം കഴിഞ്ഞയുടനെ വേദനയ്ക്കു കുറെ കുറവും ഉണ്ടാകും. വാതഗുന്മത്തിന്നു രൂക്ഷമായും ചവർപ്പും കൈപ്പും എരിവും ഇരിക്കുന്ന പദാർത്ഥം വിരോധമാകുന്നു.

## പിത്തഗുന്മഹേതു.

൧൦. കടുമ്ലതീക്ഷ്ണോഷ്ണവിദാഹിരൂക്ഷ
ക്രോധാദിമദ്യാർക്കഹുതാശസേവാ
ആമാഭിഘാതാസൃഗ്ധിരഞ്ചദുഷ്ടം
പൈത്തസ്യഗുന്മസ്യനിമിത്തമുക്തം

എരിവും പുളിയുമുള്ള പദാർത്ഥത്തെയൊ തീക്ഷ്ണമായോ ഉഷ്ണമായോ ഉൾപ്പുഴുക്കുണ്ടാക്കുന്നതായൊ രൂക്ഷമായൊ ഇരിക്കുന്ന പദാർത്ഥത്തെയൊ സേവിക്കഹേതുവായിട്ടും ക്രോധം ഹേതുവായിട്ടും അധികമായി മദ്യപാനം ചെയ്കഹേതുവായിട്ടും വെയിൽകൊൾകഹേതുവായിട്ടും തീകൊള്ളുകഹേതുവായിട്ടും അജീർണ്ണം ഹേതുവായിട്ടും ചതവോ മുറിവോ ഭവിക്കഹേതുവായിട്ടും പിത്തഗുന്മമുണ്ടാകുന്നു ദുഷ്ടമായ രക്തവും പിത്തഗുന്മത്തിന്നു കാരണം.

## പിത്തഗുന്മലക്ഷണം.

൧൧. ജ്വരഃപിപാസാവദനാംഗരാഗ
ശ്ശൂലംമഹജ്ജീർണ്ണതിഭോജനേച
സ്വേദോവിദാഹോവ്രണവച്ചഗുന്മ
സ്പർശാസഹഃപൈത്തികഗുന്മരൂപം.

പിത്തഗുന്മത്തിൻെറ ലക്ഷണം പനി, തണ്ണീർദ്ദാഹം മുഖവും ശരീരവും ചുവന്നിരിക്കുക അന്നം ദഹിക്കുന്ന സമയം വലുതായ വേദനയുണ്ടാക, വിയർപ്പു, ചുട്ടു, വ്രണം എന്നപോലെ തൊട്ടാൽ സഹിക്കായ്ക ഇവയാകുന്നു

## കഫഗുന്മത്തിൻേറയുംസന്നിപാതഗുന്മത്തിൻേറയും ഹേതു.

൧൨. ശീതംഗുരുസ്നിഗ്ദ്ധമചേഷ്ടനഞ്ച
സംപൂരണംപ്രസ്വപനംദിവാച
ഗുന്മസ്യഹേതുഃകഫസംഭവസ്യ
സർവസ്തുദിഷ്ടോനിചയാത്മകസ്യ

ശീതമായൊ ഗുരുവായൊ സ്നിഗ്ദ്ധമായൊ ഇരിക്കുന്ന പദാർത്ഥത്തെ ഭക്ഷിക്കുക യാതൊരു കർമ്മത്തെയും ചെയ്യാതിരിക്കുക തൃപ്തിയായി ഭക്ഷിക്കുക പകൽ ഉറങ്ങുക ഇവനിമിത്തമായി കഫഗുന്മമുണ്ടാകുന്നു. സന്നിപാതഗുന്മത്തിന്നു വാതഗുന്മാദികളുടെ കാരണമത്രെ കാരണം.

## കഫഗുന്മലക്ഷണം.

൧൩. സ്തൈമിത്യശീതജ്വരഗാത്രസാദ
ഹൃല്ലാസകാസാരുചിഗൌരവാണി
ശൈത്യംരുഗല്പാകഠിനോന്നതത്വം
ഗുന്മസ്യരൂപാണികഫാത്മകസ്യ.

## (൧൯) ഗുന്മനിദാനം

കഫഗുന്മത്തിന്റെ ലക്ഷണം ഗുന്മത്തിന്ന ഇളക്കമില്ലായ്ക ശീതജ്വരം ദേഹത്തിന്ന തളൎച്ച, നെഞ്ചു കലിപ്പ്, ചുമ, അരുചി, ശരീരത്തിന്ന കനം ശൈത്യം അല്പമായ വേദന, ഗുന്മം കഠിനമായും ഉന്നതമായും ഇരിക്ക ഇവയാകുന്നു.

### സംസൎഗ്ഗഗുന്മലക്ഷണം.

൧൦. നിമിത്തരൂപാണ്യുപലഭ്യഗുന്മേ
ദ്വിദോഷജേദോഷബലാബലഞ്ച
വ്യാമിശ്രലിംഗാനപരാംശ്ചഗുന്മാം
സ്ത്രീനാദിശേദൌഷധകല്പനാൎത്ഥം.

രണ്ടു ദോഷങ്ങൾ ഹേതുവായിട്ടുണ്ടാകുന്ന ഗുന്മങ്ങളിൽ അവയുടെ ഹേതുക്കളേയും ലക്ഷണങ്ങളെയും ദോഷങ്ങളുടെ ബലാബലങ്ങളെയും അറിഞ്ഞു ഔഷധങ്ങളെ ഉപയോഗിക്കണം. അപ്രകാരമുണ്ടാകുന്ന മൂന്നു ഗുന്മങ്ങൾക്കും വാതഗുന്മത്തിന്റെയും പിത്തഗുന്മത്തിന്റെയും കഫഗുന്മത്തിന്റെയും ലക്ഷണങ്ങൾ സമ്മിശ്രങ്ങളായി കാണപ്പെടും.

### സന്നിപാതഗുന്മലക്ഷണം.

൧൧. മഹാരുജംദാഹപരീതമശ്മവൽ
ഘനോന്നതംശീഘ്രവിദാഹിദാരുണം
മനശ്ശരീരാഗ്നിബലാപഹാരിണം
ത്രിദോഷജംഗുന്മമസാദ്ധ്യമാദിശേൽ.

സന്നിപാതഗുന്മം വലിയ വേദനയോടും ഉഷ്ണത്തോടും കൂടിയും കല്ലുപോലെ കഠിനമായും ഉന്നതമായും ഇരിക്കും. അതു പെട്ടെന്നവെ പാകം വരുന്നതും ഭയങ്കരവും മനസ്സിന്ന വൈകല്യത്തെയും ശരീരത്തിന്ന കൃശതാത്തെയും വൈവൎണ്യത്തെയും ജഠരാഗ്നിക്ക വൈഷമ്യത്തെയും ഉണ്ടാക്കുന്നതും ബലത്തെ നശിപ്പിക്കുന്നതുമാകുന്നു. ഈ ഗുന്മം അസാദ്ധ്യമാകുന്നെന്നു അറിഞ്ഞുകൊള്ളണം.

### രക്തഗുന്മലക്ഷണം.

൧൨. നവപ്രസൂതാഹിതഭോജനായാ
യാചാമഗൎഭംവിസൃജേദൃതൌവാ
വായുൎഹിതസ്യാഃപരിഗൃഹ്യരക്തം
കരോതിഗുന്മംസരുജംസദാഹം

൧൩. പൈത്തസ്യലിംഗേനസമാനലിംഗ
വിശേഷണഞ്ചാപ്യപരംനിബോധ
യഃസ്പന്ദതേപിണ്ഡിതഏവനാംഗൈ
ശ്ചിരാൽസശൂലസ്സമഗൎഭലിംഗഃ
സരൌധിരസ്ത്രീഭവഏവഗുന്മോ
മാസേവ്യതീതേദശമേചികിത്സ്യഃ

പ്രസവിച്ചുകിടക്കുന്ന സമയത്തിലൊ ഗൎഭം അലസുന്ന സമയത്തിലൊ രജസ്വലയായിരിക്കുന്ന സമയത്തിലൊ സ്ത്രീ അപത്ഥ്യങ്ങളായ പദാൎത്ഥങ്ങളെ ഭക്ഷിച്ചാൽ വായു കോപിച്ചു അവളുടെ രക്തത്തെ തടുത്തു നിറുത്തി ഗുന്മത്തെ ഉണ്ടാക്കുന്നു- അതിന്ന വേദനയും ഉഷ്ണവും പിത്തഗുന്മത്തിന്റെ ലക്ഷണങ്ങളും ഉണ്ടാകും വേറെയും ലക്ഷണങ്ങളുണ്ടാവാം. അവയവങ്ങളോടുകൂടാതെയും വേദനയോടുകൂടിയും പിണ്ഡാകാരമായിട്ടു കാലംകഴിയുമ്പോൾ ഒന്നിളകും. വയർവീൎക്കുക, പല പദാൎത്ഥങ്ങളിൽ ആഗ്രഹം ജനിക്കുക മുലക്കണ്ണു കറുക്കുക മുലയിൽ പാലുണ്ടാക ഇത്യാദി ഗൎഭലക്ഷണങ്ങളും ഉണ്ടാകും. രക്തഗുന്മംസ്ത്രീകൾക്കുമാത്രമെ ഉണ്ടാവൂ. സ്ത്രീ ശബ്ദപ്രയോഗമുണ്ടെങ്കിലും കുമാരികൾക്കും അതിവൃദ്ധകൾക്കും ഈ ദീനം ഉണ്ടാകയില്ല. കുമാരികൾക്ക രജസ്സില്ല. അതിവൃദ്ധകളുടെ രജസ്സിന്ന ക്ഷയമുണ്ടു്. ഇത

ത്രെ അവൎക്കു രക്തഗുല്മമുണ്ടാകാതിരിപ്പാനുള്ള കാരണം. രക്തഗുല്മമുണ്ടായി പത്തുമാസം കഴിഞ്ഞതിന്റെ ശേഷമാകുന്നു അതിന്നു ചികിത്സിക്കേണ്ടതു. പത്തുമാസംവരെ ഗൎഭമോ രക്തഗുല്മമോ എന്നുള്ള സംശയമുണ്ടാകും. ഗൎഭം കൂടക്കൂടെ കരചരണാദ്യവയവങ്ങളോടുകൂടിയും വേദനയോടുകൂടാതെയും ഇളക്കിക്കൊണ്ടിരിക്കും ഗുല്മമാകട്ടെ, കരചരണാദ്യവയവങ്ങളോടു കൂടാതെയും വേദനയോടുകൂടിയും ഒട്ടകാലം കഴിയുമ്പോൾ ഒന്നിളകും. ഇതുകൊണ്ടു മേല്പറഞ്ഞ സംശയത്തെ നിവൎത്തിച്ചു ചികിത്സിക്കാമെന്നിരുന്നാലും പതിനൊന്നാംമാസത്തിൽ ചെയ്യുന്നതായ ചികിത്സയും ഗൎഭാശയത്തിന്നു ദോഷാവഹമല്ലായ്കയാൽ അപ്രകാരം ചെയ്യാവുന്നതാകുന്നു.

## അസാദ്ധ്യലക്ഷണം.

൧൯. സഞ്ചിതഃക്രമശോഗുല്മോ മഹാവാസ്തുപരിഗ്രഹഃ
കൃതമൂലസ്സിരാനദ്ധോ യദാകൂൎമ്മ ഇവോത്ഥിതഃ
൨൦ ദൌൎബ്ബല്യാരുചിഹൃല്ലാസ കാസഛൎദ്ദ്യരതിജ്വരൈഃ
തൃഷ്ണാതന്ദ്രാപ്രതിശ്യായൈൎ യുജ്യതേനസസിദ്ധ്യതി
൨൧. ഗൃഹീത്വാസജ്വരശ്വാസ ഛൎദ്ദ്യതീസാരപീഡിതം
ഹൃന്നാഭിഹസ്തപാദേഷു ശോഫഃകൎഷതിഗുല്മിനം.
൨൨. ശ്വാസഃശൂലംപിപാസാന്ന വിദ്വേഷോഗ്രന്ഥിമൂഢതാ
ജായതേദുൎബ്ബലത്വഞ്ച ഗുല്മിനോമരണായവൈ.

ക്രമേണവൎദ്ധിച്ചതായഗുല്മംവയററിൽമുഴുവൻ വ്യാപിച്ചും അന്യധാതുക്കളെ ആശ്രയിച്ചും വളരെ ഞരമ്പുകളോടുകൂടിയും ആമ എന്നപോലെ പൊങ്ങിയുമിരിക്കും അതിന്നു ദൌൎബ്ബല്യതയും അരുചിയും നെഞ്ഞുകലിപ്പും ചുമയും ഛൎദ്ദിയും അരുചിയും ജ്വരവും തണ്ണീർദ്ദാഹവും മടിയും പീനസവുമുണ്ടാകും. അതു അസാദ്ധ്യമാകുന്നു. ജ്വരം ശ്വാസം ഛൎദ്ദി അതിസാരം ഇവയെക്കൊണ്ടു പീഡയും ഹൃദയത്തിങ്കലും നാഭിയിങ്കലും കൈകാലുകളിലും നീരും ഉള്ള ഗുല്മരോഗി മരിക്കും. ശ്വാസവും ശൂലവും തണ്ണീർദ്ദാഹവും അന്നദ്വേഷവും മുഴപോലെ ഇരിക്കുന്ന ഗുല്മത്തിന്നു കാരണംകൂടാതെ ലയവും ബലഹാനിയും ഉള്ള ഗുല്മരോഗിയും മരിക്കും. അന്തൎവിദ്രധി, പക്വതയെ പ്രാപിക്കുന്നു ഗുല്മം ആശ്രയാഭാവം ഹേതുവായിട്ടു പക്വതയെ പ്രാപിക്കുന്നില്ല അതിനെ അനുസരിച്ചു സുശ്രുതവചനവും കാണപ്പെടുന്നു നവിദഗ്ധംസ്ഥിഗുല്മസ്യവിദ്രധിസ്സാനിബന്ധഃ ഗുല്മസ്തിഷ്ഠതിദോഷേഷുവിദ്രധിൎമ്മാംസശോണിതേ വിദ്രധിഃപച്യതേതസ്മാൽ ഗുല്മശ്ചാപിനപച്യതഗുല്മംനിബന്ധനത്തോടുകൂടാതെയും വിദ്രധിനിബന്ധനത്തോടുകൂടിയുംഇരിക്കുന്നു. ഗുല്മം തന്റെ ഉല്പത്തിക്കു കാരണമായ ദോഷത്തെ ആശ്രയിച്ചു സ്ഥിതിചെയ്യുന്നു. വിദ്രധി മാംസരക്തങ്ങളെ ആശ്രയിച്ചു സ്ഥിതി ചെയ്യുന്നു. അതിനാൽ വിദ്രധി പക്വതയെ പ്രാപിക്കുന്നു. ഗുല്മം പക്വതയെപ്രാപിക്കുന്നുമില്ല.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യാനേ ഗുല്മനിദാനം
സമാപ്തം.

## ഹൃദ്രോഗനിദാനം.

൧, അത്യുഷ്ണഗുൎവ്വന്നകഷായതിക്ത
ശ്രമാഭിഘാതാദ്ധ്യശനപ്രസംഗൈഃ
സംചിന്തനൈൎവ്വേഗവിധാരണൈശ്ച
ഹൃദാമയഃപഞ്ചവിധഃപ്രദിഷ്ടഃ

## (൧൨൦) ഹൃദ്രോഗനിദാനം

ഏററവും ഉഷ്ണമായും ഗുരുവായും ഇരിക്കുന്ന അന്നത്തെയും ചവർപ്പും കയ്പുമുള്ള പദാർത്ഥത്തെയും ഭക്ഷിക്കഹേതുവായിട്ടും ശ്രമംഹേതുവായിട്ടും ക്ഷതവ്യപദേശക ഹേതുവായിട്ടും അധികമായി ഭക്ഷിക്കഹേതുവായിട്ടും അതിയായ വ്യവഹാരം ഹേതുവായിട്ടും ചിന്തകൊണ്ടും മലമൂത്രാദിവേഗങ്ങളെ അടക്കുകഹേതുവായിട്ടും ഹൃദ്രോഗം ഉണ്ടാകുന്നു. അതു വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും വാതപിത്തകഫങ്ങൾകൊണ്ടും ക്രിമികൊണ്ടും ഉണ്ടാകുന്നതാകയാൽ അഞ്ചുവിധമാകുന്നു.

### സംപ്രാപ്തി.

൧. ദൂഷയിത്വാരസംദോഷാ വിഗുണാഹൃദയംഗതാ
ഹൃദിബാധാംപ്രകുർവന്തി ഹൃദ്രോഗംതംപ്രചക്ഷതേ

മേല്പറയപ്പെട്ട ഹേതുക്കൾകൊണ്ടു കുപിതങ്ങളായിരിക്കുന്ന വാതാദിദോഷങ്ങൾ രസത്തെ ദുഷിപ്പിച്ചിട്ടു ഹൃദയത്തിൽചെന്നിട്ടു ഹൃദയത്തിനു നാനാപ്രകാരേണ പീഡയെ ഉണ്ടാക്കുന്നു. അതിനെ ഹൃദ്രോഗമെന്നു പറയുന്നു.

### വാതഹൃദ്രോഗലക്ഷണം.

൨. ആയമ്യതേമാരുതജേ ഹൃദയംതുദ്യതേതഥാ
നിർമ്മഥ്യതേദീര്യതേച സ്ഫോട്യതേപാട്യതേപിച.

വാതംകൊണ്ടുണ്ടാകുന്ന ഹൃദ്രോഗത്തിനു ഹൃദയത്തെ ആകർഷിക്കുന്നു എന്നും സൂചികൊണ്ടു കുത്തുന്നു എന്നും വടികൊണ്ടു അടിക്കുന്നു എന്നും രണ്ടായിപിളക്കുന്നു എന്നും തോലുളികൊണ്ടു ഖണ്ഡിക്കുന്നു എന്നും മഴുകൊണ്ടു വെട്ടുന്നു എന്നും തോന്നും

### പിത്തഹൃദ്രോഗലക്ഷണം

൩. തൃഷ്ണോഷ്ണദാഹാഃമോഹസ്യുഃ പൈത്തികേഹൃദയക്ലമഃ
ധൂമായനഞ്ചമൂർച്ഛാച സ്വേദശ്ശോഷോമുഖസ്യച

പിത്തംകൊണ്ടുണ്ടാകുന്ന ഹൃദ്രോഗത്തിനു തണ്ണീർദ്ദാഹവും അല്പമായ ചൂടും മോഹവും ഹൃദയത്തിനു തളർച്ചയും പുകഞ്ഞുതേട്ടലും മൂർച്ഛയും വിയർപ്പും വായവരൾച്ചയും ഉണ്ടാകും

### കഫഹൃദ്രോഗലക്ഷണം.

൪. ഗൗരവംകഫസംസ്രാവോ അരുചിസ്തംഭോഗ്നിമാർദ്ദവം
മാധുര്യമപിചാസ്യസ്യ ബലാസാവതതേഹൃദി

ഹൃദ്രോഗം കഫംകൊണ്ടുണ്ടായതാവാൻ ഹൃദയത്തിനു ഗൗരവം ഉണ്ടാകും. കഫസ്രാവവും അരുചിയും സ്തംഭനവും അഗ്നിമാന്ദ്യവും വായ്ക്കുമാധുര്യവും ഭവിക്കും.

### സന്നിപാതഹൃദ്രോഗലക്ഷണം.

൫. വിദ്യാത്ത്രിദോഷന്ത്വപിസർവ്വലിംഗം
തീവ്രാർത്തിതോദംക്രിമിജംസകണ്ഡും.

ത്രിദോഷകോപം ഹേതുവായിട്ടുണ്ടാകുന്ന ഹൃദ്രോഗം എല്ലാലക്ഷണങ്ങളോടുംകൂടിയിരിക്കും. തീവ്രമായ വേദനയും കുത്തിനോവും ക്രിമിയും ചൊറിച്ചിലും ഉണ്ടാകും. ത്രിദോഷജമായ ഹൃദ്രോഗത്തിനു ക്രിമിയുണ്ടാകുമെന്നു ചരകത്തിലും കാണുന്നതിനാൽ ആ ശ്ലോകത്തെ ഇവിടെ ചേർക്കുന്നു. "ത്രിദോഷജേതുഹൃദ്രോഗേയോദുരാത്മാനിഷേവതേ തിലക്ഷീരഗുളാദീനി ഗ്രന്ഥിസ്തസ്യോപജായതേ മർമ്മൈകദേശസംക്ലേദഃ രസശ്ചാസ്യോപഗച്ഛതി സംക്ലേദാൽ ക്രിമയശ്ചാസ്യ ഭവന്ത്യുപഹതാത്മനഃ" ത്രിദോഷജമായഹൃദ്രോഗമുള്ളവൻ എള്ളു, പാലു, ശർക്കര മുതലായവയെ സേവിച്ചാൽ അവനു ഹൃദയത്തിൽ മുഴയുണ്ടാകുന്നു. അതു ഹേതുവായിട്ടു രസധാതുവിനു നനവുണ്ടാകുന്നു അനനവു ഹേതുവായിട്ടു ക്രിമികളും ഉണ്ടാകുന്നു.

### ക്രിമി ഹൃദ്രോഗലക്ഷണം

൬. ഉൽക്ലേശഷ്ഠീവനംതോദശ്ശൂലംഹൃല്ലാസകസ്തമഃ
അരുചിശ്ശ്യാവനേത്രത്വം ശോഷശ്ചക്രിമിജേഭവേൽ.

ഹൃദ്രോഗം ക്രിമിഹേതുവായിട്ടുണ്ടായതായാൽ ഹൃദയത്തിന്നു നല്ലവണ്ണം ഉണ്ടാകും. ക്രൂരമായിട്ടുള്ള കുത്തും. ഹൃദയത്തിൽ സൂചികൊണ്ടു കുത്തുന്നുവോ എന്നു തോന്നും വേദനയും നെഞ്ഞു കലിപ്പും ഉണ്ടാകും. ഇരുട്ടിൽ അകപ്പെട്ടതുപോലെ തോന്നും. അരുചിയും കണ്ണുകൾക്കു കരിവാളിപ്പും നീരും ഉണ്ടാകും. ഈ ശ്ലോകത്തിലെ പൂർവ്വാർദ്ധത്തേക്കൂടി ത്രിദോഷജഹൃദ്രോഗലക്ഷണത്തിൽ ചേർക്കേണ്ടതാണെന്നും അതല്ല ശ്യാവനേത്രതാം വരെ ചേർക്കേണ്ടതാണെന്നും മററും പല അഭിപ്രായങ്ങൾ ആചാര്യന്മാർക്കുണ്ട്. ഗ്രന്ഥവിസ്തരഭയത്താൽ അവരുടെ ആ അഭിപ്രായങ്ങളെ ഇവിടെ ചേർക്കുന്നില്ല.

ഉപദ്രവം.

ക്ലോമസ്സാദോഭ്രമശ്ശോഷോ ജ്ഞേയാസ്തേഷാമുപദ്രവാഃ
ക്രിമിജേ ക്രിമിജാതീനാം ശ്ലേഷ്മികാണാഞ്ച യേ മതാഃ

ക്ലോമം എന്ന മാംസപിണ്ഡത്തിന്ന തളർച്ചയും തലതിരിച്ചിലും ശോഷവും അവയുടെ ഉപദ്രവങ്ങളാകുന്നു എന്നു അറിഞ്ഞുകൊള്ളണം. കഫസംബന്ധങ്ങളായ ക്രിമികൾക്കു യാതൊരു ഉപദ്രവങ്ങളുണ്ടോ അവ ക്രിമി ഹൃദ്രോഗത്തിങ്കലും ഉണ്ടാകും.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യായാം ഹൃദ്രോഗനിദാനം
സമാപ്തം.

---

## മൂത്രകൃച്ഛ്രനിദാനം.

---

വ്യായാമതീക്ഷ്ണൌഷധരൂക്ഷമദ്യ
പ്രസംഗനിത്യദ്രുതപൃഷ്ഠയാനാൽ
ആനൂപമാംസാദ്ധ്യശനാദജീർണ്ണാൽ
സ്യുർമ്മൂത്രകൃച്ഛ്രാണിനൃണാം തഥാഷ്ടൌ

ദേഹത്തിലുള്ള നൂററേഴു മർമ്മങ്ങളിൽ ശിരസ്സ്, ഹൃദയം, വസ്തി ഈ മൂന്നു മർമ്മങ്ങളും പ്രധാനങ്ങളാകുന്നു. അവയിൽ വെച്ചു ഹൃദയത്തിന്നുള്ള വികാരങ്ങളെ പറഞ്ഞു. ഇനി വസ്തിഗതവികാരങ്ങളെ പറയുന്നു. ദേഹക്ഷോഭകരമായ കർമ്മത്തെ അധികമായി ചെയ്കഹേതുവായിട്ടും തീക്ഷ്ണമായിരിക്കുന്ന പദാർത്ഥത്തെയോ തീക്ഷ്ണമായിരിക്കുന്ന ഔഷധത്തെയോ രൂക്ഷമായിരിക്കുന്ന പദാർത്ഥത്തെയോ മദ്യത്തെയോ സേവിക്ക ഹേതുവായിട്ടും പ്രസംഗം ഹേതുവായിട്ടും എല്ലായ്പ്പോഴും കുതിര മുതലായ വാഹനങ്ങളിൽ കയറി ഓടിക്കഹേതുവായിട്ടും ആനൂപമാംസത്തെ ഭക്ഷിക്കഹേതുവായിട്ടും അതിയായി ഭക്ഷിക്ക ഹേതുവായിട്ടും അജീർണ്ണം ഹേതുവായിട്ടും മനുഷ്യൎക്കു മൂത്രകൃച്ഛ്രങ്ങൾ ഉണ്ടാകുന്നു. അവ വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും സന്നിപാതംകൊണ്ടും ശല്യംകൊണ്ടും പുരീഷംകൊണ്ടും ശുക്ലംകൊണ്ടും അശ്മരികൊണ്ടും ഉണ്ടാകുന്നവയാകയാൽ എട്ടുവിധമാകുന്നു.

സംപ്രാപ്തി.

൧. പൃഥങ്മലാസ്സ്വൈഃ കുപിതാ നിദാനൈഃ
സർവ്വേഥവാ കോപമുപേത്യ വസ്തൌ
മൂത്രസ്യ മാർഗ്ഗം പരിപീഡയന്തി
യദാ തദാ മൂത്രയതീഹ കൃച്ഛ്രം.

സ്വകോപഹേതുക്കളെക്കൊണ്ടു കുപിതങ്ങളായിരിക്കുന്ന ദോഷങ്ങൾ ഓരോന്നായിട്ടോ എല്ലാംകൂടിയോ വസ്തിയിൽ ചെന്നിട്ടു യാതൊരു സമയം മൂത്രത്തിന്റെ മാർഗ്ഗത്തെ പരിപീഡിപ്പിക്കുന്നുവോ ആ സമയം അവൻ പണിപ്പെട്ടു മൂത്രിക്കുന്നു.

## (൧൧൨) മൂത്രകൃച്ഛ്രനിദാനം

### വാതമൂത്രകൃച്ഛ്രലക്ഷണം.

൧. തീവ്രാൎത്തിരുഗ്വംക്ഷണവസ്തിമേഢ്രെ
ഷ്വല്പംമുഹുൎമ്മൂത്രയതീഹവാതാൽ

വാതംകൊണ്ടുണ്ടാകുന്ന മൂത്രകൃച്ഛ്രത്തിന്നു ഒടികളിലും വസ്തിപ്രദേശത്തിലും ലിംഗത്തിലും തീവ്രമായിരിക്കുന്ന വേദനയോടുകൂടി പിന്നെയുംപിന്നെയും അല്പാല്പമായിട്ടു മൂത്രം പോകും.

### പിത്തമൂത്രകൃച്ഛ്രലക്ഷണം.

പീതംസരക്തംസരുജംസദാഹം
കൃച്ഛ്രംമുഹുൎമ്മൂത്രയതീഹപിത്താൽ.

പിത്തംകൊണ്ടുണ്ടാകുന്ന മൂത്രകൃച്ഛ്രത്തിൽ മൂത്രം മഞ്ഞളിച്ചിട്ടും രക്തത്തോടുംവേദനയോടും ചുട്ടോടും പ്രയാസത്തോടുംകൂടി പിന്നെയുംപിന്നെയും പോകും.

### കഫമൂത്രകൃച്ഛ്രലക്ഷണം.

൨. വസ്തേസ്സലിംഗസ്യഗുരുത്വശോഫൌ
മൂത്രംസപിച്ഛംകഫമൂത്രകൃച്ഛ്രേ

കഫംകൊണ്ടുണ്ടാകുന്ന മൂത്രകൃച്ഛ്രത്തിന്നു ലിംഗത്തിന്മേലും വസ്തിയിലും കനവും നീരുമുണ്ടാകും. മൂത്രം കൊഴുത്തിട്ടും തടവോടുകൂടിയും പോകും.

### സന്നിപാതമൂത്രകൃച്ഛ്രലക്ഷണം.

സൎവ്വാണിരൂപാണിതുസന്നിപാതാൽ
ഭവന്തിതൽകൃച്ഛ്രതമംഹികൃച്ഛ്രം

മൂത്രകൃച്ഛ്രം മൂന്നുദോഷങ്ങളുംകൂടികോപിച്ചുണ്ടായതായാൽ മേൽപറയപ്പെട്ട മൂന്നുവക മൂത്രകൃച്ഛ്രങ്ങളുടേയും ലക്ഷണങ്ങൾ സമ്മിശ്രങ്ങളായി കാണപ്പെടും- അതുകഷ്ടസാദ്ധ്യമാകുന്നു.

### ശല്യജമൂത്രകൃച്ഛ്രലക്ഷണം.

൩. മൂത്രവാഹിഷുശല്യേന ക്ഷതേഷ്വഭിഹതേഷു വാ
മൂത്രകൃച്ഛ്രംതദാഘാതാൽ ജായതേഭൃശദാരുണം
൪. വാതകൃച്ഛ്രേണതുല്യാനി തസ്യലിംഗാനിനിൎദ്ദിശേൽ

മൂത്രത്തെ വഹിച്ചിരിക്കുന്ന സ്രോതസ്സുകളിൽ ശല്യംകൊണ്ടു മുറിവോ ചതവോ സംഭവിച്ചാൽ അതു ഹേതുവായിട്ടു ഭയങ്കരമായ മൂത്രകൃച്ഛ്രമുണ്ടാകും അതിന്നു വാതമൂത്രകൃച്ഛ്രത്തിന്റെ ലക്ഷണങ്ങളോടു തുല്യങ്ങളായിരിക്കുന്ന ലക്ഷണങ്ങളും കാണപ്പെടും

### പുരീഷമൂത്രകൃച്ഛ്രലക്ഷണം.

ശകൃതസ്തുപ്രതീഘാതാ ദ്വായുൎവിഗുണതാംഗതഃ
൫. ആദ്ധ്മാനംവാതശൂലഞ്ച മൂത്രസംഗംകരോതിച

മലത്തിന്റെ തടവു ഹേതുവായിട്ടു വിഗുണനായ വായു വയർവീൎപ്പിനേയും വാതശൂലത്തേയും, മൂത്രകൃച്ഛ്രത്തേയും ഉണ്ടാക്കും.

### അശ്മരീമൂത്രകൃച്ഛ്രലക്ഷണം.

അശ്മരീഹേതുതൽപൂൎവ്വം മൂത്രകൃച്ഛ്രമുദാഹരേൽ

വായു വസ്തിയുടെ മുഖത്തെ രോധിച്ചിട്ടു മൂത്രത്തെ പിത്തത്തോടുകൂടിയോ, കഫത്തോടുകൂടിയോ ശുക്ലത്തോടുകൂടിയോ ശോഷിപ്പിക്കുന്നതാകുന്നു അശ്മരി- ആ അശ്മരി ഹേതുവായിട്ടു മൂത്രകൃച്ഛ്രമുണ്ടാവാം. അതിന്നു അശ്മരീമൂത്രകൃച്ഛ്രമെന്നു പേർ.

### ശുക്ലജമൂത്രകൃച്ഛ്രലക്ഷണം.

൬. ശുക്രേദോഷൈരുപഹതേ മൂത്രമാൎഗ്ഗേവിധാരിതെ
സശുക്ലംമൂത്രയേൽകൃച്ഛ്രാ ദ്വസ്തിമേഹനശൂലവാൻ

വാതാദിദോഷങ്ങൾ ശുക്ലത്തെ ദുഷിപ്പിച്ചു മൂത്രമാൎഗ്ഗത്തെ തടുക്കുമ്പോൾ മൂത്രം ശുക്ലത്തോടുകൂടി പണിപ്പെട്ടുപോകും. വസ്തിയിലും ലിംഗത്തിന്മേലും വേദനയുണ്ടാകും.

### അശ്മരിയുടേയും ശക്കരയുടേയും സമാനതയും അവാന്തരഭേദവും.

൯. അശ്മരീശക്കരാചൈവ തുല്യസംഭവലക്ഷണേ
വിശേഷംശക്കരായാശ്ച ശൃണുകീൎത്തയതോമമ

൧൦. പച്യമാനാശ്മരീപിത്താൽ ശോഷ്യമാണാചവായുനാ
വിമുക്തകഫസന്ധാനാ ക്ഷരന്തീശക്കരാമതാ

൧൧. ഹൃൽപീഡാവേപഥുശ്ശൂലം കുക്ഷാവഗ്നിശ്ചദുൎബ്ബലഃ
തയാഭവതിമൂൎച്ഛാച മൂത്രകൃഛ്റഞ്ചദാരുണം

൧൨. മൂത്രവേഗനിരസ്താഭിഃ പ്രശമംയാതിവേദനാ
യാവദസ്യാഃപുനൎന്നൈതി ശുദ്ധികാസ്രോതസോമുഖം

അശ്മരിയുടേയും ശക്കരയുടേയും കാരണവും ലക്ഷണവും ഒന്നുപോലെയാകുന്നു. എന്നാൽ ശക്കരയ്ക്കു വിശേഷമുണ്ട്. അതിനെ കേട്ടാലും പിത്തം പാകമാക്കിയും വാതം ഉണക്കിയും എടുക്കുന്നതാകുന്നു അശ്മരി. കഫത്തിന്റെ സംബന്ധത്തോടുകൂടാതെ പുറപ്പെടുന്ന ശുക്ലാശ്മരിയുടെ ശകലങ്ങൾക്കാകുന്നു ശക്കര എന്നു പേർ ഇതിനെപ്പററിയുള്ള ദൃഢബലന്റെ അഭിപ്രായത്തെ ഇവിടെ ചേക്കുന്നു. "ഏഷാശ്മരീമാരുതഭിന്നമൂൎത്തിഃ സ്യാച്ഛക്കരാമൂത്രപഥാൽക്ഷരന്തീ" വായുവിനാൽ ശകലങ്ങളാക്കി ചെയ്യപ്പെട്ട മൂൎത്തിയോടുകൂടിയ അശ്മരിയാകുന്നു ശക്കര. അതാകുന്നു മൂത്രമാൎഗ്ഗത്തൂടെ പുറപ്പെടുന്നതു. ആ ശക്കരകൊണ്ടു ഹൃദയപീഡയും വിറയലും വയററിനു വേദനയും അഗ്നിമാന്ദ്യവും ഇന്ദ്രിയസാദവും ഭയങ്കരമായ മൂത്രകൃഛ്റവും ഉണ്ടാകും.

മൂത്രകൃഛ്റനിദാനം സമാപ്തം.

---

## മൂത്രാഘാതനിദാനം.

൧. ജായന്തേകുപിതൈൎദ്ദോഷൈ ൎമ്മൂത്രാഘാതാസ്ത്രയോദശ
പ്രായോമൂത്രവിഘാതാദ്യൈ ൎവാതകുണ്ഡലികാദയഃ

മൂത്രത്തിന്റെയൊ മലത്തിന്റെയൊ ശുക്ലത്തിന്റെയൊ വേഗത്തെ തടുക്ക ഹേതുവായിട്ടും വാതാദിദോഷങ്ങൾ കോപിച്ചു വാതകുണ്ഡലിക ആദിയായി പതിമൂന്നു മൂത്രാഘാതങ്ങളെ ഉണ്ടാക്കുന്നു.

### വാതകുണ്ഡലിക.

൨. രൌക്ഷ്യാദ്വേഗവിഘാതാദ്വാ വായുൎവസ്തൌസവേദനഃ
മൂത്രമാവിശ്യചരതി വിഗുണഃകുണ്ഡലീകൃതഃ

൩. മൂത്രമല്പാല്പമഥവാ സരുജംസംപ്രവൎത്തതെ
വാതകുണ്ഡലികാംതാന്തു വ്യാധിംവിദ്യാൽസുദാരുണം.

രൂക്ഷമായിരിക്കുന്ന അന്നത്തെ ഭക്ഷിക്ക ഹേതുവായിട്ടൊ മലമൂത്രാദിവേഗങ്ങളെ തടുക്ക ഹേതുവായിട്ടൊ വായു കോപിച്ചു ചുരുണ്ട സൎപ്പംപോലെയായിട്ടു വസ്തിയിൽ മൂത്രത്തെ തടുത്തുനിറുത്തി വേദനയെ ഉണ്ടാക്കിച്ചുററിസ്സഞ്ചരിക്കും. അപ്പോൾ മൂത്രം അല്പാല്പമായിട്ടുപോകും വേദനയുണ്ടായിരിക്കും. ആ വാതകുണ്ഡലിയെ ഭയങ്കരമായ വ്യാധിയാണെന്നറിഞ്ഞുകൊള്ളണം.

## (൧൨൪) മൂത്രാഘാതനിദാനം

### അഷ്ഠീലാലക്ഷണം.

൧൬. ആദ്ധ്മാപയൻവസ്തിഗുദം രുദ്ധ്വാവായുശ്ചലോന്നതാം
കുര്യാത്തീവ്രാർത്തിമഷ്ഠീലാം മൂത്രവിണ്മാർഗ്ഗരോധിനീം

വായു, വസ്തിയേയും ഗുദത്തേയും തടുത്തു ഉദരത്തെ വീർപ്പിച്ചു ഇളക്കവും ഔന്നത്യവും ഉള്ളതും മൂത്രമലങ്ങളുടെ മാർഗ്ഗത്തെ തടുക്കുന്നതുമായ അഷ്ഠീലയെ ഉണ്ടാക്കും. അതു തീവ്രമായിരിക്കുന്ന വേദനയോടുകൂടിയിരിക്കും

### വാതവസ്തിലക്ഷണം.

൧൭. വേഗംവിധാരയേദ്യസ്തു മൂത്രസ്യാകുശലോനരഃ
നിരുണദ്ധിമുഖംതസ്യ വസ്തേർവ്വസ്തിഗതോനിലഃ

൧൮. മൂത്രസംഗോഭവേത്തേന വസ്തികുക്ഷിനിപീഡിതഃ
വാതവസ്തിസ്സവിജ്ഞേയോ വ്യാധിഃകൃച്ഛ്രപ്രസാധനഃ

മൂത്രം ഒഴിക്കണമെന്നു തോന്നുമ്പോൾ ഒഴിക്കാതെ അതിനെ തടുക്കുന്നതായാൽ അവന്റെ വസ്തിയിലുള്ള വായു വസ്തിയുടെ മുഖത്തെ തടുക്കും. അതു ഹേതുവായിട്ടു മൂത്രത്തിന്നു തടവും വസ്തിയിലും ഉദരത്തിലും പീഡയുമുണ്ടാകും ഇതു വാതവസ്തിയാണെന്നും കൃച്ഛ്രസാദ്ധ്യമാണെന്നും അറിഞ്ഞുകൊള്ളണം.

### മൂത്രാതീതലക്ഷണം.

൧൯. ചിരംധാരയതോമൂത്രം ത്വരയാനപ്രവർത്തതെ
മേഹമാനസ്യമന്ദംവാ മൂത്രാതീതസ്സഉച്യതെ

വളരെനേരം മൂത്രത്തെ തടുത്തു നിറുത്തിയാൽ മൂത്രം വേഗത്തിൽ പോകാതിരിക്കുകയോ പതുക്കെപ്പോകുകയോ ചെയ്യും. അതിന്നു മൂത്രാതീതമെന്നു പേർ.

### മൂത്രജഠരലക്ഷണം.

൨൦ മൂത്രസ്യവേഗേഭിഹതെ തദുദാവർത്തഹേതുകഃ
അപാനഃകുപിതോവായു രുദരംപൂരയേൽഭൃശം.

൨൧. നാഭേരധസ്താദാദ്ധ്മാനം ജനയേത്തീവ്രവേദനാം
തൻമൂത്രജഠരംവിദ്യാ ദധോവസ്തിനിരോധനം.

മൂത്രത്തിന്റെ വേഗത്തെ തടുക്ക നിമിത്തമായിട്ടു ഉണ്ടായ ഉദാവർത്തത്തിന്നു ഹേതുവായ അപാനവായു കുപിതനായിട്ടു മൂത്രത്തെ നാഭിയുടെ അധോഭാഗത്തിങ്കൽ നിന്നും ഉദരത്തിൽ ഏററവും നിറയ്ക്കും. അപ്പോൾ മേൽവയററിന്നു വീർപ്പും കഠിനമായ വേദനയും വസ്തിയുടെ അധോഭാഗത്തിന്നു തടവും ഉണ്ടാകും. അതിന്നു മൂത്രജഠരമെന്നു പേർ.

### മൂത്രോത്സംഗലക്ഷണം.

൨൨. വസ്തൌവാപ്യഥവാനാളെ മണൌവായസ്യദേഹിനഃ
മൂത്രംപ്രവൃത്തംസജ്ജേത സരക്തംവാപ്രവാഹതഃ

൨൩. സ്രവേച്ഛനൈരല്പമല്പം സരുജംവാഥനീരുജം
വിഗുണാനിലജോവ്യാധിഃ സമൂത്രോത്സംഗസംജ്ഞിതഃ

മൂത്രം മുഴുവൻ പോകാതെ വസ്തിയിലൊ, ലിംഗത്തിലൊ, ലിംഗാഗ്രത്തിലൊ നിന്നിട്ടു പിന്നെ പ്രവാഹവശാൽ വസ്ത്യാദികൾ ഉണ്ടാക്കുന്ന മുറിവിലെ രക്തത്തോടുകൂടി സ്രവിക്കയൊ വേദനയോടുകൂടിയൊ കൂടാതെയൊ പതുക്കെ അല്പാല്പമായി സ്രവിക്കയോ ചെയ്യും. പ്രതികൂലസഞ്ചാരിയായ വാതം ഹേതുവായിട്ടുണ്ടാകുന്നതായ ഈ വ്യാധിക്കു മൂത്രോത്സംഗമെന്നു പേർ.

### മൂത്രക്ഷയലക്ഷണം.

൨൪. രൂക്ഷസ്യക്ലാന്തദേഹസ്യ വസ്തിസ്ഥൌപിത്തമാരുതൌ
മൂത്രക്ഷയംസരുഗ്ദാഹം ജനയേതാംതദാഹ്വയം.

## മൂത്രാഘാതനിദാനം (൱൨൭)

രൂക്ഷതയും തളർച്ചയുമുള്ള ശരീരത്തോടുകൂടിയവന്റെ വസ്തിയിൽ പിത്തവും വാതവും നിന്നിട്ടു മൂത്രത്തെ ക്ഷയിപ്പിക്കും. അപ്പോൾ വസ്തിയിൽ വേദനയും ചൂടുമുണ്ടാകും. അതിന്നു മൂത്രക്ഷയമെന്നു പേർ.

### മൂത്രഗ്രന്ഥിലക്ഷണം.

൨൫. അന്തർവസ്തിമുഖേവൃത്തഃ സ്ഥിരോല്പസ്സഹസാഭവേൽ
അശ്മരീതുല്യരുഗ്ഗ്രന്ഥിർ മൂത്രഗ്രന്ഥിസ്സ ഉച്യതെ.

വസ്തിമുഖത്തിന്റെ ഉള്ളിൽ വൃത്തമായും ഉറപ്പോടുകൂടിയും വലിപ്പമില്ലാതെയും അശ്മരിയുടെ വേദനപോലെ ഇരിക്കുന്ന വേദനയോടുകൂടിയും ഒരു മുഴ പൊടുന്നനവെ ഉണ്ടാകും. അതു മൂത്രഗ്രന്ഥി എന്നു പറയപ്പെടുന്നു.

### മൂത്രശുക്ലലക്ഷണം.

൨൬. മൂത്രിതസ്യസ്ത്രീയംയാതോ വായുനാശുക്ലമുദ്ധതം
സ്ഥാനാച്യുതംമൂത്രയതഃ പ്രാക്പശ്ചാദ്വാപ്രവർത്തതേ.
൨൭. ഭസ്മോദകപ്രതീകാശംമൂത്രശുക്ലംതദുച്യതേ.

മൂത്രത്തിന്റെ വേഗം പുറപ്പെടുന്നസമയം സ്ത്രീസംയോഗംചെയ്താൽ വായുവിനാൽ ഇളക്കപ്പെട്ട ശുക്ലം സ്ഥാനത്തിൽനിന്നും ച്യുതമായിട്ടു മൂത്രം പോകുന്നതിന്നു മുമ്പെയൊ മൂത്രം പോയതിന്റെശേഷമൊ ഭസ്മം കലക്കിയ വെള്ളംപോലെ പോകും, അതിനെ മൂത്രശുക്ലമെന്നു പറയുന്നു.

### ഉഷ്ണവാതലക്ഷണം.

വ്യായാമാധ്വാതപൈഃപിത്തം വസ്തിംപ്രാപ്യാനിലാന്വിതം
൨൮. വസ്തിംമേഢ്രംഗുദഞ്ചൈവ പ്രദഹേൽസ്രാവയേദധഃ
മൂത്രംഹാരിദ്രമഥവാ സരക്തംരക്തമേവവാ
൨൯. കൃച്ഛ്രാൽപുനഃപുനർജ്ജന്തോരുഷ്ണവാതംബ്രുവന്തിതം

വ്യായാമം ഹേതുവായിട്ടും വഴിനടക്കുക ഹേതുവായിട്ടും വെയിൽകൊള്ളുക ഹേതുവായിട്ടും പിത്തം വർദ്ധിച്ചു വാതത്തോടുകൂടി വസ്തിയിൽ ചെന്നു അവിടയും ലിംഗത്തിലും ഗുദത്തിലും ദാഹത്തെ ഉണ്ടാക്കി മഞ്ഞൾനിറമായെയൊ അല്പമായ ചുവപ്പോടുകൂടിയൊ ഇരിക്കുന്ന മൂത്രത്തെയൊ രക്തത്തെത്തന്നെയൊ പിന്നെയും പിന്നെയും പണിപ്പെട്ടു ഒഴിപ്പിക്കും. അതിനെ ഉഷ്ണവാതമെന്നു പറയുന്നു.

### മൂത്രസാദലക്ഷണം.

പിത്തംകഫോദ്വാവപിവാ സംഹന്യേതേനിലേനചേൽ
൩൦. കൃച്ഛ്രാന്മൂത്രംതദാപീതം ശ്വേതംരക്തംഘനംസൃജേൽ
സദാഹംരോചനാശംഖ ചൂർണ്ണവർണ്ണംഭവേച്ചതൽ
൩൧. ശുഷ്കംസമസ്തവർണ്ണംവാ മൂത്രസാദംവദന്തിതം

പിത്തമോ കഫമോ രണ്ടുംകൂടിയൊ വായുവിനാൽ പീഡിക്കപ്പെടുന്നു എങ്കിൽ അപ്പോൾ മൂത്രം മഞ്ഞൾനിറമായിട്ടും വെളുത്തിട്ടും ചുവന്നിട്ടും കൊഴുത്തിട്ടും വളരെ പണിപ്പെട്ടും പോകും. അതു ചൂടോടും ഗോരോചനയുടേയും ശംഖിൻപൊടിയുടേയും നിറംപോലെ ഇരിക്കുന്ന നിറത്തോടുംകൂടിയൊ ശുഷ്കമായി എല്ലാ വർണ്ണങ്ങളോടുംകൂടിയൊ ഇരിക്കും. അതിന്നു മൂത്രസാദമെന്നു പേർ-

### വിഡ്വിഘാതലക്ഷണം.

രൂക്ഷദുർബ്ബലയോർവ്വാതെ നോദാവർത്തംശകൃദ്യദാ
൩൨. മൂത്രസ്രോതോനുപദ്യേത വിട്സംസൃഷ്ടംതദാനരഃ
വിട്ഗന്ധംമൂത്രയേൽകൃച്ഛ്രാൽ വിഡ്വിഘാതംവിനിർദ്ദിശേൽ

പരുപരുപ്പുള്ള ശരീരത്തോടുകൂടിയവന്നും ബലമില്ലാത്തവന്നും വാതം ഹേതുവായിട്ടു മേല്പോട്ടു ഗതിയോടുകൂടിയ മലം എപ്പോൾ മലാശയത്തേയും വസ്തിയേയും ഭേദിച്ചു വസ്തി

## (൩൰൧) മൂത്രാഘാതനിദാനം

യുടെ അകത്തു ചെല്ലുന്നവൊ അപ്പോൾ അവൻ മലത്തോടുകൂടിയെം മലത്തിന്റെ ഗന്ധത്തോടുകൂടിയെം ഇരിക്കുന്ന മൂത്രത്തെ പണിപ്പെട്ടു കഴിക്കും. അതിന്നു വിഡ്ഘാതമെന്നു പേർ.

൨൭. രൂക്ഷദുർബ്ബലയോർവ്വാതേനോദാവർത്തം ശകൃദ്യദാ
മൂത്രസ്രോതഃ പ്രപദ്യേത തദാ മൂത്രം സവിട്സമം

൨൮. ശൂലസ്പന്ദനഗൗരവത്തോ വിന്ദുംവിന്ദുംസ്രവത്യപി
പീഡിതസ്തസ്യ ജ്ഞേയോ ദാരും സംസ്തംഭോദേഷ്ടനാത്തിമാൻ

൨൯. വസ്തികുണ്ഡലമാഹുസ്തം ഘോരംശസ്ത്രവിഷോപമം
പവനപ്രബലപ്രായൊ ദുർന്നിവാരമബുദ്ധിഭിഃ

൩൦. തസ്മിൽപിത്താനുഗതേദാഹ ശ്ശൂലംമൂത്രവിവർണ്ണതാ
ശ്ലേഷ്മണാഗൗരവംശോഥ സ്നിഗ്ദ്ധംമൂത്രംഘനംസിതം.

വേഗം വഴിനടക്കുക ഹേതുവായിട്ടും പൊക്കത്തിൽനിന്നു ചാടുക ഹേതുവായിട്ടും ആയാസകരമായ കർമ്മത്തെ ചെയ്ക ഹേതുവായിട്ടും ചതച്ചുപറക ഹേതുവായിട്ടും പിടിക്ക ഹേതുവായിട്ടും വസ്തി സ്വസ്ഥാനത്തിങ്കൽ നിന്നു ഇളകി ഊർദ്ധ്വമുഖമായി ഗർഭംപോലെ വീർത്തുനില്ക്കും. അവിടെ വേദനയും അല്പമായ ഇളക്കവും ചൂടുമുണ്ടാകും. മൂത്രം തുള്ളി തുള്ളിയായി പോകും. വസ്തിപ്രദേശത്തിങ്കൽ ഞെക്കിയാൽ മൂത്രം ധാരാളമായിട്ടു പോകും. സ്തംഭനം അകം ചുററിനോവുക, വേദന ഇവയുണ്ടാകും. അതിനെ വസ്തികുണ്ഡലമെന്നു പറയുന്നു. ഭയങ്കരവും ശസ്ത്രവിഷങ്ങളോടു സദൃശവും വാതപ്രധാനവുമായ ആ വ്യാധി അല്പബുദ്ധികളായിരിക്കുന്ന വൈദ്യന്മാരാൽ സാദ്ധ്യമല്ല വസ്തികുണ്ഡലമെന്ന ആ വ്യാധി പിത്തത്തോടുകൂടിയതായാൽ ചുട്ടും വേദനയും മൂത്രത്തിന്നു വർണ്ണഭേദവും ഉണ്ടാകും. കഫത്തോടുകൂടിയാൽ കനവും നീരും ഉണ്ടാകും. മൂത്രം സ്നിഗ്ദ്ധമായിട്ടും കൊഴുത്തിട്ടും വെളുത്തിട്ടും പോകും.

### സാദ്ധ്യാസാദ്ധ്യവിഭാഗം.

൩൧. ശ്ലേഷ്മരുദ്ധവിലോവസ്തിഃ പിത്തോദീർണ്ണോനസിദ്ധ്യതി
അവിഭ്രാന്തവിലസ്സാദ്ധ്യോ നതുയഃകുണ്ഡലീകൃതഃ

൩൨. സ്യാദ്വസ്തൗകുണ്ഡലീഭൂതേ തൃണ്മോഹശ്ശ്വാസഏവച

കഫത്താൽ തടുക്കപ്പെട്ട വസ്തിമുഖത്തിങ്കലെ സുഷിരത്തോടുകൂടിയ രോഗം സാദ്ധ്യമല്ല. പിത്തവർദ്ധനത്തോടുകൂടിയതും സാദ്ധ്യമല്ല കഫത്താൽ തടുക്കപ്പെട്ട വസ്തി മുഖദ്വാരത്തോടുകൂടാത്തതു സാദ്ധ്യം. വസ്തി വൃത്താകാരമായി ഭവിച്ചില്ല എങ്കിൽ ആരോഗവുംസാദ്ധ്യം വസ്തി വൃത്താകാരമായി ഭവിച്ചാൽ തൃഷ്ണീർദ്ദാഹവും ശ്വാസവും മോഹവും ഉണ്ടാകും.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനെ
മാധവനിദാനവ്യാഖ്യാനേ മൂത്രാഘാതനിദാനം
സമാപ്തം.

## അശ്മരീനിദാനം.

൧. വാതപിത്തകഫൈസ്തിസ്രശ്ചതുർത്ഥീശുക്രജാപരാ
പ്രായഃശ്ലേഷ്മാശ്രയാസ്സർവ്വാ അശ്മര്യസ്സ്യുര്യമോപമാഃ

൨. വിശോഷയേദ്വസ്തിഗതംസശുക്രം
മൂത്രംസപിത്തംപവനഃകഫംവാ

യദാതദാശ്മര്യുപജായതേ തു
ക്രമേണ പിത്തേഷ്വിവ രോചനാ ഗോഃ

അശ്മരി എന്ന രോഗം വാതപിത്തകഫങ്ങളെക്കൊണ്ടു മൂന്നും ശുക്ലംകൊണ്ടൊന്നും ഇങ്ങനെ നാലുവിധമായുണ്ടാകുന്നു. എല്ലാ അശ്മരികളും പ്രായേണ കഫത്തെ ആശ്രയിച്ചുണ്ടാകുന്നവയും യമതുല്യകളും ആകുന്നു. വായു, വസ്തിയിൽ ചേൎന്നിരിക്കുന്നതായ മൂത്രത്തെ ശുക്ലത്തോടുകൂടിയോ കഫത്തോടുകൂടിയോ എപ്പോഴാണു ഉണക്കുന്നതു അപ്പോൾക്രമേണ അശ്മരി എന്ന രോഗമുണ്ടാകുന്നു. പശുവിൻെറ പിത്തത്തിങ്കൽനിന്നു ഗോരോചനയുണ്ടാകുന്നതു പോലെ,

## അശ്മരീപൂൎവ്വരൂപം.

൨൨. നൈകദോഷാശ്രയാസ്സൎവ്വാ അഥാസാം പൂൎവ്വലക്ഷണം
വസ്ത്യാദ്ധ്മാനം തദാസന്നദേശേഷു പരിതോതിരുക്.
൨൩. മൂത്രേ വസ്തസഗന്ധത്വം മൂത്രകൃച്ഛ്രം ജ്വരോരുചിഃ

എല്ലാ അശ്മരികളും ഒരു ദോഷത്തെ മാത്രം ആശ്രയിച്ചിരിക്കുന്നവയല്ല, അവയുടെ പൂൎവ്വരൂപം വസ്തിയുടെ മേൽഭാഗം വീക്കുക, അതിനടുത്തു ചുററം വേദനയുണ്ടാക, മൂത്രം ആട്ടിൻമൂത്രത്തിൻെറ ഗന്ധംപോലിരിക്കുന്ന ഗന്ധത്തോടുകൂടിയിരിക്ക മൂത്രം പണിപ്പെട്ടുപോക, ജ്വരവും അരുചിയും ഉണ്ടാക. ഇവയാകുന്നു.

## അശ്മരീസാമാന്യലക്ഷണം.

സാമാന്യലിംഗം രുങ്നാഭിസീവനീവസ്തിമൂൎദ്ധസു
൨൪. വിശീൎണ്ണധാരം മൂത്രം സ്യാത്തയാ മാൎഗ്ഗനിരോധനേ
തദ്വ്യപായാൽ സുഖം മേഹേദച്ഛം ഗോമേദകോപമം
൨൫. തത്സംക്ഷോഭാൽ ക്ഷതേ സാസ്രമായാസാച്ചാതിരുഗ്ഭവേൽ

അശ്മരിയുടെ സാമാന്യലക്ഷണം നാഭിയിലും വൃഷണമദ്ധ്യത്തിലുള്ള ഞരമ്പിന്മേലും നാഭിയുടെ അധോഭാഗത്തിങ്കലും വേദനയാകുന്നു. അശ്മരികൊണ്ടു മൂത്രത്തിൻെറ മാൎഗ്ഗം അടഞ്ഞിരിക്കുമ്പോൾ മൂത്രത്തിൻെറ ധാര മുറിഞ്ഞുമുറിഞ്ഞുവീഴുകയും അശ്മരി മൂത്രത്തിൻെറ മാൎഗ്ഗത്തിൽനിന്നു മാറിനില്ക്കുമ്പോൾ മൂത്രം നിൎമ്മലമായും ഗോമേദകമണിയുടെ വൎണ്ണംപോലിരിക്കുന്ന വൎണ്ണത്തോടുകൂടിയും സുഖമാകുംവണ്ണം പോകയും ചെയ്യും. ആന, കുതിര, മുതലായ വാഹനങ്ങളിലിരുന്നിട്ടോ മററൊ അധികമായി ഇളകിയാൽ അതുകൊണ്ടു അകത്തു വ്രണപ്പെടുകയും തന്നിമിത്തം മൂത്രം രക്തത്തോടുകൂടിപ്പോകയും ചെയ്യും. ദേഹായാസകരങ്ങളായ കൎമ്മങ്ങൾകൊണ്ടു അധികമായ വേദനയും ഉണ്ടാകും.

## വാതാശ്മരീലക്ഷണം.

തത്ര വാതാൽ ഭൃശാൎത്ത്യാൎത്തോ ദന്താൻ ഖാദതി വേപതേ
൧. ഗൃഹ്ണാതി മേഹനം നാഭിം പീഡയത്യനിശം കണഃ
സാനിലം മുഞ്ചതി ശകൃൽ മുഹുൎമ്മേഹതി ബിന്ദുശഃ
൨. ശ്യാവാരുണാശ്മരീ ചാസ്യ സ്യാച്ചിതാ കണ്ടകൈരിവ

വാതാശ്മരിയുള്ളവൻ അതിവേദനകൊണ്ടു പരവശനായിട്ടു പല്ലുകടിക്കയും വിറയ്ക്കുകയും ലിംഗത്തെ പിടിക്കയും നാഭിയെ തിരുമ്മുകയും കരകയും ചെയ്യും. മലം അധോവാതത്തോടുകൂടിപ്പോകും. മൂത്രം കൂടക്കൂടെ തുള്ളിതുള്ളിയായിട്ടും പോകും. ഇവൻെറ അശ്മരി കറുവാളിച്ചിട്ടും ചുവന്നിട്ടും മുള്ളുകളാൽ വ്യാപിക്കപ്പെട്ടതോ എന്നു തോന്നുംവണ്ണവുമിരിക്കും.

## പിത്താശ്മരീലക്ഷണം.

പിത്തേന ദഹ്യതേ വസ്തിഃ പച്യമാന ഇവോഷ്മവാൻ
൩. ഭല്ലാതകാസ്ഥിസംസ്ഥാനാ രക്തപീതാസിതാശ്മരീ

പിത്താശ്മരിയുള്ളവൻെറ വസ്തി വേവിക്കുന്നതുപോലെ ചൂടോടുകൂടിയിരിക്കും. അശ്മരി ചേരിൻകുരുപോലെയും ചുവന്നിട്ടോ മഞ്ഞളിച്ചിട്ടോ കറുത്തിട്ടോ ഇരിക്കും.

## (൧൨൯) അശ്മരീനിദാനം

### കഫാശ്മരീലക്ഷണം.

വസ്തിന്നിസ്തുദ്യതഇവ ശ്ലേഷ്മണാശീതളോഗുരുഃ

൧൦. അശ്മരീമഹതീശ്ലക്ഷ്ണാ മധുവർണ്ണാഥവാസിതാ

അശ്മരി കഫം ഹേതുവായിട്ടുണ്ടായാൽ വസ്തി സൂചികൊണ്ടു കുത്തിപ്പിളക്കുന്നവോ എന്നു തോന്നും. അതിന്നു തണുപ്പും ഗുരുത്വവുമുണ്ടാകും. അശ്മരി വലുതായിട്ടും മിനുത്തിട്ടും തേനിന്റെ നിറത്തോടെ വെളുത്ത നിറത്തോടെ കൂടീട്ടും ഇരിക്കും.

### ബാലാശ്മരീലക്ഷണം.

ഏതാഭവന്തിബാലാനാം തേഷാമേവചഭൂയസാ

൧൧. ആശ്രയോപചയാല്പത്വാൽ ഗ്രഹണാഹരണേസുഖാഃ

മേല്പറഞ്ഞ വാതാശ്മരിയും, പിത്താശ്മരിയും, കഫാശ്മരിയും ബാലന്മാർക്കും ഉണ്ടാകുന്നു. അവർക്കു മിക്കവാറും വസ്തിയും അശ്മരിയും ചെറുതായിരിക്കകൊണ്ടു അവ യന്ത്രംകൊണ്ടു ഗ്രഹിപ്പാനും എടുപ്പാനും പ്രയാസമില്ലാത്തവയായിട്ടും തീരുന്നു

### ശുക്ലാശ്മരീലക്ഷണം.

ശുക്ലാശ്മരീതുമഹതാം ജായതേശുക്ലധാരണാൽ

൧൨. സ്ഥാനാച്ച്യുതമമുക്തംഹി മുഷ്കയോരന്തരേനിലഃ

ശോഷയത്യുപസംഗൃഹ്യ ശുക്ലംതച്ശുക്ലമശ്മരീ

൧൩. വസ്തിരുങ്മൂത്രകൃച്ശ്രത്വ മുഷ്കശ്വയഥുകാരിണീ.

ശുക്ലാശ്മരിയാകട്ടെ ശുക്ലത്തിന്റെ വേഗത്തെ തടുക്ക ഹേതുവായിട്ടുവലുതായിട്ടുള്ളവർക്കുതന്നെ ഉണ്ടാകുന്നു. വാതം, സ്ഥാനത്തിൽനിന്നു ഇളകിപ്പുറത്തുപോകാതെയുള്ള ശുക്ലത്തെ വൃഷണങ്ങളുടെ നടുവിൽ (സുശ്രുതത്തിൽ "മേഢ്റവൃഷണയോരന്തരെ" എന്നുകാണുന്നു) തടഞ്ഞുനിർത്തി ഉണക്കുന്നു. ആ ഉണങ്ങിയ ശുക്ലമാകുന്നു അശ്മരി. അതു വസ്തിയിൽ വേദനയേയും മൂത്രത്തിന്നു തടവിനേയും വൃഷണങ്ങളിൽ നീരിനെയും ഉണ്ടാക്കും.

### ശക്കരാലക്ഷണം.

തസ്യാമുല്പന്നമാത്രായാം ശുക്ലമേതിവിലീയതേ

൧൪. പീഡിതേത്വവകാശേസ്മിന്നശ്മര്യേവചശക്കരാ

അണുശോവായുനാഭിന്നാ സാതസ്മിന്നനുലോമഗേ

നിരേതിസഹമൂത്രേണ പ്രതിലോമേനിരുദ്ധ്യതേ

മൂത്രസ്രോതഃപ്രവൃത്താസാ സക്താകുൎയ്യാദുപദ്രവാൻ

൧൫. ദൌർബ്ബല്യംസദനംകാർശ്യം കുക്ഷിശൂലമഥാരുചിഃ

പാണ്ഡുത്വമുഷ്ണവാതഞ്ച തൃഷ്ണാംഹൃൽപീഡനംവമീം

ശുക്ലാശ്മരി ഉണ്ടാകുമ്പോൾതന്നെ ശുക്ലം അതിൽചെന്നുചേരുന്നു. അശ്മരി വലുതായി അതിരിക്കുന്ന പ്രദേശത്തെ നിറയ്ക്കുമ്പോൾ വായു ആ അശ്മരിയെ ചെറിയ ശകലങ്ങളാക്കി ഖണ്ഡിക്കും. അവയിൽ വലിയ ശകലങ്ങളെ ശക്കര എന്നും ചെറിയ ശകലങ്ങളെ സികത എന്നും പറയുന്നു. അതു വായു അനുകൂലമായി സഞ്ചരിക്കുമ്പോൾ മൂത്രത്തോടുകൂടി പുറത്തുപോകും. പ്രതികൂലമായി സഞ്ചരിക്കുമ്പോൾ മൂത്രത്തോടുകൂടി തടഞ്ഞുനില്ക്കും. അങ്ങിനെ തടഞ്ഞുനിന്നാൽ അതു ബലഹാനിയേയും തളർച്ചയേയും ശോഷത്തേയും വയററിൽ വേദനയേയും അരുചിയേയും വെളുപ്പിനേയും ഉഷ്ണവാതത്തെയും തണ്ണീർദ്ദാഹത്തെയും ഛർദ്ദിയേയും ഉണ്ടാക്കും.

### അസാദ്ധ്യലക്ഷണം.

൧൬. പ്രശൂനനാഭിവൃഷണം ബദ്ധമൂത്രംരുജാതുരം

അശ്മരീക്ഷപയത്യാശു സികതാശക്കരാന്വിതാ

സികതയോടും ശർക്കരയോടുംകൂടിയ അശ്മരിയുള്ളവന്നു നാഭിയിലും വൃഷണങ്ങളിലും നീരും മൂത്രത്തിന്നു തടവും വേദനകൊണ്ടു പാരവശ്യവും ഉണ്ടായാൽ അവൻ ജീവിക്കുകയില്ല.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യായാം അശ്മരീനിദാനം
സമാപ്തം.

—*—

## പ്രമേഹമധുമേഹപിടകാനിദാനം.

൧. ആസ്യാസുഖം സ്വപ്നസുഖം ദധീനി
ഗ്രാമ്യൌദകാനൂപരസാഃ പയാംസി
നവാന്നപാനം ഗുഡവൈകൃതഞ്ച
പ്രമേഹഹേതുഃ കഫകൃച്ച സർവം.

വളരെനേരം ഇരുന്നു രമിക്കുക, അധികം സുഖമായുറങ്ങുക, തൈർ, ഗ്രാമത്തിലുള്ള ജലം, അനൂപദേശത്തിങ്കൽ അധികമായി സഞ്ചരിക്കുന്ന ജന്തുക്കളുടെ മാംസത്തിന്റെ രസം, പാലു, പുതിയധാന്യം, പുതിയ അന്നം പുതിയ മദ്യം പഞ്ചസാര ഇവ യോഗക്കയും കഫകരങ്ങളാകയാൽ പ്രമേഹത്തിന്നു കാരണമായി ഭവിക്കുന്നു.

### സംപ്രാപ്തി.

൨. മേദശ്ച മാംസഞ്ച ശരീരജഞ്ച
ക്ലേദം കഫോ വസ്തിഗതഃ പ്രദൂഷ്യ
കരോതി മേഹാൻ സമുദീർണ്ണമുഷ്ണൈ-
സ്താനേവ പിത്തം പരിദൂഷ്യ ചാപി

൩. ക്ഷീണേഷു ദോഷേഷ്വവകൃഷ്യ ധാതൂൻ
സന്ദൂഷ്യ മേഹാൻ കുരുതേനിലശ്ച

കഫം ശരീരത്തിലുള്ള മേദസ്സിനേയും മാംസത്തേയും ക്ലേദത്തേയും ദൂഷിപ്പിച്ചിട്ടു വസ്തിയിൽ ചെന്നിട്ടു മേഹങ്ങളെ ഉണ്ടാക്കുന്നു. ഉഷ്ണദ്രവ്യങ്ങളെക്കൊണ്ടു കോപിച്ചിരിക്കുന്ന പിത്തവും മേദസ്സിനേയും മാംസത്തേയും ക്ലേദത്തേയും ദൂഷിപ്പിച്ചിട്ടു വസ്തിയിൽ ചെന്നിട്ടു മേഹങ്ങളെ ഉണ്ടാക്കുന്നു. ദോഷങ്ങൾ ക്ഷയിച്ചിരിക്കുമ്പോൾ ധാതുക്കളെ ആകർഷിക്കയും ദൂഷിപ്പിക്കയും ചെയ്തിട്ടു വസ്തിയെ ആശ്രയിച്ചിട്ടു വായുവും മേഹങ്ങളെ ഉണ്ടാക്കുന്നു.

### സംഖ്യാവിവരണവും സാദ്ധ്യാസാദ്ധ്യവിഭാഗവും.

സാദ്ധ്യാഃ കഫോത്ഥാ ദശ പിത്തജാഃ ഷൾ
യാപ്യാ ന സാദ്ധ്യാഃ പവനാച്ചതുഷ്കാഃ
൪. സമക്രിയത്വാദ്വിഷമക്രിയത്വാ-
ന്മഹാത്യയത്വാച്ച യഥാക്രമന്തേ.

കഫം ഹേതുവായിട്ടു പത്തു മേഹങ്ങൾ ഉണ്ടാകുന്നു. പിത്തം ഹേതുവായിട്ടു ആറു മേഹങ്ങൾ ഉണ്ടാകുന്നു. വാതം ഹേതുവായിട്ടു നാലുമേഹങ്ങൾ ഉണ്ടാകുന്നു. കഫമേഹങ്ങൾ സാദ്ധ്യങ്ങളും പിത്തമേഹങ്ങൾ യാപ്യങ്ങളും വാതമേഹങ്ങൾ അസാദ്ധ്യങ്ങളും ആകുന്നു. കഫമേഹത്തിന്റെ ചികിത്സകൾക്കു വൈഷമ്യമില്ല. പിത്തമേഹത്തിന്റെ ചികിത്സകൾക്കു വൈഷമ്യമുണ്ടു. വാതമേഹം എല്ലാ ധാതുക്കളും ക്ഷയിച്ചിട്ടുണ്ടാകുന്നതാകയാൽ അതു ചികിത്സയെ അതിക്രമിച്ചിരിക്കുന്നതാകുന്നു.

## (൧൦) പ്രമേഹമധുമേഹപിടകാനിദാനം

### സർവ്വമേഹങ്ങളുടെയും ദോഷദൂഷ്യസംഗ്രഹം.

കഫഃ സപിത്തഃ പവനശ്ച ദോഷാ
മേദോസ്രശുക്ലാംബുവസാലസീകാഃ

൨. മജ്ജാരസൗജഃ പിശിതഞ്ച ദൂഷ്യാഃ
പ്രമേഹിണാം വിംശതിരേവ മേഹാഃ

കഫം, പിത്തം, വായു, ഇവ ദോഷങ്ങളാകുന്നു. മേദസ്സ്, രക്തം, ശുക്ലം, അംബു വസ, മാംസത്തിന്റെയും തൊലിന്റെയും ഇടയിലുള്ള ഉദകം, മജ്ജാവു, രസം, ഓജസ്സ് പിശിതം ഇവ ദൂഷ്യങ്ങളാകുന്നു. പ്രമേഹികൾക്കു മേഹങ്ങൾ ഇരുപതുമാകുന്നു.

### പൂർവ്വരൂപം.

൩. ദന്താദീനാം മലാഢ്യത്വം പ്രാഗ്രൂപം പാണിപാദയോഃ
ദാഹശ്ചിക്കണതാ ദേഹേ തൃട്സ്വാദ്വാസ്യഞ്ച ജായതേ

പ്രമേഹത്തിന്റെ പൂർവ്വരൂപം പല്ലുകളിലും കണ്ണുകളിലും ചെവികളിലും മലങ്ങൾ ഉണ്ടാകയും (താലുഗളജിഹ്വാദന്തേഷു മലോല്പത്തി എന്നു സുശ്രുതത്തിൽ കാണുന്നതിനാൽ മലാഢ്യമെന്ന ശബ്ദത്തിനു മലോല്പത്തി എന്നുള്ള അർത്ഥം പെട്ടതിരിക്കുന്നു) കൈകളിലും കാലുകളിലും ചൂടും മേദസ്സും കഫവും ദേഹിക്കുകയും തണ്ണീർദ്ദാഹവും വായിൽ മധുരരസവും തലമുടി ജടപോലെ ഇരിക്കയും നഖം അധികമായി വളരുകയും ആകുന്നു.

### സാമാന്യലക്ഷണവും ഭേദവും.

൪. സാമാന്യലക്ഷണം തേഷാം പ്രഭൂതാവിലമൂത്രതാ
ദോഷദൂഷ്യാവിശേഷേപി തത്സംയോഗവിശേഷതഃ

൫. മൂത്രവർണ്ണാദിഭേദേന ഭേദോ മേഹേഷു കല്പ്യതേ

മൂത്രം അധികമായി വർദ്ധിച്ചും കലങ്ങിയുമിരിക്കുന്നതാകുന്നു പ്രമേഹങ്ങളുടെ സാമാന്യലക്ഷണം. കഫാദിദോഷങ്ങൾക്കും രസാദിധാതുക്കൾക്കും രസാദിദൂഷ്യങ്ങൾക്കും വിശേഷമില്ലെങ്കിലും അവയുടെ പലവിധമായ സംബന്ധം ഹേതുവായിട്ടു ഉണ്ടാകുന്ന മൂത്രത്തിന്റെ വർണ്ണം, ഗന്ധം, രസം, ഇത്യാദി ഭേദങ്ങൾകൊണ്ടു പ്രമേഹങ്ങൾക്കു ഭേദങ്ങൾ കല്പിക്കപ്പെട്ടിരിക്കുന്നു.

### കഫജങ്ങളായ
### പത്തുപ്രമേഹങ്ങളുടെ ലക്ഷണം.

അച്ഛം ബഹു സിതം ശീതം നിർഗ്ഗന്ധമുദകോപമം
മേഹത്യുദകമേഹേന കിഞ്ചിദാവിലപിച്ഛിലം
ഇക്ഷോ രസമിവാത്യർത്ഥം മധുരം ചേക്ഷുമേഹതഃ

൧൦. സാന്ദ്രീഭവേൽ പര്യുഷിതം സാന്ദ്രമേഹേന മേഹതി
സുരാമേഹീ സുരാതുല്യമുപര്യച്ഛമധോഘനം

൧൧. സംഹൃഷ്ടരോമാ പിഷ്ടേന പിഷ്ടവദ്ബഹളം സിതം
ശുക്ലാഭം ശുക്ലമിശ്രം വാ ശുക്ലമേഹീ പ്രമേഹതി

൧൨. മൂർത്താണൂൻ സികതാമേഹീ സികതാരൂപിണോ മലാൻ
ശീതമേഹീ സുബഹുശോ മധുരം ഭൃശശീതളം

൧൩. ശനൈശ്ശനൈശ്ശനൈർമ്മേഹീ മന്ദം മന്ദം പ്രമേഹതി
ലാലാതന്തുയുതം മൂത്രം ലാലാമേഹേന പിച്ഛിലം.

ഉദകമേഹത്തിനു മൂത്രം നിർമ്മലമായിട്ടും ബഹുവായിട്ടും വെളുത്തിട്ടും തണുപ്പോടുകൂടിയും ഗന്ധമില്ലാതെയും വെള്ളംപോലെയും അൽപം കലങ്ങിയും പഴുപ്പോടുകൂടിയും പോകും, ഇക്ഷുമേഹം ഹേതുവായിട്ടു മൂത്രം കരിമ്പിൻനീരുപോലെ ഏററവും മധുരമായിരി

കം; സാന്ദ്രമേഹം ഹേതുവായിട്ടു മൂത്രം ഒരു രാത്രികഴിഞ്ഞാൽ കൊഴുത്തിരിക്കും. സുരാമേഹമുള്ളവന്റെ മൂത്രം മദ്യത്തോടുതുല്യമായും മുകളിൽ തെളിഞ്ഞും അടിയിൽ ഊറലോടുകൂടിയുമിരിക്കും; പിഷ്ടമേഹമുള്ളവൻ മൂത്രിക്കുമ്പോൾ രോമാഞ്ചമുണ്ടാകും അവന്റെ മൂത്രം അരിയരച്ചുകലക്കിയപോലെ വെളുത്തും കൊഴുത്തും ഇരിക്കും; ശുക്ലമേഹത്തിനു മൂത്രം ശുക്ലംപോലെയോ ശുക്ലത്തോടുകൂടിയോ പോകും. സികതാമേഹത്തിന്റെ ലക്ഷണം മണൽത്തരിപോലെ ചെറുതായിട്ടുള്ള മലങ്ങൾ പോകുന്നതാകുന്നു, ശീതമേഹമുള്ളവന്റെ മൂത്രം ബഹുവായിട്ടുംമാധുര്യത്തോടും ഏററവും തണുപ്പോടും കൂടിയുമിരിക്കും;ശനൈർമ്മേഹത്തിന്നു മൂത്രം പതുക്കെ അല്പാല്പമായിട്ടു പോകും; ലാലാമേഹത്തിന്നു മൂത്രത്തിൽ നൂലുപോലെരേഖകളും പഴുപ്പുമുണ്ടാകും.

പിത്തജങ്ങളായ ആറുപ്രമേഹങ്ങളുടെ ലക്ഷണം.

൧൪. ഗന്ധവർണ്ണരസസ്പർശൈഃ ക്ഷാരേണക്ഷാരതോയവൽ
നീലമേഹേനനീലാഭം കാളമേഹീമഷീനിഭം

൧൫. ഹാരിദ്രമേഹീകടുകം ഹരിദ്രാസന്നിഭംദഹേൽ
വിസ്രംമാഞ്ജിഷ്ഠമേഹേന മഞ്ജിഷ്ഠാസലിലോപമം.

൧൬. വിസ്രമുഷ്ണംസലവണം രക്താഭംരക്തമേഹതഃ

ക്ഷാരമേഹത്തിന്നു മൂത്രം ഗന്ധംകൊണ്ടും നിറംകൊണ്ടും രസംകൊണ്ടും സ്പർശംകൊണ്ടും ക്ഷാരവെള്ളത്തോടു സദൃശമായിരിക്കും. നീലമേഹത്തിന്നു മൂത്രം നീലനിറമായിരിക്കും. കാളമേഹത്തിന്നു മൂത്രം മഷിപോലെ ഇരിക്കും. ഹാരിദ്രമേഹത്തിന്നു മൂത്രം എരിവുരസത്തോടും മഞ്ഞൾനിറത്തോടും കൂടിയും ദാഹത്തെ ഉണ്ടാക്കുന്നതായുമിരിക്കും. മാഞ്ജിഷ്ഠമേഹം ഹേതുവായിട്ടു മൂത്രം ആമഗന്ധിയായിട്ടും മഞ്ചട്ടിപ്പൊടിചേർത്ത ജലത്തോടു തുല്യമായിട്ടും പോകും. രക്തമേഹം ഹേതുവായിട്ടു മൂത്രം ആമഗന്ധിയായിട്ടും ചൂടോടും ഉപ്പുരസത്തോടും കൂടിയും രക്തവർണ്ണമായിട്ടും പോകും.

വാതജങ്ങളായ നാലുപ്രമേഹങ്ങളുടെ
ലക്ഷണം.

വസാമേഹീവസാമിശ്രം വസാംമൂത്രയേന്മുഹുഃ

൧൭. മജ്ജാഭംമജ്ജമിശ്രംവാ മജ്ജാമേഹീമുഹുർമ്മുഹുഃ
കഷായമധുരംരൂക്ഷം ക്ഷൌദ്രമേഹംവദേൽബുധഃ

൧൮. ഹസ്തീമത്തഇവാജസ്രം മൂത്രംവേഗവിവർജ്ജിതം
സലസീകംവിബദ്ധഞ്ച ഹസ്തിമേഹീപ്രമേഹതി.

വസാമേഹമുള്ളവൻ വസയോടുകൂടിയോ വസയെത്തന്നെയോ പിന്നെയും പിന്നെയും മൂത്രിക്കും. മജ്ജമേഹത്തിന്നു മജ്ജപോലെയോ മജ്ജയോടുകൂടിയോ മൂത്രം പോകും. ക്ഷൌദ്രമേഹത്തിന്നു മൂത്രം ചവർപ്പും മധുരിപ്പും രൂക്ഷമായുമിരിക്കും. ഹസ്തിമേഹമുള്ളവൻ മദിച്ചിരിക്കുന്ന ഗജമെന്നപോലെ വേഗത്തോടുകൂടാതെയും പുല്ലുനിറത്തോടുംതടവോടുകൂടിയും ഇരിക്കുന്ന മൂത്രത്തെ എല്ലായ്പോഴും വിസർജ്ജിക്കും.

കഫപ്രമേഹോപദ്രവങ്ങൾ.

൧൯. അവിപാകോരുചിഃച്ഛർദ്ദിർ ജ്വരഃകാസസ്സപീനസഃ
ഉപദ്രവാഃപ്രജായന്തെ മേഹാനാംകഫജന്മനാം.

കഫം ഹേതുവായിട്ടുണ്ടാകുന്ന പ്രമേഹങ്ങൾക്കു ദഹനമില്ലായ്ക, അരുചി ഛർദ്ദി പനി ചുമ പീനസം ഈവക ഉപദ്രവങ്ങൾ ഉണ്ടാകും.

പിത്തമേഹോപദ്രവങ്ങൾ.

൨൦. വസ്തിമേഹനയോസ്തോദോ മുഷ്കാവദരണംജ്വരഃ
ദാഹസ്തൃഷ്ണാമ്ലികാമൂർച്ഛാ വിൾഭേദഃപിത്തജന്മനാം.

## (൨൩൧) പ്രമേഹമധുമേഹപിടകാനിദാനം

പിത്തം ഹേതുവായിട്ടുണ്ടാകുന്ന പ്രമേഹത്തിന്റെ ഉപദ്രവങ്ങൾ വസ്തിയിലും ലിംഗത്തിലും കുത്തിനോവുക വൃഷണങ്ങളിൽ കീറി നോവുക പനി ഉഷ്ണം തണ്ണീർദാഹം പുളിച്ചുതേട്ടുക ഇന്ദ്രിയസാദം മലം അയഞ്ഞുപോക ഇവയാകുന്നു.

### വാതപ്രമേഹോപദ്രവങ്ങൾ.

൧൦. വാതജാനാമുദാവർത്ത കമ്പഹൃൽഗ്രഹലോലതാഃ
ശൂലമുന്നിദ്രതാശോഷഃ കാസശ്വാസശ്ചജായതെ

വാതം ഹേതുവായിട്ടുണ്ടാകുന്ന പ്രമേഹങ്ങളുടെ ഉപദ്രവങ്ങൾ ഉദാവർത്തവും വിറയലും നെഞ്ഞുപിടിത്തവും ലോലതയും വേദനയും ഉറക്കമില്ലായ്കയും മെലിച്ചിലും ചുമയും ശ്വാസവുമാകുന്നു.

### അസാദ്ധ്യലക്ഷണം.

൧൧. യഥോക്തോപദ്രവാവിഷ്ട മതിപ്രസ്രുതമേവച
പിടകാപീഡിതംഗാഢഃ പ്രമേഹോഹന്തിമാനവം.

൧൨. ജാതഃപ്രമേഹീമധുമേഹിനോവാ
നസാദ്ധ്യഉക്തസ്സഹിബീജദോഷാൽ
യേചാപികേചിൽകുലജാവികാരാ
ഭവന്തിതാസ്താൻപ്രവദന്ത്യസാദ്ധ്യാൻ.

മേല്പറഞ്ഞ അവിപാകാദി ഉപദ്രവങ്ങളോടും ധാതു മൂത്രങ്ങളുടെ അതിയായ ഗതിയോടുകൂടിയവനും ശരാവികാദി പിടകകളാൽ പീഡിക്കപ്പെട്ടവനും ആയ പ്രമേഹരോഗി മരിക്കും. പ്രമേഹത്തിനു ആധിക്യവും വേണം. കഫത്തിന്റെയും മേദസ്സിന്റെയും ദുഷ്ടതഹേതുവായിട്ടും മൂത്രത്തിന്റെയും മേദസ്സിന്റെയും കഫത്തിന്റെയും മാധുര്യം ഹേതുവായിട്ടു മധുമേഹിയിങ്കൽ നിന്നു ജനിക്കുന്ന പുരുഷൻ പ്രമേഹിയായി ഭവിക്കുന്നു. എന്നാൽ അവന്റെ ആ പ്രമേഹം ബീജദോഷം ഹേതുവായിട്ടു സാദ്ധ്യമായി ഭവിക്കുന്നില്ല. പിതാവു പിതാമഹൻ മുതലായവരിൽനിന്നു സംഭവിച്ച പ്രമേഹം കുഷ്ഠം മുതലായ വ്യാധികളും അസാദ്ധ്യങ്ങളാണെന്നു പറയുന്നു.

### മധുമേഹലക്ഷണം.

൧൩. സർവ്വഏവപ്രമേഹാസ്തു കാലേനാപ്രതികാരിണഃ
മധുമേഹത്വമായാന്തി തദാസാദ്ധ്യാംഭവന്തിഹി

൧൪. മധുമേഹേമധുസമം ജായതേസകിലദ്വിധാ
ക്രുദ്ധേധാതുക്ഷയാദ്വായൌ ദോഷാവൃതപഥേഥവാ.

൧൫. ആവൃതോദോഷലിംഗാനി സോനിമിത്തംപ്രദർശയൻ
ക്ഷണാൽക്ഷീണഃക്ഷണാൽപൂർണ്ണോ ഭജതേകൃഛ്റസാദ്ധ്യതാം.

൧൬. മധുരംയച്ചമേഹേഷു പ്രായോമദ്ധ്വിവമേഹതി
സർവ്വോപിമധുമേഹാഖ്യം മാധുര്യാച്ചതനോരതഃ

ചികിത്സിക്കാതെയിരുന്നാൽ എല്ലാ പ്രമേഹവും കാലക്രമേണ മധുമേഹമായിതീരും, അപ്പോൾ അതു അസാദ്ധ്യമായും ഭവിക്കും മധുമേഹത്തിങ്കൽ മൂത്രം മധുവിനോടു സദൃശമായി (തേൻപോലെ) ഇരിക്കും. എന്നാൽ അതു രണ്ടുവിധമാകുന്നു. ധാതുക്ഷയം ഹേതുവായിട്ടു വായു ക്രുദ്ധനായിരിക്കും സമയത്തിങ്കലും വായുവിന്റെ മാർഗ്ഗത്തിനു പിത്തകഫങ്ങളാൽ ആവരണം ഭവിക്കും സമയത്തിങ്കലും ആകുന്നു. പിത്തകഫങ്ങളാൽ ആവൃതനായിരിക്കുന്ന വായു ദോഷലക്ഷണങ്ങളെ കാണിക്കും അതെങ്ങിനെ എന്നാൽ കാരണംകൂടാതെ ക്ഷണനേരംകൊണ്ടു ക്ഷീണിക്കയും ക്ഷണനേരംകൊണ്ടു സുഖിക്കയും ചെയ്യുന്നതാകുന്നു. ഈ പ്രമേഹം കൃഛ്റസാദ്ധ്യമാണ്. പ്രമേഹങ്ങളിൽ മൂത്രം പ്രായേണ മാധുര്യംകൊണ്ടും നിറംകൊണ്ടും തേൻപോലെതന്നെയിരിക്കും എന്നാൽ ദേഹത്തിനു മാധുര്യം ഭവിക്കകൊണ്ടാകുന്നു എല്ലാ പ്രമേഹങ്ങൾക്കും മധുമേഹമെന്നു പേരുണ്ടായതു്.

## പ്രമേഹപിടകാലക്ഷണം.

൧൯. ശരാവികാകച്ഛപികാ ജാലിനീവിനതാലജീ
മസൂരികാസർഷപികാ പുത്രിണീസവിദാരികാ

൨൦ വിദ്രധിശ്ചേതിപിടകാഃ പ്രമേഹോപേക്ഷയാദശ
സന്ധിമർമ്മസുജായന്തേ മാംസളേഷു ചധാമസു

൨൧ അന്തോന്നതാതുതദ്രൂപാ നിമ്നമദ്ധ്യാശരാവികാ
ഗൌരസർഷപസംസ്ഥാനാ തൽപ്രമാണാചസർഷപീ

൨൨. സദാഹാകൂർമ്മസംസ്ഥാനാ ജ്ഞേയാകച്ഛപികാബുധൈഃ
ജാലിനീതീവ്രദാഹാതു മാംസജാലസമാവൃതാ

൨൩. അവഗാഢരുജാക്ലേദാ പൃഷ്ഠേവാപ്യുദരേപിവാ
മഹതീപിടകാനീലാ വിനതാനാമസാസ്മൃതാ

൨൪. മഹത്യല്പചിതാജ്ഞേയാ പിടകാചാപിപുത്രിണീ
മസൂരാകൃതിസംസ്ഥാനാ വിജ്ഞേയാതുമസൂരികാ

൨൫. രക്താസിതാസ്ഫോടചിതാ ദാരുണാത്വലജീഭവേൽ
വിദാരീകന്ദവദ്വൃത്താ കഠിനാചവിദാരികാ.

൨൬. വിദ്രധേർല്ലക്ഷണൈര്യുക്താ ജ്ഞേയാവിദ്രധികാതുസാ

പ്രമേഹത്തെ ശമിപ്പിക്കാതെ ഇരുന്നാൽ ശരാവിക കച്ഛപിക, ജാലിനി വിനത അലജി മസൂരിക സർഷപിക പുത്രിണി വിദാരിക വിദ്രധി ഇങ്ങിനെ പത്തു കുരുക്കൾ സന്ധികളിലും മർമ്മങ്ങളിലും വളരെ മാംസമുള്ള സ്ഥലങ്ങളിലുമുണ്ടാകുന്നു. ശരാവിക എന്ന കുരു വക്ക ഉയൎന്നിട്ടും മദ്ധ്യം താഴ്ന്നിട്ടും ആകൃതികൊണ്ടു ശരാവത്തോടു തുല്യമായിട്ടുമിരിക്കും. സർഷപിക എന്ന കുരു ആകൃതികൊണ്ടും പ്രമാണംകൊണ്ടും വെളുത്ത കടുകിനോടു സമമായിരിക്കും. വളരെ വേദനയുമുണ്ടാകും. അതിൽ കടുകുമാതിരിയുള്ള കുരുക്കളും വളരെ കാണാം. കച്ഛപിക എന്ന കുരു ചൂടോടുകൂടിയും ആമപ്പുറംപോലെയുമിരിക്കും. ജാലിനി എന്ന കുരു കഠിനമായ ചൂടോടുകൂടിയും വളരെ മാംസസമൂഹത്താൽ ചുററപ്പെട്ടുമിരിക്കും- വിനത എന്നകുരു അതിയായ വേദനയോടും പഴുപ്പോടും കൂടിയും വലുതായും കറുത്തിട്ടും താണിട്ടും പുറത്തോ വയററത്തോ ഉണ്ടാകും പുത്രിണി എന്ന കുരു വലുതായിട്ടും ഏററവും ചെറുതായിരിക്കുന്ന കുരുക്കളാൽ ചുററപ്പെട്ടിട്ടും ഇരിക്കും. മസൂരിക എന്ന കുരു പ്രമാണംകൊണ്ടും ആകൃതികൊണ്ടും ചണ്ണൻ പയററിൻമണിയോ സമമായിരിക്കും. അലജി എന്നകുരു ചുവന്നിട്ടും കറുത്തിട്ടും പോളകളാൽ വ്യാപിക്കപ്പെട്ടും ഭയങ്കരമായുമിരിക്കും. വിദാരിക എന്ന കുരു മുതക്കിൻകിഴങ്ങുപോലെ വൃത്തമായും കഠിനമായുമിരിക്കും വിദ്രധി വിദ്രധിയുടെ ലക്ഷണങ്ങളോടുകൂടിയിരിക്കും-

### പിടകാരംഭകാരണം

യേയന്മയാഃസ്മൃതാമേഹാ സ്തേഷാമേതാസ്തന്മയാഃ
൨൭. വിനാപ്രമേഹമപ്യേതാ ജായന്തേദുഷ്ടമേദസഃ
താവച്ചൈതാനലക്ഷ്യന്തേ യാവദ്വാസ്തുപരിഗ്രഹഃ

യാതൊരു ദോഷംകൊണ്ടു പ്രമേഹങ്ങൾ ഉണ്ടാകുന്നുവോ ആ ദോഷംകൊണ്ടുതന്നെ കുരുക്കളും ഉണ്ടാകുന്നു. എങ്ങിനെഎന്നാൽ കഫപ്രമേഹികൾക്ക കഫംകൊണ്ടു കുരുക്കളുണ്ടാകുന്നു. പിത്തപ്രമേഹികൾക്ക പിത്തംകൊണ്ടു കുരുക്കളുണ്ടാകുന്നു. വാതപ്രമേഹികൾക്ക വാതംകൊണ്ടു കുരുക്കളുണ്ടാകുന്നു. മേദസ്സു ദുഷിച്ചവൎക്ക പ്രമേഹത്തോടു കൂടാതെയും കുരുക്കളുണ്ടാകുന്നു. ശരാവികമുതലായ കുരുക്കളെ അവയുടെ പുറപ്പാടിങ്കൽ അറിയുന്നില്ല.

അസാദ്ധ്യലക്ഷണം.

൩൧. ഗുദേഹൃദിശിരസ്യംസേ പൃഷ്ഠേമർമ്മസു ചോത്ഥിതാഃ
സോപദ്രവാദുർബ്ബലാഗ്നേഃ പിടകാഃപരിവർജ്ജയേൽ.

ഗുദത്തിലും ഹൃദയത്തിലും ശിരസ്സിലും ചുമലിലും പുറത്തും മർമ്മങ്ങളിലും കുരുക്കൾ ഉണ്ടാകണം ഉപദ്രവങ്ങളും അഗ്നിമാന്ദ്യവും വേണം എന്നാൽ ആ കുരുക്കൾശമിക്കയില്ല കുരുക്കളുടെ ഉപദ്രവങ്ങളെപ്പററി ചരകത്തിൽ പറഞ്ഞതായ ശ്ലോകത്തെ ഇവിടെ ചേർക്കുന്നു 'തൃൾകാസമാംസസംകോച മോഹഹിക്കാമദജ്വരാഃ വിസർപ്പമർമ്മസംരോധാഃ പിടകാനാമുപദ്രവാഃ'' തണ്ണീർദ്ദാഹം, ചുമ, മാംസംചുരുങ്ങുക, മോഹം ഇക്കിൾ മദം പനി വിസർപ്പ മർമ്മസംരോധം ഇവയൊക്കെയും കുരുക്കളുടെ ഉപദ്രവങ്ങളാകുന്നു. ചിലർ സ്ത്രീകൾക്കു പ്രമേഹം ഉണ്ടാകുന്നില്ലെന്നു പറയുന്നു; അപ്രകാരം തന്ത്രാന്തരവചനമുണ്ടു്, "രജഃപ്രസേകാന്നാരീണാം മാസിമാസിവിശുദ്ധ്യതിസർവ്വം ശരീരംദോഷാശ്ച നപ്രമേഹന്ത്യതസ്ത്രിയഃ" സ്ത്രീകൾ മാസംതോറും തീണ്ടാരിയാകുന്നതുകൊണ്ടു അവരുടെ എല്ലാ ശരീരത്തിന്നും ദോഷങ്ങൾക്കും ശുദ്ധിയുണ്ടാകുന്നു. അതിനാൽ സ്ത്രീകൾക്കു പ്രമേഹമുണ്ടാകുന്നില്ല.

ഇതി കേശവശാസ്ത്രികൃതൌ സാരചന്ദ്രികാഖ്യാനെ
മാധവനിദാനവ്യാഖ്യാനെ പ്രമേഹമധുമേഹ
പിടകാനിദാനം സമാപ്തം.

—:0:—

## മേദോനിദാനം.

൧. അവ്യായാമദിവാസ്വപ്ന ശ്ലേഷ്മലാഹാരസേവിനഃ
മധുരോന്നരസഃപ്രായ സ്നേഹാന്മേദഃപ്രവർദ്ധയേൽ.

൨. മേദസാവൃതമാർഗ്ഗത്വാൽ പുഷ്യന്ത്യന്യേനധാതവഃ
മേദസ്തുചീയതേതസ്മാ ദശക്തസ്സർവ്വകർമ്മസു

ദേഹായാസകരങ്ങളായ കർമ്മങ്ങളെ ചെയ്യാതെ ഇരിക്കയും പകൽ ഉറങ്ങുകയും കഫകരമായ ആഹാരത്തെ സേവിക്കയും ചെയ്താൽ അവന്റെ മധുരപ്രായമായി ആമംപോലെയിരിക്കുന്ന അന്നരസം സ്നേഹം ഹേതുവായിട്ടു മേദസ്സിനെ വർദ്ധിപ്പിക്കും. ആ മേദസ്സു മാർഗ്ഗങ്ങളെ രോധിക്കനിമിത്തം അന്യധാതുക്കൾക്കു പുഷ്ടിയുണ്ടാകുന്നില്ല. മേദസ്സു വർദ്ധിക്കുകയും ചെയ്യുന്നു. അതു ഹേതുവായിട്ടു അവൻ എല്ലാകർമ്മങ്ങളിലും അശക്തനായിട്ടു ഭവിക്കുന്നു.

മേദസ്വിയുടെ ലക്ഷണം.

൩. ക്ഷുദ്രശ്വാസതൃഷാമോഹ സ്വപ്നക്രഥനസാദനൈഃ
യുക്തഃക്ഷുൽസ്വേദദൌർഗ്ഗന്ധ്യൈ രല്പപ്രാണോല്പമൈഥുനഃ

൪. മേദസ്തുസർവ്വഭൂതാനാ മുദരേഷ്വസ്ഥിഷുസ്ഥിതം
അതഏവോദരേവൃദ്ധിഃ പ്രായോമേദസ്വിനോഭവേൽ

അധികം മേദസ്സുള്ളവന്നു ക്ഷുദ്രൻ എന്ന ശ്വാസവും തണ്ണീർദാഹവും ബോധക്ഷയവും ഉറക്കവും കുരേണംകൂടാതെ ശ്വാസത്തിന്നു തടവും തളർച്ചയും വിശപ്പുംവീർപ്പും ദുർഗ്ഗന്ധവും അല്പപ്രാണതയും ഉണ്ടാകും; മൈഥുനത്തിങ്കൽ താല്പര്യം കുറഞ്ഞിരിക്കും. മേദസ്സു എല്ലാ പ്രാണികളുടേയും വയററത്തും അസ്ഥികളിലും നില്ക്കുന്നു. അതുകൊണ്ടാകുന്നു മിക്കവാറും മേദസ്സുള്ളവന്റെ ഉദരത്തിന്നു വൃദ്ധിഭവിക്കുന്നതു്.

ഉപദ്രവങ്ങൾ

൫. മേദസാവൃതമാർഗ്ഗത്വാൽ വായുഃകോഷ്ഠേവിശേഷതഃ
ചരൻസന്ധുക്ഷയത്യഗ്നി മാഹാരംശോഷയത്യപി

൩. തസ്മാൽസ ശീഘ്രം ജരയത്യാഹാരമഭികാംക്ഷതി
വികാരാംശ്ചാപ്നുതേ ഘോരാൻ കാംശ്ചിൽകാലവ്യതിക്രമാൽ

൪. ഏതാവുപദ്രവകരൗ വിശേഷാദഗ്നിമാരുതൗ
ഏതൌ തു ദഹതഃ സ്ഥൂലം വനദാവോ വനം യഥാ.

൫. മേദസ്യതീവ സംവൃദ്ധേ സഹസൈവാനിലാദയഃ
വികാരാൻ ദാരുണാൻകൃത്വാ നാശയന്ത്യാശു ജീവിതം.

മേദസ്സുകൊണ്ടു മാർഗ്ഗരോധം ഭവിച്ചാൽ വായു വിശേഷിച്ചും കോഷ്ഠത്തിൽ സഞ്ചരിച്ചിട്ടു ജഠരാഗ്നിയെ വർദ്ധിപ്പിച്ചു ആഹാരത്തെ ശോഷിപ്പിക്കുന്നു. അതു ഹേതുവായിട്ടു ആഹാരം പെട്ടെന്നവൻ ദഹിക്കയും ഉടൻ അവൻ ആഹാരത്തെ ആഗ്രഹിക്കയും ചെയ്യുന്നു. ഭക്ഷണത്തിന്റെ കാലം കഴിഞ്ഞാൽ അവന്നു ഘോരങ്ങളായ ചില വികാരങ്ങൾ ഉണ്ടാകും. അവ വാതവികാരങ്ങളിൽ ചിലതായിരിക്കും അഗ്നിയും വായുവും പല ഉപദ്രവങ്ങളെ ഉണ്ടാക്കി കാട്ടുതീ വനത്തെ എന്നപോലെ സ്ഥൌല്യത്തെ ദഹിപ്പിച്ചുകളയുന്നു. മേദസ്സു അധികമായി വർദ്ധിച്ചാൽ പെട്ടെന്നവൻതന്നെ വാതാദിദോഷങ്ങൾ പ്രമേഹം, പിടക, ജ്വരം ഭഗന്ദരം വിദ്രധി വാതരോഗം ഇവയിൽ ചില വ്യാധികളെ ഉണ്ടാക്കി മരിപ്പിക്കും.

സ്ഥൂലലക്ഷണം.

൬. മേദോമാംസാതിവൃദ്ധത്വാ ച്ചലസ്ഫിഗുദരസ്തനഃ
അയഥോപചയോത്സാഹോ നരോതിസ്ഥൂല ഉച്യതേ

മേദസ്സും മാംസവും അധികമായി വർദ്ധിച്ചാൽ തുടകൾക്കും ഉദരത്തിന്നും സ്തനങ്ങൾക്കും ഇളക്കമുണ്ടാകും. സാമർത്ഥ്യവും ഉത്സാഹവും കുറയും. ഈ ലക്ഷണമുള്ളവനെ അതിസ്ഥൂലൻ എന്നു പേർപറയുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനെ
മാധവനിദാനവ്യാഖ്യാനെ മേദോനിദാനം
സമാപ്തം

---

## ഉദരനിദാനം.

---

൧. രോഗാസ്സർവ്വേപി മന്ദേഗ്നൗ സുതരാമുദരാണി ച
അജീർണ്ണാന്മലിനൈശ്ചാന്നൈ ർജ്ജായന്തേ മലസഞ്ചയാൽ.

എല്ലാരോഗങ്ങളും അഗ്നിയുടെ മന്ദതയിങ്കൽ ഉണ്ടാകുന്നു. വിശേഷിച്ചും ഉദരം ഉണ്ടാകുന്നു. ദഹിക്കാതെയുള്ള അന്നം വയററിൽ കിടക്കകൊണ്ടും മലിനങ്ങളായിരിക്കുന്ന അന്നങ്ങളെ ഭക്ഷിക്കകൊണ്ടും മലം വർദ്ധിക്കകൊണ്ടും ഉദരരോഗം ഉണ്ടാകുന്നു.

സംപ്രാപ്തി.

൨. രുദ്ധ്വാ സ്വേദാംബുവാഹീനി ദോഷാസ്രോതാംസി സഞ്ചിതാഃ
പ്രാണാഗ്ന്യപാനാൻസന്ദൂഷ്യ ജനയന്ത്യുദരം നൃണാം.

വർദ്ധിച്ചിരിക്കുന്ന ദോഷങ്ങൾ സ്വേദവാദികളായും അംബുവാഹികളായും ഇരിക്കുന്ന സ്രോതസ്സുകളെ തടുത്തു പ്രാണവായുവിനേയും ജഠരാഗ്നിയേയും അപാനവായുവിനേയും ദുഷിപ്പിച്ചു മനുഷ്യർക്കു ഉദരത്തെ ഉണ്ടാക്കുന്നു.

ഉദരങ്ങളുടെ സാമാന്യരൂപം.

൩. ആധ്മാനം ഗമനേശക്തി ർദ്ദൌർബല്യം ദുർബലാഗ്നിതാ
ശോഫസ്സദനമംഗാനാം സംഗോവാതപുരീഷയോഃ

൪. ദാഹസ്തന്ദ്രാ ച സർവ്വേഷു ജഠരേഷു ഭവന്തി ഹി

വയർവീക്കുക, നടക്കാൻ ശക്തിയില്ലാതിരിക്കുക, ദുർബലത, അഗ്നിമാന്ദ്യം നീരു ശരീരങ്ങൾക്കു തളർച്ച വായുവിനും മലത്തിനും തടവു ചൂടു മടി ഇവയൊക്കെയുംഎല്ലാം ഉദരരോഗങ്ങളിലുമുണ്ടാകും-

## ഉദരസംഖ്യ.

പൃഥഗ്ദോഷൈസ്സമസ്തൈശ്ച പ്ലീഹബദ്ധക്ഷതോദകൈഃ

൧. സംഭവന്ത്യുദരാണ്യഷ്ടൌ തേഷാംലിംഗംപൃഥക്ശൃണു

ഉദരം വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും വാതപിത്തകഫങ്ങൾകൊണ്ടും നാലുവിധം. പ്ലീഹ ബദ്ധക്ഷതോദകങ്ങൾകൊണ്ടു നാലുവിധം. ഇങ്ങനെ എട്ടുവിധമാകുന്നു. അവയുടെ പേരുകൾ വാതോദരം പിത്തോദരം കഫോദരം, സന്നിപാതോദരം പ്ലീഹോദരം, ബദ്ധോദരം ക്ഷതോദരം ഉദകോദരം എന്നിങ്ങിനെയാകുന്നു. അവയുടെ ലക്ഷണം പ്രത്യേകം കേട്ടാലും.

## വാതോദരലക്ഷണം.

തത്രവാതോദരേശോഥഃ പാണിപാന്നാഭികുക്ഷിഷു

൨. കുക്ഷിപാർശ്വോദരകടി പൃഷ്ഠരുക്പർവ്വഭേദനം

ശുഷ്കകാസാംഗമർദ്ദാധോ ഗുരുതാമലസംഗ്രഹാഃ

൩. ശ്യാവാരുണത്വഗാദിത്വ മകസ്മാദ്വൃദ്ധിഹ്രാസവൽ

സതോദഭേദമുദരം തനുകൃഷ്ണസിരാതതം

൪. ആധ്മാതദൃതിവച്ഛബ്ദ മാഹതംപ്രകരോതിച

വായുശ്ചാത്ര സരുക്ശബ്ദോ വിചരേൽസർവ്വതോഗതിഃ

വാതോദരത്തിനു കയ്പടത്തിന്മേലും കാലിന്റെ അടിയിലും നാഭിയിലും വയററിലും നീരുണ്ടാകും. വയററിലും പാർശ്വഭാഗങ്ങളിലും അരക്കെട്ടിലും പുറത്തും വേദനയുണ്ടാകും. സന്ധികൾ പിളരുന്നതുപോലെ വേദനയുമുണ്ടാകും. മേൽനുറുങ്ങിനോവുകയും അടിവയർ കനക്കുകയും മലംബന്ധിച്ചിരിക്കയും തൊലി, നഖം, മൂത്രം, മലം മുതലായവ കറുവാളിച്ചിട്ടോ ചുവന്നിട്ടോ ഇരിക്കയുംചെയ്യും. കാരണം കൂടാതെ വയർ ചിലപ്പോൾവീർപ്പില്ലാതിരിക്കയും ചെയ്യും. വയററിൽ കുത്തിനോവുക പിളർന്നുനോവുക വയററത്തുകറുത്തുചെറുതായുള്ള ഞരമ്പുകൾവ്യാപിച്ചിരിക്കുക, വയററിൽ തട്ടിയാൽ ഊതിവീർപ്പിച്ചതോൽത്തുരുത്തിയുടെ ശബ്ദംപോലെയുള്ളശബ്ദം കേൾക്കുക വായുവേദനയുണ്ടാക്കി ഏരച്ചുംകൊണ്ടുവയററിൽ മുഴുവനും സഞ്ചരിക്കുക ഇവയുമുണ്ടാകും.

## പിത്തോദരലക്ഷണം

൯. പിത്തോദരേജ്വരോമൂർച്ഛാ ദാഹസ്തൃൾകടുകാസ്യതാ

ഭ്രമോതിസാരഃപീതത്വം ത്വഗാദാവുദരംഹരിൽ

൧൦. പീതതാമ്രസിരാനദ്ധം സസ്വേദംസോഷ്മദഹ്യതേ

ധൂമായതേമൃദുസ്പർശം ക്ഷിപ്രപാകംപ്രദൂയതേ

പിത്തോദരത്തിനു പനിയും ഇന്ദ്രിയസ്തംഭവും ചൂടും തണ്ണീർദ്ദാഹവും ഉണ്ടാകും വായിൽ എരിവുരസം തോന്നും. തലതിരിച്ചിലും അതിസാരവുമുണ്ടാകും. തൊലി നഖം മൂത്രം മുതലായവ മഞ്ഞളിച്ചിരിക്കും. വയറു പച്ചനിറമോ മഞ്ഞളിച്ചോ ചെമ്പിച്ചോ ഇരിക്കുന്ന ഞരമ്പുകളാൽ വ്യാപിക്കപ്പെട്ടതായിരിക്കും- വയററിന്നു വീർപ്പും ചൂടും നീററലും പുകച്ചിലുമുണ്ടാകും. വയററ് ത്തൊട്ടാൽ മാർദ്ദവമുണ്ടായിരിക്കും. പൊട്ടുന്നവേവെ പാകംവരും അത്യന്തം ദുഃഖകരവുമായിരിക്കും.

## കഫോദരലക്ഷണം.

൧൧. ശ്ലേഷ്മോദരേംഗസദനം സ്വാപശ്വയഥുഗൌരവം

നിദ്രോൽക്ലേശാരുചിഃശ്വാസഃ കാസഃശുക്ലത്വഗാദിതാ

൧൨. ഉദരംസ്തിമിതംസ്നിഗ്ദ്ധം ശുക്ലരാജീതതംമഹത്
ചിരാഭിവൃദ്ധംകഠിനം ശീതസ്പർശംഗുരുസ്ഥിരം

കഫംകൊണ്ടുണ്ടാകുന്ന ഉദരത്തിന്നു ദേഹത്തിന്നു തളർച്ചയും തരിപ്പും നീരുകെട്ടലുമുണ്ടാകും. അധികമായ ഉറക്കം ഉൽക്ലേശം അരുചി ശ്വാസം ചുമ ഇവയുമുണ്ടാകും. തൊലി നഖം, മൂത്രം, മുതലായവ വെളുത്തിരിക്കും. വയറു സ്തംഭിച്ചിട്ടും സ്നിഗ്ദ്ധതയോടുകൂടിയും വെളുത്ത രേഖകളാൽ വ്യാപിക്കപ്പെട്ടതായിട്ടും വലുതായിട്ടുമിരിക്കും. വളരെക്കാലംകൊണ്ടും വർദ്ധിക്കും. വയറു കഠിനമായും തൊട്ടാൽ ശീതമായും കനത്തിട്ടും ഉറച്ചിട്ടുമിരിക്കും.

### സന്നിപാതോദരലക്ഷണം.

൧൩. സ്ത്രിയോന്നപാനംനഖലോമമൂത്ര
വിഡാർത്തവൈര്യുക്തമസാധുവൃത്താഃ
യസ്മൈപ്രയച്ഛന്ത്യരയോഗരാംശ്ച
ദുഷ്ടാംബുദൂഷീവിഷസേവനാദ്വാ.

൧൪. തേനാശുരക്തംകുപിതാശ്ചദോഷാഃ
കുർയ്യുസ്സുഘോരംജഠരംത്രിലിംഗം
തച്ഛീതവാതേഭ്രശദുർദ്ദിനേച
വിശേഷതഃകുപ്യതിദഹ്യതേച.

൧൫. സചാതുരോമുഹ്യതിഹിപ്രസക്തം
പാണ്ഡുഃകൃശഃശുഷ്യതിതൃഷ്ണയാച
ദൂഷ്യോദരംകീർത്തിതമേതദേവ
പ്ലീഹോദരംകീർത്തയതോനിബോധ

സ്ത്രീകൾ വശീകരിപ്പാൻവേണ്ടി നഖം രോമം മൂത്രം, മലം മുതലായവയോടുകൂടി അകത്തേക്കു കൊടുത്ത അന്നപാനം നിമിത്തമായിട്ടോ ശത്രുക്കളാൽ കൊടുക്കപ്പെട്ട വിഷത്തിന്റെ ശക്തിനിമിത്തമായിട്ടോ വിഷമോ വിഷജന്തുക്കളോ ഉള്ള വെള്ളത്തെയോ പുല്ലു ഇല മുതലായവ വീണു ദുഷിച്ചതായ വെള്ളത്തെയോ കുടിക്ക നിമിത്തമായിട്ടോ ദൂഷീവിഷപാനം ഹേതുവായിട്ടോ രക്തവും വാതാദിദോഷങ്ങളും കോപിച്ചു വാതോദരത്തിന്റെയും പിത്തോദരത്തിന്റെയും കഫോദരത്തിന്റെയും ലക്ഷണങ്ങളോടുകൂടിയതായി അതിഭയങ്കരമായിരിക്കുന്ന ഉദരത്തെയുണ്ടാക്കും. അതു തണുത്തകാറ്റോടു കൂടിയിരിക്കുന്ന സമയത്തിങ്കലും മേഘാവൃതമായിരിക്കുന്ന ദിവസത്തിങ്കലും വിശേഷിച്ചും കോപിക്കുന്നു. അപ്പോൾ നീററലുമുണ്ടാകും. ആ രോഗി എല്ലായ്പൊഴും മോഹിക്കും ദേഹം വെളുക്കയും ചടക്കുകയും ചെയ്യും. തണ്ണീർദാഹംകൊണ്ടു വറൾച്ചയും ഉണ്ടാകും. സന്നിപാതോദരത്തിന്നു ദൂഷ്യോദരമെന്നും പേരുണ്ട്. ഇനി പ്ലീഹോദരത്തെക്കുറിച്ചു പറയുന്നു.

### പ്ലീഹോദരലക്ഷണം.

൧൬. വിദാഹ്യഭിഷ്യന്ദിരതസ്യജന്തോഃ
പ്രദുഷ്ടമത്യർത്ഥമസൃക്കഫശ്ച
പ്ലീഹാഭിവൃദ്ധിംകുരുതഃപ്രവൃദ്ധൌ
പ്ലീഹോത്ഥമേതജ്ജഠരംവദന്തി

൧൭. തദ്വാമപാർശ്വേപരിവൃദ്ധിമേതി
വിശേഷതഃ സീദതിചാതുരോത്ര
മന്ദജ്വരാഗ്നിഃകഫപിത്തലിംഗൈ
രുപദ്രുതഃ ക്ഷീണബലോതിപാണ്ഡുഃ

## (൧൩൬) ഉദരനിദാനം

ഉൾപ്പുഴുക്കണ്ടാകുന്ന പദാർത്ഥത്തെയൊ കഫസ്രവണകാരിയായിരിക്കുന്ന പദാർത്ഥത്തെയൊ എല്ലായ്പോഴും ഭക്ഷിക്കുന്നവന്റെ രക്തം ഏറ്റവും ദുഷിച്ചിട്ടു അപ്രകാരം ദുഷിച്ചിരിക്കുന്നതായ കഫത്തോടുകൂടി വർദ്ധിച്ചിട്ടു പ്ലീഹാവെന്ന രക്താശയത്തെ വർദ്ധിപ്പിക്കുന്നു. അതിനെ പ്ലീഹോദരമെന്നു പറയുന്നു. അതു വാമഭാഗത്തിങ്കൽ വർദ്ധിച്ചുവരും. അവന്നു വിശേഷിച്ചും തളർച്ചയുണ്ടാകും അല്പമായ പനിയും അഗ്നിമാന്ദ്യവും കഫോദരത്തിന്റെയും പിത്തോദരത്തിന്റെയും ലക്ഷണങ്ങളും ശക്തിക്ഷയവും ദേഹത്തിന്നു അതിയായ വിളർച്ചയും ഉണ്ടാകും-

യകൃദ്ദരലക്ഷണം.

൧൭. സവ്യാന്യപാർശ്വേയകൃതിപ്രവൃദ്ധേ
ജ്ഞേയംയകൃദ്ദാല്യുദരംതദേവ

വലത്തുഭാഗത്തിരിക്കുന്ന യകൃത്തും പ്ലീഹാവെന്നപോലെ വർദ്ധിച്ചിട്ടു ഉദരവ്യാധിയെ ഉണ്ടാക്കും. അതിനെ യകൃദാല്യുദരമെന്നും പറയുന്നു

അതിലുള്ള ദോഷസംബന്ധം.

൧൮. ഉദാവർത്തരുജാനാഹൈർമ്മോഹതൃൾദഹനജ്വരൈഃ
ഗൌരവാരുചികാഠിന്യൈർവ്വിദ്യാത്തത്രമലാൻക്രമാൽ.

മേല്പറഞ്ഞ പ്ലീഹോദരവും യകൃദുദരവും ഉള്ളവന്നു ഉദാവർത്തവും വേദനയും കീഴ്വയർ വീക്കവും ഉണ്ടായാൽ അതിന്നു വാതം കാരണമാകുന്നു എന്നും ബോധക്ഷയവും തണ്ണീർദാഹവും ദഹനജ്വരവുമുണ്ടായാൽ പിത്തം കാരണമാകുന്നു എന്നും ശരീരത്തിന്നു കനവും അരുചിയും കാഠിന്യവുമുണ്ടായാൽ കഫം കാരണമാകുന്നു എന്നും വൈദ്യൻ അറിഞ്ഞുകൊള്ളണം.

ബദ്ധോദരലക്ഷണം.

൨൦. യസ്യാന്ത്രമന്നൈരുപലേപിഭിർവ്വാ
ബാലാശ്മഭിർവ്വാപിഹിതംയഥാവൽ
സംചീയതേതസ്യമലസ്സദോഷ
ശ്ശനൈശ്ശനൈസ്സംകരവച്ചനാഡ്യാഃ
൨൧ നിരുദ്ധ്യതേതസ്യഗുദേപുരീഷം
നിരേതികൃച്ഛ്രാദപിചാല്പമല്പം
ഹൃന്നാഭിമദ്ധ്യേപരിവൃദ്ധിമേതി
തസ്യോദരംബദ്ധഗുദംവദന്തി

വഴുപ്പുള്ള അന്നങ്ങളെക്കൊണ്ടോ രോമമോ കല്ലോ അകത്തുചെന്നു കുടലിനെ ബന്ധിക്കുമ്പോൾ അവന്റെ മലം വാതാദിദോഷങ്ങളോടുകൂടി കുടലിൽ ചുൾകൊണ്ടു അടിച്ചുകൂട്ടിയ തൃണാദികൾ എന്നപോലെ പതുക്കപ്പതുക്കെ വർദ്ധിച്ചുവരും. അപ്പോൾ മലദ്വാരത്തിന്നു രോധവും ഭവിക്കും. മലം പണിപ്പെട്ടു അല്പാല്പമായിട്ടുപോക.- ഹൃദയത്തിന്റെയും നാഭിയുടെയും മദ്ധ്യത്തിങ്കൽ ആകുന്നു അതു വർദ്ധിക്കുന്നതു. ആ ഉദരത്തിന്നു ബദ്ധഗുദമെന്നു പേരുണ്ട്.

ഛിദ്രോദര ലക്ഷണം.

൨൨. ശല്യംതഥാന്നോപഹിതംയദാന്ത്രം
ഭുക്തംഭിനത്ത്യാഗതമന്യഥാവാ
തസ്മാൽസ്രുതോന്ത്രാൽസലിലപ്രകാശഃ
സ്രാവഃസ്രവേദ്വൈഗുദതസ്തുഭൂയഃ
൨൩. നാഭേരധശ്ചോദരമേതിവൃദ്ധിം
നിസ്തുദ്യതേദാല്യതിചാതിമാത്രം

## ഉദരനിദാനം (ചരകൻ)

ഏതൽപരിസ്രാവ്യുദരം പ്രദിഷ്ടം
ദകോദരം കീർത്തയതോ നിബോധ.

മുള്ള്, കല്ല്, എല്ല്, പുല്ല്; മുതലായവ അന്നത്തോടുകൂടി വിഴുങ്ങീട്ട് ഉള്ളിൽ ചെന്നാൽ കുടർമാല ഭേദിച്ചു ഛിദ്രങ്ങളുണ്ടാകും. കോട്ടുവാ നിമിത്തമായിട്ടോ, അതിഭക്ഷണം ഹേതുവായിട്ടോ ഭേദിച്ചും ഛിദ്രങ്ങളുണ്ടാകും. ഇവിടെ പറവാൻപോകുന്ന ചരകത്തിലെ ഒരു ശ്ലോകംകൊണ്ടു ഇതു സ്പഷ്ടമാകും. "ശർക്കരാതൃണലോഷ്ഠാസ്ഥികണ്ടകൈരന്നസംയുതൈഃ ഭിദ്യേതാന്ത്രം യദാ ഭുക്തൈർജൃംഭയാത്യശനേന വാ" ചരൽ പുല്ല് മൺകട്ട എല്ല്, മുള്ള് ഇവ അന്നത്തോടുകൂടി ഉള്ളിൽ ചെന്നാൽ കുടർമാല ഭേദിക്കും. കോട്ടുവാ ഹേതുവായിട്ടും അതിഭക്ഷണം ഹേതുവായിട്ടും കുടർമാല ഭേദിക്കും. ആ ഛിദ്രങ്ങളിൽ നിന്നു വെള്ളം ഒഴുകി പിന്നെയും പിന്നെയും ഉദരത്തിൽ കൂടിപ്പോകും. അപ്പോൾ നാഭിയുടെ അധോഭാഗം വീർത്തുവരും. കുത്തിനോവുക പിളർന്നുനോവുക ഇവയും അധികമായുണ്ടാകും. അതിനെ പരിസ്രാവ്യുദരമെന്നു പറയുന്നു. ഇനി ഉദകോദരത്തെക്കുറിച്ചു പറയാം.

### ഉദകോദരലക്ഷണം.

൨൭. യഃ സ്നേഹപീതോപ്യനുവാസിതോ വാ
വാന്തോ വിരിക്തോപ്യഥവാ നിരൂഢഃ
പിബേജ്ജലം ശീതളമാശു തസ്യ
സ്രോതാംസി ദൂഷ്യന്തി ഹി തദ്വഹാനി

൨൮. സ്നേഹോപലിപ്തേഷ്വഥവാപി തേഷു
ദകോദരം പൂർവ്വവദഭ്യുപൈതി
സ്നിഗ്ദ്ധം മഹത്തൽ പരിവൃത്തനാഭി
സമാതതം പൂർണ്ണമിവാംബുനാ ച

൨൯. യഥാ ദൃതിഃ ക്ഷുഭ്യതി കമ്പതേ ച
ശബ്ദായതേ ചാപി ദകോദരം തൽ.

സ്നേഹപാനം ചെയ്തവനോ അനുവാസനം ചെയ്തവനോ വമനം ചെയ്തവനോ വിരേചനം ചെയ്തവനോ വസ്തി ചെയ്തവനോ അധികം തണുത്തതായ വെള്ളം കുടിച്ചാൽ അവന്റെ ജലവാഹികളായിരിക്കുന്ന സ്രോതസ്സുകൾ ദുഷിക്കും. സ്രോതസ്സുകൾക്ക് സ്നേഹത്താൽ ലിപ്തത ഭവിക്കുമ്പോൾ അധികം തണുത്തതായ വെള്ളം കുടിച്ചാലും അവ ദുഷിക്കും. അതു ഹേതുവായിട്ടു അവന്നു മുമ്പെ പറയപ്പെട്ടവണ്ണം ഉദകോദരം ഉണ്ടാകുന്നു. അതു സ്നിഗ്ദ്ധമായും വലുതായും വൃത്തമായുമിരിക്കുന്ന നാഭിയോടും വേദനയോടുംകൂടിയും വെള്ളംകൊണ്ടു നിറഞ്ഞതുപോലെയും തോൽത്തുരുത്തിപോലെയും ഇളകുന്നതോടും വിറയലോടും ശബ്ദത്തോടുകൂടിയുമിരിക്കും.

### സാദ്ധ്യാസാദ്ധ്യവിഭാഗം.

൩൦. ജന്മനൈവോദരം സർവ്വം പ്രായഃ കൃച്ഛ്രതമം വിദുഃ
ബലിനസ്തദജാതാംബു യത്നസാദ്ധ്യം നവോത്ഥിതം

൩൧. പക്ഷാൽ ബദ്ധഗുദം തൂർദ്ധ്വം സർവ്വം ജാതോദകം തഥാ
പ്രായോ ഭവത്യഭാവായ ഛിദ്രാന്ത്രം ചോദരം നൃണാം

൩൨. ശൂനാക്ഷം കുടിലോപസ്ഥമുപക്ലിന്നതനുത്വചം
ബലശോണിതമാംസാഗ്നിപരിക്ഷീണം ച വർജ്ജയേൽ
പാർശ്വഭംഗാന്നവിദ്വേഷശോഥാതീസാരപീഡിതം
വിരിക്തം ചാപ്യുദരിണം പൂര്യമാണം വിവർജ്ജയേൽ.

എല്ലാ ഉദരങ്ങളും സ്വഭാവേനതന്നെ പ്രായേണ ഏററവും കൃച്ഛ്രസാദ്ധ്യങ്ങളാകുന്നു. രോഗിക്കു ബലവും വയററകത്തു ജലമില്ലായ്കയും നൂതനത്വവും കൂടിയുണ്ടെങ്കിൽ പ്രയത്നാനുരോധേന ശമിച്ചു എന്നും വരാം. വയററകത്തു വെള്ളമുണ്ടായാലുള്ള ലക്ഷണത്തെപ്പററി ചരകത്തിൽ പറഞ്ഞ വാക്യത്തെ ഇവിടെ ചേൎക്കുന്നു കുക്ഷേരതിമാത്രംവൃദ്ധി സിരാന്തൎദ്ധാനഗമനം ഉദകപൂൎണ്ണദൃതിസമാനക്ഷോഭസ്പൎശനഞ്ചഭവതി അതിയായ വയർവീൎപ്പും വയററിലുള്ള സിരകളെ പുറത്തു കാണായ്കയും വയററത്തു തൊട്ടാൽ വെള്ളം നിറച്ചിട്ടു തോൽത്തുരുത്തിനിൽ തൊട്ടതുപോലെ തോന്നുകയും ഉണ്ടായാൽ മഹോദരത്തിന്റെ അകത്തു വെള്ളം ഉണ്ടെന്നു അറിയണം. ബദ്ധോദരം ഒരു പക്ഷം കഴിഞ്ഞാൽ രോഗിയെ മരിപ്പിക്കും എല്ലാ ഉദരങ്ങളും അകത്തു വെള്ളം നിറഞ്ഞാലും പ്രായേണ രോഗിയെ മരിപ്പിക്കും. ഛിദ്രോദരവും ഒരു പക്ഷം കഴിഞ്ഞാൽ രോഗിയെ മരിപ്പിക്കും. യന്ത്രശസ്ത്രപ്രയോഗങ്ങളെക്കൊണ്ടു ചിലപ്പോൾ ഛിദ്രോദരവും ബദ്ധോദരവും അകത്തു വെള്ളം നിറഞ്ഞിട്ടുള്ള ഉദരവും സാദ്ധ്യങ്ങളായിട്ടും വരാം. കണ്ണിന്റെ പോളമേൽ നീരും ലിംഗത്തിനു വളവും തൊലിക്കു നനവും മാൎദ്ദവവും ശക്തിക്ഷയവും രക്തക്ഷയവും മാംസക്ഷയവും അഗ്നിമാന്ദ്യവുമുള്ള ഉദരരോഗിയെ ഉപേക്ഷിക്കണം. പാൎശ്വഭാഗങ്ങൾ പിളരുക, അന്നത്തിനു വെറുപ്പു നീരു അതിസാരം ഇവയാൽ പീഡിതനായിരിക്കു വിരേചനം ചെയ്താൽ ഉടനെ പിന്നെയും വയർവീൎക്കുക ഇപ്രകാരമിരിക്കുന്ന ഉദരരോഗിയെ മവൈദ്യൻ ഉപേക്ഷിക്കേണ്ടതാകുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യായാം ഉദരനിദാനം സമാപ്തം.

## ശോഫനിദാനം.

൧. രക്തപിത്തകഫാൻവായുൎദ്ദുഷ്ടോദുഷ്ടാൻബഹിസ്സിരാഃ
നീത്വാരുദ്ധഗതിസ്തൈൎഹി കുൎയ്യാത്ത്വങ്മാംസസംശ്രയം.
൨. ഉത്സേധംസംഹതംശോഫം തമാഹുൎന്നിചയാദതഃ
സൎവ്വംഹേതുവിശേഷൈസ്തു രൂപഭേദാന്നവാത്മകം
൩. ദോഷൈഃപൃഥഗ്ദ്വയൈസ്സൎവ്വൈ രഭിഘാതാദ്വിഷാദപി.

വായു തന്റെ ദൂഷണഹേതുക്കളെക്കൊണ്ടു ദുഷിച്ചിട്ടു അപ്രകാരം ദുഷിച്ചിരിക്കുന്ന രക്തപിത്തകഫങ്ങളെ പുറത്തുള്ള ഞരമ്പുകളിലാക്കി അവയെക്കൊണ്ടു തന്റെ ഗതിക്കു മുടക്കം വരുന്നസമയം ത്വങ്മാംസങ്ങളെ ആശ്രയിച്ചതായി കഠിനമായിരിക്കുന്ന ഉയൎച്ചയെയുണ്ടാക്കും, അതിനെ ശോഫമെന്നു പറയുന്നു എല്ലാശോഫവും ത്രിദോഷകോപം നിമിത്തമായി ഉണ്ടാകുന്നതാണെങ്കിലും ഹേതുക്കളുടെ ഭേദംകൊണ്ടു ലക്ഷണങ്ങൾക്കു ഭേദം വരികയാൽ ഒൻപതുവിധമാകുന്നു. അതു വാതാദിദോഷങ്ങളിൽ ഓരോ ദോഷങ്ങളുടെ കോപംഹേതുവായിട്ടു ഈ രണ്ടു ദോഷങ്ങളുടെ കോപം ഹേതുവായിട്ടും എല്ലാ ദോഷങ്ങളുടേയും കോപം ഹേതുവായിട്ടും അഭിഘാതം ഹേതുവായിട്ടും വിഷം ഹേതുവായിട്ടും ആകുന്നു-

### ശോഫത്തിന്റെ പൂൎവ്വരൂപം.

തൽപൂൎവ്വരൂപംദവഥുസ്സിരായാമോംഗഗൌരവം

ശോഫത്തിന്റെ പൂൎവ്വരൂപം ചൂടും ഞരമ്പുകൾ വലിക്കുന്നപോലെ പീഡയും ദേഹത്തിനു കനവും ആകുന്നു.

### ശോഫകാരണം.

൪. ശുദ്ധ്യാമയാഭക്തകൃശാബലാനാം
ക്ഷാരാമ്ലതീക്ഷ്ണോഷ്ണഗുരൂപസേവാ
ദധ്യാമമൃച്ഛാകവിരോധിദുഷ്ട
ഗരോപസൃഷ്ടാന്നനിഷേവണഞ്ച.

൧. അശ്ശാംസ്യചേഷ്ടാനചദോഹശ്ശുദ്ധി
മ്മർമ്മോപഘാതോവിഷമാപ്രസൂതിഃ
മിത്ഥ്യോപചാരഃപ്രതികർമ്മണാഞ്ച
നിജസ്യഹേതുശ്ശ്വയഥോഃപ്രദിഷ്ടഃ

ഒൻപതുവിധമുണ്ടാകുന്ന ശോഫങ്ങളിൽ അഭിഘാതജമായ ശോഫത്തെയും വിഷോത്ഭവമായ ശോഫത്തെയും ഒഴിച്ചു ശേഷിച്ചശോഫങ്ങൾക്കു വമനവിരേചനാദി കർമ്മങ്ങൾകൊണ്ടോ ജ്വരമാദിയായ രോഗങ്ങൾകൊണ്ടോ ഭക്ഷണമില്ലായ്കകൊണ്ടോ കൃശനായിരിക്കുന്ന സമയമോ ബലഹീനനായിരിക്കുന്ന സമയമൊ സംഭവിച്ചതായ ക്ഷാരാമ്ലതീക്ഷ്ണോഷ്ണഗുരുവായ അന്നാദിയുടെ സേവയും തൈരു, അപക്വമായ പദാർത്ഥം മണ്ണ്, ഇലക്കറി വിരുദ്ധാന്നം, ദോഷജനകമായ വെള്ളംക്രൂട്ടുവിഷാന്തസംബന്ധമായഅന്നം, അർശസ്സ്, നിഷ്ക്രിയത്വം, ദോഷം ശോധനാർഹമായിരിക്കും സമയം വമനവിരേചനാദികളെച്ചെയ്യാതിരിക്ക, മർമ്മപ്രദേശങ്ങളിൽ ദോഷോപഘാതം ആമഗർഭപതനം വമനവിരേചനാദി കർമ്മങ്ങളെ വേണ്ടുംപ്രകാരമല്ലാതെ പ്രവർത്തിക്ക ഇവയും ഹേതുക്കളായിത്തീരുന്നു.

ശോഫസാമാന്യലക്ഷണം.

൨. സഗൗരവംസ്യാദനവസ്ഥിതത്വം
സോത്സേധമൂഷ്മാഥസിരാതനുത്വം
സലോമഹർഷശ്ചവിവർണ്ണതാച
സാമാന്യലിംഗംശ്വയഥോഃപ്രദിഷ്ടം.

ശോഫത്തിന്നു ഗുരുത്വവും അസ്വാസ്ഥ്യവും പൊക്കവും ചൂടും ഞരമ്പുകളുടെ അല്പത്വവും രോമാഞ്ചവും വർണ്ണഭേദവും ശോഫസാമാന്യലക്ഷണമാകും

൩. ചലസ്തനുത്വക്പരുഷോരുണോസിതഃ
സസുപ്തിഹർഷാർത്തിയുതോനിമിത്തതഃ
പ്രശാമ്യതിപ്രോന്നമതിപ്രപീഡിതൊ
ദിവാബലീചശ്വയഥുസ്സമീരണാൽ.

വാതശോഫം ഇളക്കത്തോടും മൃദുവായ തൊലിയോടുംക്രൂടിയതായും പരുപരുത്തിട്ടും ചുവന്നിട്ടും കറുത്തിട്ടും ഇരിക്കും. തൊട്ടാൽ അറികയില്ല. രോമാഞ്ചം വേദന, കാരണംക്രൂടാതെശമനം ഇവയുണ്ടാകും. അമർത്തിയാൽ കുഴികയും വിട്ടാൽ ഉടനെ പൊങ്ങുകയുംചെയ്യും. പകൽ അധികമായും രാത്രിയിൽ കുറഞ്ഞുമിരിക്കും. സ്നേഹോഷ്ണമർദ്ദനങ്ങൾകൊണ്ടു ശമിക്കയും ചെയ്യും.

൪. മൃദുസ്സഗന്ധോസിതപീതരാഗവാൻ
ഭ്രമജ്വരസ്വേദതൃഷാമദാന്വിതഃ
സഉഷ്യതേസ്പർശരുഗക്ഷിരാഗകൃൽ
സപിത്തശോഫോഭൃശദാഹപാകവാൻ.

പിത്തശോഫത്തിന്നു നീരു മാർദ്ദവത്തോടും ഗന്ധത്തോടും ക്രൂടിയും കറുത്തിട്ടും മഞ്ഞളിച്ചിട്ടും ചുവന്നിട്ടും ഇരിക്കും. തലതിരിച്ചിലും ജ്വരവും വിയർപ്പും തണ്ണീർദ്ദാഹവും മദവും ഉണ്ടാകും. ചുടുന്നു എന്നു തോന്നും തൊട്ടാൽ വേദനയും കണ്ണുകൾക്കു ചുവപ്പുംഅതിയായ ചൂടും ഉണ്ടാകും. വേഗം വർദ്ധിക്കുകയും ശമിക്കുകയും ചെയ്യും.

കഫശോഫലക്ഷണം.

൫. ഗുരുഃസ്ഥിരഃപാണ്ഡുരരോചകാന്വിതഃ
പ്രസേകനിദ്രാവമിവഹ്നിമാന്ദ്യകൃൽ
സകൃച്ഛ്രജന്മപ്രശമോനിപീഡിതൊ
നചോന്നമേദ്രാത്രിബലീകഫാത്മകഃ

 ശോഫനിദാനം

കഫശോഫം, കനത്തിട്ടും ഉറച്ചിട്ടും വെളുത്തിട്ടും ഇരിക്കും. അരുചിയും ജലസ്രാവവും ഉറക്കവും ഛർദ്ദിയും അഗ്നിമാന്ദ്യവും ഉണ്ടാകും. ശോഫത്തിന്റെ ഉത്ഭവവും നാശവും പ്രയാസത്തോടുകൂടിയിരിക്കും. അമർത്തിയാൽ കുഴിഞ്ഞുവരികയില്ല. രാത്രിയിൽ ബലത്തോടുകൂടിയിരിക്കും.

ദ്വന്ദശോഫത്തിന്റെയും സന്നിപാത
ശോഫത്തിന്റെയും ലക്ഷണം.

൧൦. നിദാനാകൃതിസംസർഗ്ഗാൽ ശ്വയഥുസ്സ്യാദ്വിദോഷജഃ
സർവ്വാകൃതിസ്സന്നിപാതാൽ ശോഫോ വ്യാമിശ്രലക്ഷണഃ

ഈ രണ്ടു ദോഷങ്ങൾ ഹേതുവായിട്ടുണ്ടാകുന്ന ശോഫത്തിങ്കൽ അതാതു ദോഷങ്ങൾക്കു പറഞ്ഞ ഹേതുകളും ലക്ഷണങ്ങളും സമ്മിശ്രങ്ങളായിരിക്കും. സന്നിപാതശോഫത്തിനു എല്ലാദോഷലക്ഷണങ്ങളും സമ്മിശ്രങ്ങളായി കാണുകയും ചെയ്യും.

അഭിഘാതശോഫലക്ഷണം.

൧൧. അഭിഘാതേന ശസ്ത്രാദിച്ഛേദഭേദക്ഷതാദിഭിഃ
ഹിമാനിലോദധ്യനിലൈർഭല്ലാതകപികച്ഛുജൈഃ

൧൨. രസൈശ്ശൂകൈശ്ച സംസ്പർശാൽ ശ്വയഥുസ്സ്യാദ്വിസർപ്പവാൻ
ഭൃശോഷ്മാ ലോഹിതാഭാസഃ പ്രായശഃ പിത്തലക്ഷണഃ

വാൾ കുന്തം മുതലായ ആയുധങ്ങൾകൊണ്ടു മുറികയൊ വല്ലെടത്തും വീണിട്ടു പൊട്ടുകയൊ വീഴ്ചകൊണ്ടൊ അടികൊണ്ടൊ വേറെ ഹേതുക്കൾകൊണ്ടൊ ചതവുപറ്റുകയൊ ചെയ്ക, ശീതമായ കാറ്റേൽക്കുക കടൽകാറ്റേല്ക്കുക ചേരിൻ പാലൊ നായ്ക്കുരണക്കായുടെ രോമമൊ മേൽതട്ടുക ഇത്യാദി ഹേതുക്കൾകൊണ്ടുണ്ടാകുന്ന ശോഫത്തെ അഭിഘാതജശോഫമെന്നു പറയുന്നു. അതു വിസർപ്പത്തോടും തീവ്രമായ ചൂടോടും ചുവപ്പുനിറത്തോടും പ്രായേണ പിത്തജശോഫത്തിനു പറഞ്ഞ ലക്ഷണങ്ങളോടും കൂടിയിരിക്കും.

വിഷശോഫലക്ഷണം.

൧൩. വിഷജഃ സവിഷപ്രാണിപരിസർപ്പണമൂത്രണാൽ
ദംഷ്ട്രാദന്തനഖാഘാതാദവിഷപ്രാണിനാമപി

൧൪. വിണ്മൂത്രശുക്രോപഹതമലവദ്വസ്ത്രസങ്കരാൽ
വിഷവൃക്ഷാനിലസ്പർശാൽ ഗരയോഗാവചൂർണ്ണനാൽ

൧൫. മൃദുശ്ചലോഽവലംബീ ച ശീഘ്രോ ദാഹരുജാകരഃ

വിഷമുള്ള ജന്തുക്കൾ ദേഹത്തിൽ അരിച്ചുനടക്കുകയൊ മൂത്രിക്കുകയൊ ചെയ്കകൊണ്ടും വിഷമുള്ള ജന്തുക്കളുടെയൊ വിഷമില്ലാത്ത ജന്തുക്കളുടെയൊ ദംഷ്ട്രാദന്തനഖങ്ങൾ ദേഹത്തിൽ തട്ടുകകൊണ്ടും മലമൂത്രാദികൾ വീണു മുഷിഞ്ഞതായ വസ്ത്രത്തെ ഉപയോഗിക്കകൊണ്ടും വിഷവൃക്ഷങ്ങളിൽ തട്ടി വന്നതായ കാറ്റേല്ക്കുകകൊണ്ടും വിഷൌഷധം ചേർന്നപൊടി ദേഹത്തിൽ പറ്റുകകൊണ്ടും ഉണ്ടാകുന്ന ശോഫത്തിനു വിഷജശോഫമെന്നു പേർ. അതു മൃദുവായും ഇളകിയും തൂക്കിയും ഇരിക്കും. പൊടുന്നനവെ വർദ്ധിക്കയും ക്ഷയിക്കയും ചെയ്യും. ചൂടോടും വേദനയോടും കൂടിയിരിക്കും.

ദോഷശോഫങ്ങളുടെ സ്ഥാനഭേദങ്ങൾ.

ദോഷാഃ ശ്വയഥുമൂർദ്ധ്വം ഹി കുർവന്ത്യാമാശയസ്ഥിതാഃ
൧൬. പക്വാശയസ്ഥാ മദ്ധ്യേ തു വർച്ചസ്ഥാനഗതാസ്ത്വധഃ
കൃത്സ്നദേഹമനുപ്രാപ്താഃ കുർയ്യുസ്സർവ്വസരം തഥാ.

ആമാശയത്തിങ്കൽ നില്ക്കുന്ന ദോഷങ്ങൾ നെഞ്ഞു തുടങ്ങിയുള്ള ഊർദ്ധ്വകായത്തിൽ ശോഫത്തെ ഉണ്ടാക്കും. പക്വാശയത്തിൽ നില്ക്കുന്ന ദോഷങ്ങൾ നെഞ്ഞിന്റെയും പക്വാശയത്തിന്റെയും മദ്ധ്യത്തിങ്കൽ ശോഫത്തെ ഉണ്ടാക്കും; മലത്തിന്റെ സ്ഥാനത്തിങ്കൽ നിൽ

## ശോഫനിദാനം (തുടൎച്ച)

ക്കുന്ന ദോഷങ്ങൾ പക്വാശയത്തിന്ന താഴെയുള്ള അധഃകായത്തിങ്കൽ ശോഫത്തെ ഉണ്ടാക്കും എല്ലാ ദേഹത്തിലും നില്ക്കുന്ന ദോഷങ്ങൾ എല്ലാദേഹത്തിലും ശോഫത്തെ ഉണ്ടാക്കുന്നു.

### സാദ്ധ്യാസാദ്ധ്യവിഭാഗം

൧൭. യോമദ്ധ്യദേശേശ്വയഥുസ്സകഷ്ടസ്സൎവ്വഗശ്ചയഃ
അദ്ധാംഗേരിഷ്ടഭൂതസ്സ്യാദശ്ചോദ്ധ്വംപരിസൎപ്പതി

൧൮. ശ്വാസഃപിപാസാഛൎദ്ദിശ്ച ദൗൎബ്ബല്യംജ്വരഏവച
യസ്യചാന്നേരുചിന്നാസ്തി ശ്വയഥുംതംവിവൎജ്ജയേൽ

൧൯. അനന്യോപദ്രവകൃത ശ്ശോഫഃപാദസമുത്ഥിതഃ
പുരുഷംഹന്തിനാരീഞ്ച മുഖജോഗുഹ്യജോദ്വയം

൨൦. നവോനുപദ്രവശ്ശോഫ സ്സാദ്ധ്യോസാദ്ധ്യഃപുരേരിതഃ

൨൧. വിവൎജ്ജയേൽകുക്ഷ്യുദരാശ്രിതഞ്ച
തഥാഗളേമൎമ്മണിസംശ്രിതഞ്ച
സ്ഥൂലഃഖരശ്ചാപിഭവേദ്വിവൎജ്ജ്യാ
യശ്ചാപിബാലസ്ഥവിരാബലാനാം.

ദേഹമദ്ധ്യത്തിങ്കൽ വരുന്ന ശോഫവും എല്ലാശരീരത്തിങ്കലും ഒന്നുപോലെ വ്യാപിച്ചുണ്ടായ ശോഫവും കൃച്ഛ്രസാദ്ധ്യമാകുന്നു. ദേഹമദ്ധ്യത്തിൽ തുടങ്ങി മേല്പോട്ടുകയറിയ നീരു മൃത്യുതുല്യമാകുന്നു. ശ്വാസവും തണ്ണീർദാഹവും ഛൎദ്ദിയും ശക്തിക്ഷയവും ജ്വരവും അന്നത്തിൽ അരുചിയും ഉള്ള ശോഫരോഗിയെ ഉപേക്ഷിക്കേണ്ടതാകുന്നു. കാലിൽതുടങ്ങി മേൽപോട്ടു കയറുന്നതായ നീരു പുരുഷനെ നശിപ്പിക്കുന്നു. മുഖത്തിൽ തുടങ്ങി കീഴ്പോട്ടുവ്യാപിക്കുന്നതായ നീരു സ്ത്രീയെ നശിപ്പിക്കുന്നു. ഗുദത്തിൽതുടങ്ങി മേൽപോട്ടും കീഴ്പോട്ടുംവ്യാപിക്കുന്നതായ നീരു പുരുഷനേയും സ്ത്രീയേയും നശിപ്പിക്കും. നവമായും ഉപദ്രവങ്ങളോടുകൂടാതെയും ഇരിക്കുന്ന നീരു സാദ്ധ്യമാകുന്നു. അസാദ്ധ്യമായ ശോഫം "അൎദ്ധാംഗേരിഷ്ടഭൂതസ്യാൽ" എന്ന വാക്യംകൊണ്ടു മുമ്പെ പറയപ്പെട്ട ശോഫങ്ങളുടെ ഉപദ്രവവ്യാധികളെ വിവരിക്കുന്നതായ ചരകവാക്യത്തെ ഇവിടെ ചേൎക്കുന്നു. 'ഛൎദ്ദിസ്തൃഷ്ണാരുചിശ്ശ്വാസോ ജ്വരാതീസാരഏവച സപ്തകോയംസദൗൎബ്ബല്യ ശ്ശോഫോപദ്രവസംഗ്രഹഃ സ്ത്രീകൾക്കും പുരുഷന്മാൎക്കും ഉണ്ടാകുന്ന ശോഫത്തിൻെറ സാദ്ധ്യാസാദ്ധ്യതയെ ക്ഷാരപാണി ഏറ്റവും സ്പഷ്ടമായി പറഞ്ഞിരിക്കുന്നതിനാൽ ആ ശ്ലോകത്തെ ഇവിടെ ചേൎക്കുന്നു. "ഊൎദ്ധ്വഗാമീനരംപദ്ഭ്യാമധോഗാമീമുഖാൽസ്ത്രിയം ഉഭയംവസ്തിസംജാതശ്ശോഫോഹന്തിനസംശയഃ" കാലിൽനിന്നുതുടങ്ങി കീഴ്പോട്ടു വ്യാപിക്കുന്ന നീരു പുരുഷനെ കൊല്ലും; മുഖത്തുനിന്നുതുടങ്ങി കീഴ്പോട്ടു വ്യാപിക്കുന്ന നീരു സ്ത്രീയെ കൊല്ലും വസ്തിയിൽനിന്നുതുടങ്ങി(ഗുദജം)മേല്പോട്ടും കീഴ്പോട്ടും വ്യാപിക്കുന്നതായ നീരു പുരുഷനേയും സ്ത്രീയേയും കൊല്ലും. സംശയമില്ല. വയറ്റിലും കഴുത്തിലും മൎമ്മങ്ങളിലും ആശ്രയിച്ച നീരിനെ വൎജ്ജിക്കണം തടിച്ചും പരുപരത്തും ഇരിക്കുന്ന നീരും ബാലന്മാൎക്കും വൃദ്ധന്മാൎക്കും ബലമില്ലാത്തവൎക്കും ഉണ്ടാകുന്നനീരും വൎജ്ജിക്കേണ്ടതാകുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യാനെ ശോഫനിദാനം സമാപ്തം.

---

## വൃദ്ധിബ്രദ്ധ്നനിദാനം.

---

൧. ക്രുദ്ധോന്ധൎദ്ധ്വഗതിൎവ്വായു ശ്ശോഫശൂലകരശ്ചരൻ
മുഷ്കൌവംക്ഷണതഃപ്രാപ്യ ഫലകോശാഭിവാഹിനീഃ

൨. പ്രപീഡ്യധമനീൎവൃദ്ധിം കരോതിഫലകോശയോഃ

## (൧൨൬) വൃദ്ധിബ്രദ്ധ്നനിദാനം

ദോഷാസ്രമേദോമൂത്രാന്ത്രൈ സ്സവൃദ്ധിസ്സപ്തധാഗദഃ
൧. മൂത്രാന്ത്രജാവപ്യനിലാ ദ്ധേതുഭേദസ്തുകേവലം

വായു കോപിച്ചു അധോഗതിയായിട്ടു നീരിനേയും വേദനയേയും ഉണ്ടാക്കിക്കൊണ്ടു സഞ്ചരിച്ചു കടികളിൽനിന്നും വൃഷണങ്ങളിലേക്ക ചെന്നു വൃഷണങ്ങളെ വഹിക്കുന്ന നാഡികളെ ഏററവും ദുഷിപ്പിച്ചിട്ടു വൃഷണങ്ങൾക്ക വർദ്ധനയെ ഉണ്ടാക്കുന്നു. ഇതിന്നു വൃദ്ധിയെന്നു പേർ. അതു വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും രക്തംകൊണ്ടും മേദസ്സുകൊണ്ടും മൂത്രംകൊണ്ടും അന്ത്രംകൊണ്ടും ഏഴുവിധമാകുന്നു. മൂത്രവൃദ്ധിയും അന്ത്രവൃദ്ധിയും വാതംകൊണ്ടുണ്ടാകുന്നവയാകുന്നു. അവയുടെ ഹേതുക്കൾക്കമാത്രം ഭേദമുണ്ട്.

### വാതവൃദ്ധിലക്ഷണം.

വാതപൂർണ്ണദൃതിസ്പർശോ രൂക്ഷോവാതാദഹേതുരുക്

വാതംകൊണ്ടുണ്ടാകുന്ന വൃദ്ധി, കാററുനിറഞ്ഞതായ തോൽത്തുരുത്തിയിൽ തൊട്ടപോലെയും പരുപരുത്തുമിരിക്കും അതിന്നു കാരണംകൂടാതെ വേദനയും ഉണ്ടാകും.

### പിത്തവൃദ്ധിലക്ഷണം.

൨. പക്വോദുംബരസംകാശഃ പിത്താദ്ദാഹോഷ്മപാകവാൻ

പിത്തംകൊണ്ടുണ്ടാകുന്ന വൃദ്ധി അത്തിപ്പഴത്തോടു തുല്യമായിരിക്കും ചൂടും പുകച്ചിലും പഴുപ്പുമുണ്ടാകും.

### കഫവൃദ്ധിലക്ഷണം.

കഫാച്ഛീതോഗുരുസ്സ്നിഗ്ദ്ധഃകണ്ഡൂമാൻകഠിനോല്പരുക്

കഫംകൊണ്ടുള്ള വൃദ്ധി ശീതമായും കനത്തിട്ടും സ്നിഗ്ദ്ധമായിട്ടും ചൊറിയോടും കാഠിന്യത്തോടും അല്പമായ വേദനയോടും കൂടിയുമിരിക്കും.

### രക്തവൃദ്ധിലക്ഷണം.

൩. കൃഷ്ണസ്ഫോടാവൃതഃപിത്ത വൃദ്ധിലിംഗശ്ചരക്തജഃ

രക്തംകൊണ്ടുള്ള വൃദ്ധി കറുത്ത പൊള്ളലുകളാൽ ചുററപ്പെട്ടതായും പിത്തവൃദ്ധിയുടെ ലക്ഷണങ്ങളോടുകൂടിയുമിരിക്കും.

### മേദോവൃദ്ധിലക്ഷണം.

കഫവന്മേദസാവൃദ്ധി മൃദുസ്താലഫലോപമഃ

മേദസ്സുകൊണ്ടുണ്ടാകുന്ന വൃദ്ധി കഫവൃദ്ധിപോലെയും മൃദുവായും പനമ്പഴംപോലെയുമിരിക്കും.

### മൂത്രവൃദ്ധിലക്ഷണം.

൪. മൂത്രധാരണശീലസ്യ മൂത്രജസ്സതുഗച്ഛതഃ
അംഭോഭിഃപൂർണ്ണദൃതിവൽ ക്ഷോഭംയാതിസരുങ്മൃദുഃ
൫. മൂത്രകൃച്ഛ്രമധസ്യാച്ച ചലകൻഫലകോശയോഃ

മൂത്രത്തെ അടക്കിയിരിയ്ക്കു ശീലമുള്ളവനാകുന്നു മൂത്രവൃദ്ധി ഉണ്ടാകുന്നതു്. അതു നടക്കുന്നസമയം വെള്ളംകൊണ്ടു നിറഞ്ഞ തോൽത്തുരുത്തിപോലെ കലുങ്ങിക്കൊണ്ടിരിക്കും വേദനയോടും മാർദ്ദവത്തോടുംകൂടിയുമിരിക്കും മൂത്രത്തിന്നു തടവുണ്ടാകും. വൃഷണങ്ങൾ ഇളകുകയും തുണ്ടുകയും ചെയ്യും.

### അന്ത്രവൃദ്ധിലക്ഷണം.

വാതകോപിഭിരാഹാരൈ ശ്ശീതതോയാവഗാഹനൈഃ
൬. ധാരണേരണഭാരാധ്വ വിഷമാംഗപ്രവർത്തനൈഃ
ക്ഷോഭണൈഃക്ഷുഭിതോന്യൈശ്ച ക്ഷുദ്രാന്ത്രാവയവംയദി
൭. പവനോവിഗുണീകൃത്യ സ്വനിവേശാദധോനയേൽ
കുർയ്യാദ്വംക്ഷണസന്ധിസ്ഥോ ഗ്രന്ഥ്യാഭംശ്വയഥുംതദാ

൨൦. ഉപേക്ഷമാണസ്യ ചമുഷ്കവൃദ്ധി
മാദ്ധ്മാനതുക്സ്തംഭവതീംസവായുഃ
പ്രപീഡിതോന്തസ്സ്വനവാൻപ്രയാതി
പ്രദ്ധ്മാപയന്നേതിപുനശ്ചമുക്തഃ

൨൧. അന്ത്രവൃദ്ധിരസാദ്ധ്യോയം വാതവൃദ്ധിസമാകൃതി.

വാതകോപകരങ്ങളായ ആഹാരങ്ങൾകൊണ്ടും തണുത്ത വെള്ളത്തിൽ മുങ്ങുകകൊണ്ടും മലമൂത്രാദിവേഗങ്ങളെ അടക്കുകകൊണ്ടും അവയെ ബലമായി പുറപ്പെടുവിക്കുകകൊണ്ടും ചുമടുചുമക്കുകകൊണ്ടും അധികമായി വഴിനടക്കുകകൊണ്ടും ശരീരത്തിന്ന പ്രയാസമുള്ള പ്രവൃത്തികൾകൊണ്ടും ദോഷകോപകരങ്ങളായ മററു പ്രവൃത്തികൾകൊണ്ടും കോപിച്ചിരിക്കുന്ന വായു കുടലിന്റെ ഒരുഭാഗത്തെ ചുരുക്കി സ്വസ്ഥാനത്തിങ്കൽനിന്ന അധോഭാഗത്തിങ്കലാക്കി ഒടിയുടെ സന്ധിയിൽനിന്നിട്ടു മുഴപോലെ ഇരിക്കുന്നതായ നീരിനെ ഉണ്ടാക്കും. അതിനെ ഉടനേതന്നെ ചികിത്സിച്ചു ശമിപ്പിക്കാതെ ഇരുന്നാൽ ആ വായു മേൽവയർവീക്കം വേദന, സ്തംഭനം ഇവയോടുകൂടി വൃഷണങ്ങളെ വർദ്ധിപ്പിക്കും. കൈകൊണ്ടു അമർത്തിയാൽ വായു മൂളിക്കൊണ്ടു അകത്തേക്കു പോകയും കൈ എടുത്താൽ പിന്നെയും വീർപ്പിക്കയും ചെയ്യും. ഇതു ആകൃതികൊണ്ടു വാതവൃദ്ധിപോലെയിരിക്കും; ആ രോഗത്തിന്നു അന്ത്രവൃദ്ധിയെന്നു പേർ. അസാദ്ധ്യവുമാകുന്നു.

തന്ത്രാന്തരത്തിൽ പറയപ്പെട്ടതായ ബ്രദ്ധ്നനിദാനംകൂടി ഇവിടെ ചേർക്കേണ്ടതാവശ്യമാകയാൽ അതുകൂടി എഴുതുന്നു. "അത്യഭിഷ്യന്ദിഗുർവ്വന്നിസേവനാന്നിചയംഗതഃകരോതിഗ്രന്ഥിവച്ഛോഥം ദോഷോവംക്ഷണസന്ധിഷു ജ്വരശൂലാംഗസാദാഢ്യം തംബ്രദ്ധ്നമിതിനിർദ്ദിശേൽ" ഏററവും കഫസ്രവണകാരിയായും ഗുരുവായുമിരിക്കുന്ന അന്നത്തെ സേവിക്കുകഹേതുവായിട്ടു വർദ്ധിച്ചിരിക്കുന്ന ദോഷം ഒടികളുടെ സന്ധികളിൽ മുഴപോലെ വീക്കത്തെയുണ്ടാക്കും. അതു പനി, വേദന, ശരീരത്തിന്നു തളർച്ച ഇവയോടുകൂടിയിരിക്കും. ആ രോഗത്തിന്നു ബ്രദ്ധ്നമെന്നു പേർ.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യേ
മാധവനിദാനവ്യാഖ്യാനേ വൃദ്ധിബ്രദ്ധ്നനിദാനം സമാപ്തം.

---

## ഗളഗണ്ഡഗണ്ഡമാലാപചീഗ്രന്ഥ്യർബുദനിദാനം.

൧. നിബദ്ധശ്ശ്വയഥുർയ്യസ്യ മുഷ്കവല്ലംബതേഗളെ
മഹാൻവായദിവാഹ്രസ്വോ ഗളഗണ്ഡംതമാദിശേൽ

കഴുത്തിൽ അനുബന്ധത്തോടുകൂടി വലുതായിട്ടോ ചെറുതായിട്ടോ വൃഷണംപോലെ നീരുണ്ടായി തൂങ്ങിക്കിടക്കും അതിന്നു ഗളഗണ്ഡമെന്നു പേർ. ഗളഗണ്ഡത്തെപ്പററിയുള്ള ഭോജന്റെ അഭിപ്രായത്തെക്കൂടി ഇവിടെ ചേർക്കുന്നതു അനുചിതമായി വരികയില്ലല്ലോ. "മഹാന്തം ശോഫമല്പംവാ ഹനുമന്യാഗളാശ്രയം ലംബമാനംമുഷ്കവദ്ദൃഷ്ട്വാ ഗളഗണ്ഡംവിനിർദ്ദിശേൽ" താടിയിലോ പിൻകഴുത്തിലോ ഞരമ്പിലോ കഴുത്തിലോ വലുതായിട്ടോ ചെറുതായിട്ടോ വൃഷണംപോലെയുണ്ടായി തൂങ്ങുന്ന നീരിനു ഗളഗണ്ഡമെന്നുപേർ.

### ഗളഗണ്ഡത്തിന്റെ സംപ്രാപ്തി.

൨. വാതഃകഫശ്ചാപിഗളേപ്രവൃദ്ധോ
മന്യേചസംശ്രിത്യതഥൈവമേദഃ
കുർവ്വന്തിഗണ്ഡംക്രമശസ്സ്വലിംഗൈ
സ്സമന്വിതംതംഗളഗണ്ഡമാഹുഃ.

വാതവും കഫവും മേദസ്സും ദുഷിച്ചിട്ടു കഴുത്തിലും കഴുത്തിന്റെ പിൻഭാഗത്തുള്ള ഞരമ്പുകളിലും നിന്നിട്ടു ക്രമേണ അതാതുലക്ഷണങ്ങളോടുകൂടിയ ഗണ്ഡത്തെ (വീക്കം) ഉണ്ടാക്കുന്നു. അതിനെ ഗളഗണ്ഡമെന്നുപറയുന്നു.

## (൰൧) ഗളഗണ്ഡഗണ്ഡമാലാപചീഗ്രന്ഥ്യർബ്ബുദനിദാനം.

### വാതഗളഗണ്ഡലക്ഷണം.

൯. തോദാന്വിതഃകൃഷ്ണസിരാവനദ്ധഃ
ശ്യാവോരുണോവാപവനാത്മകസ്തു
പാരുഷ്യയുക്തശ്ചിരവൃദ്ധ്യപാകൊ
യദൃച്ശയാപാകമിയാൽകദാചിൽ.
൰. വൈരസ്യമാസ്യസ്യതസ്യജന്തോ
ർഭവേത്തഥാതാലുഗളപ്രശോഷഃ

വാതം ഹേതുവായിട്ടുണ്ടാകുന്ന ഗളഗണ്ഡം കുത്തിനോവുകയും കറുത്തഞരമ്പുകൾ വ്യാപിച്ചിരിക്കയും കറുവാളിച്ചിട്ടൊ ചുവന്നിട്ടൊ ഇരിക്കയുംചെയ്യും. പരുപരുപ്പോടുകൂടി യുമിരിക്കും. വലുതാകുന്നതിനു വളരെക്കാലം വേണ്ടിവരും. പഴുക്കയില്ല യദൃച്ശയാ ചില പ്പോൾ പഴുത്തുഎന്നുംവരാം. വായ്ക്കു് അരുചിയും അണ്ണാക്കിന്നും കഴുത്തിന്നും അധികമായ ശോഷവും ഉണ്ടാകും.

### കഫഗളഗണ്ഡലക്ഷണം.

സ്ഥിരസ്സവർണ്ണോഗുരുരുഗ്രകണ്ഡൂ
ശ്ശീതോമഹാംശ്ചാപികഫാത്മകസ്തു
൰൧. ചിരാഭിവൃദ്ധിംഭജതേചിരാദ്വാ
പ്രപച്യതേമന്ദരുജഃകദാചിൽ
മാധുര്യ്യമാസ്യസ്യചതസ്യജന്തോ
ർഭവേത്തഥാതാലുഗളപ്രലേപഃ.

കഫജമായ ഗളഗണ്ഡം ഉടലിന്റെ ദേഹത്തിന്റെ നിറംപോലെയിരിക്കുന്ന നിറത്തോടുംഗുരുത്വത്തോടും വളരെ ചൊറിച്ചിലോടുംകൂടിയും ശീതമായിട്ടും വലുതായിട്ടുമിരിക്കും. വള രെക്കാലംകൊണ്ടു വർദ്ധിച്ചുവരും. ചിലപ്പോൾ അല്പമായ വേദനയോടുകൂടി ക്രമേണ പ ഴുക്കും. വായ്മധുരിക്കും അണ്ണാക്കിലും കഴുത്തിലും ഏതാണ്ടൊ തേച്ചിരിക്കുന്നതായിത്തോന്നും.

### മേദോഗളഗണ്ഡലക്ഷണം.

൰൨. സ്നിഗ്ദ്ധോ ഗുരുഃപാണ്ഡുരനിഷ്ടഗന്ധൊ
മേദോഭവഃകണ്ഡുയുതോല്പരുക്ച
പ്രലംബതേലാബുവദല്പമൂലോ
ദേഹാനുരൂപക്ഷയവൃദ്ധിയുക്തഃ
൰൩. സ്നിഗ്ദ്ധാസ്യതാതസ്യഭവേച്ചജന്തോ
ർഗ്ഗളേനുശബ്ദംകുരുതേചനിത്യം

മേദസ്സുകൊണ്ടുണ്ടാകുന്ന ഗളഗണ്ഡം മിനുത്തിട്ടും കനത്തിട്ടും വെളുത്തിട്ടും ദുർഗ്ഗന്ധ ത്തോടും ചൊറിച്ചിലോടും അല്പമായ വേദനയോടുംകൂടിയും ചുരക്കായപ്പോലെ തൂങ്ങിക്കിട ക്കും. അല്പമായ മൂലത്തോടുകൂടിയുമിരിക്കും ദേഹം ക്ഷയിക്കുന്ന സമയം ക്ഷയിക്കുകയും വ ർദ്ധിക്കുന്നസമയംവർദ്ധിക്കുകയും ചെയ്യും. മേദോഗളഗണ്ഡമുള്ളവന്റെ മുഖം സ്നിഗ്ദ്ധ മായിരിക്കും. കഴുത്തിൽനിന്നു എല്ലായ്പ്പോഴും സംസാരത്തിന്നനുസരണമായ നാദമുണ്ടാകും.

### അസാദ്ധ്യലക്ഷണം.

കൃച്ശ്രാച്ശ്വസന്തംമൃദുസർവഗാത്രം
സംവത്സരാതീതമരോചകാർത്തം
൰൪. ക്ഷീണഞ്ചവൈദ്യോഗളഗണ്ഡയുക്തം
ഭിന്നസ്വരഞ്ചാപിവിവർജ്ജയേച്ച.

## ഗളഗണ്ഡഗണ്ഡമാലാപചീഗ്രന്ഥ്യർബ്ബുദനിദാനം (൧൩൭)

പണിപ്പെട്ടു ശ്വാസം വിടുക, എല്ലാശരീരവും മാർദ്ദവത്തോടുകൂടിയിരിക്കുക, ഗളഗണ്ഡം വന്നതിന്റെശേഷം ഒരു വത്സരം കഴിച്ചുകൂട്ടുക, അരുചിയാൽ പീഡിതനായിരിക്കുക, ക്ഷീണിക്കുക, സ്വരഭേദമുണ്ടാക ഈ ലക്ഷണങ്ങളോടുകൂടിയ ഗളഗണ്ഡരോഗിയെ വൈദ്യൻ വർജ്ജിക്കണം.

### ഗണ്ഡമാലാലക്ഷണം.

കർക്കന്ധുകോലാമലകപ്രമാണൈഃ
കക്ഷാംസമന്ന്യാഗളവംക്ഷണേഷു
൯ മേദഃകഫാഭ്യാംചിരമന്ദപാകൈഃ
സ്യാൽഗണ്ഡമാലാബഹുഭിശ്ചഗണ്ഡൈഃ

മേദസ്സുംകഫവുംകൂടി ഞാറപ്പഴംപോലെയും ലന്തക്കുരുപോലെയും നെല്ലിക്കാപോലെയും കക്ഷത്തിലും കവിളിലും പിൻകഴുത്തിലും കഴുത്തിലും ഒടികളിലും വളരെമുഴകളെ ഉണ്ടാക്കും. അതുവളരെക്കാലംചെല്ലുമ്പോൾ പഴുക്കെപ്പഴുത്തുതുടങ്ങും. അതിന്നുഗണ്ഡമാലാ എന്നുപേർ മാലപോലെമുഴകൾ ഉണ്ടാകനിമിത്തം ഗണ്ഡമാലയെന്നുപേരുണ്ടായി.

### അപചീലക്ഷണം.

തേഗ്രന്ഥയഃകേചിദവാപ്തപാകാ
സ്സ്രവന്തിനശ്യന്തിഭവന്തിചാന്യേ
൧൦. കാലാനുബന്ധംചിരമാദധാതി
സൈവാപചീതിപ്രവദന്തിവിജ്ഞാഃ

മേല്പറയപ്പെട്ട മുഴകളിൽ ചിലതു പഴുത്തൊലിക്കയും ചിലതു ഉണങ്ങുകയും അതോടുകൂടി വേറെ ചിലതുണ്ടാകയും ചെയ്യും. ഇങ്ങനെ ഒക്കെക്കൂടെ വളരെക്കാലംവിട്ടുപോകാതെ നില്ക്കും. അതിനെ വിദ്വാന്മാർ അപചി എന്നു പറയുന്നു.

### സാദ്ധ്യാസാദ്ധ്യലക്ഷണം.

സാദ്ധ്യാസ്മൃതാഃപീനസപാർശ്വശൂല
കാസജ്വരച്ഛർദ്ദിയുതാസ്ത്വസാദ്ധ്യാഃ

അപചി സാദ്ധ്യയാകുന്നു എങ്കിലും മൂക്കടപ്പ്, വാരിപ്പുറങ്ങളിൽ വേദന, ചുമ, പനി ഛർദ്ദി ഇവയോടുകൂടിയതായാൽ സാദ്ധ്യയല്ലെന്നറിയണം.

### ഗ്രന്ഥിലക്ഷണം.

൧൧. വാതാദയോമാംസമസൃക്പ്രദുഷ്ടാ
സ്സംദൂഷ്യമേദശ്ചതഥാസിരാശ്ച
വൃത്തോന്നതംവിഗ്രഥിതന്തുശോഫം
കുർവ്വന്ത്യതോഗ്രന്ഥിരിതിപ്രദിഷ്ടഃ

പ്രത്യേകം ദുഷിച്ചിരിക്കുന്ന വാതപിത്തകഫങ്ങൾ മാംസരക്തങ്ങളെയും മേദസ്സിനെയും ഞരമ്പുകളെയും ദുഷിപ്പിച്ചിട്ടു വൃത്താകാരണസംഭവിച്ചുയർന്നു ദീർഘമായിരിക്കുന്ന നീരിനെ ഉണ്ടാക്കും. അതിനെ ഗ്രന്ഥിയെന്നു പറയുന്നു.

### വാതഗ്രന്ഥിലക്ഷണം

൧൨. ആയമ്യതേവൃശ്ച്യതിതുദ്യതേച
പ്രത്യസ്യതേമഥ്യതിഭിദ്യതേച
കൃഷ്ണോമൃദുർവ്വസ്തിരിവാതതശ്ച
ഭിന്നസ്സ്രവേച്ഛാനിലജോസ്രമച്ഛം.

വാതം ഹേതുവായിട്ടുണ്ടാകുന്ന ഗ്രന്ഥി വലിച്ചുനീട്ടുന്നു എന്നും മുറിക്കുന്നു എന്നും കുത്തുന്നു എന്നും ക്ഷേപിക്കുന്നു എന്നും മർദ്ദിക്കുന്നു എന്നും പിളർക്കുന്നു എന്നുംതോന്നും. കറുത്തി

ട്ടും മൃദുവായിട്ടും നിരന്ന വസ്തിയെന്ന പോലെയും ഇരിക്കും. പൊട്ടിയാൽ ശുദ്ധമായ രക്തം ഒലിക്കും.

### പിത്തഗ്രന്ഥിലക്ഷണം.

൬൩. ദന്ദഹ്യതേധൂപ്യതിവൃശ്ച്യതേച
പാപച്യതേപ്രജ്വലതീവചാസ്രം
രക്തസ്സപീതോപ്യഥവാപിവിത്താൽ
ഭിന്നസ്സ്രവേദുഷ്ണമതീവചാസ്രം

പിത്തഗ്രന്ഥി തീയിട്ടു ചുടുന്നു എന്നും പുകയുന്നു എന്നും മുറിക്കുന്നു എന്നും ക്ഷാരംവച്ചു ഏററവും പഴുപ്പിക്കുന്നു എന്നും വെന്തു ഭസ്മമാകുന്നു എന്നും തോന്നും ചുവന്നിട്ടോ അല്പം മഞ്ഞളിച്ചിട്ടോ ഇരിക്കും. പൊട്ടിയാൽ ചൂടുള്ളതായ രക്തം ഒലിക്കും.

### കഫഗ്രന്ഥിലക്ഷണം.

൬൪. ശീതോവിവർണ്ണോല്പരുജോതികണ്ഡൂഃ
പാഷാണവത്സംഹനനോപപന്നഃ
ചിരാഭിവൃദ്ധിശ്ചകഫപ്രകോപാൽ
ഭിന്നസ്രവേച്ഛുക്ലഘനഞ്ചപൂയം.

കഫം കൊണ്ടുണ്ടാകുന്ന ഗ്രന്ഥി ശൈത്യത്തോടും ശരീരത്തിന്റെ നിറംപോലെയിരിക്കുന്ന നിറത്തോടും അല്പവേദനയോടും വളരെ ചൊറിച്ചിലോടുംകൂടിയും കല്ലുപോലെ കഠിനമായും വലുതായും ഇരിക്കും വളരെക്കാലംകൊണ്ടേ വർദ്ധിക്കും. പൊട്ടിയാൽ വെളുത്തു കൊഴുത്തതായ പഴുപ്പു ഒലിക്കും.

### മേദോഗ്രന്ഥിലക്ഷണം.

൬൫. ശരീരവൃദ്ധിക്ഷയവൃദ്ധിഹാനിഃ
സ്നിഗ്ദ്ധോമഹാൻകണ്ഡുയുതോരുജശ്ച
മേദഃകൃതോഗച്ഛതിചാത്രഭിന്നേ
പിണ്യാകസർപ്പിഃപ്രതിമന്തുമേദഃ

മേദസ്സുകൊണ്ടുണ്ടാകുന്ന ഗ്രന്ഥി ശരീരം വർദ്ധിക്കുന്നസമയം വർദ്ധിക്കും. ക്ഷയിക്കുന്ന സമയം ക്ഷയിക്കും. സ്നിഗ്ദ്ധമായിട്ടും വലുതായിട്ടും ചൊറിച്ചിലോടുകൂടിയും വേദനയോടുകൂടാതെയും ഇരിക്കും. കാലംചെന്നു പൊട്ടിയാൽ എള്ളിൻപിണ്ണാക്കു പോലെയോ നെയ്പോലെയോ ഇരിക്കു മേദസ്സ് സ്രവിക്കും. മേദോഗ്രന്ഥിയെ സംബന്ധിച്ചു ഒരു തന്ത്രാന്തരവചനം ഇവിടെ പറയപ്പെടുന്നു. "മേദോവായുർദ്ധ്രാമാംസേ ദീക്ഷിപ്തപ്രഭവാഥവാ ചിത്രമേദോഭവഗ്രന്ഥി ശ്ലക്ഷ്ണോഭവതിപാണ്ഡുരഃകൃശഃകൃശേമഹാൻസ്ഥൂലേ ഗ്രന്ഥിർഭിന്നശ്ചപീഡിതഃ തിലകല്കനിഭസ്രാവോ ഘൃതവച്ചാസ്യജായതേ" വായുമേദസ്സിനെ മാംസത്തിങ്കലോ ത്വക്കിങ്കലോ എപ്പോൾ നിക്ഷേപിക്കുന്നുവോ അപ്പോൾ മേദോഭവമായ ഗ്രന്ഥിയുണ്ടാകുന്നു. അതു കരുവാളിച്ചിട്ടും വെളുത്തിട്ടും ചടച്ച ദേഹമുള്ളവനു കൃശമായും തടിച്ച ദേഹമുള്ളവന്നു വലുതായും ഇരിക്കും. പിടിച്ചുപൊട്ടിച്ചാൽ എള്ളിൻപിണ്ണാക്കുപോലെയോ നെയ്പോലെയോ അതിന്റെ സ്രാവമുണ്ടാകും. ഗ്രന്ഥിയുടെ സംപ്രാപ്തിയെ മേല്പറഞ്ഞതുകൊണ്ടു ഇവിടെ പറഞ്ഞിട്ടാവശ്യമില്ല- എങ്കിലും മേദോഗ്രന്ഥിയുടെയും സിരാഗ്രന്ഥിയുടെയും സംപ്രാപ്തികൾ ശേഷിച്ച ഗ്രന്ഥികളുടെ സംപ്രാപ്തിയിൽനിന്നു അല്പമായ ഭേദം ഉള്ളതിനെ പ്രത്യേകം പറവാൻ തുടങ്ങിയ ഗ്രന്ഥകർത്താവു സിരാഗ്രന്ഥിയുടെ സംപ്രാപ്തിയെ മാത്രം അടുത്ത ശ്ലോകത്തിൽ പറഞ്ഞു മേദോഗ്രന്ഥിയുടെ സംപ്രാപ്തിയെ പറഞ്ഞില്ല. അതിനാൽ ഭോജോക്തമായ മേദോഗ്രന്ഥിയുടെ സംപ്രാപ്തിയെ ഇവിടെ ചേർത്തതാകുന്നു.

### സിരാഗ്രന്ഥിയുടെ സംപ്രാപ്തി

൬൬. വ്യായാമജാതൈരബലസ്യതൈസ്തൈ
രാക്ഷിപ്യവായുസ്സസിരാപ്രതാനം

## ഗളഗണ്ഡഗണ്ഡമാലാപചീഗ്രന്ഥ്യർബുദനിദാനം (൧൭൯)

സംകുച്യസമ്പിണ്ഡ്യവിശോഷ്യചാപി
ഗ്രന്ഥിംകരോത്യുന്നതമാശുവൃത്തം.

ബലമില്ലാത്ത പുരുഷൻ പലപ്രകാരത്തിലുള്ള വ്യായാമങ്ങളെ ചെയ്യുമ്പോൾ വായു അവന്റെ സിരാസമൂഹത്തെ പിടിച്ചുവലച്ചു പിണ്ഡാകൃതിയാക്കി ഉണക്കി ഉന്നതമായും വൃത്തമായും ഇരിക്കുന്ന ഗ്രന്ഥിയെ പൊടുന്നനവെ ഉണ്ടാക്കും.

### സിരാഗ്രന്ഥിയുടെ സാദ്ധ്യാസാദ്ധ്യലക്ഷണം.

൧൭. ഗ്രന്ഥിസ്സിരാജസ്സതുകൃച്ഛ്രസാദ്ധ്യോ
ഭവേദ്യദിസ്യാൽസരുജശ്ചലശ്ച
സചാരുജശ്ചാപ്യചലോമഹാംശ്ച
മർമ്മോത്ഥിതശ്ചാപിവിവർജ്ജനീയഃ

വേദനയുമിളക്കവുമുണ്ടെങ്കിൽ സിരാഗ്രന്ഥി കൃച്ഛ്രസാദ്ധ്യമാകുന്നു. വേദനയും ഇളക്കവും ഇല്ലാതെ വലുതായിട്ടു മർമ്മങ്ങളിൽ ഉണ്ടാകുന്ന ഗ്രന്ഥി വർജ്ജിക്കപ്പെടേണ്ടതാകുന്നു. ഗ്രന്ഥിയുടെ സാദ്ധ്യാസാദ്ധ്യതയെ ഭോജവാക്യംകൊണ്ടു ഒന്നുകൂടി വിവരിക്കാം. "പക്ഷേ താനരുജംഗ്രന്ഥീൻമർമ്മജാനചലാംസ്ത്വ ജത്രുകപോലഗളമന്യാസു ശ്ലോകിത്യുശ്ചേസന്ധിഷു" വേദനയില്ലാതെ നിശ്ചലങ്ങളായിട്ടു മർമ്മസ്ഥാനങ്ങളിലുണ്ടാകുന്ന അത്തരവക ഗ്രന്ഥികളെയും ഉപേക്ഷിക്കണം. കവിൾത്തടം, കഴുത്തു, പിൻകഴുത്തിലെ ഞരമ്പു സന്ധികൾ ഈ പ്രദേശങ്ങളിലുണ്ടാകുന്ന ഗ്രന്ഥികൾ പണിപ്പെട്ടു ചികിത്സിക്കപ്പെടേണ്ടവയാകുന്നു.

### അർബുദലക്ഷണം.

൧൮. ഗാത്രപ്രദേശേക്വചിദേവദോഷഃ
സമ്മൂർച്ഛിതാമാംസമസൃക്പ്രദൂഷ്യ
വൃത്തംസ്ഥിരംമന്ദരുജംമഹാന്ത
മനല്പമൂലംചിരവൃദ്ധ്യപാകം.

൧൯. കുർവന്തിമാംസോച്ഛ്രയമത്യഗാധം
തദർബുദംശാസ്ത്രവിദോവദന്തി
വാതേനപിത്തേനകഫേനചാപി
രക്തേനമാംസേനചമേദസാച.

൨൦. തജ്ജായതേതസ്യചലക്ഷണാനി
ഗ്രന്ഥേസ്സമാനാനിതദാഭവന്തി.

ദേഹത്തിന്റെ ഏതെങ്കിലും ഒരു ഭാഗത്തു വാതപിത്തകഫങ്ങൾ വർദ്ധിച്ചു മാംസരക്തകഫങ്ങളെ ദുഷിപ്പിച്ചിട്ടു വൃത്തമായും സ്ഥിരമായും അല്പമായ വേദനയോടുകൂടിയും വലുതായും അനല്പമായ മൂലത്തോടുകൂടിയും വളരെക്കാലംകൊണ്ടു വർദ്ധിക്കുന്നതായും പഴുക്കാത്തതായും അത്യഗാധമായും ഇരിക്കുന്ന മാംസപിണ്ഡത്തെ ഉണ്ടാക്കുന്നു. ആ രോഗത്തെ ശാസ്ത്രജ്ഞന്മാർ അർബുദമെന്നു പറയുന്നു. അതു വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും രക്തംകൊണ്ടും മാംസംകൊണ്ടും മേദസ്സുകൊണ്ടും ആറുപ്രകാരമാകുന്നു. അതിന്റെ ലക്ഷണങ്ങൾ ഗ്രന്ഥിയുടെ ലക്ഷണങ്ങൾപോലെയാകുന്നു. എങ്കിലും രക്താർബുദത്തിന്റെയും മാംസാർബുദത്തിന്റെയും ലക്ഷണങ്ങൾ വേറെയാകയാൽ അവയെ താഴെ പറയുന്നു.

### രക്താർബുദലക്ഷണം.

ദോഷഃപ്രദുഷ്ടോരുധിരംസിരാശ്ച
സംകുച്യസംപിണ്ഡ്യതതസ്ത്വപാകം

൨൧. സാസ്രാവമുന്നഹ്യതിമാംസപിണ്ഡം
മാംസാങ്കുരൈരാചിതമാശുവൃദ്ധിം

കരോത്യജസ്രംരുധിരപ്രവൃത്തി
മസാദ്ധ്യമേതദ്രുധിരാത്മകന്തു
൨൨. രക്തക്ഷയോപദ്രവപീഡിതത്വാൽ
പാണ്ഡുർഭവേദർബ്ബുദപീഡിതസ്തു.

ഏററവും ദുഷിച്ചിരിക്കുന്ന ദോഷം രക്തത്തെയും ഞരമ്പുകളെയും ഒരുമിച്ചുചേർത്തു ക്രമ്പിപ്പിച്ചു പിണ്ഡാകൃതിയാക്കി അല്പാല്പമായ പഴപ്പോടും അതുഹേതുവായിട്ടു അല്പമായ സ്രാവത്തോടുംകൂടിയമാംസപിണ്ഡത്തെ ഉയർത്തിക്കൊണ്ടുവരും, അതുമാംസാങ്കുരങ്ങളാൽവ്യാപ്തമായിട്ടും പൊട്ടുന്നവ വർദ്ധിക്കുന്നതായിട്ടും എല്ലായ്പോഴുംരക്തസ്രാവത്തോടുകൂടിയതായിട്ടുമിരിക്കും. ഈ രക്താർബ്ബുദം അസാദ്ധ്യമാകുന്നു രക്താർബ്ബുദമുള്ളവനെൻറ ശരീരം രക്തക്ഷയം ഹേതുവായിട്ടുണ്ടാകുന്ന ഉപദ്രവങ്ങളാൽ പീഡിക്കനിമിത്തം വെളുത്തിരിക്കും.

മാംസാർബ്ബുദസംപ്രാപ്തി.

മുഷ്ടിപ്രഹാരാദിഭിരർദ്ദിതേംഗേ
മാംസംപ്രദുഷ്ടംജനയേദ്ധിശോഫം
൨൩. അവേദനംസ്നിഗ്ദ്ധമനന്യവർണ്ണ
മപാകമശ്മോപമമപ്രചാല്യം
പ്രദുഷ്ടമാംസസ്യനരസ്യഗാഢ
മേതദ്ഭവേന്മാംസപരായണസ്യ
൨൪. മാംസാർബ്ബുദംത്വേതദസാദ്ധ്യമുക്തം
സാദ്ധ്യേഷ്വപീമാനിതുവർജ്ജയേച്ച.

മുഷ്ടിയുദ്ധം മുതലായവയെക്കൊണ്ടു ശരീരത്തിനു ചതവുപററിയാൽ ആ സ്ഥലത്തുള്ള മാംസം ഏററവും ദുഷിച്ചു നീരിനെഉണ്ടാക്കും, അതു വേദനയോടുകൂടാതെയും മിനുത്തിട്ടും ശരീരത്തിൻെറ നിറംപോലെയിരിക്കുന്ന നിറത്തോടുകൂടിയും പഴപ്പില്ലാതെയും കല്ലുപോലെ കഠിനമായുമുറച്ചുമിരിക്കും ദുഷിച്ചിരിക്കുന്ന മാംസത്തോടുകൂടിയവന്നും അതിയായിമാംസം ഭക്ഷിക്കശീലമായുള്ളവന്നും ഈ രോഗമുണ്ടാകുമെന്നു പറയുന്നു. ഇതു അസാദ്ധ്യമായമാംസാർബ്ബുദമാകുന്നു. അസാദ്ധ്യങ്ങളായ അർബ്ബുദങ്ങളിൽ താഴെപറയുന്നവയെ വർജ്ജിക്കണം.

സാദ്ധ്യങ്ങളിൽ അസാദ്ധ്യങ്ങൾ.

സംപ്രസ്രുതംമർമ്മണിയച്ചജാതം
സ്രോതസ്സുവായച്ചഭവേദചാല്യം
൨൫. യജ്ജായതേന്യൽഖലുപൂർവ്വജാതേ
ജ്ഞേയംതദദ്ധ്യർബ്ബുദമർബ്ബുദജ്ഞൈഃ
യൽദ്വന്ദ്വജാതംയുഗപൽക്രമാദ്വാ
ദ്വിരർബ്ബുദംതച്ചഭവേദസാദ്ധ്യം

പൊട്ടിയൊഴുകുന്നതായ അർബ്ബുദവും മർമ്മസ്ഥാനങ്ങളിലും നാഡികളിലുംഉണ്ടാകുന്ന അർബ്ബുദവും സ്ഥിരമായിരിക്കുന്ന അർബ്ബുദവും അസാദ്ധ്യമാകുന്നു. മുമ്പെ അർബ്ബുദമുണ്ടായ സ്ഥാനത്തു പിന്നെയും അർബ്ബുദമുണ്ടായാൽ അതിന്നു അദ്ധ്യർബ്ബുദമെന്നുപേർ. ഒരുമിച്ചുതന്നെയോ മുമ്പുപിൻ പായിട്ടോ രണ്ടർബ്ബുദമുണ്ടായാൽ അതിന്നു ദ്വിരർബ്ബുദമെന്നു പേർ പറയപ്പെടുന്നു അതും അസാദ്ധ്യംതന്നെ.

അർബ്ബുദങ്ങൾപഴുക്കാതിരിക്കുന്നതിനുള്ള കാരണം.

൨൬. നപാകമായാന്തികഫാധികത്വാൽ
മേദോബഹുത്വാച്ചവിശേഷതസ്തു
ദോഷസ്ഥിരത്വാൽഗ്രഥനാച്ചതേഷാം
സർവ്വാർബ്ബുദാന്യേവനിസർഗ്ഗതസ്തു.

കഫത്തിന്റെ ആധിക്യംകൊണ്ടും മേദസ്സിന്റെ ബാഹുല്യംകൊണ്ടും വിശേഷിച്ചും ദോഷങ്ങളുടെ സ്ഥിരതകൊണ്ടും വർദ്ധനകൊണ്ടും സ്വഭാവംകൊണ്ടുംപിത്ത രക്തജങ്ങളായിരിക്കുന്ന അർബ്ബുദങ്ങൾപോലും പഴുക്കുന്നില്ല.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ ഗളഗണ്ഡഗണ്ഡമാലാ
പചീഗ്രന്ഥ്യർബ്ബുദനിദാനം സമാപ്തം.

---

## വിദ്രധിനിദാനം.

### സംപ്രാപ്തി.

൧. ത്വഗ്രക്തമാംസമേദാംസി സന്ദൂഷ്യാസ്ഥിസമാശ്രിതാഃ
ദോഷാശ്ശോഥംശനൈർഘോരം ജനയന്ത്യുച്ഛ്രിതാഭൃശം

൨. മഹാമൂലംരുജാവന്തം വൃത്തംവാപ്യഥവായതം
സവിദ്രധിരിതിഖ്യാതോ വിജ്ഞേയഃഷഡ്വിധശ്ചസഃ

൩. പൃഥക്ദോഷൈസ്സമസ്തൈശ്ച ക്ഷതേനാപ്യസൃജാതഥാ
ഷണ്ണാമപിഹിതേഷാന്തു ലക്ഷണംസംപ്രചക്ഷതേ.

ഏററവും വർദ്ധിച്ചിരിക്കുന്ന വാതാദിദോഷങ്ങൾ അസ്ഥിയെ ആശ്രയിച്ചിട്ടു തൊലി രക്തം, മാംസം, മേദസ്സ്, ഇവകളെ ദുഷിപ്പിച്ചിട്ടു പതുക്കെ ഭയങ്കരമായി മഹാശൂലമായി വേദനയോടുകൂടിയതായി വൃത്താകാരമായിട്ടോ ദീർഘമായിട്ടോ ഇരിക്കുന്ന നീരിനെ ഉത്ഭവിപ്പിക്കുന്നു. അതിന്നു വിദ്രധിയെന്നു പേർ- അതു വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും സന്നിപാതംകൊണ്ടും ക്ഷയംകൊണ്ടും രക്തംകൊണ്ടും ആറുവിധമാകുന്നു. ആ ആറുവക വിദ്രധികളുടെയും ലക്ഷണം പറയപ്പെടുന്നു.

### വാതവിദ്രധിലക്ഷണം.

൪. കൃഷ്ണോരുണോവാവിഷമോ ഭൃശമത്യർത്ഥവേദനഃ
ചിത്രോത്ഥാനപ്രപാകശ്ച വിദ്രധിർവാതസംഭവഃ.

വാതംനിമിത്തമുണ്ടാകുന്ന വിദ്രധി കറുത്തിട്ടോ ചുവന്നിട്ടോ ഇരിക്കും: ചിലപ്പോൾ അല്പമായിട്ടും ചിലപ്പോൾ വലുതായിട്ടും ഏററവും വേദനയോടുകൂടിയും ഇരിക്കും. അതിന്റെ ഉത്ഭവവും പാകവും നാനാപ്രകാരമാകുന്നു

### പിത്തവിദ്രധിലക്ഷണം.

൫. പക്വോദുംബരസംകാശഃ ശ്യാവോവാജ്വരദാഹവാൻ
ക്ഷിപ്രോത്ഥാനപ്രപാകശ്ച വിദ്രധിഃപിത്തസംഭവഃ

പിത്തംകൊണ്ടുണ്ടാകുന്ന വിദ്രധി അത്തിപ്പഴംപോലെയൊ കറുവാളിച്ചിട്ടൊ ഇരിക്കും ജ്വരവും ഉഷ്ണവും ഉണ്ടാകും. വേഗത്തിൽ പൊങ്ങുകയും പാകംവരികയുംചെയ്യും.

### കഫവിദ്രധിലക്ഷണം.

൬. ശരാവസദൃശഃപാണ്ഡുശ്ശീതസ്നിഗ്ദ്ധോല്പവേദനഃ
ചിരോത്ഥാനപ്രപാകശ്ച വിദ്രധിഃകഫസംഭവഃ

കഫംകൊണ്ടുണ്ടാകുന്ന വിദ്രധി ഏററവും വലുതായിട്ടും വെളുത്ത നിറമായിട്ടും തണുപ്പോടും സ്നിഗ്ദ്ധതയോടും അല്പമായ വേദനയോടും കൂടിയുമിരിക്കും. വർദ്ധിപ്പാനും പഴുക്കാനും വളരെക്കാലം വേണ്ടിവരും.

### പഴുത്തതിന്റെ ശേഷമുണ്ടാകുന്ന ലക്ഷണം.

൭. തനുപീതസിതാശ്ചൈഷാ മാസ്രാവാഃക്രമശഃസ്മൃതാഃ

വാതവിദ്രധിയും പിത്തവിദ്രധിയും കഫവിദ്രധിയും പഴുത്താൽ അവയിൽനിന്നൊഴുകുന്നതായ ചലം ക്രമേണ അല്പമായും മഞ്ഞളിച്ചിട്ടും വെളുത്തിട്ടുമിരിക്കും.

## സന്നിപാതവിദ്രധിലക്ഷണം.

നാനാവർണ്ണരുജാസ്രാവോ ഘടാടോപോ വിഷമോ മഹാൻ
൮. വിഷമം പച്യതേ ചാപി വിദ്രധിസ്സാന്നിപാതികഃ

സന്നിപാതവിദ്രധി കറുത്തിട്ടും മഞ്ഞളിച്ചിട്ടും വെളുത്തിട്ടും ഇരിക്കും. കത്തിനോവുക ഉഷ്ണം, ചൊറിച്ചിൽ ഇവയോടും അല്പമായും മഞ്ഞളിച്ചും വെളുത്തും ഇരിക്കുന്ന ചലത്തോടും എല്ലായ്പോഴുമുള്ള വേദനയോടുകൂടിയും അഗ്രം ഉയർന്നു വിഷമമായും വലുതായുമിരിക്കും ചിലപ്പോൾ പഴുക്കയും ചിലപ്പോൾ പഴുക്കാതിരിക്കയും ചിലപ്പോൾ കുഴിഞ്ഞിരിക്കയും ചിലപ്പോൾ ഉയർന്നിരിക്കയും ചെയ്യും.

## ക്ഷതവിദ്രധിലക്ഷണം.

തൈസ്തൈർഭാവൈരഭിഹതേ ക്ഷതേ വാപഥ്യകാരിണഃ
൯. ക്ഷതോഷ്മാ വായുവിസൃതസ്സരക്തം പിത്തമീരയേൽ
ജ്വരസ്തൃഷ്ണാ ച ദാഹശ്ച ജായന്തേ തസ്യ ദേഹിനഃ
൧൦. ആഗന്തുവിദ്രധിർഹ്യേഷ പിത്തവിദ്രധിലക്ഷണഃ

തടി മൺകട്ട കല്ല് മുതലായവയെക്കൊണ്ടോ ആയുധംകൊണ്ടോ മുറിയേറ്റതിന്റെ ശേഷം അപഥ്യങ്ങളെ ചെയ്താൽ ആ മുറിയിലെ ചൂട് വായുവിനാൽ വ്യാപിക്കപ്പെട്ടതായിട്ട് രക്തത്തെയും പിത്തത്തെയും ഇളക്കും; അന്നു ജ്വരവും തണ്ണീർദാഹവും ഉഷ്ണവുമുണ്ടാകും. അപ്പോൾ ഉണ്ടാകുന്ന വിദ്രധിക്ക ആഗന്തുകവിദ്രധി എന്നു പേരുണ്ട്. അതു പിത്തവിദ്രധിയുടെ ലക്ഷണങ്ങളോടുകൂടിയിരിക്കും.

## രക്തവിദ്രധിലക്ഷണം.

കൃഷ്ണസ്ഫോടാവൃതശ്ശ്യാവസ്തീവ്രദാഹരുജാകരഃ
൧൧. പിത്തവിദ്രധിലിംഗസ്തു രക്തവിദ്രധിരുച്യതേ

രക്തവിദ്രധി കറുത്ത പൊള്ളകളോടുകൂടിയും കരുവാളിച്ചിട്ടും തീവ്രമായിരിക്കുന്ന ഉഷ്ണത്തെയും വേദനയെയും ഉണ്ടാക്കുന്നതായിട്ടും പിത്തവിദ്രധിയുടെ ലക്ഷണങ്ങളോടുകൂടിയുമിരിക്കും

## അന്തർവിദ്രധിലക്ഷണം.

പൃഥക്സംഭൂയ വാ ദോഷാഃ കുപിതാ ഗുല്മരൂപിണം
൧൨. വല്മീകവൽ സമുന്നദ്ധമന്തഃ കുർവന്തി വിദ്രധിം
ഗുദേ വസ്തിമുഖേ നാഭ്യാം കുക്ഷൗ വങ്ക്ഷണയോസ്തഥാ
൧൩. വൃക്കയോഃ പ്ലീഹ്നി യകൃതി ഹൃദി വാ ക്ലോമ്നി ചാപ്യഥ
തേഷാമുക്താനി ലിംഗാനി ബാഹ്യവിദ്രധിലക്ഷണൈഃ
൧൪. അധിഷ്ഠാനവിശേഷേണ ലിംഗം ശൃണു വിശേഷതഃ
ഗുദേ വാതനിരോധശ്ച വസ്തൗ കൃച്ഛ്രാല്പമൂത്രതാ
൧൫. നാഭ്യാം ഹിക്കാ തഥാടോപഃ കുക്ഷൗ മാരുതകോപനം
കടീപൃഷ്ഠഗ്രഹസ്തീവ്രോ വങ്ക്ഷണോത്ഥേ തു വിദ്രധൗ
൧൬. വൃക്കയോഃ പാർശ്വസങ്കോചഃ പ്ലീഹ്ന്യുച്ഛ്വാസാവരോധനം
സർവാംഗപ്രഗ്രഹസ്തീവ്രോ ഹൃദി കമ്പശ്ച ജായതേ
൧൭. ശ്വാസോ യകൃതി ഹിക്കാ ച ക്ലോമ്നി പേപീയതേ പയഃ

വാതാദിദോഷങ്ങൾ വെവ്വേറെ കോപിച്ചു ഗുന്മംപോലെ കഠിനമായും പുററുപോലെ പൊങ്ങിയും ഇരിക്കുന്ന വിദ്രധിയെ അന്തർഭാഗത്തിങ്കൽ ഉണ്ടാക്കുന്നു. അതു ഗുദം വസ്തിമുഖം നാഭി വയറു കടികൾ വൃക്കകൾ (പ്രധാനമായ മാംസപിണ്ഡങ്ങൾ) പ്ലീഹാവെ

## വിദ്രധിനിദാനം (തുടർച്ച)

ന്ന രക്താശയം യകൃത്തെന്ന രക്താശയം, ഹൃദയം ക്ലോമം എന്ന മാംസപിണ്ഡം ഇവയിൽ ഒന്നിനെ ആശ്രയിച്ചുണ്ടാകും. അവയുടെ ലക്ഷണങ്ങൾ ബാഹ്യവിദ്രധിലക്ഷണങ്ങൾ പോലെയാകുന്നു. സ്ഥാനഭേദം ഹേതുവായിട്ടു ലക്ഷണങ്ങൾക്കു വിശേഷം ഉണ്ടാവാം. അവയെ കേട്ടാലും. വിദ്രധി ഗുദത്തിലുണ്ടായാൽ അപാനവായുവിന്നു തടവുണ്ടാകും. വസ്തിമുഖത്തിലുണ്ടായാൽ മൂത്രം പണിപ്പെട്ടുപോകും. നാഭിയിലുണ്ടായാൽ ഇക്കിളുണ്ടാകും വയററിൽ വിദ്രധിയുണ്ടായാൽ വയററിൽ പൊട്ടപൊട്ടുകയും വായു കോപിക്കയും ചെയ്യും. ഒടികളിലുണ്ടായാൽ അരക്കെട്ടിലും പുറത്തും പിടിത്തമുണ്ടാകും. വൃക്കകളിലുണ്ടായാൽ പാർശ്വഭാഗങ്ങൾ ചുരുങ്ങും. പ്ലീഹയിലുണ്ടായാൽ മേല്പോട്ടുള്ള ശ്വാസത്തിന്നു തടവുണ്ടാകും ഹൃദയത്തിലുണ്ടായാൽ അംഗങ്ങൾക്കേറ്റം വലുതായ വേദനയും ചുമയുമുണ്ടാകും. യകൃത്തിങ്കലുണ്ടായാൽ ശ്വാസവും ഇക്കിളുമുണ്ടാകും. ക്ലോമത്തിലുണ്ടായാൽ പിന്നെയും പിന്നെയും വെള്ളം കുടിക്കണമെന്നു തോന്നും.

### സ്രാവനിർഗ്ഗമമാർഗ്ഗം.

നാഭേരുപരിജാഃ പക്വാ യാന്ത്യൂർദ്ധ്വമിതരേ ത്വധഃ
൧൮. അധഃസ്രുതേഷു ജീവേത്തു സ്രുതേഷൂർദ്ധ്വം ന ജീവതി

നാഭിയുടെ മേൽഭാഗത്തിലുണ്ടായ വിദ്രധികൾ പൊട്ടിയാൽ മേൽഭാഗത്തൂടെ ചലംവരും. നാഭിയുടെ താഴെയുണ്ടായ വിദ്രധികൾ പൊട്ടിയാൽ അധോഭാഗത്തൂടെ ചലംവരും. നാഭിയിലുണ്ടായ വിദ്രധികൾ പൊട്ടിയാൽ മേൽഭാഗത്തുകൂടിയും അധോഭാഗത്തുകൂടിയും ചലംവരും, കീഴ്പോട്ടു ചലംപോയാൽ ജീവിക്കും മേൽപോട്ടു ചലംപോയാൽ ജീവിക്കയില്ല.

### സാദ്ധ്യാസാദ്ധ്യാവിഭാഗം.

ഹൃന്നാഭിവസ്തിവർജ്ജ്യാ യേ തേഷു ഭിന്നേഷു ബാഹ്യതഃ
൧൯. ജീവേൽകദാചിൽപുരുഷോ നേതരേഷു കദാചന
സാദ്ധ്യാ വിദ്രധയഃ പഞ്ച വിവർജ്ജ്യസ്സാന്നിപാതികഃ
൨൦. ആമപക്വവിദഗ്ദ്ധത്വം തേഷാം ശോഫവദാദിശേൽ
ആദ്ധ്മാതം ബദ്ധനിഷ്യന്ദം ഛർദ്ദിഹിക്കാതൃഷാന്വിതം
൨൧. രുജാശ്വാസസമായുക്തം വിദ്രധിർന്നാശയേന്നരം

ഹൃദയം നാഭി വസ്തി ഈ സ്ഥാനങ്ങളിലുണ്ടാകുന്ന വിദ്രധി പുറത്തുപൊട്ടിയാൽ ചിലപ്പോൾ അവൻ ജീവിക്കും. ശേഷം സ്ഥാനങ്ങളിലുണ്ടാകുന്ന വിദ്രധി പുറത്തുപൊട്ടിയാൽ ഒരിക്കലും ജീവിക്കയില്ല. അഞ്ചുവിദ്രധികൾ സാദ്ധ്യങ്ങൾ. സന്നിപാതവിദ്രധി അസാദ്ധ്യം. പഴുക്കാത്ത വിദ്രധിയുടെയും പഴുത്തവിദ്രധിയുടെയും ചീഞ്ഞ വിദ്രധിയുടെയും ലക്ഷണങ്ങളെ ശോഫത്തിൽ പറഞ്ഞവണ്ണം കണ്ടുകൊള്ളണം. വയറുവീർക്കുക മൂത്രത്തിന്നു തടവു, ഛർദ്ദി ഇക്കിൾ തണ്ണീർദാഹം വേദന ശ്വാസം ഇവയോടുകൂടിയ വിദ്രധി മനുഷ്യനെക്കൊല്ലും.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനെ
മാധവനിദാനവ്യാഖ്യാനേ വിദ്രധിനിദാനം

സമാപ്തം.

......

## വ്രണശോഫനിദാനം.

---

൧. ഏകദേശോത്ഥിതശ്ശോഫോ വ്രണാനാം പൂർവ്വലക്ഷണം
ഷഡ്വിധസ്സ്യാൽപൃഥക്സർവ്വരക്താഗന്തുനിമിത്തജഃ
൨. ശോഫാഃ ഷഡേതേ വിജ്ഞേയാഃ പ്രാഗുക്തൈശ്ശോഫലക്ഷണൈഃ
വിശേഷഃ കഥ്യതേ ചൈഷാം പക്വാപക്വാദിനിശ്ചയേ

## (൪൨) വ്രണശോഥനിദാനം

൩. വിഷമം പച്യതേ വാതാൽ പിത്തോത്ഥശ്ചാചിരാച്ചിരം
കഫജഃ പിത്തവച്ഛോഥോ രക്താഗന്തുസമുത്ഭവഃ

ശരീരത്തിൽ എവിടെയെങ്കിലും ഒരു സ്ഥാനത്തു നീരുണ്ടായാൽ ആ നീരു വ്രണത്തിന്റെ പൂർവ്വരൂപമാണെന്നു അറിഞ്ഞുകൊള്ളണം. അതു വാതംഹേതുവായിട്ടും പിത്തം ഹേതുവായിട്ടും കഫം ഹേതുവായിട്ടും സന്നിപാതം ഹേതുവായിട്ടും ആഗന്തുകം ഹേതുവായിട്ടും ആറുവിധമായി ഭവിക്കുന്നു. ഈ ആറുവിധമുള്ള ശോഫങ്ങളെയും മുമ്പു ശോഫനിദാനത്തിൽ പറയപ്പെട്ട ലക്ഷണങ്ങളെക്കൊണ്ടു അറിഞ്ഞുകൊള്ളണം. പഴുത്തതായ നീരിന്റെയും പഴുക്കാത്തതായ നീരിന്റെയും പഴുക്കുന്നതായ നീരിന്റെയും നിശ്ചയത്തിങ്കൽ വിശേഷമുള്ളതുകൊണ്ടു അതു ഇവിടെ പറയപ്പെടുന്നു. വാതംഹേതുവായിട്ടുള്ള നീരു (വ്രണശോഫം) ചിലപ്പോൾ പഴുത്തും ചിലപ്പോൾ പഴുക്കാതെയും ചിലെടത്തു പഴുത്തും ചിലെടത്തു പഴുക്കാതെയും ഇരിക്കും. പിത്തം ഹേതുവായിട്ടുള്ള നീരു (വ്രണശോഫം) പൊട്ടന്നനവെ പഴുക്കും. കഫം ഹേതുവായിട്ടുള്ള നീരു (വ്രണശോഫം) വളരെക്കാലംകൊണ്ടേ പഴുക്കു. രക്തം ഹേതുവായിട്ടുള്ളതും ആഗന്തുകം ഹേതുവായിട്ടുള്ളതും പിത്തശോഫംപോലെ പൊട്ടന്നനവെ പഴുക്കും.

### അപക്വവ്രണശോഫലക്ഷണം

൪. മന്ദോഷ്മതാല്പശോഫത്വം കാഠിന്യം ത്വക്സവർണ്ണതാ
മന്ദവേദനതാ ചൈതൽ ശോഫാനാമാമലക്ഷണം

പഴുക്കാത്തതായ നീരു മന്ദമായ ചൂടോടും അല്പമായ നീരോടും കാഠിന്യത്തോടും തൊലിയുടെ നിറംപോലെയിരിക്കുന്ന നിറത്തോടും മന്ദമായ വേദനയോടുംകൂടിയിരിക്കും.

### പച്യമാനവ്രണശോഫലക്ഷണം

൫. ദഹ്യതേ ദഹനേനേവ ക്ഷാരേണേവ ച പച്യതേ
പിപീലികാഗണേനേവ ദശ്യതേ ഛിദ്യതേ തഥാ
൬. ഭിദ്യതേ ചൈവ ശസ്ത്രേണ ദണ്ഡേനേവ ച താഡ്യതേ
പീഡ്യതേ പാണിനേവാത്ര സൂചീഭിരിവ തുദ്യതേ.
൭. സോഷചോഷോ വിവർണ്ണസ്യാദംഗുല്യേവാവഘട്ട്യതേ
ആസനേ ശയനേ സ്ഥാനേ ശാന്തിം വൃശ്ചികവിദ്ധവൽ.
൮. ന ഗച്ഛേദാത്തശോഫോ വേദനാത്മാതവസ്തിവൽ
ജ്വരസ്തൃഷ്ണാരുചിശ്ചൈവ പച്യമാനസ്യ ലക്ഷണം.

നീരു പഴുക്കുന്ന സമയം തീ കൊണ്ടു ചുടുന്നുവോ എന്നും ക്ഷാരംകൊണ്ടു പഴുപ്പിക്കുന്നുവോ എന്നും എറുമ്പു കടിക്കുന്നുവോ എന്നും ആയുധംകൊണ്ടു മുറിക്കുന്നുവോ എന്നും വടികൊണ്ടു അടിക്കുന്നുവോ എന്നും കൈകൊണ്ടു പീഡിക്കുന്നുവോ എന്നും ഉള്ളിൽ സൂചികൊണ്ടു കുത്തുന്നുവോ എന്നും തോന്നും; ചൂടു [illegible] ഭാഗങ്ങളിലും തീവള്ളുകത്തിക്കുന്നതുപോലെ വൃഥയും വർണ്ണഭേദവും ഉണ്ടാകും; വിരലുകൊണ്ടു തട്ടുന്നുവോ എന്നും തോന്നും. ഇരിക്കുമ്പോഴും കിടക്കുമ്പോഴും നില്ക്കുമ്പോഴും [illegible] കുത്തിയാലത്തെപ്പോലെ വേദനയുണ്ടാകും. അതിന്നു ശമനമുണ്ടാകയില്ല. ആ നീരു വീർത്തതായ വസ്തി എന്നപോലെ സചിസ്തരമായിരിക്കും; ജ്വരവും തണ്ണീർദാഹവും അരുചിയും ഉണ്ടാകും.

### പക്വവ്രണശോഫലക്ഷണം.

൯. വേദനോപശമശ്ശോഫോ ലോഹിതോല്പോനചോന്നതഃ
പ്രാദുർഭാവോ വലീനാഞ്ച തോദഃകണ്ഡൂർമ്മുഹുർമ്മുഹുഃ
൧൦. ഉപദ്രവാണാം പ്രശമോ നിമ്നതാ സ്ഫുടനം ത്വചാം
വസ്താവിവാംബുസഞ്ചാര സ്യാച്ഛോഫേംഗുലിപീഡിതെ
൧൧. പൂയസ്യ പീഡയത്യേക മന്തമന്തേ ച പീഡിതെ
ഭക്താകാംക്ഷാ ഭവേച്ചൈതൽ ശോഫാനാം പക്വലക്ഷണം.

## വ്രണശോഥനിദാനം (൧൫)

നീരു പഴുത്താൽ അതിന്റെ ചൂട്ടം വേദനയും ശമിക്കും. ചുവപ്പുണ്ടാകും. ഔന്നത്യം അല്പം കുറയും. അതിന്മേൽ രേഖകളും നേറവും പിന്നെയും പിന്നെയും ചൊറിച്ചിലുമുണ്ടാകും. ജ്വരം തണ്ണീർദ്ദാഹം അരുചി മുതലായ ഉപദ്രവങ്ങൾ ശമിക്കും. നീരിന്മേൽ കുഴിയുണ്ടാകും തൊലികൾ പൊട്ടും. നീരിൽ വിരലുകൊണ്ടു ഞെക്കിയാൽ വസ്തിയിൽ വെള്ളം സഞ്ചരിക്കുന്നതുപോലെ ചലം സഞ്ചരിക്കുന്നതായറിയാം- ഒരു ഭാഗത്തമർത്തിയാൽ മറെറാരുഭാഗം പീഡാകരമായിരിക്കും. ഭക്ഷണത്തിൽ ആഗ്രഹമുണ്ടാകും.

നീരു ഒരു ദോഷംകൊണ്ടു ആരംഭിച്ചതാണെങ്കിലും പഴുക്കുന്ന സമയം സർവ്വദോഷങ്ങളുടെയും സംബന്ധമുണ്ടാകുമെന്നു പറയുന്നു.

൧൨. നർത്തേനിലാദ്രുഗവിനാനപിത്തം
പാകഃകഫഞ്ചാപിവിനാനപൂയഃ
തസ്മാദ്ധിസർവ്വേപരിപാകകാലേ
പചന്തിശോഥാസ്ത്രിഭിരേവദോഷൈഃ

നീരു വാതത്തോടുകൂടാതെ കുത്തിനോവുകയില്ല. പിത്തത്തോടുകൂടാതെപഴുക്കയില്ല. കഫത്തോടുകൂടാതെ പഴുപ്പുള്ളതായിരിക്കയില്ല. അതു ഹേതുവായിട്ടു എല്ലാം ശോഫങ്ങളും മൂന്നു ദോഷങ്ങളുടെയും സംബന്ധത്തോടുകൂടിയാകുന്നു പഴുക്കുന്നതു്.

൧൩. കക്ഷംസമാസാദ്യയഥൈവവഹ്നി
ർവ്വാവീരിതസ്സന്ദഹതിപ്രസഹ്യ
തഥൈവപൂയോപ്യവിനിസ്സൃതോഹി
മാംസംസിരാസ്നായുചഖാദതീഹ

അഗ്നി തൃണസമൂഹത്തെ പ്രാപിച്ചിട്ടു ബലാൽ യാതൊരുപ്രകാരം അതിനെ ചുടുന്നുവോ ആപ്രകാരം പുറത്തുപോകാതെ വ്രണത്തിൽ തന്നെ ഇരിക്കുന്ന ചലം മാംസത്തെയും ഞരമ്പുകളെയും നാഡികളെയും ഭക്ഷിക്കുന്നു.

൧൪. യഃഛിനത്ത്യാമമജ്ഞാനാദ്യശ്ചപക്വമുപേക്ഷതേ
ശ്വപചാവിവമന്തവ്യൌ താവനിശ്ചിതകാരിണൌ.

൧൫. ആമംവിദഹ്യമാനഞ്ച സമ്യക്പക്വഞ്ചയോഭിഷക്
ജാനീയാത്സഭവേദ്വൈദ്യ ശ്ശേഷാസ്തസ്കരവൃത്തയഃ

യാവനൊരുത്തൻ അജ്ഞാനം ഹേതുവായിട്ടു പഴുക്കാത്തതായ നീരിനെ കീറുന്നുവോ യാവനൊരുത്തൻ പഴുത്തതായ നീരിനെ കീറാതെ ഉപേക്ഷിക്കുന്നുവോ അവർ ചണ്ഡാലന്മാരും നിശ്ചയമില്ലാതെ പ്രവർത്തിക്കുന്നവരുമാകുന്നു എന്നു അറിഞ്ഞുകൊള്ളണം. യാവനൊരുത്തൻ പഴുക്കാത്തതായ നീരിനെയും പഴുക്കുന്നതായ നീരിനെയും പഴുത്തതായ നീരിനെയും തിരിച്ചറിയുന്നുവോ അവനാകുന്നു വൈദ്യൻ ശേഷമുള്ളവർ കള്ളന്മാരാകുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനെ
മാധവനിദാനവ്യാഖ്യാനെ വ്രണശോഥനിദാനം
സമാപ്തം.

---

## ശാരീരവ്രണനിദാനം

---

൧. ദ്വിധാവ്രണസ്സവിജ്ഞേയ ശ്ശാരീരാഗന്തുഭേദതഃ
ദോഷൈരാദ്യസ്തയോരന്യ ശ്ശസ്ത്രാദിക്ഷതസംഭവഃ

വ്രണം, ശാരീരമെന്നും ആഗന്തുകമെന്നും രണ്ടുവിധമാകുന്നു അവയിൽ ശാരീരവ്രണം വാതാദിദോഷങ്ങൾ ഹേതുവായിട്ടുണ്ടാകുന്നതും, ആഗന്തുകവ്രണം ആയുധം മുതലായവകൊണ്ടു മുറിപററുകനിമിത്തം ഉണ്ടാകുന്നതുമാകുന്നു.

# ശാരീരവ്രണനിദാനം

## വാതവ്രണലക്ഷണം.

൧. സ്തബ്ധഃകഠിനസംസ്പർശോ മന്ദസ്രാവോമഹാരുജഃ
തുദ്യതേസ്ഫുരതിശ്യാവോ വ്രണോ മാരുതസംഭവഃ

വാതം നിമിത്തമുണ്ടാകുന്ന വ്രണം സ്തംഭിച്ചിട്ടും തൊട്ടാൽ കഠിനമായിട്ടും അല്പമായ ചലത്തിന്റെ ഗതിയോടും വലിയ വേദനയോടും കുത്തിനോവോടും പറപറുപ്പോടുംകൂടിയും കറുവാളിച്ചിട്ടും ഇരിക്കും.

## പിത്തവ്രണലക്ഷണം.

൨. തൃഷ്ണാമോഹജ്വരക്ലേദ ദാഹദുഷ്ട്യവദാരണൈഃ
വ്രണംപിത്തകൃതംവിദ്യാൽ ഗന്ധൈഃസ്രാവൈശ്ചപൂതികൈഃ

പിത്തം നിമിത്തമുണ്ടാകുന്ന വ്രണത്തിനു തണ്ണീർദാഹവും മോഹവും പനിയും നനവും ഉഷ്ണവും ദുഷിക്കയും പൊട്ടുകയും ചലം ഒലിക്കയും ദുർഗ്ഗന്ധവുമുണ്ടാകും.

## കഫവ്രണലക്ഷണം

൩. ബഹുപിച്ഛിലംഗുരുസ്നിഗ്ദ്ധഃ സ്തിമിതോമന്ദവേദനഃ
പാണ്ഡുവർണ്ണോല്പസംക്ലേദ ശ്ചിരപാകീകഫവ്രണഃ

കഫം നിമിത്തം ഉണ്ടാകുന്ന വ്രണം വളരെ പഴുപ്പോടും ഗുരുത്വത്തോടുംസ്നിഗ്ദ്ധതയോടും കൂടിയും ഉറച്ചിട്ടും അല്പമായ വേദനയോടും വെളുത്ത നിറത്തോടും അല്പമായനനവോടും കൂടിയുമിരിക്കും. വളരെക്കാലം പഴുക്കയും ചെയ്യും.

## രക്തവ്രണത്തിന്റേയും ദ്വന്ദ്വവ്രണത്തിന്റേയും സന്നിപാതവ്രണത്തിന്റേയും ലക്ഷണം.

൪. രക്തോരക്തസ്രുതീരക്താൽ ദ്വിത്രിജസ്യാത്തദന്വയൈഃ

രക്തം നിമിത്തമുണ്ടാകുന്ന വ്രണം ചുവന്നിട്ടും രക്തസ്രാവത്തോടുകൂടിയുമിരിക്കും. രക്തത്തോടുകൂടി ഓരോ ദോഷം കോപിക്കയാലുണ്ടാകുന്ന വ്രണം ദ്വന്ദ്വവ്രണം. രക്തത്തോടുകൂടി ഈരണ്ടു ദോഷങ്ങളോ മൂന്നു ദോഷങ്ങളോ കോപിക്കയാലുണ്ടാകുന്നതായ വ്രണം സന്നിപാതവ്രണം.

## ശുദ്ധവ്രണലക്ഷണം.

ത്വങ്മാംസജസ്സുഖേദേശേതരുണസ്യാനുപദ്രവം
൫. ധീമതോഭിനവഃകാലേ സുഖേസാദ്ധ്യസ്സുഖവ്രണഃ

ത്വക്കിനെയും മാംസത്തെയും ആശ്രയിച്ചും മർമ്മസ്ഥാനങ്ങളെ ഒഴിച്ചും യൌവനവും ഹിതാഹിതജ്ഞാനവും ഉള്ളവനു ജ്വരം തണ്ണീർദാഹം മുതലായ ഉപദ്രവങ്ങളോടുകൂടാതെയും ഹേമന്തത്തിങ്കലോ ശിശിരത്തിങ്കലോ ഉണ്ടാകുന്നതായ വ്രണം സുഖവ്രണമാകുന്നു അതു സാദ്ധ്യമാകുന്നു;

ഗുണൈരന്യതമൈർഹീന സ്തതഃകൃച്ഛ്രോവ്രണസ്മൃതഃ
൬. സർവ്വൈർവ്വിഹീനോവിജ്ഞേയ സ്ത്വസാദ്ധ്യോഭൂര്യുപദ്രവഃ

മേല്പറയപ്പെട്ട വ്രണങ്ങളിൽ വച്ചു ഏതാനും ഇല്ലാത്തതായ വ്രണം കൃച്ഛ്രസാദ്ധ്യമാകുന്നു എല്ലാ ഗുണങ്ങളെയും വേർപെട്ടിരിക്കുന്നതായ വ്രണം [illegible]സാദ്ധ്യവും വലുതായിരിക്കുന്ന ഉപദ്രവത്തോടുകൂടിയതുമാകുന്നു.

## ദുഷ്ടവ്രണലക്ഷണം.

പൂതിഃപൂയാതിദുഷ്ടാസൃക് സ്രാവ്യുത്സംഗീചിരസ്ഥിതിഃ
൭. ദുഷ്ടവ്രണോതിഗന്ധാദി ശുദ്ധലിംഗവിപര്യയഃ

ദുഷ്ടവ്രണത്തിന്റെ ലക്ഷണം ദുർഗ്ഗന്ധമുണ്ടാക ചലത്തോടുകൂടി ഏററവും ദുഷിച്ചിരിക്കുന്ന രക്തം എല്ലായ്പോഴും ഒലിക്കുക വക്കുമടിക്കുക വളരെക്കാലം നില്ക്കുക അതിയായഗന്ധവും വേദനമുതലായവയുമുണ്ടായിരിക്കുക ഇവയാകുന്നു. ഇതു ശുദ്ധവ്രണത്തിനു വിപരീതമായിട്ടുള്ളതാകുന്നു

### ശുദ്ധവ്രണലക്ഷണം.

ജിഹ്വാതലാഭോതിമൃദുഃ ശ്ലക്ഷ്ണഃസ്നിഗ്ദ്ധോല്പവേദനഃ
൯. സുവ്യവസ്ഥോനിരാസ്രാവ ശുദ്ധോവ്രണഇതിസ്മൃതഃ

നാക്കിന്റെ മേൽഭാഗംപോലെയും ഏററവും മൃദുവായും ക്ലശമായും മിനുമിനുത്തിട്ടും അല്പമായ വേദനയോടുകൂടിയും വക്ക തടിക്കാതെയും ചലവും രക്തവും അധികമായി ഒഴുകാതെയും ഇരിക്കുന്ന വ്രണത്തിന്നു ശുദ്ധവ്രണമെന്നു പേർ. "നിരാസ്രാവഃ" എന്ന ശബ്ദം ചലവും രക്തവും ഒട്ടും സ്രവിക്കയില്ല എന്ന അർത്ഥത്തിലല്ല ഇവിടെ പ്രയോഗിച്ചിരിക്കുന്നതു. ദോഷകൃത സ്രാവമില്ലെന്നുള്ള അർത്ഥത്തിലാകുന്നു ഇതിലേക്ക ദൃഷ്ടാന്തമായിചരകത്തിലെ ഒരു ശ്ലോകം ഇവിടെ കാണിക്കാം. "നാതിരക്തോനാതിപാണ്ഡു ർന്നാതിസ്രാവോനചാതിരുക് നചോത്സംഗോനചോത്സംഗീ ശുദ്ധഃസാധ്യഃപരംവ്രണഃ'

### ഉണങ്ങുന്നതായ വ്രണത്തിന്റെ ലക്ഷണം.

കപോതവർണ്ണപ്രതിമാ യസ്യാന്താഃക്ലേദവർജ്ജിതാഃ
൧൦. സ്ഥിരാശ്ചപിടകാവന്തോ രോഹതീതിതമാദിശേൽ.

ഉണങ്ങുന്ന വ്രണത്തിന്റെ ലക്ഷണം. അതിന്റെ വക്കും മദ്ധ്യവും മാടപ്രാവിന്റെ നിറംപോലെയിരിക്കുന്ന നിറത്തോടുകൂടിയിരിക്കുക, നനവും പഴുപ്പും ഇല്ലാതെ ഉറച്ചിരിക്കുക മാംസങ്ങൾ ചിതൽപ്പുററുപോലെ പൊങ്ങിവരിക ഇവയാകുന്നു.

### രൂഢവ്രണലക്ഷണം.

രൂഢവർത്മാനമഗ്രന്ഥി മശൂനമരുജംവ്രണം
൧൧. ത്വക്സവർണ്ണംസമതലം സമ്യഗ്രൂഢംവിനിർദ്ദിശേൽ.

മുളച്ചിരിക്കുന്ന മാംസങ്ങളോടുകൂടിയും മുഴയോടും നീരോടും വേദനയോടും കൂടാതെയും തൊലിയുടെ നിറംപോലെയിരിക്കുന്ന നിറത്തോടുകൂടിയും ജിഹ്വാതലത്തോടോ കരതലത്തോടോ സമമായും ഇരിക്കുന്ന വ്രണം രൂഢവ്രണമാകുന്നു.

### വ്യാധിവിശേഷംകൊണ്ടു വ്രണത്തിന്നു

### കൃച്ഛ്രസാദ്ധ്യത്വമുണ്ടെന്നു പറയുന്നു.

കുഷ്ഠിനാംവിഷജുഷ്ടാനാം ശോഷിണാമ്മധുമേഹിനാം
൧൨. വ്രണാഃകൃച്ഛ്രേണസിദ്ധ്യന്തി യേഷാഞ്ചാപിവ്രണേവ്രണാഃ

കുഷ്ഠരോഗമുള്ളവർക്കും വിഷപീഡിതന്മാർക്കും ക്ഷയമുള്ളവർക്കും മധുമേഹികൾക്കും ഉണ്ടാകുന്ന വ്രണങ്ങൾ കൃച്ഛ്രസാദ്ധ്യങ്ങളാകുന്നു. വ്രണം ഉണ്ടായി പൊറുത്തതിന്റെശേഷം പിന്നെയും ആ സ്ഥാനത്തുതന്നെ ഉണ്ടാകുന്ന വ്രണം കൃച്ഛ്രസാദ്ധ്യമാകുന്നു.

### സാദ്ധ്യാസാദ്ധ്യലക്ഷണം.

വസാംമേദോഥമജ്ജാനം മസ്തുലുംഗഞ്ചയഃസ്രവേൽ
൧൩. ആഗന്തുജോവ്രണസ്സിദ്ധ്യേ ന്നസിദ്ധ്യേദ്ദോഷസംഭവഃ
മദ്യാഗുർവ്വാജ്യസുമനഃ പത്മചന്ദനചമ്പകൈഃ
൧൪. സഗന്ധാദിവ്യഗന്ധാശ്ച മുമൂർഷൂണാംവ്രണാഃസ്മൃതാഃ
യേചമർമ്മസുസംഭൂതാ ഭവന്ത്യത്യർത്ഥവേദനാഃ
൧൫. ദഹ്യന്തേചാന്തരത്യർത്ഥം ബഹിശ്ശീതാശ്ചയേവ്രണാഃ
ദഹ്യന്തേബഹിരത്യർത്ഥം ഭവന്ത്യന്തശ്ചശീതളാഃ
൧൬. പ്രാണമാംസക്ഷയശ്വാസ കാസാരോചകപീഡിതാഃ
പ്രവൃദ്ധപൂയരുധിരാ വ്രണായേഷാഞ്ചമർമ്മസു
൧൭. ക്രിയാഭിസ്സമ്യഗാരബ്ധാ നസിദ്ധ്യന്തിചയേവ്രണാഃ
വർജ്ജയേദപിതാൻവൈദ്യ സ്സംരക്ഷന്നാത്മനോയശഃ

## (൧൯) സദ്യോവ്രണനിദാനം

വസയോ മേദസ്സോ മജ്ജാവൊ തലപൊട്ടിത്തലച്ചോറോ യാതൊരു വ്രണത്തിൽനിന്നും പുറത്തുവരുന്നുവോ ആ വ്രണം ആഗന്തുജമായാൽ സാദ്ധ്യമാകുന്നു ദോഷസംഭവമായാൽ സാദ്ധ്യമല്ല. മദ്യം അകിൽ നെയ്യ് പൂവ് താമര ചന്ദനം ചമ്പകം ഇവയുടെ ഗന്ധംപോലെയിരിക്കുന്ന ഗന്ധവും ദിവ്യഗന്ധവു വ്രണങ്ങൾക്കുണ്ടാകുന്നതു മരണലക്ഷണമാകുന്നു. മർമ്മങ്ങളിൽ ഏററവും വേദനയോടുകൂടിയുണ്ടാകുന്ന വ്രണങ്ങളും ഉള്ളിൽ ഉഷ്ണവും പുറത്തു ശൈത്യവും ഉള്ള വ്രണങ്ങളും പുറത്തുഷ്ണവും ഉള്ളിൽ ശൈത്യവും ഉള്ള വ്രണങ്ങളും പ്രാണമാംസങ്ങൾക്കു ക്ഷയം ശ്വാസം കാസം അരുചി ഈവക രോഗങ്ങളാൽ പീഡിതന്മാൎക്കുണ്ടാകുന്ന വ്രണങ്ങളും അധികമായ പഴുപ്പോടും രക്തത്തോടും കൂടി മർമ്മപ്രദേശങ്ങളിൽ ഉണ്ടായിരിക്കുന്ന വ്രണങ്ങളും വഴിപോലെ ചികിത്സചെയ്തിട്ടും ശമിക്കാതെയിരിക്കുന്ന വ്രണങ്ങളും യശസ്സിനെ സംരക്ഷിക്കുന്ന വൈദ്യന്മാരാൽ ഉപേക്ഷിക്കപ്പെടേണ്ടവയാകുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യായാം ശാരീരവ്രണനിദാനം

സമാപ്തം.

---

## സദ്യോവ്രണനിദാനം.

൧. നാനാധാരമുഖൈശ്ശസ്ത്രൈൎന്നാനാസ്ഥാനനിപാതിതൈഃ
ഭവന്തിനാനാകൃതയോ വ്രണാസ്താംസ്താന്നിബോധമേ:

൨. ഛിന്നംഭിന്നംതഥാവിദ്ധം ക്ഷതംപിച്ചിതമേവച
ഘൃഷ്ടമാഹുസ്തഥാഷഷ്ഠം തേഷാംവക്ഷ്യാമിലക്ഷണം.

പലമുനകളോടും മുഖങ്ങളോടുംകൂടിയ ആയുധങ്ങൾ ദേഹത്തിൽ പല സ്ഥാനങ്ങളിലും ഏല്ക്കുമ്പോൾ പലപ്രകാരത്തിലുള്ള മുറികൾ ഉണ്ടാകുന്നു. അവയെ കേട്ടാലും അവഛിന്നം (മുറിക) ഭിന്നം (പിളൎന്നുപോക) വിദ്ധം (തുളഞ്ഞുപോക) ക്ഷതം (ക്ഷയിച്ചുപോക) പിച്ചിതം (ചതഞ്ഞുപോക) ഘൃഷ്ടം (അററുപോക) ഇങ്ങനെ ആറുവിധമാകുന്നു. അവയുടെ ലക്ഷണത്തെ പറയുന്നു.

### ഛിന്നലക്ഷണം.

൩. തിൎയ്യക്ഛിന്ന ഋജുൎവ്വാപി യോവ്രണസ്ത്വായതോഭവേൽ
ഗാത്രസ്യപാതനംതദ്ധി ഛിന്നമിത്യഭിധീയതെ.

വിലങ്ങത്തിലോ വളവില്ലാതെയൊ നീളത്തിലൊ അവയവമൊ അതിന്റെ ഒരുഭാഗമൊ മുറിയുന്നതിന്നു ഛിന്നമെന്നുപേർ.

### ഭിന്നലക്ഷണം.

൪. ശക്തികുന്തേഷുഖഡ്ഗാഗ്ര വിഷാണൈരാശയോഹതി
യൽകിഞ്ചിൽസ്രവതേതദ്ധി ഭിന്നലക്ഷണമുച്യതെ.

വേൽ, കുന്തം ബാണം വാൾ ഇവയുടെ മുനകൾ ഏററിട്ടൊ പശുവൊ കൊമ്പൊ ഏററിട്ടോ വസ്തിമുതലായവ മുറിഞ്ഞു അല്പമായ രക്തം ഒലിക്കുന്നതായാൽ അതിന്നു ഭിന്നമെന്നു പേർ.

### ആശയഭേദം.

൫. സ്ഥാനാന്യാമഗ്നിപക്വാനാം മൂത്രസ്യരുധിരസ്യച
ഹൃദുണ്ഡുകഃഫുഫ്ഫുസശ്ച കോഷ്ഠമിത്യഭിധീയതെ.

ആമാശയവും പച്യമാനാശയവും പക്വാശയവും വസ്തിയും യകൃത്തും പ്ലീഹാവും ഹൃദയവും മലാശയവും ഹൃദയത്തിന്റെ വാമഭാഗവും കോഷ്ഠമെന്നു പറയപ്പെടുന്നു.

### കോഷ്ഠഭേദലക്ഷണം.

൬. തസ്മിൻഭിന്നേരക്തപൂർണ്ണേ ജ്വരോദാഹശ്ചജായതേ
മൂത്രമാർഗ്ഗഗുദാസ്യേഭ്യോ രക്തംഘ്രാണാച്ചഗച്ഛതി

൭. മൂർച്ഛാശ്വാസതൃഷാധ്മാന മഭക്തച്ഛന്ദ എവച
വിൺമൂത്രവാതസംഗശ്ച സ്വേദാസ്രാവോക്ഷിരക്തതാ

൮. ലോഹഗന്ധിത്വമാസ്യസ്യ ഗാത്രദൌർഗ്ഗന്ധ്യമേവച
ഹൃച്ഛൂലംപാർശ്വയോശ്ചാപിവിശേഷഞ്ചാത്രമേശൃണു.

൯. ആമാശയസ്ഥേരുധിരേ രുധിരംഛർദ്ദയത്യപി
ആധ്മാനമതിമാത്രഞ്ച ശൂലഞ്ചഭൃശദാരുണം.

൰. പക്വാശയഗതേചാപി രുജാംഗൌരവമേവച
അധഃകായേവിശേഷേണ ശീതതാചഭവേദിഹ.

കോഷ്ഠം മുറികയും രക്തംകൊണ്ടു നിറകയുംചെയ്താൽ ജ്വരവും ഉഷ്ണവുംഉണ്ടാകും. ലിംഗം ഗുദം വായ് ഇവയിൽക്കൂടിയും മൂക്കിൽക്കൂടിയും രക്തവും പുറപ്പെടും. അവിടെ ഭേദമുണ്ട്, എങ്ങിനെഎന്നാൽ വസ്തിമുതലായവ മുറിഞ്ഞാൽ ലിംഗത്തിൽക്കൂടിയും ഗുദത്തിൽക്കൂടിയും രക്തംപുറപ്പെടും. ആമാശയം മുതലായതുകൾക്കു മുറിവുതട്ടിയാൽ വായിൽക്കൂടിയും മൂക്കിൽക്കൂടിയും രക്തംപുറപ്പെടും. ഇന്ദ്രിയസംഭ്രമവും ശ്വാസവും തണ്ണീർദാഹവും മേൽവയർവീർപ്പും അന്നത്തിന്നു വെറുപ്പും മലമൂത്രങ്ങൾക്കും വായുവിന്നും തടവും അധികമായ വിയർപ്പും കണ്ണിന്നു ചുവപ്പും വായിൽ ഇരുമ്പിന്റെ ഗന്ധവും ദേഹത്തിന്നു ദുർഗ്ഗന്ധവും ഹൃദയത്തിലും പാർശ്വഭാഗങ്ങളിലും വേദനയുമുണ്ടാകും. ഇതിലുള്ള വിശേഷത്തെക്കേട്ടാലും രക്തം ആമാശയത്തിൽ നില്ക്കുമ്പോൾ രക്തം ഛർദ്ദിക്കയും അധികമായിട്ടു മേൽവയർ വീർക്കയും ചെയ്യും. അതിവേദനയും ഉണ്ടാകും. രക്തം പക്വാശയത്തിൽനില്ക്കുമ്പോൾ വേദനയും വയറിന്നു കനവും വിശേഷിച്ചും അരപ്രദേശത്തിന്നു താഴെത്തണുപ്പും ഉണ്ടാകും.

### വിദ്ധലക്ഷണം.

൰൧. സൂക്ഷ്മാസ്യശല്യാഭിഹതം യദംഗംത്വാശയംവിനാ
ഉത്തുണ്ഡിതംനിർഗ്ഗതംവാ തദ്വിദ്ധമിതിനിർദ്ദിശേൽ.

ആമാശയം മുതലായവയെയൊഴിച്ചു യാതൊരംഗം സൂക്ഷ്മമായിരിക്കുന്ന മുഖത്തോടുകൂടിയ ശല്യംകൊണ്ടു മുറികയും അതു ശല്യത്തോടുകൂടിയോ കൂടാതെയോ ഇരിക്കയും ചെയ്താൽ അതിന്നു വിദ്ധമെന്നുപേർ.

### ക്ഷതലക്ഷണം.

൰൨. നാതിച്ഛിന്നനാതിഭിന്ന മുഭയോർല്ലക്ഷണാന്വിതം
വിഷമംവ്രണമംഗേയ ത്തൽക്ഷതന്ത്വഭിധീയതേ.

അധികം മുറിയാതെയും അധികം പിളരാതെയും രണ്ടിന്റെയും ലക്ഷണങ്ങളോടുകൂടിയും (അല്പമായിമുറിഞ്ഞും അല്പമായിപിളൎന്നും) അംഗവൈഷമ്യകരമായും ഇരിക്കുന്ന യാതൊരുവ്രണം ശരീരത്തിൽ ഉണ്ടാകുന്നുവോ അതാകുന്നുക്ഷതം.

### പിച്ചിതലക്ഷണം.

൰൩. പ്രഹാരപീഡനാഭ്യാന്തു യദംഗംപൃഥുതാംഗതം
സാസ്ഥിതൽപിച്ചിതംവിദ്യാ ന്മജ്ജരക്തപരിപ്ലുതം.

ഇരുമ്പുലക്ക മുതലായവകൊണ്ടുള്ള അടിയോ കതകുമുതലായവകൊണ്ടുള്ള പീഡനയോ സംഭവിക്കയാൽ എല്ലോടുകൂടി ഒടിഞ്ഞിട്ടും ചതഞ്ഞിട്ടുംമജ്ജാവിന്റെയും രക്തത്തിന്റെയും ഗതിയുള്ളതായ മുറിവിന്നു പിച്ചിതമെന്നു പേർ-

### ഘൃഷ്ടലക്ഷണം.

൰൪. ഘർഷണാദഭിഘാതാദ്വാ യദംഗംവിഗതത്വചം

## (൧൩൦) സദ്യോവ്രണനിദാനം

ഊഷാസ്രാവാന്വിതംതച്ച വ്യേഷ്ടമിത്യഭിധീയതെ.

മുറഞ്ഞിട്ടോ ചതഞ്ഞിട്ടോ തൊലിയാറ അല്പമായ രക്തംചൂടോടുകൂടിപ്പുറപ്പെടുന്നു ഇതു ഘൃഷ്ടമാകുന്നു

### സശല്യലക്ഷണം.

൧൭. ശ്യാവംസശോഥംപിടകാന്വിതഞ്ച
മുഹുർമ്മുഹുശ്ശോണിതവാഹിനഞ്ച
മൃദൂൽഗതംബുൽബുദതുല്യമാംസം
വ്രണംസശല്യംസരുജംവദന്തി.

കറുവാളിച്ചിട്ടും നീരോടും പിടകകളോടും കൂടക്കൂടെ രക്തസ്രാവത്തോടും മൃദുവായി നീർക്കുമിളപോലെ പൊങ്ങി മാംസത്തോട്ടു കൂടിയിരിക്കുന്ന വ്രണം ശല്യത്തോടുകൂടിയ വ്രണമാകുന്നു എന്നുപറയുന്നു.

### കോഷ്ഠഭേദലക്ഷണം.

൧൮. ത്വചോതീത്യസിരാദീനി ഭിത്വാവാപരിഹൃത്യവാ
കോഷ്ഠേപ്രതിഷ്ഠിതംശല്യം കുര്യാദുക്താനുപദ്രവാൻ.

ഏഴുതൊലകളേയും കടന്നു ഞരമ്പു മാംസം നാഡി അസ്ഥി മുതലായവയെ പിളന്നിട്ടോ പരിഹരിച്ചിട്ടോ കോഷ്ഠത്തിൽ ചെന്നിരിക്കുന്നതായ ശല്യം വയററിൽ പെട്ടപൊട്ടപ്പു വയർവീർപ്പു ഇവയെ ഉണ്ടാക്കും. മൂത്രം മലം അന്നം ഇവയെ ആ വ്രണമുഖത്തിൽക്കൂടി പുറപ്പെടുവിക്കുകയും ചെയ്യും.

### അസാദ്ധ്യകോഷ്ഠഭേദം.

൧൯. തത്രാന്തർല്ലോഹിതംപാണ്ഡു ശീതപാദകരാനനം
ശീതോച്ഛ്വാസംരക്തനേത്ര മാനദ്ധഞ്ചവിവർജ്ജയേൽ.

അകത്തു രക്തം നിറഞ്ഞിരിക്കുക കാലും കയ്യും മുഖവും വെളുത്തും തണുത്തുമിരിക്കുക ശ്വാസം തണുത്തിരിക്കുക കണ്ണു ചുവന്നിരിക്കുക വയർവീക്കുക ഈ ലക്ഷണങ്ങളോടുകൂടിയ രോഗിയെ ഉപേക്ഷിക്കണം.

### മർമ്മക്ഷതലക്ഷണം

൨൦. ഭ്രമഃപ്രലാപഃ പതനംപ്രമോഹോ
വിചേഷ്ടനംഗ്ലാനിരഥോഷ്ണതാച
സ്രസ്താംഗതാമൂർച്ഛനമൂർദ്ധ്വവാത
സ്തീവ്രാരുജാവാതകൃതാശ്ചതാസ്താഃ

൨൧. മാംസോദകാഭംരുധിരഞ്ചഗച്ഛേ
ത്സർവ്വേന്ദ്രിയാർത്ഥോപരമസ്തഥൈവ
ദശാർദ്ധസംഖ്യേഷ്വപിവിക്ഷതേഷു
സാമാന്യതോമർമ്മസുലിംഗമുക്തം.

മാംസമർമ്മം സിരാമർമ്മം സ്നായുമർമ്മം അസ്ഥിമർമ്മം സന്ധിമർമ്മം ഈ അഞ്ച് മർമ്മങ്ങളിലും ക്ഷതമുണ്ടായാൽ തലതിരിച്ചിലും പിച്ചുപറകയും വീഴുകയും ബോധക്ഷയവും കൈകാൽ മുതലായവയെ തറയിലിട്ടു തല്ലുകയും ബലക്ഷയവും ഉഷ്ണവും അവയവങ്ങൾ സ്ഥാനങ്ങളിൽനിന്നു ഇളകിവീഴുന്നുവോ എന്നു തോന്നുകയും ഇന്ദ്രിയങ്ങൾക്കു തളർച്ചയും ഊർദ്ധ്വവാതവും വാതത്താൽ ഉണ്ടാക്കപ്പെട്ടവയായി കഠിനങ്ങളായിരിക്കുന്ന പലവേദനകളും ഉണ്ടാകും. രക്തം മാംസംകഴുകിയ വെള്ളംപോലെയിരിക്കും. ഇന്ദ്രിയങ്ങൾക്കു അതതു വിഷയങ്ങളെ ഗ്രഹിപ്പാൻ ശക്തിയില്ലാതെയുമിരിക്കും.

### മർമ്മരഹിതസിരാദിവിദ്ധലക്ഷണം

൨൨. സുരേന്ദ്രഗോപപ്രതിമംപ്രഭൂതം
രക്തംസ്രവേത്തൽക്ഷതജശ്ചവായുഃ

## സദ്യോവ്രണനിദാനം (തുടൎച്ച)

കരോതിരോഗാൻവിവിധാൻയഥോക്താൻ
സിരാസുവിദ്ധാസ്വഥവാക്ഷതാസു.

മർമ്മങ്ങളോടു കൂടാത്തവയായ ഞരമ്പുകൾക്കു ബാണം മുതലായവകൊണ്ടു തുളയോ വാൾ മുതലായവകൊണ്ടു മുറിവോ ഉണ്ടായാൽ അതിൽനിന്നു സുരേന്ദ്രഗോപത്തോടു തുല്യമായ രക്തം അധികമായൊഴുകും. ക്ഷതജമായ വായു തലവേദന, കണ്ണുകാണായ്ക ആക്ഷേപകം മുതലായി ബഹുവിധങ്ങളായിരിക്കുന്ന രോഗങ്ങളെ ഉണ്ടാക്കും.

### സ്നായുവിദ്ധലക്ഷണം.

൨൧. കൌബ്ജ്യംശരീരാവയവാവസാദഃ
ക്രിയാസ്വശക്തിസ്തുമുലാരുജശ്ച
ചിരാദ്വ്രണോരോഹതിയസ്യചാപി
തംസ്നായുവിദ്ധംപുരുഷംവ്യവസ്യേൽ.

കൂനുണ്ടാക, ശരീരവും അവയവങ്ങളും തളരുക, മർമ്മങ്ങൾക്കശക്തിയില്ലാതിരിക്കുക അതിയായ വേദനയുണ്ടാക വളരെക്കാലംകൊണ്ടു വ്രണം നികന്നുവരിക ഈ ലക്ഷണങ്ങൾ യാവനൊരുത്തനു കാണുന്നുവോ അവനെ സ്നായുവിദ്ധൻ എന്നു പറയുന്നു സ്നായുവിദ്ധൻ നാഡികൾക്കു തുളയുള്ളവനാകുന്നു

### സന്ധിക്ഷതലക്ഷണം.

൨൨. ശോഫാഭിവൃദ്ധിസ്തുമുലാരുജശ്ച
ബലക്ഷയസ്സർവ്വകഏവശോഫഃ
ക്ഷതേഷുസന്ധിഷ്വചലാചലേഷു
സ്യാത്സർവ്വകർമ്മോപരമശ്ചലിംഗം.

സന്ധികൾ അചലങ്ങളെന്നും, ആചലങ്ങളെന്നും രണ്ടുവിധമാകുന്നു എന്നു സുശ്രുതാചാൎയ്യർ പറഞ്ഞിരിക്കുന്നു. അചലങ്ങൾ ചേഷ്ടയില്ലാത്തവയും ആചലങ്ങൾ ചേഷ്ടയുള്ളവയുമാകുന്നു. "ശാഖാസുഹന്വോഃകട്യാഞ്ച ചേഷ്ടാവന്തശ്ചസന്ധയഃ ശേഷാസ്തുസന്ധയസ്സർവ്വേ വിജ്ഞാതവ്യാസ്ഥിരാബുധൈഃ" ശാഖകളിലും ഹനുക്കളിലും കടിപ്രദേശത്തിങ്കലും ഉള്ള സന്ധികൾ ചേഷ്ടയുള്ളവയും ശേഷിച്ച എല്ലാ സന്ധികളും സ്ഥിരങ്ങളും (ചേഷ്ടയോടുകൂടാത്തവ) ആകുന്നു. ഇപ്രകാരം അചലങ്ങളായും ആചലങ്ങളായും ഇരിക്കുന്ന എല്ലാ സന്ധികളിലും മുറിപററിയാൽ ശരീരത്തിന്നു അധികമായ ക്ഷയവും വലുതായ വേദനയും ശക്തിക്ഷയവും എല്ലാശരീരത്തിലും നീരും സർവ്വകർമ്മങ്ങൾക്കും മുടക്കവും ഉണ്ടാകുന്നു

### അസ്ഥിവിദ്ധലക്ഷണം.

൨൩. ഘോരാരുജോയസ്യനിശാദിനേഷു
സർവ്വാസ്വവസ്ഥാസുചനൈതിശാന്തിം
ഭിഷഗ്വിപശ്ചിദ്വിദിതാർത്ഥസൂത്ര
സ്തമസ്ഥിവിദ്ധംപുരുഷംവ്യവസ്യേൽ.

രാവും പകലും അതിയായ വേദനയുണ്ടാക അതിന്നു ഒന്നുകൊണ്ടും ഒരവസ്ഥയിലും ശാന്തിയില്ലാതിരിക്കുക ഈ ലക്ഷണമുള്ള പുരുഷൻ അസ്ഥിവിദ്ധനാകുന്നു എന്നു അഖിലതന്ത്രങ്ങളേയും അറിഞ്ഞിരിക്കുന്ന വൈദ്യൻപറയുന്നു. അസ്ഥിവിദ്ധൻ=അസ്ഥിവേധമുള്ളവൻ.

### സിരാദിമർമ്മവിദ്ധലക്ഷണം.

൨൪. യഥാസ്വമേതാനിവിഭാവയേച്ച
ലിംഗാനിമർമ്മസ്വഭിതാഡിതേഷു.

മർമ്മങ്ങളോടുകൂടാത്തവയായ ഞരമ്പു മുതലായവകൾക്കു വേധം ഭവിച്ചാലുള്ള ലക്ഷണം പറഞ്ഞു. ഇനി ഞരമ്പു മുതലായവയിലുള്ള മർമ്മങ്ങൾക്കു വേധം ഭവിച്ചാലുള്ള ലക്ഷണത്തെ ആകുന്നു പറയുന്നതു. മർമ്മങ്ങൾ മുറിഞ്ഞാൽ മേല്പറഞ്ഞ സാമാന്യലക്ഷണങ്ങൾക്കു പു

ന്ന ആതാന്തുമർമ്മങ്ങൾക്കുള്ള ലക്ഷണങ്ങളും ഉണ്ടാകും. അവയെ പ്രത്യേകം അറിഞ്ഞു കൊള്ളണം.

മാംസമർമ്മവിദ്ധലക്ഷണം.

പാണ്ഡുർവ്വിവർണ്ണ: സ്പർശനം നവേത്തി
യോമാംസമർമ്മണ്യഭിപീഡിതസ്യാൽ.

മാംസമർമ്മത്തിന്ന് മുറിപറ്റിയവൻ വെളുത്തിട്ടും വർണ്ണഭേദത്തോടുകൂടിയവനായിട്ടും തൊട്ടാൽ അറിവില്ലാത്തവനായിട്ടും ഭവിക്കും; മാംസത്തിങ്കലുള്ള മർമ്മം മുറിഞ്ഞാൽ ദേഹം വെളുത്ത നിറത്തോടും വർണ്ണഭേദത്തോടും കൂടിയിരിക്കും തൊട്ടാൽ അറികയില്ല.

വ്രണോപദ്രവം.

൨൭. വിസർപ്പ:പക്ഷാഘാതശ്ച സിരാസ്തംഭോപതാനക:
മോഹോന്മാദവ്രണരുജോ ജ്വരസ്തൃഷ്ണാഹനുഗ്രഹ:
കാസ:ഛർദ്ദിരതീസാരോ ഹിക്കാശ്വാസസ്സവേപഥു:
ഷോഡശോപദ്രവാ:പ്രോക്താവ്രണാനാംവ്രണചിന്തകൈ:

വിസർപ്പം, പക്ഷവധം സിരാസ്തംഭം, അപതാനകം, മോഹം, ഉന്മാദം, വ്രണവേദന, ജ്വരം, തണ്ണീർദാഹം, ഹനുഗ്രഹം, ചുമ, ഛർദ്ദി, അതിസാരം, ഇക്കിൾ, ശ്വാസം, വിറയൽ ഇവ ൧൬-ം വ്രണങ്ങളുടെ ഉപദ്രവങ്ങളാകുന്നു എന്നു വ്രണചിന്തകന്മാർ പറഞ്ഞിരിക്കുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ സദ്യോവ്രണ
നിദാനം സമാപ്തം.

---

## ഭഗ്നനിദാനം.

---

൧. ഭഗ്നംസമാസാദ്ദ്വിവിധംഹുതാശ
കാണ്ഡേ ച സന്ധൌ ച ഹി തത്ര സന്ധൌ
ഉൽപിഷ്ടവിശ്ലിഷ്ടവിവർത്തിതഞ്ച
തിര്യ്യഗ്ഗതാക്ഷിപ്തമധശ്ചഷൾ്ച.

ഭഗ്നം സവ്രണമെന്നും അവ്രണമെന്നും രണ്ടുവിധമാകുന്നു അതിൽ സവ്രണത്തെ പറഞ്ഞു. അവ്രണത്തെ പറയുന്നു. ഹുതാശ എന്ന ശബ്ദം അഗ്നിവേശസംബോധനമാകുന്നു. അല്ലയോ! അഗ്നിവേശ! ഭഗ്നം കാണ്ഡഭഗ്നമെന്നും സന്ധിഭഗ്നമെന്നും സംക്ഷേപമായി രണ്ടുവിധമാകുന്നു. അതിൽ സന്ധിഭഗ്നം, ഉൽപിഷ്ടം വിശ്ലിഷ്ടം വിവർത്തിതം തിര്യ്യഗ്ഗതം ഉർദ്ധ്വക്ഷിപ്തം അധഃക്ഷിപ്തം ഇങ്ങിനെ ആറുപ്രകാരമുണ്ട്.

സന്ധിഭഗ്നസാമാന്യലക്ഷണം.

൨. പ്രസാരണാകുഞ്ചനവർത്തനോഗ്രാ
രുക്സ്പർശവിദ്വേഷണമേതദുക്തം
സാമാന്യതസ്സന്ധിഗതസ്യലിംഗം

രണ്ടസ്ഥികളുടെ സന്ധാനമാകുന്നു സന്ധി. സന്ധിഭഗ്നത്തിന്റെ സാമാന്യലക്ഷണം മടക്കുകയൊ അതിൽ ഭഗ്നം ഭവിച്ചാൽ നിവൎത്തുകയോ അടങ്ങിയിരിക്കുകയോ ചെയ്യുമ്പോൾ അധികമായി വേദനയുണ്ടാക, തൊടുമ്പോഴും അധികമായ വേദനയുണ്ടാക ഇവയാകുന്നു.

### ഉൽപിഷ്ടാദിലക്ഷണം.

ഉൽപിഷ്ടസന്ധേശ്ശ്വയഥുസ്സമന്താൽ
൩. വിശേഷതോരാത്രിഭവാരുജാച
വിശ്ലിഷ്ടജേതൌചരുജാനനിത്യം
വിവർത്തിതേപാർശ്വരുജശ്ചതീവ്രാഃ
തിര്യഗ്ഗതേതീവ്രരുജോഭവന്തി.
൪. ക്ഷിപ്തേതിശൂലംവിഷമത്വമസ്ഥ്നോഃ
ക്ഷിപ്തേത്വധോരുഗ്വിഘടശ്ചസന്ധേഃ

ഉൽപിഷ്ടസന്ധിക്ക രണ്ടുഭാഗത്തിങ്കലും നീരും വിശേഷിച്ചും രാത്രിയിൽ വേദനയും ഉണ്ടാകും; രണ്ടസ്ഥികളുടെ സന്ധികൾ തമ്മിൽ ഉരയുകനിമിത്തമാകുന്നു അതിന്നു ഉൽപിഷ്ടമെന്നു പേരുണ്ടായതു. വിശ്ലിഷ്ടസന്ധിക്ക രണ്ടുഭാഗത്തിങ്കലും നീരും രാത്രിയിലും പകലും വേദനയുമുണ്ടാകും. എല്ലായ്പോഴും അധികമായ വേദനയുണ്ടാകുന്നതാകുന്നു ഉൽപിഷ്ടസന്ധിയെക്കാൾ വിശ്ലിഷ്ടസന്ധിക്കുള്ള വിശേഷം. വിശ്ലിഷ്ടസന്ധിശിഥിലിതം മാത്രമാകുന്നു. രണ്ടസ്ഥികളുടെ ഭ്രമണമാകുന്നു വിവർത്തിതം. അതിന്നു പാർശ്വഭാഗങ്ങളിൽ കഠിനമായ വേദനയുണ്ടാകും. തിര്യഗ്ഗതസന്ധിക്കും കഠിനമായ വേദനയുണ്ടാകും. ഇവിടെ ഒരു സന്ധ്യസ്ഥി സന്ധിസ്ഥാനത്തെ വിട്ട് വിലങ്ങത്തിൽ നിൽക്കും. ഊർദ്ധ്വക്ഷിപ്തത്തിന്നു അധികമായ വേദനയും അസ്ഥികൾക്കു വിഷമതയും ഉണ്ടാകും; ഇവിടെ ഒരസ്ഥിയുടെ ക്രിയകൊണ്ടോ രണ്ടസ്ഥികളുടെ ക്രിയകൊണ്ടോ രണ്ടസ്ഥികൾക്കും പരസ്പരാതിക്രമണമോ ഊർദ്ധ്വഗമനമോ സംഭവിക്കും; അധഃക്ഷിപ്തത്തിന്നു വേദനയും സന്ധിയുടെ വിഘടനവും ഭവിക്കും; ഇവിടെ അസ്ഥികുറഞ്ഞൊന്നു താണുപോകും.

### കാണ്ഡഭഗ്നം.

കാണ്ഡത്വതാകർക്കടകാശ്വകർണ്ണ
വിചൂർണ്ണിതംപിച്ചിതമസ്ഥിഛല്ലി
൫. കാണ്ഡേഷുഭഗ്നംഹ്യതിപാതിതഞ്ച
മജ്ജാഗതഞ്ചസ്ഫുടിതഞ്ചവക്രം
ഛിന്നംദ്വിധാദ്വാദശധാപികാണ്ഡേ
സ്രസ്താംഗതാശോഫരുജാതിവൃദ്ധിഃ
൬. സംപീഡ്യമാനേഭവതീഹശബ്ദഃ
സ്പർശാസഹസ്പന്ദനതോദശൂലാഃ
സർവാസ്വവസ്ഥാസുനശർമ്മലാഭോ
ഭഗ്നസ്യകാണ്ഡേഖലുചിഹ്നമേതൽ.

ഇനി കാണ്ഡഭഗ്നത്തെപ്പറയുന്നു. കാണ്ഡഭഗ്നം, കർക്കടകം, അശ്വകർണ്ണം, വിചൂർണ്ണിതം, പിച്ചിതം, അസ്ഥിഛല്ലി, അതിപാതിതം, മജ്ജാഗതം, സ്ഫുടിതം, വക്രം, അണുവിദീർണ്ണം, ബഹുവിദീർണ്ണം ഇങ്ങിനെ പന്ത്രണ്ടുവിധമാകുന്നു. എല്ലിന്റെ രണ്ടുഭാഗവും താണു മദ്ധ്യം പൊങ്ങി ഞണ്ടുപോലെ ഇരിക്കുന്നതു കർക്കടകം. കുതിരച്ചെവിപോലെ വിപുലമായിരിക്കുന്ന അസ്ഥിയുടെ നിർഗ്ഗമം അശ്വകർണ്ണം. പൊടിഞ്ഞ എല്ല് വിചൂർണ്ണിതം. ഇതു ശബ്ദംകൊണ്ടോ സ്പർശംകൊണ്ടോ അറിയപ്പെടേണ്ടതാകുന്നു. യന്ത്രിതമായും ബഹുശോഫമായുമിരിക്കുന്നതു പിച്ചിതം. തൊലിയോടുകൂടിയ എല്ലു അസ്ഥിഛല്ലി. നിവൃത്തുമ്പോൾ വിറയ്ക്കുന്ന എല്ലു കാണ്ഡഭഗ്നം. എല്ലു അശേഷം ഒടിഞ്ഞതു അതിപാതിതം. എല്ലു എല്ലിന്റെ മദ്ധ്യത്തിൽ കയറി മജ്ജാവിനെ പുറത്തുതള്ളുന്നതു മജ്ജാഗതം. എല്ലു അല്പാല്പമായിട്ടു വളരെ പൊടിയുന്നതു സ്ഫുടിതം. എല്ലു വളയുന്നതു വക്രം. എല്ലു അണുപ്രമാണമായി പിളരുന്നതു അണുവിദീർണ്ണം. ബഹുവിധമായി പിളരുന്നതു ബഹുവിദീർണ്ണം. എല്ലാ കാണ്ഡഭഗ്നത്തിന്നും അവയവങ്ങൾ ഇളകിവീഴുന്നപോലെ എന്നതോന്നും. അധികമായ നീരും വേദനയുമുണ്ടാകും. ഒ

ഗ്നത്തിൽ കൈകൊണ്ടമർത്തിയാൽ ശബ്ദമുണ്ടാകും. തൊട്ടാൽ സഹിക്കയില്ല. വിറയലും കുത്തിനോവും ശൂലരോഗവുമുണ്ടാകും; ഇരുന്നാലും നിന്നാലും കിടന്നാലും എന്നുവേണ്ട ഒരവസ്ഥയിലും സുഖവുമുണ്ടാകയില്ല. ഇതു കാണ്ഡഭഗ്നത്തിന്റെ ലക്ഷണമാകുന്നു.

൭. ഭഗ്നന്തു കാണ്ഡേ ബഹുധാ പ്രയാതി
സമാസതോ നാമഭിരേവ തുല്യം

കാണ്ഡഭഗ്നം പന്ത്രണ്ടുപ്രകാരത്തിലധികമുണ്ട്. അതു സംക്ഷേപിച്ചു പേരിനു അനുരൂപമായി അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

കൃച്ഛ്രസാദ്ധ്യലക്ഷണം.

൮. അല്പാശിനോനാത്മവതോ ജന്തോർവ്വാതാത്മകസ്യ ച
ഉപദ്രവൈർവ്വാജുഷ്ടസ്യ ഭഗ്നം കൃച്ഛ്രേണ സിദ്ധ്യതി

അല്പമായി ഭക്ഷിക്കുക, ആത്മാവിനു ബലമില്ലാതിരിക്കുക വാതപ്രകൃതിയുള്ളവനായിരിക്കുക, ജ്വരം, വയർവീർപ്പ മലമൂത്രങ്ങൾക്കു തടവു ഇത്യാദി ഉപദ്രവങ്ങളോടുകൂടിയിരിക്കുക, ഈ ലക്ഷണങ്ങൾ ഉള്ളവൎക്കുണ്ടാകുന്ന ഭഗ്നം (ഒടിഞ്ഞ എല്ലു) കൃച്ഛ്രസാദ്ധ്യമാകുന്നു.

അസാദ്ധ്യലക്ഷണം.

൯. ഭിന്നം കപാലം കട്യാന്തു സന്ധിമുക്തം തഥാച്യുതം
ജഘനം പ്രതിപിഷ്ടഞ്ച വർജ്ജയേദ്ധിവിചക്ഷണം.

൧൦. അസംശ്ലിഷ്ടകപാലഞ്ച ലലാടേ ചൂർണ്ണിതഞ്ചയൽ
ഭഗ്നം സ്തനാന്തരേ പൃഷ്ഠേ ശംഖേ മൂർദ്ധ്നി ച വർജ്ജയേൽ.

അരപ്രദേശത്തിലെ എല്ലു ഉടഞ്ഞാൽ ആയതും സന്ധികളിലെ എല്ലു ഇളകിയാൽ ആയതും അരയുടെ മുൻഭാഗത്തെ എല്ലു പൊടിഞ്ഞാൽ ആയതും വൈദ്യൻ ഉപേക്ഷിക്കേണ്ടതാകുന്നു. രണ്ടായിപ്പിളൎന്നു തമ്മിൽ ചേരാതെയിരിക്കുന്ന തലയോട്ടും പൊടിഞ്ഞതായ നെററിയെല്ലും ഉപേക്ഷിക്കേണ്ടതാകുന്നു മാറിടത്തിങ്കലും പുറത്തും ചെന്നികളിലും ശിഖാസ്ഥാനത്തിങ്കലും ഉള്ള ഭഗ്നത്തെയും ഉപേക്ഷിക്കണം

൧൧. സമ്യക്സന്ധിതമപ്യസ്ഥി ദുർന്നിക്ഷേപനിബന്ധനാൽ
സംക്ഷോഭാദ്വാപിയൽഗച്ഛേദ്വിക്രിയാം തച്ചവർജ്ജയേൽ.

എല്ലു നല്ല സന്ധികളോടുകൂടിയതാണെങ്കിലും അതിനെ ശരിയായി വച്ചുകെട്ടാതെയിരുന്നാൽ അതിനു വികാരമുണ്ടാകും. എല്ലിനു ചതവു പററിയാലും വികാരമുണ്ടാവാം അങ്ങിനെ വരുന്നതിനെ ഉപേക്ഷിക്കേണ്ടതാകുന്നു.

അസ്ഥികളുടെ വിശേഷംകൊണ്ടു
ഭഗ്നത്തിന്നും വിശേഷമുണ്ടാകുമെന്നു പറയുന്നു.

൧൨. തരുണാസ്ഥീനി നമ്യന്തേ ഭിദ്യന്തേ നലകാനി ച
കപാലാനി വിഭജ്യന്തേ സ്ഫുടന്തി രുചകാനി ച.

തരുണാസ്ഥി, നലകാസ്ഥി, കപാലാസ്ഥി, വലയാസ്ഥി, രുചകാസ്ഥി ഇങ്ങനെ അഞ്ചുവിധം അസ്ഥികളുണ്ട്. അവയിൽ തരുണാസ്ഥികൾ വളയുന്നു നലകാസ്ഥികൾ പിളരുന്നു. കപാലാസ്ഥികൾ പൊട്ടുന്നു. രുചകാസ്ഥികളും വലയാസ്ഥികളും സ്ഥാനത്തിൽനിന്നു ഇളകിപ്പോകുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ
ഭഗ്നനിദാനം സമാപ്തം.

## നാഡിവ്രണനിദാനം

### സംപ്രാപ്തി.

൧. യശ്ശോഥമാമമതിപക്വമുപേക്ഷതേജ്ഞോ
യോവാവ്രണംപ്രചുരപൂയമസാധുവൃത്തഃ
അഭ്യന്തരംപ്രവിശതിപ്രവിദാര്യതസ്യ
സ്ഥാനാനിപൂർവ്വവിഹിതാനിതതസ്സപൂയഃ
൨. തസ്യാതിമാത്രഗമനാൽഗതിരിഷ്യതേതു
നാഡീവയദ്വഹതിതേനമതാതുനാഡീ

നല്ലവണ്ണം പഴുത്തിരിക്കുന്ന നീരിനെ പഴുത്തില്ലെന്നുവിചാരിച്ചു ഭേദിക്കാതെ ഉപേക്ഷിക്കയൊ വ്രണമുള്ളകാലത്തു വ്രണവിരുദ്ധങ്ങളായിരിക്കുന്ന ആഹാരങ്ങളെ സേവിക്കയൊ വളരെപ്പഴുപ്പോടുകൂടിയ വ്രണത്തെ ഉപേക്ഷിക്കയൊ ചെയ്താൽ അതിന്റെ അകത്തു നിറഞ്ഞ ചലം മാംസാദിധാതുക്കളെ പ്രാപിച്ചു അവയെ ഭേദിച്ചു ഉള്ളിൽ ചെല്ലുന്നു; അതു അധികമായി ഗമിക്ക ഹേതുവായിട്ടു അതിന്നു ഗതിയെന്നു പേർപറയപ്പെടുന്നു. ഉള്ളിൽ സൂക്ഷ്മമുള്ളതായ നാഡി എന്നപോലെ വഹിക്കനിമിത്തം അതിനെ നാഡിയെന്നുപറയുന്നു

### നാഡീവ്രണസംഖ്യ

ദോഷൈസ്ത്രിഭിർഭവതിസാപൃഥഗേകശശ്ച
സമ്മൂർച്ഛിതൈരപിചശല്യനിമിത്തതോന്യാ.

നാഡീവ്രണം വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും സന്നിപാതംകൊണ്ടും ശല്യംകൊണ്ടും ഉണ്ടാകുന്നതാകയാൽ അഞ്ചുവിധമാകുന്നു.

### വാതനാഡീവ്രണലക്ഷണം.

൩. തത്രാനിലാൽപരുഷസൂക്ഷ്മമുഖീസശൂലാ
ഫേനാനുവിദ്ധമധികംസ്രവതിക്ഷപായാം

വാതംനിമിത്തമുണ്ടാകുന്ന നാഡീവ്രണം പരുക്കമായിട്ടും ചെറിയമുഖത്തോടും വേദനയോടും നുരയോടുംകൂടിയും ചലം സ്രവിച്ചിട്ടും ഇരിക്കും. രാത്രിയിൽ അധികമായി ചലം സ്രവിക്കും.

### പിത്തനാഡീവ്രണലക്ഷണം.

പിത്താത്തൃഷാജ്വരകരീപരിദാഹയുക്താ
പീതംസ്രവത്യധികമുഷ്ണമഹസ്സുചാപി

പിത്തംകൊണ്ടുണ്ടാകുന്ന നാഡീവ്രണത്തിന്നു തണ്ണീർദ്ദാഹവും പനിയും ഉഷ്ണവും ഉണ്ടാകും. മഞ്ഞളിച്ചും ചൂടോടുകൂടിയുമിരിക്കുന്ന ചലം അതിൽനിന്നൊഴുകും. പകലധികമായുമൊഴുകും.

### കഫനാഡീവ്രണലക്ഷണം.

൪. ജ്ഞേയാകഫാൽബഹുഘനാർജ്ജുനപിച്ഛിലാസ്രാ
സ്തബ്ധാസകണ്ഡുരരുജാരജനീപ്രവൃദ്ധാ

കഫംനിമിത്തമുണ്ടാകുന്ന നാഡീവ്രണത്തിന്നു കൊഴുത്തും വെളുത്തും പശപോലെയും ഇരിക്കുന്ന ചലം അതിൽനിന്നൊഴുകും. സ്തംഭിച്ചിട്ടും ചൊറിച്ചിലോടുകൂടിയും വേദനയോടുകൂടാതെയുമിരിക്കും രാത്രിയിൽ അധികം ചലം ഒലിക്കും.

### സന്നിപാതനാഡീവ്രണലക്ഷണം.

ദാഹജ്വരശ്വസനമൂർച്ഛനവക്ത്രശോഷാ
യസ്യാംഭവന്ത്യഭിഹിതാനിചലക്ഷണാനി

## (൪൩) നാഡീവ്രണനിദാനം

൩. താമാദിശേൽപവനപിത്തകഫപ്രകോപാൽ
ഘോരാമസുക്ഷയകരീമിവകാലരാത്രിം

സന്നിപാതംകൊണ്ടുണ്ടാകുന്ന നാഡീവ്രണത്തിങ്കൽചുട്ടം പനിയും ശ്വാസവും ഇന്ദ്രിയങ്ങൾക്ക തളർച്ചയും വാവറച്ചയും മുമ്പെ മൂന്ന നാഡീവ്രണങ്ങൾക്ക പറയപ്പെട്ട ലക്ഷണങ്ങളും ഉണ്ടാകും. അതു വാതപിത്തകഫങ്ങളുടെ കോപംഹേതുവായിട്ടുണ്ടാകുന്നതായാൽ ഘോരയായി മരണകാരിണിയായിരിക്കുന്ന കാളരാത്രി (യമഭഗിനി) ആകുന്നു എന്ന അറിഞ്ഞുകൊള്ളണം.

### ശല്യനാഡീവ്രണലക്ഷണം.

നഷ്ടംകഥംചിദനുമാർഗ്ഗമുദീരിതേഷു
സ്ഥാനേഷുശല്യമചിരേണഗതിംകരോതി
൪. സാഫേനിലംമഥിതമുഷ്ണമസൃഗ്വിമിശ്രം
സ്രാവംകരോതിസഹസാസരുജാചനിത്യം.

പറയപ്പെട്ട സ്ഥാനങ്ങളിൽ ഏററിരിക്കുന്ന മുള്ള കൊമ്പു ഇരിമ്പു മുതലായ ശല്യങ്ങളെ പറിച്ചെടുക്കാതെ ഇരുന്നാൽ അവ ഉള്ളിൽകിടന്നു നാഡീവ്രണത്തെ ഉണ്ടാക്കും. അതാകുന്നു ശല്യനാഡീവ്രണം; അതിൽനിന്നു നരയോടും ചൂടോടും രക്തത്തോടും കൂടിയചലം കൂടക്കൂടെ ഒഴുകിക്കൊണ്ടിരിക്കും എപ്പോഴും വേദനയും ഉണ്ടാകും.

### സാധ്യാസാധ്യവിഭാഗം.

നാഡീത്രിദോഷപ്രഭവാനസിദ്ധ്യേ
ച്ഛേഷാശ്ചതസ്രഃഖലുയത്നസാധ്യാഃ

സന്നിപാതനാഡീവ്രണംഅസാധ്യവും ശേഷമുള്ള നാലുനാഡീവ്രണങ്ങളും യത്നസാധ്യങ്ങളുമാകുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനെ നാഡീവ്രണനിദാനം
സമാപ്തം.

## ഭഗന്ദരനിദാനം.

---

### ഭഗന്ദരത്തിന്റെ പൂർവ്വരൂപമായപിടക.

൧. ഗുദസ്യദ്വ്യാവംഗുലക്ഷേത്രേ പാർശ്വതഃപിടകാർത്തികൃൽ
ഭിന്നാഭഗന്ദരോജ്ഞേയഃ സ്സചപഞ്ചവിധോമതഃ

മലദ്വാരത്തിനു രണ്ടംഗുലം മേൽ ഒരു കുരുവുണ്ടാകും. അതു വളരെ വേദനയോടുകൂടിയിരിക്കും. പൊട്ടിയാൽ അതിനു ഭഗന്ദരമെന്നുപേർ. ആയതു പൊട്ടുന്നതിനുമുമ്പേ അതിനെ ഭഗന്ദരമെന്നു പറയുമാറില്ല. അപ്പോൾ കുരു എന്നുതന്നെ അതിനെക്കുറിച്ചു വ്യവഹരിക്കുന്നു അതു അഞ്ചുവിധമുണ്ട്.

### വാതഭഗന്ദരലക്ഷണം.

൨. കഷായരൂക്ഷൈസ്സുതികോപിതോനില
സ്ത്വപാനദേശേ പിടകാംകരോതിയാം
ഉപേക്ഷണാൽപാകമുപൈതിദാരുണം
രുജാചഭിന്നാരുണഫേനവാഹിനീ
൩. തത്രാഗമോമൂത്രപുരീഷരേതസാം
വ്രണൈരനേകൈശ്ശതപോനകംവദേൽ

## ഭഗന്ദരനിദാനം (൩൩)

ചവർപ്പും രൂക്ഷങ്ങളുമായിരിക്കുന്ന പദാർത്ഥങ്ങളെ സേവിക്കുക ഹേതുവായിട്ടു വായു കോപിച്ചു ഗുദസ്ഥാനത്തിങ്കൽ പിടകയെ ഉണ്ടാക്കുന്നു അവിടെ ചികിത്സിക്കാതെ ഉപേക്ഷചെയ്താൽ അതു പഴുത്തുപൊട്ടി വേദനയെ ഉണ്ടാക്കും അതിൽനിന്നും ചുവന്ന നിറത്തോടുകൂടിയ ചലമൊഴുകും അനേകം ദ്വാരങ്ങളുമുണ്ടാകും. അവയിൽകൂടി മൂത്രം, മലം ശുക്ലം ഇവ പുറപ്പെടും. ഇതു അരിപ്പക്കുടംപോലെ ഇരിക്കുന്നതിനാൽ ഇതിനു ശതപോനകമെന്നു പേർപറയപ്പെടുന്നു.

### പിത്തഭഗന്ദരലക്ഷണം.

പ്രകോപണൈഃ പിത്തമതിപ്രകോപിതം
കരോതിരക്താം പിടകാംഗുദാശ്രിതാം
൨. തദാശുപാകാ ഹിമപൂതിവാഹിനീം
ഭഗന്ദരന്ത്വുഷ്ട്രശിരോധരംവദേൽ.

പിത്തകോപകരങ്ങളായ പദാർത്ഥങ്ങളെ സേവിക്കുക ഹേതുവായിട്ടു കോപിച്ചിരിക്കുന്ന പിത്തം ഗുദത്തിങ്കൽ ചുവന്ന കുരുവിനെ ഉണ്ടാക്കും അതു പൊടുന്നനവെ പഴുത്തു പൊട്ടി ചൂടുള്ളതായ പഴുപ്പിന്റെ ഗന്ധത്തോടുകൂടിയിരിക്കും ഒട്ടകത്തിന്റെ കഴുത്തുപോലെമേല്പോട്ടുയർന്നിട്ടും കീഴ്പോട്ടുകുനിഞ്ഞിട്ടും ഇരിക്കുന്നതാകയാൽ ഇതിനു ഉഷ്ട്രശിരോധരമെന്നു പേർ.

### കഫഭഗന്ദരലക്ഷണം.

൩. കണ്ഡൂയനോഘനസ്രാവീ കഠിനോമന്ദവേദനഃ
ശ്വേതാവഭാസഃകഫജഃ പരിസ്രാവീഭഗന്ദരഃ

കഫംനിമിത്തമുണ്ടാകുന്ന ഭഗന്ദരം ചൊറിച്ചിലോടും കൊഴുത്തതായ ജലത്തിന്റെ സ്രാവത്തോടുകൂടിയും ഉറച്ചിട്ടും അല്പമായും വേദനയോടുകൂടിയും വെളുത്തിട്ടും ഇരിക്കും. വളരെ കൊഴുത്തവെള്ളം സ്രവിക്കയാൽ അതിനു പരിസ്രാവിയെന്നുപേർ.

### സന്നിപാതഭഗന്ദരലക്ഷണം.

൪. ബഹുവർണ്ണരുജാസ്രാവാ പിടകാഗോസ്തനോപമാ
ശംബൂകാവർത്തവന്നാഡീ ശംബൂകാവർത്തകോമതഃ

സന്നിപാതം നിമിത്തമുണ്ടാകുന്ന ഭഗന്ദരം മേല്പറയപ്പെട്ട മൂന്നുവക ഭഗന്ദരങ്ങളുടെ നിറത്തോടും വേദനയോടും സ്രാവത്തോടുംകൂടിയും ഇരിക്കും. കുരുക്കളൊക്കെയും പശുവിന്റെ മുലപോലെ ഇരിക്കും. ഞവണിയുടെ ചുഴിപോലെയിരിക്കുന്ന ചുഴിയോടുകൂടിയതാകയാൽ ഇതിനു ശംബൂകാവർത്തമെന്നു പേർ.

### ആഗന്തുഭഗന്ദരലക്ഷണം.

൫. ക്ഷതാദ്ഗതിഃപായുഗതാവിവർദ്ധതേ
ഹ്യുപേക്ഷണാത്സ്യുഃ ക്രിമയോവിദാര്യതേ
പ്രകുർവ്വതേമാർഗ്ഗമനേകധാ മുഖൈർ
വ്രണൈസ്തദുന്മാർഗ്ഗി ഭഗന്ദരംവദേൽ

മുള്ളു, എല്ലു, മുതലായവ ഭക്ഷിക്കുമ്പോൾ ഗുദമാർഗ്ഗത്തിൽ ചെന്നുതറച്ചിട്ടു അവിടെ മുറിവിനെ ഉണ്ടാക്കും അതിനെ ഉപേക്ഷിച്ചാൽ ആ മുറിവു ഗുദംവരെ ചെല്ലും പിന്നെ അതിൽ കൃമികൾ ഉണ്ടായി പിളർന്നു അനേകം ഛിദ്രങ്ങളോടും വ്രണങ്ങളോടുംകൂടിയ മാർഗ്ഗത്തെ ഉണ്ടാക്കും. ആ മാർഗ്ഗത്തിൽകൂടി മലമൂത്രങ്ങൾ പോകനിമിത്തം ഈ ഭഗന്ദരത്തിനു ഉന്മാർഗ്ഗിയെന്നു പേരുണ്ടായി.

### സാദ്ധ്യാസാദ്ധ്യലക്ഷണം.

൬. ഘോരാസ്സാധയിതുംദുഃഖാ സ്സർവ്വഏവ ഭഗന്ദരാഃ
തേഷ്വസാദ്ധ്യസ്ത്രിദോഷോത്ഥഃ ക്ഷതജശ്ചവിശേഷതഃ

## (൫൰൨) ഉപദംശനിദാനം

വാതമൂത്രപുരീഷാണി ക്രിമയശ്ശുക്രമേവച
ഭഗന്ദരാൽപ്രസ്രവന്തസ്തു നാശയന്തിതമാതുരം

ഭഗന്ദരങ്ങളെല്ലാം ഭയങ്കരങ്ങളും ദുഃഖസാദ്ധ്യങ്ങളുമാകുന്നു. അവയിൽ സന്നിപാതഭഗന്ദരം അസാദ്ധ്യംതന്നെ. ആഗന്തുഭഗന്ദരം വിശേഷിച്ചുമസാദ്ധ്യമാകുന്നു. വായു, മൂത്രം, മലം, കൃമികൾ ശുക്ലം ഇവ ഭഗന്ദരത്തിൽനിന്നും പുറപ്പെടുന്നുവെങ്കിൽ ആ രോഗി മരിക്കും.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ ഭഗന്ദരനിദാനം
സമാപ്തം.

### ഉപദംശനിദാനം.

൧. ഹസ്താഭിഘാതാന്നഖദന്തപാതാ
ദധാവനാദ്യത്യതിസേവനാദ്വാ
യോനിപ്രദോഷാച്ചഭവന്തിശിശ്നേ
പഞ്ചോപദംശാവിവിധാപചാരൈഃ

കൈകൊണ്ടുപിടിച്ചുപദ്രവിക്കുക ഹേതുവായിട്ടും നഖദന്തങ്ങൾ പതിക്ക ഹേതുവായിട്ടും കഴുകായ്കയാലും അധികമായി രതിക്രീഡചെയ്ക ഹേതുവായിട്ടും നീണ്ടിട്ടും പരുപരുത്തുമുള്ള യോനിരോമങ്ങളോടു ഉരസുകയാലും ക്ഷാരവെള്ളംകൊണ്ടൊ ചൂടുള്ളതായവെള്ളംകൊണ്ടൊകഴുകുക ഹേതുവായിട്ടും ബ്രഹ്മചാരിണിയെ പരിഗ്രഹിക്കുകഹേതുവായിട്ടും ലിംഗത്തിങ്കൽ അഞ്ചുവിധം ഉപദംശങ്ങൾ ഉണ്ടാകുന്നു.

#### വാതോപദംശലക്ഷണം.

൨. സതോദഭേദൈസ്സ്ഫുരണൈസ്സകൃഷ്ണൈഃ
സ്ഫോടൈർവ്വ്യവസ്യാൽ പവനോപദംശം

വാതജമായിരിക്കുന്ന ഉപദംശത്തിന്റെ ലക്ഷണം ലിംഗത്തിന്മേൽ കുത്തിനോവുക, പിളൎന്നനോവുക പൊരുപൊരുക്കുക, തോൽവിള്ളുക, കറുത്തനിറത്തോടുകൂടിയ പൊള്ളലുണ്ടാക ഇവയാകുന്നു.

#### പിത്തോപദംശത്തിന്റെയും വാതോപദംശത്തിന്റെയും ലക്ഷണം.

പീതൈർബ്ബഹുക്ലേദയുതൈയസ്സദാഹൈഃ
പിത്തേനരക്താൽപിശിതാവഭാസൈഃ

൩. സ്ഫോടൈസ്സകൃഷ്ണൈ രുധിരംസ്രവന്തം
രക്താത്മകം പിത്തസമാനലിംഗം

പിത്തജമായ ഉപദംശത്തിനു മഞ്ഞളിച്ചിട്ടും വളരെ നലവോടും ചൂടോടുകൂടിയും ഇരിക്കുന്ന പൊള്ളലുകൾ ഉണ്ടാകും രക്തജമായ ഉപദംശത്തിനു മാംസംപോലെ ചുവന്നും കറുത്തുമിരിക്കുന്ന പൊള്ളലുകൾ ഉണ്ടാകും. രക്തം സ്രവിക്കും പിത്തോപദംശത്തിന്റെലക്ഷണങ്ങളും കാണും.

#### കഫോപദംശലക്ഷണം

സകണ്ഡുരൈശ്ശോഫയുതൈർമ്മഹത്ഭി
ശ്ശുക്ലൈർഘനൈസ്സ്രാവയുതൈഃകഫേന

കഫജമായ ഉപദംശത്തിനു ചൊറിച്ചിലോടും വീക്കത്തോടുംകൂടിയും വലുതായും വെളുത്തു കറുത്തുമിരിക്കുന്ന പൊള്ളലുകൾ ഉണ്ടാകും. അവയിൽകൂടി ചലവുമൊലിക്കും.

## ഉപദംശനിദാനം (പൂൎത്തി)

### സന്നിപാതോപദംശലക്ഷണം.

൪. നാനാവിധസ്രാവരുജോപപന്ന
മദ്ധ്യസ്ഥമാഹുസ്ത്രിമലോപദംശം

സന്നിപാതജമായ ഉപദംശത്തിന്നു മൂന്നുദോഷങ്ങളുടേയും ലക്ഷണങ്ങളുണ്ടായിട്ടുണ്ടാകുന്ന ഉപദംശങ്ങൾക്കു പറയപ്പെട്ട സ്രാവവും വേദനയുമുണ്ടാകും. ഈ ഉപദംശം അസാദ്ധ്യമാണെന്നു പറയുന്നു.

### അസാദ്ധ്യലക്ഷണം.

വിശീൎണ്ണമാംസം ക്രിമിഭിഃപ്രജഗ്ദ്ധം
മുഷ്കാവശേഷം പരിവൎജ്ജയേച്ച

൫. സഞ്ജാതമാത്രേന കരോതിമൂഢഃ
ക്രിയാംനരോയോ വിഷയേപ്രസക്തഃ
കാലേനശോഫഃ ക്രിമിദാഹപാകൈ
ൎവ്വിശീൎണ്ണശിശ്നോമ്രിയതേസ്യതേന

ഉപദംശമുള്ളവന്റെ ലിംഗത്തിങ്കലെ മാംസം ദ്രവിച്ചുപോകയോ ക്രിമികൾ ഭക്ഷിച്ചുപോകയോ വൃഷണം മാത്രം ശേഷിക്കയോ ചെയ്താൽ അവനെ ഉപേക്ഷിക്കേണ്ടതാകുന്നു. യാവനൊരുത്തൻ ഉപദംശം ഉണ്ടായ ഉടനെ ഗുണദോഷജ്ഞാനഹീനനായിട്ടും വിഷയസക്തനായിട്ടും അതിനു തക്കതായ ചികിത്സയെ ചെയ്യാതിരിക്കുന്നുവോ അവൻകാലക്രമംകൊണ്ടു നീരു്, ക്രിമി, ചൂടു്, പഴുപ്പു് ഇവയാൽ നശിപ്പിക്കപ്പെട്ടതായ ലിംഗത്തോടുകൂടിയവനായിട്ടു മരിക്കുന്നു.



### ലിംഗാൎശോലക്ഷണം.

അംകുരൈരിവസംഘാതൈരുപൎയ്യുപരിസംസ്ഥിതൈഃ
ക്രമേണജായതേവൎത്തി സ്താമ്രചൂഡശിഖോപമാ

൬. കോശസ്യാഭ്യന്തരേസന്ധൌ സൎവ്വസന്ധിഗതാപിവാ
സവേദനാപിച്ഛിലാച ദുശ്ചികിത്സ്യാത്രിദോഷജാ

൭. ലിംഗവൎത്തിരിതിഖ്യാതാ ലിംഗാൎശഇതിചാപരേ-

മാംസാങ്കുരങ്ങൾ മേല്ക്കുമേൽ ചേൎന്നു കോഴിപ്പൂപോലെ ക്രമേണ ഉണ്ടാകും. അതു ലിംഗത്തിന്റെ അന്തൎഭാഗത്തിങ്കലൊ സുഷിരസന്ധിയിലൊ എല്ലാസന്ധിയിലൊ ആയിരിക്കും. വേദനയും പഴുപ്പുമുണ്ടാകും; ത്രിദോഷജമാകയാൽ ചികിത്സകൊണ്ടു ശമിപ്പിക്കുന്നതിനു വളരെ പ്രയാസമാകുന്നു. അതിനെ ലിംഗവൎത്തിയെന്നു പറയുന്നു. ചിലർ ലിംഗാൎശസ്സെന്നും പറയുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ ഉപദംശനിദാനം
സമാപ്തം.

---

## ശൂകദോഷനിദാനം.

---

൧. അക്രമച്ഛേഫസോവൃദ്ധിം യോഭിർവ്വാഞ്ഛതിമൂഢധീഃ
വ്യാധയസ്തസ്യജായന്തേ ദശചാഷ്ടൌചശൂകജാഃ

യാവനൊരുത്തൻ മൂഢബുദ്ധിയായിട്ടു വിഷമുള്ള ജന്തുക്കളെയൊ തീക്ഷ്ണദ്രവ്യങ്ങളേയൊ അരച്ചു ലിംഗത്തിന്മേൽ തേച്ചു ലിംഗത്തിന്നു ക്രമത്തിലധികം വൎദ്ധനയെ ഉണ്ടാക്കണമെന്നു ഇച്ഛിക്കുന്നുവോ അവന്നു ശൂകജങ്ങളായിരിക്കുന്ന പതിനെട്ടു വ്യാധികളുണ്ടാകുന്നു

### സർഷപികാലക്ഷണം.

൨. ഗൌരസർഷപസംസ്ഥാനാ ശൂകദുർഭഗ്നഹേതുകാ
പിടകാശ്ലേഷ്മവാതാഭ്യാം ജ്ഞേയാ സർഷപികാതുസാ

ദുഷ്ടങ്ങളായിരിക്കുന്ന ജലജന്തുക്കളെ അരച്ചു ലിംഗത്തിന്മേൽ തേക്കുന്നവന്നു കഫവാതങ്ങൾനിമിത്തം ലിംഗത്തിന്റെ അന്തർഭാഗത്തിങ്കലോ ബഹിർഭാഗത്തിങ്കലോ വെളുത്തകടുകുപോലെ കുരുക്കളുണ്ടാകും അതിന്നു സർഷപികാ എന്നുപേർ.

### അഷ്ഠീലികാലക്ഷണം.

൩. കഠിനാവിഷമാഭഗ്നാ വായുനാഷ്ഠീലികാഭവേൽ

വാതംഹേതുവായിട്ടു പരുപരുത്തിട്ടും ഏറക്കുറവായും വളഞ്ഞിട്ടും ഇരിക്കുന്ന കുരുവുണ്ടാകും അതിനു അഷ്ഠീലിക എന്നുപേർ.

### ഗ്രഥിതലക്ഷണം.

ശൂകൈര്യൽ പൂരിതംശശ്വൽ ഗ്രഥിതംനാമതൽകഫാൽ

കഫം ഹേതുവായിട്ടു ലിംഗം നെല്ലിന്റെ ഓകകളെക്കൊണ്ടു എല്ലായ്പ്പോഴും നിറഞ്ഞിരിക്കുന്നു എന്നു തോന്നുന്നതിനു ഗ്രഥിതമെന്നുപേർ.

### കുംഭികാലക്ഷണം,

൪. കുംഭികാരക്തപിത്തോത്ഥാ ജാംബവാസ്ഥിനിഭാശുഭാ

രക്തപിത്തങ്ങൾ ഹേതുവായിട്ടു ഞാവൽപ്പഴത്തിന്റെ അകത്തുള്ള കുരുക്കൾപോലെ കറുത്ത കുരുക്കളുണ്ടാകും അതിന്നു കുംഭികയെന്നു പേർ.

### അലജീലക്ഷണം.

തുല്യജാതലജീംരവിദ്യാൽ യഥാപ്രോക്താംവിചക്ഷണഃ

അലജി എന്ന കുരുവിന്നു പ്രമേഹനിദാനത്തിൽ പറഞ്ഞ അലജിയുടെലക്ഷണങ്ങൾ ഉണ്ടാകുമെന്നു വൈദ്യൻ അറിഞ്ഞുകൊള്ളണം.

### മൃദിതലക്ഷണം.

൫. മൃദിതംപീഡിതംയല്ലു സംരബ്ധംവാതകോപതഃ

ശൂകപാതാനന്തരം ലിംഗത്തെ കൈകൊണ്ടു അതിയായി മർദ്ദിക്കയോപീഡിക്കയോ ചെയ്താൽ വാതകോപിച്ചു ലിംഗത്തിൽ നീരുണ്ടാകും അതിന്നു മൃദിതമെന്നു പേർ,

### സമ്മൂഢപിടകാലക്ഷണം.

പാണിഭ്യാംഭൃശസമ്മൂഢ സമ്മൂഢപിടകാഭവേൽ

രണ്ടുകൈകൾകൊണ്ടും ലിംഗത്തെ അധികമായി മർദ്ദിക്കുന്നവന്നു വാതകോപം ഹേതുവായിട്ടു അതിന്മേൽ കുരുവുണ്ടാകും; അതിന്നു സമ്മൂഢപിടക എന്നു പേർ.

### അവമന്ഥലക്ഷണം.

൭. ദീർഘാബഹ്വ്യശ്ചപിടകാ ദീര്യന്തേമദ്ധ്യതസ്തുയാഃ
സോഽവമന്ഥഃകഫാസൃഗ്ഭ്യാം വേദനാരോമഹർഷകൃൽ.

കഫരക്തങ്ങൾ ഹേതുവായിട്ടു നീളത്തിൽ അനേകം കുരുക്കൾ ഉണ്ടാകയും അവയുടെ മദ്ധ്യത്തിൽ വിള്ളുകയും വേദനയുണ്ടാകയും കോൾമയിർക്കൊള്ളുകയുംചെയ്യുന്നതിന്നു അവമന്ഥമെന്നു പേർ.

### പുഷ്കരികാലക്ഷണം.

൮. പിടകാപിടകാവ്യാപ്താപിത്തശോണിതസംഭവാ
പത്മകർണ്ണികസംസ്ഥാനാ ജ്ഞേയാപുഷ്കരികാതുസാ,

പിത്തരക്തങ്ങൾ ഹേതുവായിട്ടു താമരപ്പൂവിന്റെ നടുവിലുള്ള മൊട്ടുപോലെ അനേകംകുരുക്കളെക്കൊണ്ടു നിറഞ്ഞിട്ടുണ്ടാകുന്ന കുരുവിന്നു പുഷ്കരിക എന്നു പേർ,

### സ്പർശഹാനിലക്ഷണം.

൮. സ്പർശഹാനിന്തു ജനയേൽ ശോണിതം ശുക്രദൂഷിതം

ലിംഗത്തിന്നു ബലമുണ്ടാവാൻവേണ്ടി വിഷജന്തുക്കളെ അരച്ചുതേച്ചാൽ അവിടെ രക്തം ദുഷിച്ചിട്ടു തൊട്ടാൽ അറിവില്ലായ്മയെ ഉണ്ടാക്കും അതിന്നു സ്പർശഹാനി എന്നു പേർ.

### ഉത്തമാലക്ഷണം.

മുൽഗമാഷോപമാരക്താ രക്തപിത്തോത്ഭവാത്തുയാ

൯. വ്യാധിരോഷോത്തമാനാമ ശുക്രാജീർണ്ണനിമിത്തതഃ

പിന്നെയും പിന്നെയും ജന്തുക്കളെ അരച്ചു ലേപനംചെയ്താൽ രക്തപിത്തങ്ങൾ കോപിച്ചു ഉഴുന്നിന്റെയോ ചെറുപയറിന്റെയോ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയും ചുവന്നമിരിക്കുന്ന കുരുക്കളെ ഉണ്ടാക്കും.

### ശതപോനകലക്ഷണം.

ഛിദ്രൈരണുമുഖൈർല്ലിംഗം ചിതം യസ്യ സമന്തതഃ

൧൦. വാതശോണിതജോവ്യാധി സ്സജ്ഞേയശ്ശതപോനകഃ

വാതരക്തങ്ങൾ കോപിച്ചു ലിംഗത്തിൽ വളരെ സുഷിരങ്ങളെ ഉണ്ടാക്കും അവിടെ ലിംഗം മുഴുവനും സുഷിരങ്ങളെക്കൊണ്ടു നിറഞ്ഞിരിക്കും അതിന്നു ശതപോനകമെന്നു പേർ.

### ത്വക്പാകലക്ഷണം.

വാതപിത്തകൃതോജ്ഞേയ സ്ത്വക്പാകോജ്വരദാഹകൃൽ

വാതപിത്തങ്ങൾ ഹേതുവായിട്ടു ലിംഗത്തിന്റെ തൊലി പഴുക്കും. ജ്വരവും ചുട്ടുട്ടുണ്ടാകും. അതിന്നു ത്വക്പാകമെന്നു പേർ.

### ശോണിതാർബ്ബുദലക്ഷണം.

൧൧. കൃഷ്ണൈസ്ഫോടൈസ്സരക്താഭിഃ പിടകാഭിന്നിപീഡിതം

യസ്യവാസ്തുരുജശ്ചോഗ്രാ ജ്ഞേയന്തച്ഛോണിതാർബ്ബുദം

ലിംഗം കറുത്തിരിക്കുന്ന പൊള്ളലുകളാലും ചുവന്നിരിക്കുന്ന കുരുക്കളാലും പീഡിക്കപ്പെട്ടിരിക്കും. അപ്പോൾ കഠിനമായ വേദനയുണ്ടാകും. അതിന്നു രക്താർബ്ബുദമെന്നു പേർ.

### മാംസാർബ്ബുദലക്ഷണം.

൧൨. മാംസദോഷേണജാനീയാ ദർബ്ബുദംമാംസസംഭവം

മാംസത്തിന്റെ ദോഷം ഹേതുവായിട്ടു മാംസാർബ്ബുദമുണ്ടാകുമെന്നു അറിഞ്ഞുകൊള്ളണം.

### മാംസപാകലക്ഷണം.

ശീര്യന്തേയസ്യമാംസാനി യസ്യസർവ്വാശ്ചവേദനാഃ

൧൩. വിദ്യാത്തംമാംസപാകന്തു സർവ്വദോഷകൃതംഭിഷക്.

ലിംഗത്തിലെ മാംസം പഴുത്തു കൊഴിഞ്ഞുപോകയും അഴിഞ്ഞുനോവു; പിളർന്നോവു കുത്തിനോവു മുതലായ സകലവേദനകളുമുണ്ടാകയും ചെയ്യും. വാതപിത്തകഫങ്ങൾ നിമിത്തമായിട്ടുണ്ടാകുന്ന ആ രോഗത്തിന്നു മാംസപാകമെന്നു പേർ.

### വിദ്രധിലക്ഷണം.

വിദ്രധിംസന്നിപാതേന യഥോക്തമിതിനിർദ്ദിശേൽ

വിദ്രധി സന്നിപാതം ഹേതുവായിട്ടുണ്ടാകുന്നതാകുന്നു. അതിന്റെ ലക്ഷണം വിദ്രധിനിദാനത്തിൽ പറഞ്ഞ സന്നിപാതവിദ്രധിയുടെ ലക്ഷണംപോലെയാകുന്നു.

### തിലകാളകലക്ഷണം.

൧൪. കൃഷ്ണാനിചിത്രാണ്യഥവാ ശുക്രാനിസവിഷാണിവാ

പാതിതാനിപചന്ത്യാശു മേഢ്രനിരവശേഷതഃ

൧൫. കാലാനിഭ്രതപാമാംസാനി ശീഘ്രംതയസ്യദേഹിനഃ
സന്നിപാതസമുത്ഥാംസ്ത താനവിദ്യാത്തിലകാളകാൻ.

കറുത്തിട്ടോ നാനാവൎണ്ണങ്ങളായിട്ടോ ഇരിക്കുന്ന വിഷദ്രവ്യങ്ങളെ ലേപനംചെയ്താൽ വാതപിത്തകഫങ്ങൾ കോപിച്ചു ലിംഗത്തെ അധികം പഴുപ്പിക്കയും അതു ഹേതുവായിട്ടു ലിംഗത്തിലെ മാംസങ്ങൾ കറുത്തു കൊഴിഞ്ഞുപോകയും ചെയ്യും. ഇതിന്നു കറുത്ത എള്ളിനോടു സാമ്യമുണ്ടാകയാൽ തിലകാളകമെന്നു പേരുണ്ടായി.

അസാദ്ധ്യശൂകദോഷം.

൧൬. തത്രമാംസാർബുദംയച്ച മാംസപാകശ്ചയഃസ്മൃതഃ
വിദ്രധിശ്ചനസിദ്ധ്യന്തി യേചസ്യുസ്തിലകാലകാഃ

ഈ പറഞ്ഞ രോഗങ്ങളിൽവെച്ചു മാംസാർബ്ബുദവും മാംസപാകവും വിദ്രധിയും തിലകാലകവും അസാദ്ധ്യങ്ങളാകുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ ശൂകദോഷനിദാനം
സമാപ്തം.

---

## കുഷ്ഠനിദാനം.

൧. വിരോധീന്യന്നപാനാനി ദ്രവസ്നിഗ്ദ്ധഗുരൂണിച
ഭജതാമാഗതാംഛർദ്ദിം വേഗാംശ്ചാന്യാൻപ്രതിഘ്നതാം
൨. വ്യായാമമതിസന്താപ മതിഭുക്തവാനിഷേവിണാം
ഘർമ്മശ്രമഭയാർത്താനാം ദ്രുതംശീതാംബുസേവിതാം
൩. അജീർണ്ണാദ്ധ്യശിനാഞ്ചൈവ പഞ്ചകർമ്മാപചാരിണാം
നവാന്നദധിമത്സ്യാതി ലവണാമ്ലനിഷേവിണാം
൪. മാഷമൂലകപിഷ്ടാന്ന തിലക്ഷീരഗുഡാശിനാം
വ്യവായഞ്ചാപ്യജീർണ്ണേന്നേ നിദ്രാഞ്ചഭജതാംദിവാ
൫. വിപ്രാൻഗുരൂൻധർഷയതാം പാപംകർമ്മചകുർവ്വതാം
വാതാദയസ്ത്രയോദുഷ്ടാ സ്ത്വഗ്രക്തംമാംസമംബുച
൬. ദൂഷയന്തിസകുഷ്ഠാനാം സപ്തകോദ്രവ്യസംഗ്രഹഃ
അതഃകുഷ്ഠാനിജായന്തേ സപ്തചൈകാദശൈവച.

വിരോധമുള്ള അന്നപാനങ്ങളേയും ദ്രവങ്ങളായും സ്നിഗ്ദ്ധങ്ങളായും ഗുരുക്കളായുമിരിക്കുന്ന പദാർത്ഥങ്ങളേയും സേവിക്കുന്നവൎക്കും; ഛർദ്ദിയെ തടുക്കുന്നവൎക്കും; മററുള്ള മലമൂത്രാദികളുടെ വേഗത്തെ തടുക്കുന്നവൎക്കും; അധികമായി ഉണ്ടിട്ടു അതിവ്യായാമം ചെയ്കയോ അതിയായി സന്തപിക്കയോ ചെയ്യുന്നവൎക്കും വെയിൽകൊണ്ടോ ശ്രമംകൊണ്ടോ ഭയംകൊണ്ടോ പാരവശ്യം ഉണ്ടായ ഉടനെ പച്ചവെള്ളം കുടിക്കുന്നവൎക്കും; അപക്വമായ സാധനത്തെ ഭക്ഷിക്കുന്നവൎക്കും; അധികമായി ഭക്ഷിക്കുന്നവൎക്കും വമനവിരേചനാദികർമ്മങ്ങളിൽ അഭ്യശനാദിമിഥ്യാഹാരത്തെയോ അതിവ്യായാമം മുതലായ മിഥ്യാവിഹാരത്തെയോ ചെയ്യുന്നവൎക്കും പുത്തരിച്ചോറ, തൈര്, മത്സ്യം, ഉപ്പ്, പുളി ഇവയെ അധികമായി ഭക്ഷിക്കുന്നവൎക്കും; ഉഴുന്ന, മുലകം, അരിയുണ്ട, എള്ള്, പാൽ, ശൎക്കര ഇവയെ ഭക്ഷിക്കുന്നവൎക്കും; ഭക്ഷിക്കപ്പെട്ട അന്നം ദഹിക്കുന്നതിനുമുമ്പു മൈഥുനം ചെയ്യുന്നവൎക്കും; പകൽ ഉറങ്ങുന്നവൎക്കും ബ്രാഹ്മണരെയും ഗുരുക്കന്മാരെയും നിന്ദിക്കുന്നവൎക്കും; പാപകർമ്മം ചെയ്യുന്നവൎക്കും; വാതപിത്തകഫങ്ങൾ ദുഷിച്ചിട്ടു തൊലിയേയും രക്തത്തേയും മാംസത്തേയും ജലത്തേയും ദുഷിപ്പി

കന്നു- ഇവ ഹേതുവായിട്ടു പതിനെട്ടുവക കുഷ്ഠങ്ങൾ ഉണ്ടാകുന്നു. അവയിൽ ഏഴു മഹാകുഷ്ഠങ്ങളും പതിനൊന്നു ക്ഷുദ്രകുഷ്ഠങ്ങളുമാകുന്നു.

൭. കുഷ്ഠാനി സപ്തധാ ദോഷൈഃ പൃഥക് ദ്വന്ദ്വൈസ്സമാഗതൈഃ
സർവ്വേഷ്വപി ത്രിദോഷേഷു വ്യപദേശോധികത്വതഃ

കുഷ്ഠങ്ങൾ വാതം ഹേതുവായിട്ടും, പിത്തം ഹേതുവായിട്ടും, കഫം ഹേതുവായിട്ടും, വാതപിത്തം ഹേതുവായിട്ടും, വാതകഫം ഹേതുവായിട്ടും, കഫപിത്തം ഹേതുവായിട്ടും, വാതപിത്തകഫങ്ങൾ ഹേതുവായിട്ടും, ഉണ്ടാകുന്നവയാകയാൽ ഏഴുപ്രകാരമാകുന്നു. എല്ലാകുഷ്ഠങ്ങളും മൂന്നുദോഷങ്ങൾ ഒരുമിച്ചു കോപിക്കനിമിത്തമായിട്ടുതന്നെ ഉത്ഭവിക്കുന്നു. എങ്കിലും മൂന്നുദോഷങ്ങളിൽ ഓരോന്നിന്റെ ആധിക്യത്തിങ്കൽ വാതകുഷ്ഠം, പിത്തകുഷ്ഠം, കഫകുഷ്ഠം ഇങ്ങിനെയും ഈ രണ്ടുദോഷങ്ങളുടെ ആധിക്യത്തിങ്കൽ വാതപിത്തകുഷ്ഠം, വാതകഫകുഷ്ഠം, പിത്തകഫകുഷ്ഠം ഇങ്ങിനെയും വ്യവഹാരമുണ്ട്.

കുഷ്ഠത്തിന്റെ പൂർവ്വരൂപം.

൮. അതിശ്ലക്ഷ്ണഖരസ്പർശ സ്വേദാസ്വേദവിവർണ്ണതാഃ
ദാഹഃകണ്ഡൂസ്ത്വചിസ്വാപ സ്തോദഃകോഠോന്നതിർഭ്രമഃ
൯. വ്രണാനാമധികംശൂലം ശീഘ്രോല്പത്തിശ്ചിരസ്ഥിതിഃ
രൂഢാനാമപിരൂക്ഷത്വം നിമിത്തേല്പേപികോപനം
൧൦. രോമഹർഷോസൃജഃകാർഷ്ണ്യം കുഷ്ഠലക്ഷണമഗ്രജം

കുഷ്ഠങ്ങൾ ഉത്ഭവിക്കാൻ പോകുമ്പോൾ തൊലി ഏറ്റവും മിനുപ്പോടുകൂടുകയോ ഏറ്റവും പരുപരുപ്പോടുകൂടുകയോ ചെയ്ക. ഏറ്റവും വിയർക്കുക അല്ലാ എങ്കിൽ ഒട്ടുംതന്നെ വിയർക്കാതിരിക്കുക, നിറപ്പകർച്ചയുണ്ടാക ചുട്ടു, ചൊറിച്ചിൽ, തരിപ്പു, കുത്തിനോവു, തൊലി വട്ടപ്പുണരുകൾകൊണ്ടു ഉയർന്നിരിക്കുക, തലതിരിച്ചിൽ, വ്രണങ്ങളുണ്ടായാൽ അവയ്ക്കു വേദനയേറുക, വ്രണങ്ങൾ വേഗത്തിൽ ഉണ്ടാക, അവ വളരെക്കാലം നില്ക്കുക, വ്രണങ്ങൾ ഉണങ്ങിയാലും രൂക്ഷങ്ങളായിരിക്കുക, അല്പമായ ഹേതുകൊണ്ടു പിന്നെയും അവ കോപിക്കുകയും, രോമാഞ്ചം, ചോരകറുത്തിരിക്കുക ഇവയൊക്കയും കാണുമെന്നറിക.

കാപാലകുഷ്ഠലക്ഷണം.

കൃഷ്ണാരുണകപാലാഭം യദ്രൂക്ഷംപരുഷംതനു
൧൧. കാപാലംതോദബഹുലം തൽകുഷ്ഠംവിഷമംസ്മൃതം

ഏഴുവക മഹാകുഷ്ഠങ്ങളിൽവെച്ചു കാപാലകുഷ്ഠം കറുത്തിട്ടും ചുവന്നിട്ടും കലത്തിന്റെ ഓട്ടുപോലെയും രൂക്ഷമായും പരുപരുപ്പോടുകൂടിയും നേർത്തിട്ടും വളരെ കുത്തിനോവോടുകൂടിയും ദുശ്ചികിത്സ്യമായും ഇരിക്കും.

ഔദുംബരകുഷ്ഠലക്ഷണം.

൧൨. രുഗ്ദാഹരാഗകണ്ഡൂഭിഃ പരീതംലോമപിഞ്ജരം
ഉദുംബരഫലാഭാസം കുഷ്ഠമൌദുംബരംവദേൽ

ഔദുംബരകുഷ്ഠം വേദനയോടും ചുടോടും ചുവപ്പോടും ചൊറിച്ചിലോടും ചെമ്പിച്ച രോമങ്ങളോടുകൂടിയും അത്തിക്കായ്പോലെയും ഇരിക്കും.

മണ്ഡലകുഷ്ഠലക്ഷണം.

ശ്വേതംരക്തംസ്ഥിരംസ്ത്യാനം സ്നിഗ്ധമുത്സന്നമണ്ഡലം
൧൩. കൃച്ഛ്രമന്യോന്യസംയുക്തം കുഷ്ഠംമണ്ഡലമുച്യതേ

മണ്ഡലകുഷ്ഠം വെളുത്തു ചുവന്നു ഉറച്ചു ആർദ്രമായി മിനുത്തു ഉയർന്ന മണ്ഡലത്തോടുകൂടി അന്യോന്യം പറ്റിയിരിക്കും ഇതു കൃച്ഛ്രസാദ്ധ്യമാകുന്നു.

ഋശ്യജിഹ്വകുഷ്ഠലക്ഷണം.

കർക്കശംരക്തപര്യന്ത മന്തഃശ്യാവംസവേദനം
൧൪. യദൃശ്യജിഹ്വാസംസ്ഥാന മൃശ്യജിഹ്വംതദുച്യതേ

പരുപരുത്തിട്ടും വക്ക ചുവന്നിട്ടും ഉള്ള കരുവാളിച്ചിട്ടും വേദനയോടുകൂടിയും മരമാനിന്റെ നാക്കപോലെ ഇരിക്കുന്ന കുഷ്ഠത്തെ ഋശ്യജിഹ്വമെന്നു പറയുന്നു.

പുണ്ഡരീകകുഷ്ഠം.

സശ്വേതംരക്തപൎയ്യന്തം പുണ്ഡരീകദളോപമം.
൧൬. സോത്സേധഞ്ചസരാഗഞ്ച പുണ്ഡരീകാന്തദുച്യതെ

പുണ്ഡരീകമെന്ന കുഷ്ഠം നടുവൽപം വെളുത്തും ചുവന്നിരിക്കുന്ന വക്കോടുകൂടിയും വെൺതാമരയിലപോലെയും ഉയൎന്നും മദ്ധ്യം ചുവന്നും ഇരിക്കും.

സിദ്ധ്മകുഷ്ഠലക്ഷണം.

ശ്വേതംതാമ്രതനുചയ ദ്രജോഘൃഷ്ടംവിമുഞ്ചതി-
൧൭. പ്രായശ്ചോരസിതൽസിദ്ധ്മ മലാബുകുസുമോപമം

സിദ്ധ്മമെന്ന കുഷ്ഠം വെളുത്തുംചെമ്പിച്ചും നേൎത്തുമിരിക്കും. ചൊറിഞ്ഞാൽ പൊടിപുറപ്പെടും. ചുരക്കപ്പൂവിനോടു സദൃശമായിരിക്കും അതു മിക്കതുംഉരസ്സിലുണ്ടാകും.

കാകണകുഷ്ഠ ലക്ഷണം.

യൽകാകണന്തികാവൎണ്ണം സപാകംതീവ്രവേദനം
൧൮. ത്രിദോഷലിംഗംതൽകുഷ്ഠം കാകണംനൈവസിദ്ധ്യതി

കാകണമെന്ന കുഷ്ഠംകുന്നിക്കുരുവുപോലെ മദ്ധ്യം കറുത്തും വക്ക ചുവന്നുംഇരിക്കും. അല്ലായെങ്കിൽ മദ്ധ്യം ചുവന്നും വക്ക കറുത്തുമിരിക്കും. അതിന്നു പഴുപ്പും കഠിനമായ വേദനയും ഉണ്ടാകും എല്ലാ കുഷ്ഠങ്ങളുടെ ലക്ഷണങ്ങളും അതിൽ കാണാം ഇതു സാദ്ധ്യമല്ല.

ഏകകുഷ്ഠത്തിന്റെയും ചൎമ്മകുഷ്ഠത്തിന്റെയും ലക്ഷണം.

അസ്വേദനംമഹാവാസ്തു യന്മത്സ്യശകലോപമം.
൧൯. തദേകകുഷ്ഠഞ്ചൎമ്മാഖ്യം ബഹളംഹസ്തിചൎമ്മവൽ

ഏകകുഷ്ഠം വിയൎപ്പോടുകൂടാതെയും അടിയിൽ പരപ്പോടുകൂടിയും മത്സ്യത്തിന്റെ തൊലിയോടു സദൃശമായും ഇരിക്കും. ചൎമ്മകുഷ്ഠം ശരീരം മുഴുവനും നിറഞ്ഞു ആനത്തോലുപോലെ പരപരപ്പോടുകൂടിയിരിക്കും.

കിടിഭകുഷ്ഠലക്ഷണം.

ശ്യാവംകിണഖരസ്പൎശം പരുഷംകിടിഭംസ്മൃതം

കിടിഭകുഷ്ഠം കറുത്തും തഴമ്പുപോലെ മാൎദ്ദവമില്ലാത്തതായും പരപരപ്പോടുകൂടിയുമിരിക്കും.

വൈപാദികകുഷ്ഠലക്ഷണം.

൨൦. വൈപാദികംപാണിപാദ സ്ഫുടനംതീവ്രവേദനം

വൈപാദികകുഷ്ഠം ഉള്ളംകയ്യിലും കാലിന്റെ അടിയിലുമുള്ള മാംസത്തെയും തൊലിയെയും ഭേദിച്ചുപുറപ്പെടും അസഹ്യമായിരിക്കുന്ന വേദനയും ഉണ്ടാകും.

അലസകകുഷ്ഠലക്ഷണം

കണ്ഡൂമത്ഭിസ്സരാഗൈശ്ച ഗണ്ഡൈരലസകംചിതം

അലസകകുഷ്ഠം ചൊറിച്ചിലോടും ചുവപ്പോടുംകൂടിയമുഴകളാൽ വ്യാപിക്കപ്പെട്ടതായിരിക്കും.

ദദ്രുമണ്ഡലകുഷ്ഠലക്ഷണം.

൨൧. സകണ്ഡൂരാഗപിടകം ദദ്രുമണ്ഡലമുൽഗതം

ദദ്രുമണ്ഡലമെന്ന കുഷ്ഠം ചൊറിച്ചിലും ചുവപ്പുമുള്ള പിടകകളോടുകൂടി തടിച്ചു പൊന്തിയതായിരിക്കും.

ചൎമ്മദലകുഷ്ഠലക്ഷണം.

൨൨. രക്തംസശൂലംകണ്ഡൂമൽ സസ്ഫോടംദലത്യപി

൨൧. തച്ചർമ്മദലമാഖ്യാതം സംസ്പർശംസഹമുച്യതെ

ചർമ്മദലമെന്ന കുഷ്ഠം ചുവന്നിട്ടും വേദനയോടും ചൊറിച്ചിലോടും പുളകങ്ങളോടും കൂടിയും തൊട്ടാൽ സഹിച്ചുകൂടാത്തതായിട്ടും ഇരിക്കും.

പാമാകുഷ്ഠലക്ഷണം.

൨൨. സൂക്ഷ്മാബഹ്വ്യഃ പിടകാസ്രാവവത്യഃ
പാമേത്യുക്താഃ കണ്ഡുമത്യസ്സദാഹാഃ

പാമ എന്ന കുഷ്ഠത്തിന്റെ പേരതായിരിക്കുന്ന കുരുക്കൾ വളരെ ഉണ്ടാകും. അവ പഴുത്തു പൊട്ടിയൊലിക്കും. ചൊറിച്ചിലോടും ചൂടോടും കൂടിയുമിരിക്കും.

കച്ഛുകുഷ്ഠലക്ഷണം.

സൈവസ്ഫോടൈസ്തീവ്രദാഹൈരുപേതാ
ജ്ഞേയാപാണ്യോഃ കച്ഛുരുഗ്രാസ്ഫിചോശ്ച

മേൽപ്പറയപ്പെട്ട പാമതന്നെ അസഹ്യമായ ചൂടോടും വലിയ പുളകങ്ങളോടും കൂടിയിരുന്നാൽ കച്ഛുആകുന്നു. അതുകയ്പടത്തിലും ആസനത്തിലുംഉണ്ടാകും കഠിനവുമാകുന്നു

വിസ്ഫോടലക്ഷണം

൨൩. സ്ഫോടാശ്ശ്യാവാരുണാഭാസാവിസ്ഫോടാസ്സ്യുസ്തനുത്വചഃ

വിസ്ഫോടമെന്ന കുഷ്ഠം കരുവാളിച്ചോ ചുവന്നോ ഇരിക്കുന്ന പുളകങ്ങളോടും നേർത്തതൊലിയോടും കൂടിയിരിക്കും.

ശതാരുഃകുഷ്ഠലക്ഷണം.

രക്തംശ്യാവംസദാഹാർത്തി ശതാരുസ്സ്യാൽബഹുവ്രണം.

ശതാരുസ്സെന്ന കുഷ്ഠം ചുവന്നുകരുവാളിച്ചും ചൂടോടും വേദനയോടും വളരെ വ്രണത്തോടും കൂടിയുമിരിക്കും.

വിചർച്ചികാകുഷ്ഠലക്ഷണം.

൨൪. സകണ്ഡൂപിടകാശ്യാവാ ബഹുസ്രാവാവിചർച്ചികാ

ചൊറിച്ചിലോടും കുരുക്കളോടും കൂടിയും കരുവാളിച്ചും ചലത്തോടുകൂടിയും ഇരിക്കുന്ന കുഷ്ഠം വിചർച്ചികയാകുന്നു.

ദോഷത്രയജനിതകുഷ്ഠലക്ഷണം.

പരംശ്യാവാരുണംരൂക്ഷം വാതകുഷ്ഠംസവേദനം
൨൫ പിത്താൽപ്രകുപിതംദാഹ രാഗസ്രാവാന്വിതംസ്മൃതം.
കഫാൽക്ലേദിഘനംസ്നിഗ്ദ്ധം സകണ്ഡൂശൈത്യഗൌരവം.

വാതം ഹേതുവായിട്ടുണ്ടാകുന്ന കുഷ്ഠം പരുപരുത്തിട്ടും കരുവാളിച്ചിട്ടും അല്ലെങ്കിൽ ചുവന്നിട്ടും രൂക്ഷമായും വേദനയോടുകൂടിയുമിരിക്കും; പിത്തം ഹേതുവായിട്ടുണ്ടാകുന്നകുഷ്ഠത്തിനു കത്തിനോവും ചൂടും ചുവപ്പും സ്രാവവുമുണ്ടാകും. കഫം ഹേതുവായിട്ടുണ്ടാകുന്ന കുഷ്ഠം നനവോടുംകൂടി തടിച്ചു മിനുത്തു ചൊറിച്ചിലോടും ശൈത്യത്തോടും ഗുരുത്വത്തോടും കൂടിയിരിക്കും; ഈ രണ്ടു ദോഷങ്ങളുടെ കോപംഹേതുവായിട്ടുണ്ടാകുന്ന കുഷ്ഠത്തിനു ആ രണ്ടു ദോഷങ്ങളുടെയും കോപം ഹേതുവായിട്ടുണ്ടാകുന്ന കുഷ്ഠങ്ങളുടെ ലക്ഷണങ്ങളുണ്ടാകും. സന്നിപാതകുഷ്ഠത്തിനു വാതജാദികളായ കുഷ്ഠങ്ങളുടെയുംലക്ഷണമുണ്ടാകും.

ത്വഗാദിധാതുക്കളിൽനില്ക്കുന്ന കുഷ്ഠത്തിന്റെ ലക്ഷണം.

രസധാതുഗതകുഷ്ഠലക്ഷണം.

൨൬. ത്വക്സ്ഥേവൈവർണ്യമംഗേഷു കുഷ്ഠേരൌക്ഷ്യഞ്ചജായതേ
ത്വക്സ്വാപോരോമഹർഷശ്ച സ്വേദസ്യാതിപ്രവർത്തനം.

കുഷ്ഠം രസധാതുവിൽ (ത്വക) നിൽക്കുമ്പോൾ നിറപ്പകർച്ചയും രൂക്ഷതയും കുത്തിനോവും തൊലിക്കു തരിപ്പും രോമാഞ്ചവും അധികമായ വിയർപ്പും ഉണ്ടാകും.

## (൧൬൩) കുഷ്ഠലക്ഷണം.

### രക്തഗതകുഷ്ഠലക്ഷണം.

കണ്ഡൂർവ്വിപൂയകശ്ചൈവ കുഷ്ഠേശോണിതസംശ്രിതേ

കുഷ്ഠം രക്തത്തിൽനിന്നാൽ ചൊറിച്ചിലും അധികമായ പഴപ്പും ഉണ്ടാകും.

### മാംസഗതകുഷ്ഠലക്ഷണം.

൨൮. ബാഹുല്യം വക്ത്രശോഷശ്ച കാർക്കശ്യം പിടകോൽഗമഃ

തോദസ്ഫോടസ്ഥിരത്വഞ്ച കുഷ്ഠേ മാംസസമാശ്രിതേ

കുഷ്ഠം മാംസത്തിൽനിന്നാൽ അധികമായ വായവരൾച്ചയും ദേഹത്തിനു പരുപരുപ്പും കുരുക്കളും കുത്തിനോവും പുണ്ണുകളും ഉണ്ടാകും. അവ ഉറച്ചുനില്ക്കയും ചെയ്യും.

### മേദോഗതകുഷ്ഠലക്ഷണം

൨൯. കൌണ്യം ഗതിക്ഷയോംഗാനാം സംഭേദഃക്ഷതസർപ്പണം

മേദസ്ഥാനഗതേലിംഗം പ്രാഗുക്താനിതഥൈവച

മേദസ്സിങ്കൽ കുഷ്ഠം നിന്നാലുള്ള ലക്ഷണം കയ്യും കാലും മുടങ്ങുക, നടന്നുകൂടായ്ക, അവയവങ്ങൾ പിളരുക, വ്രണം പ്പടരുക, മേല്പറഞ്ഞ രസാദി മൂന്നു ധാതുക്കളിലും കുഷ്ഠം നിന്നാലുള്ള ലക്ഷണങ്ങൾക്കൂടി കാണും ഇവയാകുന്നു.

### അസ്ഥിമജ്ജാഗതകുഷ്ഠലക്ഷണം

൩൦. നാസാഭംഗോക്ഷിരാഗശ്ച ക്ഷതേഷുക്രിമിസംഭവഃ

സ്വരോപഘാതശ്ചഭവേ ദസ്ഥിമജ്ജാസമാശ്രിതേ

കുഷ്ഠം അസ്ഥിയിലും മജ്ജയിലും നിന്നാൽ മൂക്കുവളയും കണ്ണുചുവക്കും വ്രണങ്ങളിൽ കൃമിയുണ്ടാകും ഒച്ചയടയ്ക്കും.

### ശുക്ലാർത്തവഗതകുഷ്ഠലക്ഷണം.

൩൧. ദമ്പത്യോഃകുഷ്ഠബാഹുല്യാ ദുഷ്ടശോണിതശുക്ലയോഃ

യദപത്യം തയോർജ്ജാതം ജ്ഞേയം തദപികുഷ്ഠിനം

സ്ത്രീകൾക്കോ പുരുഷന്മാർക്കോ കുഷ്ഠബാഹുല്യംനിമിത്തം ആർത്തവവും ശുക്ലവും ദുഷിച്ചാൽ അവർക്കുണ്ടാകുന്ന പുത്രന്മാരും കുഷ്ഠമുള്ളവരായിഭവിക്കും.

### സാദ്ധ്യാദിഭേദം.

൩൨. സാദ്ധ്യംത്വഗ്രക്തമാംസസ്ഥം വാതശ്ലേഷ്മാധികഞ്ചേൽ

മേദസിദ്വന്ദ്വജംയാപ്യം വർജ്ജ്യംമജ്ജാസ്ഥിസംശ്രിതം

൩൩. കൃമിതൃൾദാഹമന്ദാഗ്നി സംയുക്തംയത്ത്രിദോഷജം

പ്രഭിന്നംപ്രസ്രുതാംഗഞ്ച രക്തനേത്രം ഹതസ്വരം

൩൪. പഞ്ചകർമ്മഗുണാതീതം കുഷ്ഠം ഹന്തീഹമാനവം

രസാശ്രയമായിരിക്കുന്ന കുഷ്ഠവും രക്താശ്രയമായിരിക്കുന്ന കുഷ്ഠവും മാംസാശ്രയമായിരിക്കുന്ന കുഷ്ഠവും വാതശ്ലേഷ്മാധികാരമായിരിക്കുന്ന കുഷ്ഠവും സാദ്ധ്യമാകുന്നു. മേദസ്സിനെ ആശ്രയിച്ചിരിക്കുന്ന കുഷ്ഠവും ദ്വന്ദ്വജമായിരിക്കുന്ന കുഷ്ഠവും യാപ്യമാകുന്നു. (പത്ഥ്യാഭ്യാസംകൊണ്ടു കുറിനോപദ്രവമില്ലാതെ കൊണ്ടുപോവാൻ കഴിയുന്നതാകുന്നു. മജ്ജ അസ്ഥി, ശുക്ലം ഈ മൂന്നു ധാതുക്കളെ ആശ്രയിച്ചിരിക്കുന്ന കുഷ്ഠം വർജ്ജ്യമാകുന്നു. കൃമി തണ്ണീർദാഹം, ചൂടു, അഗ്നിമാന്ദ്യം ഇവയുള്ള കുഷ്ഠവും സന്നിപാതകുഷ്ഠവും പൊട്ടിയ കുഷ്ഠവും അവയവങ്ങൾ പഴുത്തു ഒഴുകുന്നതായ കുഷ്ഠവും ചുവന്ന കണ്ണോടുകൂടിയ കുഷ്ഠവും ഒച്ചയടപ്പുള്ള കുഷ്ഠവും അസാദ്ധ്യങ്ങളാകുന്നു. പൂർവ്വരൂപത്തിലും രസാദി നാലു ധാതുക്കളേയും ആശ്രയിച്ചിരിക്കുന്ന സമയവും ചെയ്യുന്ന ക്രിയകളുടെ വീര്യങ്ങളെ അതിക്രമിച്ചിരിക്കുന്ന കുഷ്ഠമാകട്ടെ അല്ലെങ്കിൽ വമനവിരേചനാദ്ഫലങ്ങളെ അതിക്രമിച്ചിരിക്കുന്ന കുഷ്ഠമാകട്ടെ അസാദ്ധ്യമാകുന്നു.

## കുഷ്ഠങ്ങളിൽ ചികിത്സിക്കാൻവേണ്ടി പ്രധാനദോഷത്തെപ്പറയുന്നു.

വാതേനകുഷ്ഠംകാപാലം പിത്തേനൌദുംബരംകഫാൽ

൩൫. മണ്ഡലാഖ്യംവിചർച്ചീച ഋഷ്യാഖ്യംവാതപിത്തജം
ചർമ്മൈകകുഷ്ഠകിടിഭ സിധ്മാലസവിപാദികാഃ

൩൬. വാതശ്ലേഷ്മോത്ഭവാശ്ലേഷ്മ പിത്താദ്ദദ്രുശതാരുഷീ
പുണ്ഡരീകംസവിസ്ഫോടം പാമാചർമ്മദളംതഥാ

൩൭. സർവ്വൈസ്സ്യാൽകാകണംപൂർവ്വ ത്രികംദദ്രുസകാകണം
പുണ്ഡരീകർശ്യജിഹ്വേച മഹാകുഷ്ഠാനിസപ്തതു

എല്ലാ കുഷ്ഠങ്ങളും വാതപിത്തകഫങ്ങൾ ഒരുമിച്ചു കോപിക്ക ഹേതുവായിട്ടുണ്ടാകുന്നു എങ്കിലും വാതാദിദോഷങ്ങളിൽ ഓരോന്നിന്റെ ആധിക്യത്താൽ വാതകുഷ്ഠം പിത്തകുഷ്ഠം കഫകുഷ്ഠം ഇങ്ങിനെയും ഈരണ്ടു ദോഷങ്ങളുടെ ആധിക്യത്തിൽ വാതപിത്തകുഷ്ഠം വാതകഫകുഷ്ഠം പിത്തകഫകുഷ്ഠം ഇങ്ങനെയും വ്യവഹാരമുണ്ട്. വാതം ഹേതുവായിട്ടു കാപാലം എന്ന പേരായ ഒരു കുഷ്ഠം ഉണ്ടാകുന്നു പിത്തം ഹേതുവായിട്ടു ഔദുംബരം എന്നൊരു കുഷ്ഠം ഉണ്ട്. കഫം ഹേതുവായിട്ടു മണ്ഡലം, വിചർച്ചിക ഇങ്ങിനെ രണ്ടു കുഷ്ഠങ്ങൾ ഉണ്ടാകുന്നു. വാതപിത്തം ഹേതുവായിട്ടു ഋശ്യജിഹ്വ എന്ന പേരായൊരു കുഷ്ഠമുണ്ടാകുന്നു വാതകഫം ഹേതുവായിട്ടു ചർമ്മകുഷ്ഠം, ഏകകുഷ്ഠം, കിടിഭകുഷ്ഠം സിദ്ധ്മം അലസം, വിപാദിക ഇവയുണ്ടാകുന്നു കഫപിത്തം ഹേതുവായിട്ടു ദദ്രുവും ശതാരുസ്സും പുണ്ഡരീകവും വിസ്ഫോടവും പാമാവും ചർമ്മദളവുമുണ്ടാകുന്നു വാതപിത്തകഫങ്ങൾ ഹേതുവായിട്ടു കാകണമെന്ന കുഷ്ഠമുണ്ടാകുന്നു. ഇവയിൽവെച്ച് കാപാലം ഔദുംബരം മണ്ഡലം ദദ്രു പുണ്ഡരീകം ഋശ്യജിഹ്വം കാകണം ഇവ ഏഴും മഹാകുഷ്ഠങ്ങളാകുന്നു.

## ശ്വിത്രം.

൩൮. കുഷ്ഠൈകസംഭവംശ്വിത്രം കിലാസംദാരുണംഭവേൽ
നിർദ്ദിഷ്ടമപരിസ്രാവി ത്രിധാതൂത്ഭവസംശ്രയം

ശ്വിത്രമെന്ന വ്യാധിയുണ്ടാകുന്നതും കുഷ്ഠമുണ്ടാകുന്നതുപോലെ തന്നെ. ശ്വിത്രം കിലാസമെന്നും അരുണമെന്നും രണ്ടുവിധമായി ഭവിക്കുമെന്നു പറഞ്ഞിരിക്കുന്നു. ശ്വിത്രം വ്രണമായി ഭവിക്കയില്ല. അതുകൊണ്ടു അതിൽനിന്നു ചോര ചലം മുതലായതിന്റെ സ്രവണമുണ്ടാകയില്ല. ശ്വിത്രം വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടുമുണ്ടാകും. രക്തം, മാംസം മേദസ്സ് ഈ മൂന്നുധാതുക്കളെ ക്രമേണ ആശ്രയിക്കുകയുംചെയ്യും.

## വാതശ്വിത്രാദിലക്ഷണം.

൩൯. വാതാദ്രൂക്ഷാരുണംപിത്താ ത്താമ്രംകമലപത്രവൽ
സദാഹംരോമവിദ്ധ്വംസി കഫാച്ഛ്വേതംഘനംഗുരു

൪൦. സകണ്ഡുരംക്രമാദ്രക്ത മാംസമേദസ്സുചാദിശേൽ
വർണ്ണേനൈവേദൃഗുഭയം കൃച്ഛ്രംതച്ചോത്തരോത്തരം

വാതംകൊണ്ടുണ്ടാകുന്ന ശ്വിത്രം ഉണങ്ങും ചുവന്നുമിരിക്കും. പിത്തംകൊണ്ടുണ്ടാകുന്ന ശ്വിത്രം താമരയിലപോലെ ചെമ്പിച്ചും ചുട്ടുനീറ്റൽകൂടിയും ഇരിക്കും. രോമങ്ങളെ കൊഴിപ്പിക്കും. കഫംകൊണ്ടുണ്ടാകുന്ന ശ്വിത്രം വെളുത്തു മുഴുത്തു കനത്തു ചൊറിച്ചിലോടുകൂടിയിരിക്കും വാതശ്വിത്രം രക്തത്തെ ആശ്രയിച്ചിരിക്കും പിത്തശ്വിത്രം മാംസത്തെ ആശ്രയിച്ചിരിക്കും. കഫശ്വിത്രം മേദസ്സിനെ ആശ്രയിച്ചിരിക്കും രണ്ടും നിറംകൊണ്ടു മേല്പറയപ്പെട്ട പ്രകാരംതന്നെ ആകുന്നു. രക്തത്തെ ആശ്രയിച്ചതായ ശ്വിത്രം കൃച്ഛ്രമാകുന്നു മാംസത്തെ ആശ്രയിച്ചതായ ശ്വിത്രം അതിനേക്കാൾ കൃച്ഛ്രമാകുന്നു, മേദസ്സിനെ ആശ്രയിച്ചതായ ശ്വിത്രം അതിനേക്കാൾ കൃച്ഛ്രമാകുന്നു.

### സാദ്ധ്യാസാദ്ധ്യലക്ഷണം

൩൧. അശുക്ലരോമാബഹുല മസംശ്ലിഷ്ടമഥോനവം
അനഗ്നിദഗ്ദ്ധജംസാദ്ധ്യം ശ്വിത്രംവർജ്ജ്യമതോന്യഥാ

൩൨. ഗുഹ്യപാണിതലോഷ്ഠേഷു ജാതമപ്യചിരന്തനം.
വർജ്ജനീയംവിശേഷേണ കിലാസംസിദ്ധിമിച്ഛതാ.

രോമങ്ങൾ വെളുക്കാതെയും വളരെ വർദ്ധിക്കാതെയും പലസ്ഥലങ്ങളിലുണ്ടായി ക്രമേണ പരന്നു തമ്മിൽ ചേൎന്നതല്ലാതെയും നൂതനമായും തീപ്പൊള്ളിയ സ്ഥലത്തു ഉണ്ടായതല്ലാതെയും ഇരിക്കുന്ന ശ്വിത്രം സാദ്ധ്യമാകുന്നു. രോമങ്ങൾ വെളുത്തും വളരെ വർദ്ധിക്കാതെയും പലടത്തും പുറപ്പെട്ടു തമ്മിൽ ചേൎന്നും പുരാതനമായും ഇരിക്കുന്ന ശ്വിത്രം സാദ്ധ്യമല്ല. തീപ്പൊള്ളുകിയ സ്ഥലത്തുണ്ടായ ശ്വിത്രവും സാദ്ധ്യമല്ല. ഗുഹ്യപ്രദേശത്തിങ്കലും കൈകാലുകളിലും ചുണ്ടിന്മേലും ഉണ്ടാകുന്ന ശ്വിത്രം നൂതനമായിരുന്നാലും സിദ്ധിയെ ഇച്ഛിക്കുന്ന വൈദ്യന്മാരാൽ വിശേഷിച്ചും വർജ്ജിക്കപ്പെടേണ്ടതാകുന്നു.

### സംസർഗ്ഗജങ്ങളായ രോഗങ്ങൾ.

൩൩. പ്രസംഗാൽഗാത്രസംസ്പർശാ ന്നിശ്വാസാത്സഹഭോജനാൽ
ഏകശയ്യാസനാച്ചൈവ വസ്ത്രമാല്യാനുലേപനാൽ.

൩൪. കുഷ്ഠംജ്വരശ്ച ശോഷശ്ച നേത്രാഭിഷ്യന്ദഏവച
ഔപസർഗ്ഗികരോഗാശ്ച സംക്രാമന്തിനരാന്നരം.

മൈഥുനംചെയ്ക, ശരീരം തമ്മിൽ തൊടുക, ശ്വാസമേല്ക്കുക, ഒരുമിച്ചു ഭക്ഷിക്കുക, ഒരുമിച്ചു കിടക്കുക, ഒരുമിച്ചിരിക്കുക ഇവരുടെ വസ്ത്രം മാല്യം ലേപനദ്രവ്യം ഇവയെ ധരിക്കുക ഇത്യാദിപ്രവൃത്തികൾ ഹേതുവായിട്ടു കുഷ്ഠവും ജ്വരവും ക്ഷയവും നേത്രരോഗവും പകപ്പരോഗങ്ങളും പകരുമെന്നറിയണം.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യായാം കുഷ്ഠനിദാനം
സമാപ്തം.

---

## ശീതപിത്തോദർദ്ദകോഠനിദാനം.

൧. ശീതമാരുതസംസ്പർശാൽ പ്രദുഷ്ടൌകഫമാരുതൌ
പിത്തേനസഹസംഭൂയ ബഹിരന്തർവ്വിസർപ്പതഃ

തണുത്തതായ കാറ്റേല്ക്കുന്നതായാൽ കഫവാതങ്ങൾ ദുഷിച്ചു പിത്തത്തോടുചേൎന്നു തൊലിയിലും രക്തംമുതലായവയിലും സഞ്ചരിക്കും.

### പൂൎവ്വരൂപം.

൨. പിപാസാരുചിഹൃല്ലാസ ദേഹസാദാംഗഗൌരവം
രക്തലോചനതാതേഷാം പൂൎവ്വരൂപസ്യലക്ഷണം

ശീതപിത്തത്തിന്റെയും ഉദർദത്തിന്റെയും കോഠത്തിന്റെയും പൂൎവ്വരൂപം തണ്ണീർദാഹം അരുചി നെഞ്ഞുകലപ്പു ദേഹത്തിന്നു തളർച്ചയും കനവും കണ്ണിന്നു ചുവപ്പു ഇവയാകുന്നു.

### ഉദർദ്ദലക്ഷണം.

൩. വരടീദഷ്ടസംസ്ഥാന ശ്ശോഥസ്സംജായതേബഹിഃ
സകണ്ഡൂസ്തോദബഹുലഃഛർദ്ദിജ്വരവിദാഹവാ

൩. ഉദർദ്ദമിതിതംവിദ്യാച്ഛീതപിത്തമഥാപരേ
വാതാധികംശീതപിത്തമുദർദ്ദസ്തുകഫാധികഃ

[illegible]ലിയിൽ കടന്നൽ കൊത്തിയ വണ്ണം നീരുണ്ടാക, ചൊറിച്ചൽ, അധികമായ കുത്തിനോവു, ഛർദ്ദി, പനി, ചൂട ഈ ലക്ഷണങ്ങളോടുകൂടിയരോഗം ഉദർദ്ദമാണെന്നു അറിഞ്ഞുകൊൾക. ചിലർ ശീതപിത്തമെന്നുപറയുന്നു ചൊറിച്ചിൽ കഫം ഹേതുവായിട്ടും കുത്തിനോവു വാതം ഹേതുവായിട്ടും ഛർദ്ദിയും ജ്വരവും ചൂടും പിത്തം ഹേതുവായിട്ടും ഉണ്ടാകുന്നു. ശീതപിത്തത്തിന്റെയും ഉദർദ്ദത്തിന്റെയും ലക്ഷണങ്ങൾക്കു സാമ്യമുണ്ടെങ്കിലും ശീതപിത്തം വാതത്തിന്റെ ആധിക്യത്തോടുകൂടിയതും ഉദർദ്ദം കഫത്തിന്റെ ആധിക്യത്തോടുകൂടിയതും ആകുന്നു.

ഉദർദ്ദത്തിന്റെ അന്യധർമ്മം.

൪. സോത്സംഗൈശ്ചസരാഗൈശ്ചകണ്ഡൂമത്ഭിശ്ചമണ്ഡലൈഃ
ശൈശിരഃകഫജോവ്യാധിരുദർദ്ദ ഇതികീർത്തിതഃ

തണുപ്പു ഏൽക്കുകയും തന്നിമിത്തം കഫം കോപിക്കുകയും ചെയ്താൽ ദേഹത്തിങ്കൽ ചുവന്നു വൃത്താകാരമായി മദ്ധ്യം താണു അരികു പൊങ്ങിയിരിക്കുന്നതും ചൊറിച്ചിലുമുണ്ടാകും. അതിനെ ഉദർദ്ദമെന്നുപറയുന്നു

കോഠലക്ഷണം.

൫. അസമ്യഗ്വമനോദീർണ്ണപിത്തശ്ലേഷ്മാന്നനിഗ്രഹൈഃ
മണ്ഡലാനിസകണ്ഡൂനി രാഗവന്തിബഹൂനിച.

൬. ഉൽകോഠസ്സാനുബന്ധശ്ച കോഠ ഇത്യഭിധീയതേ

വമനത്തിന്റെ അയോഗം ഹേതുവായിട്ടോ മിഥ്യായോഗം ഹേതുവായിട്ടോ വർദ്ധിച്ചിരിക്കുന്ന പിത്തത്തെയോ കഫത്തെയോ അന്നത്തെയോ തടുക്കനിമിത്തം ദേഹത്തിൽ ചുവന്നു ചൊറിച്ചിലോടുകൂടി വളരെ തിണർപ്പുകൾ ഉണ്ടാകും. ഇതിന്നു ഉൽകോഠമെന്നുപേർ ഇതുതന്നെ കൂടക്കൂടെ ഉണ്ടാകയും കൂടക്കൂടെ നശിക്കയും ചെയ്താൽ അതിന്നു കോഠമെന്നുപേർ "ക്ഷണികോൽപാദവിനാശഃ കോഠ ഇതിനിഗദ്യതേതജ്ജ്ഞൈഃ" എന്നു തന്ത്രാന്തരവചനവുമുണ്ട്.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ ശീതപിത്തോദർദ്ദകോഠനിദാനം
സമാപ്തം.

## അമ്ലപിത്തനിദാനം.

൧. വിരുദ്ധദുഷ്ടാമ്ലവിദാഹിപിത്ത
പ്രകോപിപാനാന്നഭുജോവിദഗ്ധം
പിത്തംസ്വഹേതൂപചിതംപുരായ
ത്തദമ്ലപിത്തംപ്രവദന്തിസന്തഃ

പാലും മത്സ്യവും പോലെ വിരുദ്ധങ്ങളായോ ദുഷ്ടങ്ങളായോ പുളിച്ചോ ഉൾപ്പുഴുക്കുണ്ടാക്കുന്നവയായോ പിത്തകോപകരങ്ങളായോ ഇരിക്കുന്ന അന്നപാനങ്ങളെ സേവിക്കുന്നവന്നു പിത്തം കോപിച്ചിട്ടു വർഷകാലത്തിൽ സ്വഹേതുക്കൾ കൊണ്ടു വർദ്ധിക്കും. അതിനെ വൈദ്യന്മാർ അമ്ലപിത്തമെന്നു പറയുന്നു

അമ്ലപിത്തലക്ഷണം.

൨. അവിപാകക്ലമോൽക്ലേശ തിക്താമ്ലോൽഗാരഗൌരവൈഃ
ഹൃൽകണ്ഠദാഹാരുചിഭിശ്ചാമ്ലപിത്തം വദേൽഭിഷക്.

## (൭൨൦) അമ്ലപിത്തനിദാനം

അമ്ലപിത്തത്തിന്റെ ലക്ഷണം ആഹാരം ദഹിക്കാതിരിക്കുക ആയാസമില്ലെങ്കിലും തളർച്ചയുണ്ടാക, ഉന്മാദമുണ്ടാക, കയ്ച്ചോ പുളിച്ചോ തേട്ടുക, ദേഹം കനക്കുക ഹൃദയവും തൊണ്ടയും വരളുക, അരുചി ഇവയാകുന്നു. ഈ ലക്ഷണങ്ങൾ ഉള്ളവന്നു അമ്ലപിത്തമുണ്ടെന്നു വൈദ്യൻ പറയണം.

അമ്ലപിത്തം ഉൎദ്ധ്വഗതമെന്നും അധോഗ
തമെന്നും രണ്ടുവിധമാകുന്നു. അധോ
ഗതമായ അമ്ലപിത്തത്തിന്റെ
ലക്ഷണം.

൧. തൃൾദാഹമൂർച്ഛാഭ്രമമോഹകാരീ
പ്രയാത്യധോവാ വിവിധപ്രകാരം
ഹൃല്ലാസകോഠാനലസാദഹർഷ
സ്വേദാംഗപീതത്വകരം കദാചിൽ.

അധോഗതമായ അമ്ലപിത്തത്തിന്നു തണ്ണീർദാഹവും, ചുട്ടം, ഇന്ദ്രിയസാദവും തലതിരിച്ചിലും വിപരീതജ്ഞാനവും ഉണ്ടാകും ഗുദദ്വാരത്തിൽ കൂടി പോകുന്നതായ പിത്തം പച്ചയായിട്ടോ മഞ്ഞളിച്ചോ കറുത്തിട്ടോ ചുവന്നിട്ടോ ദുൎഗ്ഗന്ധത്തോടുകൂടിയോ ഇരിക്കും ചിലപ്പോൾ നെഞ്ചുകലിപ്പും വട്ടപ്പുണ്ണും അഗ്നിമാന്ദ്യവും മേൽത്തരിപ്പും വിയർപ്പും ശരീരത്തിന്നു മഞ്ഞൾനിറവും കൂടിയുണ്ടാകും.

ഊൎദ്ധ്വഗതമായ അമ്ലപിത്തത്തിന്റെ ലക്ഷണം.

൨. വാന്തം ഹരിൽപീതകനീലകൃഷ്ണ
മാരക്തരക്താഭമതീവ ചാമ്ലം
മാംസോദകാഭം ത്വതിപിച്ഛിലാച്ഛം
ശ്ലേഷ്മാനുയാതം വിവിധം രസേന.

൩. ഭുക്തേ വിദഗ്ദ്ധേ ത്വഥവാപ്യഭുക്തേ
കരോതി തിക്താമ്ലവമിം കദാചിൽ
ഉൽഗാരമേവം വിധമേവ കണ്ഠ
ഹൃൽകുക്ഷിദാഹം ശിരസോരുജഞ്ച.

അമ്ലപിത്തം ഊൎദ്ധ്വഗതമായാൽ പച്ചനിറമായിട്ടോ മഞ്ഞളിച്ചിട്ടോ നീലിച്ചിട്ടോ കറുത്തിട്ടോ ചെമ്പിച്ചിട്ടോ ചുവന്നിട്ടോ ഇരിക്കുന്ന പിത്തജലത്തെ ഛർദ്ദിക്കും. അതു ഏറ്റവും പുളിരസത്തോടുകൂടിയോ മാംസം കഴുകിയ വെള്ളംപോലെയോ പശപോലെയോ നിർമ്മലമായോ കഫത്തോടുകൂടിയോ ഉപ്പ, എരിവ, കയ്പ ഈ രസങ്ങളോടുകൂടിയോ ഇരിക്കും. ചിലപ്പോൾ ഭക്ഷിക്കപ്പെട്ട അന്നം ദഹിക്കുന്നതിന്നു മുമ്പേയോ ഭക്ഷണത്തിന്നു മുമ്പേയോ കയ്പുരസത്തോടും പുളിരസത്തോടുംകൂടി ഛർദ്ദിക്കും. തൊണ്ട, ഹൃദയം. വയറ ഈ സ്ഥാനങ്ങളിൽ ചുട്ടം തലവേദനയുമുണ്ടാകും.

കഫപിത്തജമായ അമ്ലപിത്തത്തിന്റെ ലക്ഷണം.

൪. കരചരണദാഹമൌഷ്ണ്യം
മഹതീമരുചിം ജ്വരഞ്ച കഫപിത്തം
ജനയതി കണ്ഡൂമണ്ഡല
പിടകാശതനിചിതഗാത്രരോഗചയം,

കഫപിത്തജമായ അമ്ലപിത്തത്തിന്നു കൈകാലുകൾ ചുടുകയും ദേഹത്തിന്നു ഉഷ്ണവും വലുതായ അരുചിയും ജ്വരവും ഉണ്ടാകും. ശരീരം ചൊറിച്ചിലോടും അനേകം കുരുക്കളോടും കൂടിയിരിക്കും. അവിപാകം ഉൽക്ലേശം മുതലായ രോഗങ്ങളുമുണ്ടാകും.

## സാധ്യാസാധ്യവിഭാഗം.

൭. രോഗോയമമ്ലപിത്താഖ്യോ യത്നാത് സംസാധ്യതേ നവഃ
ചിരോത്ഥിതോ ഭവേദ്യാപ്യഃ കൃച്ഛ്രസാധ്യസ്സ കസ്യചിൽ

അമ്ലപിത്തമെന്ന ഈ രോഗം നൂതനമായാൽ യത്നാനുരോധേന ശമിപ്പിക്കാൻ കഴിയും. വളരെനാൾ ചെന്നതാണെങ്കിൽ യാപ്യമാകുന്നു. അഹിതങ്ങളായ ആഹാരങ്ങളേയും ആചാരങ്ങളേയും ശീലിക്കുന്നവന്നു വളരെനാൾ ചെന്ന അമ്ലപിത്തം കൃച്ഛ്രസാധ്യമാകുന്നു.

൮. സാനിലം സാനിലകഫം സകഫം തച്ച ലക്ഷയേൽ
ദോഷലിംഗേന മതിമാൻ ഭിഷങ്മോഹകരം ഹി തൽ

വാതത്തോടുകൂടിയ അമ്ലപിത്തത്തെയും വാതകഫങ്ങളോടുകൂടിയ അമ്ലപിത്തത്തെയും കഫത്തോടുകൂടിയ അമ്ലപിത്തത്തെയും അതാതു ദോഷങ്ങളുടെ ലക്ഷണങ്ങളെക്കൊണ്ടു ബുദ്ധിമാനായ വൈദ്യൻ അറിഞ്ഞുകൊള്ളണം. അമ്ലപിത്തം ഊർദ്ധ്വഗതമായാൽ ഛർദ്ദിയും അധോഗതമായാൽ അതിസാരവും ഉണ്ടാകും. അതിനാൽ അതിന്റെ ഭേദം വൈദ്യന്മാർക്കുപോലും ദുർജ്ഞേയമാകുന്നു.

### വാതാനുഗതമായ അമ്ലപിത്തത്തിന്റെ ലക്ഷണം.

൯. കമ്പപ്രലാപമൂർച്ഛാ
ചിമിചിമിഗാത്രാവസാദശൂലാനി
തമസോദർശനവിഭ്രമ
വിമോഹഹർഷാന്യനിലകോപാൽ

വാതത്തോടുകൂടിയ അമ്ലപിത്തത്തിന്റെ ലക്ഷണം വിറയൽ, പിച്ചുപറക, ഇന്ദ്രിയസാദം, പ്രാണികൾ അരിച്ചുനടക്കുന്നു എന്നു തോന്നുക, ദേഹത്തിന്നു തളർച്ച, വയറുവേദന, കണ്ണിരുട്ടിയടയ്ക്കുക, തലതിരിച്ചിൽ, മോഹം, തരിപ്പു ഇവയാകുന്നു.

### കഫത്തോടുകൂടിയ അമ്ലപിത്തത്തിന്റെ ലക്ഷണം.

൧൦. കഫനിഷ്ഠീവനഗൗരവജഡതാരുചിശീതസാദവമിലേപാഃ
ദഹനബലസാദകണ്ഡൂനിദ്രാചിഹ്നം കഫാനുഗതേ

കഫത്തോടുകൂടിയിരിക്കുന്ന അമ്ലപിത്തത്തിന്നു കഫം തുപ്പുകയും ശരീരത്തിന്നു കനവും ജഡതവും ശൈത്യവും തളർച്ചയും ഛർദ്ദിയും തൊണ്ടയിൽ കഫം തേച്ചിരിക്കുന്നു എന്നു തോന്നുകയും അഗ്നിമാന്ദ്യവും ശക്തിക്ഷയവും ചൊറിച്ചിലും ഉറക്കവും ലക്ഷണമാകുന്നു.

### വാതകഫയുക്തമായിരിക്കുന്ന അമ്ലപിത്തത്തിന്റെ ലക്ഷണം.

൧൧. ഉഭയമിദമേവ ചിഹ്നം മാരുതകഫസംഭവേ ഭവത്യമ്ലേ

വാതകഫങ്ങളോടുകൂടിയിരിക്കുന്ന അമ്ലപിത്തത്തിങ്കൽ മേല്പറയപ്പെട്ട രണ്ടു ലക്ഷണങ്ങളും കാണാം.

### കഫപിത്തയുക്തമായിരിക്കുന്ന അമ്ലപിത്തത്തിന്റെ ലക്ഷണം.

൧൨. തിക്താമ്ലകടുകോൽഗാരഹൃൽകുക്ഷികണ്ഠദാഹകൃൽ
ഭ്രമോമൂർച്ഛാരുചിശ്ഛർദ്ദിരാലസ്യഞ്ച ശിരോരുജാ
൧൩. പ്രസേകോ മുഖമാധുര്യം ശ്ലേഷ്മപിത്തസ്യ ലക്ഷണം.

ശ്ലേഷ്മപിത്തത്തോടുകൂടിയ അമ്ലപിത്തത്തിന്റെ ലക്ഷണം കയ്പും പുളിപ്പും എരിപ്പും തേട്ടുക, ഹൃദയവും വയറും കഴുത്തും പുകക, തലതിരിച്ചിൽ, ഇന്ദ്രിയങ്ങൾക്കു തളർച്ച, അരുചി, ഛർദ്ദി, ആലസ്യം, തലവേദന, വായിൽ വെള്ളംവരിക, വായ് മധുരിക്ക ഇവയാകുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ അമ്ലപിത്തനിദാനം സമാപ്തം.

# വിസർപ്പനിദാനം.

---

൧. ലവണാമ്ലകടൂഷ്ണാദി സംസേവാദ്ദോഷകോപതഃ
വിസർപ്പസ്സപ്തധാജ്ഞേയ സ്സർവ്വതഃപരിസർപ്പണാൽ.

൨. പൃഥക്ത്രയസ്ത്രിഭിശ്ചൈവ വിസർപ്പാദ്വന്ദ്വജാസ്ത്രയഃ
വാതികഃപൈത്തികശ്ചൈകോ കഫജസ്സാന്നിപാതികഃ

൩. ചത്വാരഏതേവിസർപ്പാവക്ഷ്യന്തേദ്വന്ദ്വജാസ്ത്രയഃ
ആഗ്നേയോവാതപിത്താഭ്യാം ഗ്രന്ഥ്യാഖ്യഃകഫവാതജഃ

൪. യസ്തുകർദ്ദമകോഘോര സ്സപിത്തഃകഫസംഭവഃ

ഉപ്പും പുളിയും എരിവും ഉഷ്ണവുമുള്ള പദാർത്ഥങ്ങൾ എല്ലായ്പോഴും സേവിക്കുക ഹേതുവായിട്ടു വാതാദിദോഷങ്ങൾ കോപിച്ചു വിസർപ്പത്തെ ഉണ്ടാക്കുന്നു അതു വിസർപ്പം ഏഴു പ്രകാരമുണ്ടു്. എല്ലായിടവും വ്യാപിക്ക ഹേതുവായിട്ടു അതിനെ വിസർപ്പമെന്നു പറയുന്നു. വിസർപ്പം വെവ്വേറെയുള്ള ദോഷങ്ങൾകൊണ്ടു മൂന്നും മൂന്നു ദോഷങ്ങൾകൊണ്ടൊന്നും ഈരണ്ടു ദോഷങ്ങൾകൊണ്ടു മൂന്നും ഇങ്ങനെയാകുന്നു ഏഴുപ്രകാരം. അതു വാതം ഹേതുവായിട്ടും പിത്തം ഹേതുവായിട്ടും കഫം ഹേതുവായിട്ടും സന്നിപാതം ഹേതുവായിട്ടും നാലു വാതപിത്തങ്ങൾ ഹേതുവായിട്ടും വാതകഫങ്ങൾ ഹേതുവായിട്ടും പിത്തകഫങ്ങൾ ഹേതുവായിട്ടും മൂന്നു വാതപിത്തങ്ങൾ ഹേതുവായിട്ടു അഗ്നിവിസർപ്പമുണ്ടാകുന്നു കഫവാതങ്ങൾ ഹേതുവായിട്ടു ഗ്രന്ഥിവിസർപ്പമുണ്ടാകുന്നു. പിത്തകഫങ്ങൾ ഹേതുവായിട്ടു ഘോരമായ കർദ്ദമവിസർപ്പമുണ്ടാകുന്നു.

## ദോഷദൂഷ്യസംബന്ധം.

രക്തംലസികാത്വക് മാംസം ദൂഷ്യംദോഷാസ്ത്രയോമലാഃ

൫. വിസർപ്പാണാംസമുല്പത്തൌ വിജ്ഞേയാസ്സപ്തധാതവഃ

രക്തം ഉദകം ത്വക്ക് മാംസം ഇവയും വാതപിത്തകഫങ്ങളുമാകുന്നു ഏഴു ധാതുക്കൾ വിസർപ്പോല്പത്തിയിങ്കൽ ഏററവും ദുഷിക്കുന്നു എന്നു അറിഞ്ഞുകൊള്ളേണം.

## വാതവിസർപ്പലക്ഷണം

തത്രവാതാത്സവിസർപ്പോ വാതജ്വരസമവ്യഥഃ

൬. ശോഫസ്ഫുരണനിസ്തോദ ഭേദായാമാർത്തിഹർഷവാൻ.

വാതവിസർപ്പത്തിന്നു വാതജ്വരത്തോടു സദൃശങ്ങളായ വേദനകളും നീരും പൊരുപൊരുപ്പും കുത്തിനോവും പിളർന്നനോവും കോച്ചിവലിക്കയും വേദനയും തരിപ്പും ഉണ്ടാകും.

## പിത്തവിസർപ്പലക്ഷണം.

പിത്താദ്ദ്രുതഗതിഃപിത്ത ജ്വരലിംഗോതിലോഹിതഃ

പിത്തവിസർപ്പലക്ഷണം പൊടുന്നനവെ ദേഹത്തിൽ വ്യാപിക്കയും പിത്തജ്വരലക്ഷണങ്ങൾ കാൺകയും അധികമായി ചുവന്നിരിക്കയും ചെയ്യുന്നതാകുന്നു.

## കഫവിസർപ്പലക്ഷണം.

൭. കഫാൽകണ്ഡൂയുതഃസ്നിഗ്ദ്ധഃ കഫജ്വരസമാനരുക്

ചൊറിച്ചിലും സ്നിഗ്ദ്ധയും കഫജ്വരത്തിന്നുള്ള വേദനയും ഉണ്ടാകുന്നതു കഫവിസർപ്പലക്ഷണമാകുന്നു.

## സന്നിപാതവിസർപ്പലക്ഷണം.

സന്നിപാതസമുത്ഥശ്ച സർവ്വലിംഗസമന്വിതഃ

സന്നിപാതവിസർപ്പം എല്ലാ വിസർപ്പങ്ങളുടേയും ലക്ഷണങ്ങളോടുകൂടിയിരിക്കും.

## അഗ്നിവിസർപ്പലക്ഷണം.

൮. വാതപിത്താൽജ്വരച്ഛർദ്ദി മൂർച്ഛാതീസാരതൃൾഭ്രമൈഃ
അസ്ഥിഭേദാഗ്നിസദന തമകാരോചകൈര്യുതഃ

## വിസർപ്പനിദാനം (൧൭൩)

൯. കരോതിസർവ്വമംഗഞ്ച ദീപ്താംഗാരാവതീർണ്ണവൽ
യംയംദേശംവിസർപ്പശ്ച വിസർപ്പതിഭവേൽസസഃ

൧൦. ശാന്താംഗാരാസിതോനീലോ രക്തോവാശു ച ചീയതേ
അഗ്നിദഗ്ദ്ധഇവസ്ഫോടൈശ്ശീഘ്രഗത്വാൽദ്രുതംസച

൧൧. മർമ്മാനുസാരിവിസർപ്പസ്സ്യാ ദ്വാതോപിബലസ്തതഃ
വ്യഥേതാംഗംഹരേത്സംജ്ഞാം നിദ്രാഞ്ചശ്വാസമീരയേൽ

൧൨. ഹിക്കാഞ്ചസഗതോവസ്ഥാ മീദൃശീംലഭതേനരാ
ക്വചിച്ഛർമ്മാരതിഗ്രസ്തോ ഭൂമിശയ്യാസനാദിഷു

൧൩. ചേഷ്ടമാനസ്തതഃക്ലിഷ്ടോ മനോദേഹശ്രമോത്ഭവാം
ദുഷ്പ്രബോധോശ്നുതേനിദ്രാം സോഗ്നിവിസർപ്പഉച്യതേ

വാതപിത്തം ഹേതുവായിട്ടു പനി ഛർദ്ദി ഇന്ദ്രിയസാദം അതിസാരം തണ്ണീർദാഹം തലതിരിച്ചിൽ എല്ലുപൊട്ടൽ അഗ്നിമാന്ദ്യം തമകശ്വാസം അരുചി ഇവയോടുകൂടിയ വിസർപ്പം ഉണ്ടാകുന്നു. അതുള്ളവന്റെ ശരീരം ജ്വലിച്ചിരിക്കുന്ന തീക്കനൽ പരക്കെ മേലെ ചൊരിഞ്ഞാലുള്ള അവസ്ഥയോടുകൂടിയിരിക്കും. ആ വിസർപ്പം ദേഹത്തിൽ യാതൊരിടത്തു വ്യാപിക്കുന്നുവൊ അവിടം കരിക്കട്ടപോലെ കറുത്തും നീലിച്ചൊ ചുവന്നോ പോകയും ഉടനെ തീതട്ടിയ ശരീരംപോലെ ചില പൊള്ളുകളോടുകൂടിയിരിക്കയും ചെയ്യും ആ വിസർപ്പം ശീഘ്രഗതി ഹേതുവായിട്ടു പെട്ടെന്നവൈ ഹൃദയാദിമർമ്മസ്ഥാനങ്ങളെ ആശ്രയിച്ചിട്ടു വായുവിന്റെ ബലാധിക്യം ഹേതുവായിട്ടു ശരീരത്തിന്നു വ്യഥയേയും ബോധക്ഷയത്തേയും നിദ്രാനാശത്തെയും ശ്വാസത്തെയും ഇക്കിളിനെയും ഉണ്ടാക്കും ഈ അവസ്ഥയെ പ്രാപിച്ചിരിക്കുന്ന രോഗി ഒരിക്കലും സുഖമില്ലാത്തവനായിട്ടും ഒന്നിലും ആഗ്രഹമില്ലാത്തവനായിട്ടും ഭൂമിയിലും മെത്തമുതലായവയിലും കിടന്നുരുളുകയും ദുഃഖിക്കുകയും ചെയ്തതിന്റെ ശേഷം മനോദേഹങ്ങൾക്കുണ്ടായ ശ്രമം നിമിത്തമായി വളരെനേരം വളരെ കഷ്ടപ്പെട്ടു ഉണർത്തിയാലും ഉണരാത്ത വിധത്തിൽ കിടന്നുറങ്ങും ഈ വിസർപ്പത്തെ അഗ്നിവിസർപ്പമെന്നു പറയുന്നു.

### ഗ്രന്ഥിവിസർപ്പലക്ഷണം.

൧൪. കഫേനരുദ്ധഃപവനോ ഭിത്വാതംബഹുധാകഫം
രക്തംവാവൃദ്ധരക്തസ്യ ത്വക്സിരാസ്നായുമാംസഗം

൧൫. ദൂഷയിത്വാതുദീർഘാണു വൃത്തസ്ഥൂലഖരാത്മനാം
ഗ്രന്ഥീനാംകുരുതേമാലാം സരക്താംതീവ്രരുക്ജ്വരാം.

൧൬. ശ്വാസകാസാതിസാരാസ്യ ശോഷഹിക്കാവമിഭ്രമൈഃ
മോഹവൈവർണ്ണ്യമൂർഛാംഗഭംഗാഗ്നിസദനൈര്യുതാം.

൧൭. ഇത്യയംഗ്രന്ഥിവിസർപ്പഃ കഫമാരുതകോപജഃ.

കഫം വായുവിനെ തടുക്കുമ്പോൾ വായു ആ കഫത്തെയൊ രക്തവൃദ്ധിയുള്ളവനാണെങ്കിൽ തോലിയിലും ഞരമ്പുകളിലും നാഡികളിലും മാംസത്തിലും ഉള്ള രക്തത്തെയൊ ബഹുവിധമായി ഭേദിക്കയും ദുഷിപ്പിക്കയും ചെയ്തിട്ടു ദീർഘങ്ങളായും വൃത്തങ്ങളായും തടിച്ചിട്ടും കട്ടപ്പത്തോടുകൂടിയും ചുവന്നിട്ടും ഇങ്ങിനെ പലവിധമായ മുഴകളെ ഉണ്ടാക്കും അതോടുകൂടി ദുസ്സഹമായ വേദനയും പനിയും ശ്വാസവും ചുമയും അതിസാരവും വായവരൾച്ചയും ഇക്കിളും ഛർദ്ദിയും തലതിരിച്ചിലും ബോധക്ഷയവും നിറപ്പകർച്ചയും ഇന്ദ്രിയസാദവും മേൽ നുറുങ്ങിനോകയും അഗ്നിമാന്ദ്യവുമുണ്ടാകും ഇതിന്നു ഗ്രന്ഥിവിസർപ്പമെന്നു പേർ കാരണം കഫവാതകോപമാകുന്നു.

### കർദ്ദമവിസർപ്പലക്ഷണം.

കഫപിത്താൽജ്വരസ്തംഭോ നിദ്രാതന്ദ്രാശിരോരുജാ

൧൮. അംഗാവസാദവിക്ഷേപ പ്രലാപാരോചകഭ്രമാഃ

(ക്ഷുദ്ര) വിസർപ്പനിദാനം

മൂർച്ഛാഗ്നിഹാനിർഭേദോസ്ഥ്നാം പിപാസേന്ദ്രിയഗൗരവം

൧൯. ആമോപവേശനം ലേപഃ സ്രോതസാം സ ച സർപ്പതി
പ്രായേണാമാശയം ഗൃഹ്ണന്നേകദേശം ന ചാതിരുക്

൨൦. പിടകൈരവകീർണ്ണോതി പീതലോഹിതപാണ്ഡുരൈഃ
സ്നിഗ്ദ്ധോസിതോ മേചകാഭോ മലിനശ്ശോഫവാൻ ഗുരുഃ

൨൧. ഗംഭീരപാകഃ പ്രാജ്യോഷ്മാ സ്പൃഷ്ടഃ ക്ലിന്നോവദീര്യതേ
പങ്കവച്ഛീർണ്ണമാംസശ്ച സ്പഷ്ടസ്നായുസിരാഗണഃ

൨൨. ശവഗന്ധീ ച വിസർപ്പം കർദ്ദമാഖ്യമുശന്തി തം

കഫപിത്തങ്ങളുടെ കോപം ഹേതുവായിട്ടു പനി സ്തംഭം ഉറക്കം മടി തലവേദന ദേഹത്തിന്നു തളൎച്ച ഞെട്ടൽ പേപറക അരുചി തലതിരിച്ചൽ ഇന്ദ്രിയങ്ങൾക്കു തളൎച്ച അഗ്നിമാന്ദ്യം എല്ലു പിളരുക തണ്ണീർദാഹം ഇന്ദ്രിയങ്ങൾക്കു കനം വയററിൽനിന്നു ദഹിക്കാതെ പോക നാഡികളിൽ ഒന്നു പററിയിരിക്കുന്നു എന്നു തോന്നുക ഇവയോടുകൂടിയ വിസൎപ്പമുണ്ടാകും ആ വിസൎപ്പം മിക്കവാറും ആമാശയത്തിന്റെ ഒരു ഭാഗത്തെ ആശ്രയിച്ചിട്ടു വ്യാപിക്കുന്നു അധികമായ വേദനയുണ്ടാകയില്ല ഏററവും മഞ്ഞളിച്ചും വെളുത്തും ചുവന്നുമിരിക്കുന്ന കുരുക്കൾ നിറയും അവിടം മിനുത്തും കറുത്തും മയിൽക്കഴുത്തിന്റെ നിറംപോലെയിരിക്കുന്ന നിറത്തോടുകൂടിയും ചെളിപററിയതുപോലെയും നീരോടുകൂടിയും കനത്തുമിരിക്കും അകത്തേക്കു വ്യാപിക്കുന്ന പഴുപ്പോടും വളരെ ചൂടോടും നനവോടും കൂടിയിരിക്കും തൊട്ടാൽ ചെളിയിൽ തൊട്ടതുപോലെ തോന്നും അവിടത്തെ മാംസം ദ്രവിക്കയും പിളരുകയും ചെയ്യും നാഡികളും ഞരമ്പുകളും സ്പഷ്ടമായിക്കാണാം ശവത്തിന്റെ ഗന്ധംപോലെയിരിക്കുന്ന ഗന്ധവുമുണ്ടാകും അതിനെ കർദ്ദമവിസൎപ്പമെന്നു പറയുന്നു.

ക്ഷതവിസർപ്പലക്ഷണം.

ബാഹ്യഹേതോഃ ക്ഷതാത് ക്രുദ്ധഃ സരക്തം പിത്തമീരയേൽ

൨൩. വിസർപ്പം മാരുതഃ കുര്യാൽ കുലത്ഥസദൃശൈശ്ചിതം
സ്ഫോടൈശ്ശോഫജ്വരരുജാദാഹാഢ്യം ശ്യാവശോണിതം.

ക്ഷതവിസൎപ്പം പിത്തവിസൎപ്പത്തിൽ അന്തർഭവിച്ചതിനാൽ അതിനെ സംഖ്യയിൽ ചേർത്തിട്ടില്ലെന്നു ഭോജൻ പറയുന്നു. അതിലേക്കുള്ള ഭോജവാക്യം ഇവിടെ ചേൎക്കുന്നു. 'ശസ്ത്രപ്രഹാരൈർദംഷ്ട്രൈശ്ച വ്യാളദന്തനഖൈരപി ക്ഷതതോ വാ പ്രഹാരാദ്വേഗ ബഹുദോഷസ്യ ദേഹിനഃ രക്തം പിത്തം പ്രകുപിതം വ്രണമാശ്രിത്യ പച്യതേ കുലത്ഥസദൃശൈസ്തത്ര വ്രണൈശ്ശോഫസ്തു ദാരുണഃ. ആചിതം തം വിസർപ്പം തു കൃഷ്ണൈഃ പീതകസന്നിഭൈഃ പിത്തവിസർപ്പലിംഗം സത്യശസ്ത്രാവിനിർദ്ദിശേൽ" ആയുധങ്ങളെക്കൊണ്ടോ വല്ല ജന്തുക്കളുടേയും പല്ലുകൾകൊണ്ടോ നഖങ്ങൾകൊണ്ടോ അടികൊണ്ടോ വീഴ്ചകൊണ്ടോ ദേഹത്തിന്നു മുറിവോ ചതവോ പററയാൽ വാതം കോപിച്ചു പിത്തത്തേയും രക്തത്തേയും ഇളക്കി മുതിരയോടു സമങ്ങളായിരിക്കുന്ന പൊള്ളലുകളോടും നീര്, പനി, വേദന, ഇവയോടും കൂടിയതായും കറുവാളിച്ചും ചുവന്നുമിരിക്കുന്ന വിസൎപ്പത്തെ ഉണ്ടാക്കും. അതിന്നു ക്ഷതവിസൎപ്പമെന്നു പേർ.

വിസർപ്പോപദ്രവങ്ങൾ.

൨൪. ജ്വരാതിസാരൗ വമഥുസ്ത്വങ്മാംസദരണം ക്ലമഃ
അരോചകാവിപാകൗ ച വിസർപ്പാണാമുപദ്രവാഃ

പനി, അതിസാരം ഛർദ്ദി തോലിന്നും മാംസത്തിന്നും പിളർച്ച തളർച്ച അരുചി ആഹാരം ദഹിക്കാതിരിക്കുക ഇവയൊക്കയും വിസൎപ്പത്തിന്റെ ഉപദ്രവങ്ങളാകുന്നു.

സാദ്ധ്യാസാദ്ധ്യവിഭാഗം.

൨൫. സിദ്ധ്യന്തി വാതകഫപിത്തകൃതാ വിസർപ്പാഃ
സർവ്വാത്മകഃ ക്ഷതകൃതശ്ച ന സിദ്ധിമേതി

പിത്താത്മകോഞ്ജനവപുശ്ചഭവേദസാദ്ധ്യഃ
കൃച്ശ്രാശ്ചമമ്മസുഭവന്തിഹിസവ്വഏവ

വാതവിസർപ്പവും കഫവിസർപ്പവും പിത്തവിസർപ്പവും സാദ്ധ്യങ്ങൾ. സന്നിപാതവിസർപ്പവും ക്ഷതവിസർപ്പവും അസാദ്ധ്യങ്ങൾ. പിത്തത്തിന്റെ അതിയായ കോപത്തോടും മഷിപോലെ കറുത്തിരിക്കുന്ന ശരീരത്തോടുംകൂടിയ വിസർപ്പം അസാദ്ധ്യം. മർമ്മസ്ഥാനത്തോടു സംബന്ധിച്ചുള്ള എല്ലാ വിസർപ്പങ്ങളും കൃച്ശ്രസാദ്ധ്യങ്ങളാകുന്നു.

ഇതികേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ വിസർപ്പനിദാനം
സമാപ്തം.

---

## വിസ്ഫോടനിദാനം.

---

൧. കട്വമ്ലതീക്ഷ്ണോഷ്ണവിദാഹിരൂക്ഷ
ക്ഷാരൈരജീർണ്ണാദ്ധ്യശനാതപൈശ്ച
തഥർത്തുദോഷേണവിപര്യ്യയേണ
കുപ്യന്തിദോഷാഃ പവനാദയസ്തു.

൨. ത്വചമാശ്രിത്യതേരക്ത മാംസാസ്ഥീനിപ്രദൂഷ്യച
ഘോരാൻകുവ്വന്തിവിസ് ഫോടാൻ സവ്വാൻജ്വരപുരസ്സരാൻ.

എരിച്ചും പുളിച്ചും തീക്ഷ്ണമായും ഉഷ്ണമായും വിദാഹിയായും രൂക്ഷമായുമിരിക്കുന്ന പദാർത്ഥങ്ങളേയും ക്ഷാരദ്രവ്യങ്ങളേയും ഭക്ഷിക്ക ഹേതുവായിട്ടും അപക്വദ്രവ്യത്തിന്റെ ഭക്ഷണം ഹേതുവായിട്ടും അതിഭക്ഷണം ഹേതുവായിട്ടും വെയിൽ കൊൾക ഹേതുവായിട്ടും ശീതോഷ്ണാദികളുടെ അതിയോഗം ഹേതുവായിട്ടും ഓരോ ഋതുക്കളിൽ അതാതു സ്വഭാവത്തിന്റെ അഭാവം ഹേതുവായിട്ടും വാതാദിദോഷങ്ങൾ കോപിച്ചു ത്വക്കിനെ ആശ്രയിച്ചു രക്തത്തെയും മാംസത്തെയും അസ്ഥികളെയും ദുഷിപ്പിച്ചു ഭയങ്കരങ്ങളായിരിക്കുന്നവിസ്ഫോടങ്ങളെ ഉണ്ടാക്കുന്നു. ആ ദോഷങ്ങൾ വിസ്ഫോടത്തെ ഉണ്ടാക്കുന്നതിനുമുമ്പു ജ്വരത്തെ ഉണ്ടാക്കും.

### വിസ്ഫോടസ്വരൂപം.

൩. അഗ്നിദഗ്ദ്ധനിഭാസ്ഫോടാസ്സജ്വരാരക്തപിത്തജാഃ
ക്വചിൽസവ്വത്രവാദേഹേ വിസ്ഫോടാഇതിതേസ്മൃതാഃ

രക്തപിത്തം ഹേതുവായിട്ടു തീ തട്ടിയപോലെ പൊള്ളലുകൾ ശരീരത്തിൽ ചിലടത്തോ എല്ലാശരീരത്തിലുമോ ജ്വരത്തോടുകൂടിയുണ്ടാകും. ഇതിനെ വിസ്ഫോടമെന്നു പറയുന്നു.

### വാതവിസ്ഫോടലക്ഷണം.

൪. ശിരോരുക്ശൂലമത്യർത്ഥംജ്വരസ്തൃൾപർവ്വഭേദനം
സകൃഷ്ണവർണ്ണതാചേതി വാതവിസ്ഫോടലക്ഷണം.

തലവേദനയും അതിയായ വയറുവേദനയും ജ്വരവും തണ്ണീർദാഹവും സന്ധിഭേദവും കറുത്തനിറവും ഉണ്ടാകുന്നതു വാതവിസ്ഫോടലക്ഷണമാകുന്നു.

### പിത്തവിസ്ഫോടലക്ഷണം.

൫. ജ്വരദാഹരുജാസ്രാവ പാകതൃഷ്ണാഭിരന്വിതം
പീതലോഹിതവർണ്ണഞ്ച പിത്തവിസ്ഫോടലക്ഷണം.

## (൫൩) വിസ്ഫോടനിദാനം

പിത്തവിസ്ഫോടത്തിനു ജ്വരവും ചൂടും വേദനയും പൊള്ളൽ പഴുത്തു പൊട്ടുകയും തണ്ണീർദാഹവും ഉണ്ടാകും ശരീരം മഞ്ഞളിച്ചും ചുവന്നുമിരിക്കും.

### കഫവിസ്ഫോടലക്ഷണം

൩. ഛർദ്യരോചകജാഡ്യാനി കണ്ഡൂകാഠിന്യപാണ്ഡുതാഃ
അവേദനശ്ചിരാൽപാകീസവിസ്ഫോടഃകഫാത്മകഃ

കഫവിസ്ഫോടകത്തിനു ഛർദ്ദിയും അരുചിയും ജഡതയും ചൊറിച്ചിലും ഉണ്ടാകും. പൊള്ളൽ കഠിനമായും വെളുത്തുമിരിക്കും. വളരെക്കാലംകൊണ്ടു പഴുക്കും.

### വാതപിത്തവിസ്ഫോടലക്ഷണം.

൪. വാതപിത്തകൃതോയസ്തു കുരുതേതീവ്രവേദനാം

വാതപിത്തം ഹേതുവായിട്ടുണ്ടാകുന്ന വിസ്ഫോടത്തിനു ഉൽക്കടമായ വേദനയുണ്ടാകും

### കഫവാതവിസ്ഫോടലക്ഷണം.

കണ്ഡൂസ്തൈമിത്യഗുരുഭിർ ജാനീയാൽകഫവാതികം

ചൊറിച്ചിൽ, നിശ്ചലത, കനം, ഇവയുണ്ടായാൽ കഫവാതവിസ്ഫോടകത്തിന്റെ ലക്ഷണമാകുന്നു.

### കഫപിത്തവിസ്ഫോടലക്ഷണം.

൬. കണ്ഡൂർദ്ദാഹോജ്വരഛർദ്ദിരേതൈസ്തുകഫപൈത്തികഃ

കഫപിത്തവിസ്ഫോടത്തിനു ചൊറിച്ചിൽ, ചൂട, പനി, ഛർദ്ദി ഇവയുണ്ടാകും.

### സന്നിപാതവിസ്ഫോടലക്ഷണം.

മദ്ധ്യേനിമ്നോന്നതോന്തേചകഠിനോല്പപ്രപാകവാൻ
൭. ദാഹരാഗതൃഷാമോഹഛർദ്ദിമൂർച്ഛാരുജാജ്വരാഃ
പ്രലാപോവേപഥുസ്തന്ദ്രാസോസാദ്ധ്യസ്യാത്രിദോഷജഃ

സന്നിപാതവിസ്ഫോടം മദ്ധ്യം കുഴിഞ്ഞും അരുക ഉയർന്നും കഠിനമായും അല്പമായ പഴുപ്പോടുകൂടിയുമിരിക്കും. ചൂടും ചുവപ്പും തണ്ണീർദാഹവും ബോധക്ഷയവും ഛർദ്ദിയും ഇന്ദ്രിയസാദവും വേദനയും ജ്വരവും പേപറകയും വിറയലും മടിയും ഉണ്ടാകും. ഇതു അസാദ്ധ്യമാകുന്നു.

### രക്തവിസ്ഫോടലക്ഷണം.

൮. രക്താരക്തസമുത്ഥാനാ ഗുഞ്ജാവിദ്രുമസന്നിഭാഃ
വേദിതവ്യാസ്തുരക്തേനപൈത്തികേനചഹേതുനാ.
൯. നതേസിദ്ധിംസമായാന്തി സിദ്ധൈര്യോഗശതൈരപി

രക്തം ഹേതുവായിട്ടുണ്ടാകുന്ന വിസ്ഫോടങ്ങൾ ചുവന്നും കുന്നിക്കുരുവുപോലെയും രക്തപിത്തങ്ങളുടെ കോപം ഹേതുവായിട്ടു ഉണ്ടാകുന്നവയുമാകുന്നു. അവ അനേകം യോഗങ്ങളെ പ്രയോഗിച്ചാലും സിദ്ധിയെ പ്രാപിക്കയില്ല.

### സാദ്ധ്യാസാദ്ധ്യവിഭാഗം.

ഏകദോഷോത്ഥിതസ്സാദ്ധ്യഃ കൃച്ഛ്രസാദ്ധ്യോദ്വിദോഷജഃ
൧൰. സർവ്വദോഷോത്ഥിതോഘോര സ്ത്വസാദ്ധ്യോഭൂര്യുപദ്രവഃ

ഒരു ദോഷത്തിന്റെ കോപം ഹേതുവായിട്ടുണ്ടാകുന്ന വിസ്ഫോടം സാദ്ധ്യമാകുന്നു. രണ്ടുദോഷങ്ങളുടെ കോപം ഹേതുവായിട്ടുണ്ടാകുന്ന വിസ്ഫോടം കൃച്ഛ്രസാദ്ധ്യമാകുന്നു. സന്നിപാതംഹേതുവായിട്ടുണ്ടാകുന്ന വിസ്ഫോടവും വളരെ ഉപദ്രവങ്ങളോടുകൂടിയതും ഘോരമായിട്ടുള്ളതും അസാദ്ധ്യവുമാകുന്നു. വിസ്ഫോടത്തിന്റെ ഉപദ്രവങ്ങളെക്കുറിച്ചുള്ള ശ്ലോകം താഴെ എഴുതുന്നു. "ഹിക്കാശ്വാസോരുചിസ്തൃഷ്ണാ അംഗസാദോഹൃദിവ്യഥാ വിസർപ്പജ്വരഹൃല്ലാസാ വിസ്ഫോടാനാമുപദ്രവാഃ" ഇക്കിൾ, ശ്വാസം, അരുചി, തണ്ണീർദാഹം, ശരീ

ത്തിന്നു തളർച്ച, നെഞ്ചുവേദന, വിസർപ്പം, പനി, നെഞ്ഞുകലിപ്പു ഇവ ഒക്കെയും വിസ്ഫോടങ്ങളുടെ ഉപദ്രവങ്ങളാകുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യായാം വിസ്ഫോടനിദാനം
സമാപ്തം.

---

## മസൂരികാനിദാനം.

൧. കട്വമ്ലലവണക്ഷാരവിരുദ്ധാദ്ധ്യശനാശനൈഃ
ദുഷ്ടനിഷ്പാവശാകാദ്യൈഃ പ്രദുഷ്ടപവനോദകൈഃ
൨. ക്രൂരഗ്രഹേക്ഷണാച്ചാപി ദേശേ ദോഷാസ്സമുദ്ധതാഃ
ജനയന്തി ശരീരേസ്മിൻ ദുഷ്ടരക്തേന സംഗതാഃ
൩. മസൂരാകൃതിസംസ്ഥാനാഃ പിടകാസ്സ്യുർമ്മസൂരികാഃ
താസാം പൂർവ്വം ജ്വരകണ്ഡൂ ഗാത്രഭംഗോരതിഭ്രമഃ
൪. ത്വചി ശോഥസ്സവൈവർണ്ണ്യോ നേത്രരാഗശ്ച ജായതേ

എരിവു, പുളി, ഉപ്പു ഇവയോടുകൂടിയ പദാൎത്ഥങ്ങളേയും ക്ഷാരദ്രവ്യങ്ങളേയും വിരുദ്ധാഹാരത്തേയും ഭക്ഷിക്ക ഹേതുവായിട്ടും അതിഭക്ഷണം ഹേതുവായിട്ടും ദുഷിച്ചതായ അന്നത്തേയും അമരക്കായേയും ചീരമുതലായ ഇലക്കറികളേയും സേവിക്ക ഹേതുവായിട്ടും ദുഷിച്ചതായ കാറ്റേൾക്കുക ഹേതുവായിട്ടും ദുഷിച്ചതായ ജലത്തെ പാനംചെയ്ക ഹേതുവായിട്ടും ശനിമുതലായുള്ള ക്രൂരഗ്രഹങ്ങളുടെ ദർശനം ഹേതുവായിട്ടും വാതപിത്തകഫങ്ങൾ കോപിച്ചു ദുഷിച്ചതായ രക്തത്തോടു ചേൎന്നു ചണംപയറിന്റെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയ കുരുക്കളെ ദേഹത്തിങ്കൽ ഉണ്ടാക്കും; അതാകുന്നു മസൂരിക. മസൂരിക ഉത്ഭവിപ്പാൻ പോകുമ്പോൾ ജ്വരം, ചൊറിച്ചിൽ, അംഗഭംഗം, അശ്രദ്ധ, തലതിരിച്ചിൽ തൊലിയിന്മേൽ നീര, വൎണ്ണഭേദം, കണ്ണുകൾക്കു ചുവപ്പു ഇവയുണ്ടാകും.

### വാതമസൂരികാലക്ഷണം.

സ്ഫോടാശ്ശ്യാവാരുണാ രൂക്ഷാസ്തീവ്രവേദനയാന്വിതാഃ
൫. കഠിനാശ്ചിരപാകാശ്ച ഭവന്ത്യനിലസംഭവാഃ
സന്ധ്യസ്ഥിപർവ്വണാംഭേദഃ കാസഃ കമ്പോരതിഃ ക്ലമഃ
൬. ശോഷസ്താല്വോഷ്ഠജിഹ്വാനാം തൃഷ്ണാ ചാരുചിസംയുതാ

വാതകോപം ഹേതുവായിട്ടുണ്ടാകുന്ന മസൂരിക കറുവാളിച്ചും ചുവന്നും ഉയൎന്നും ദുസ്സഹമായ വേദനയോടും കാഠിന്യത്തോടുംകൂടിയുമിരിക്കും. പഴുക്കുന്നതിന്നു വളരെനാൾ വേണ്ടിവരും. സന്ധികളും എല്ലുകളും മുട്ടുകളും പിളൎന്നുപോക, ചുമ, വിറയൽ, അശ്രദ്ധ, തളൎച്ച, അണ്ണാക്കും ചുണ്ടും നാക്കും ഉണങ്ങുക, തണ്ണീർദാഹം, അരുചി ഇവയുണ്ടാകും.

### പിത്തമസൂരികാലക്ഷണം.

രക്താഃ പീതാസ്സിതാഃ സ്ഫോടാഃ സദാഹാസ്തീവ്രവേദനാഃ
൭. ഭവന്ത്യചിരപാകാശ്ച പിത്തകോപസമുത്ഭവാഃ
വിഡ്ഭേദശ്ചാംഗമർദ്ദശ്ച ദാഹസ്തൃഷ്ണാരുചിസ്തഥാ
൮. മുഖപാകോക്ഷിപാകശ്ച ജ്വരസ്തീവ്രസ്സുദാരുണഃ

പിത്തകോപം ഹേതുവായിട്ടുണ്ടാകുന്നമസൂരിക, ചുവന്നിട്ടും മഞ്ഞളിച്ചിട്ടും വെളുത്തിട്ടും ചൂടോടും ദുസ്സഹമായ വേദനയോടുംകൂടിയുമിരിക്കും പൊട്ടുന്നവ പഴുക്കും. മല-

അയഞ്ഞുപോക, ശരീരം നുറുങ്ങിനോക, ചൂട, തണ്ണീർദാഹം, അരുചി മുഖപാകം കണ്ണിന്നു ചുവപ്പ്പ അതിയായവേഗത്തോടുകൂടിയതായി അതിദുസ്സഹമായിരിക്കുന്നജ്വരം ഇവയുണ്ടാകും

രക്തമസൂരികാലക്ഷണം.

രക്തജായാംഭവന്ത്യേതേ വികാരാഃപിത്തലക്ഷണാഃ

രക്തകോപം ഹേതുവായിട്ടുണ്ടാകുന്ന മസൂരികയ്ക്കു പിത്തമസൂരികയുടെ എല്ലാലക്ഷണങ്ങളുമുണ്ടാകും.

കഫമസൂരികാലക്ഷണം.

൯. കഫപ്രസേകസ്തൈമിത്യം ശിരോരുക്ഗാത്രഗൌരവം
ഹൃല്ലാസസ്സാരുചിർന്നിദ്രാ തന്ദ്രാലസ്യസമന്വിതാ.

൧൦. ശ്വേതാഃസ്നിഗ്ദ്ധാഭൃശംസ്ഥൂലാഃ കണ്ഡൂരാമന്ദവേദനാഃ
മസൂരികാകഫോത്ഥാശ്ച ചിരപാകാഃപ്രകീർത്തിതാഃ

കഫകോപംനിമിത്തമുണ്ടാകുന്ന മസൂരികയ്ക്കു കഫത്തെത്തുപ്പുക ശരീരം നനഞ്ഞതുപോലെയിരിക്കുക, തലവേദന ശരീരത്തിന്നു കനം നെഞ്ചുകലിപ്പ അരുചി ഉറക്കം മടി അലസത ഇവയെല്ലാംകൂടെയുണ്ടാകും കുരുക്കൾ വെളുത്തിട്ടും മിനുത്തിട്ടും ഏററവും തടിച്ചും അധികമായ ചൊറിച്ചിലോടും മന്ദമായ വേദനയോടുകൂടിയുമിരിക്കും. അധികദിവസം കൊണ്ടേ പഴുക്കു.

സന്നിപാതമസൂരികാലക്ഷണം.

൧൧. നീലാശ്ചിപിടവിസ്തീർണ്ണാ മദ്ധ്യേനിമ്നാമഹാരുജാഃ
ചിരപാകാഃപൂതിസ്രാവാഃ പ്രഭൂതാസ്സർവ്വദോഷജാഃ

വാതപിത്തകഫങ്ങളുടെ കോപം ഹേതുവായിട്ടുണ്ടാകുന്ന മസൂരികാ നീലിച്ചിട്ടും അവല്പോലെ പരന്നിട്ടും മദ്ധ്യം താണിട്ടും വളരെ വേദനയോടുകൂടിയും ഇരിക്കും പഴുക്കുന്നതിനു അധികദിവസം വേണ്ടിവരും, പഴുത്തതിന്റെശേഷം ദുർഗ്ഗന്ധത്തോടുകൂടിയ ചലമൊലിക്കും കുരുക്കൾ വളരെ ഉണ്ടാകും

ചർമ്മപിടകാലക്ഷണം.

൧൨. കണ്ഠരോധാരുചിസ്തംഭ പ്രലാപാരതിസംഗതാഃ
ദുശ്ചികിത്സ്യാസ്സമുദ്ദിഷ്ടാഃ പിടകാശ്ചർമ്മസംജ്ഞിതാഃ

ചർമ്മപിടക എന്ന മസൂരികയ്ക്കു കഴുത്തടയ്ക്കും അരുചിയും സ്തംഭനവുമുണ്ടാകും. പ്രലാപവും അസ്വസ്ഥതയുമുണ്ടാകും. ഇതു ദുഃഖേനചികിത്സിച്ചു ഭേദപ്പെടുത്തേണ്ടതാകുന്നു.

രോമാന്തികാലക്ഷണം.

൧൩. രോമകൂപോന്നതിസമാ രാഗിണ്യഃകഫപിത്തജാഃ
കാസാരോചകസംയുക്താ രോമാന്ത്യോജ്വരപൂർവ്വികാ.

കഫപിത്തം നിമിത്തമായി രോമകൂപത്തിന്റെ ഉന്നതിപോലെയും ചുവപ്പോടുകൂടിയും മസൂരികയുണ്ടാകും ചുമയും അരുചിയും ഭവിക്കും. ഈ മസൂരികയ്ക്കു മുമ്പേ ജ്വരം തുടങ്ങും

രസധാതുഗതമസൂരികാലക്ഷണം.

൧൪. തോയബുൽബുദസങ്കാശാ ത്വഗ്ഗതാസ്തുമസൂരികാഃ
സ്വല്പദോഷാഃപ്രജായന്തേ ഭിന്നാസ്തോയംസ്രവന്തിച.

രസധാതുവിൽ ഗമിച്ചിരിക്കുന്നതായ മസൂരിക, നീർക്കുമിളപോലെയിരിക്കും. ഇതു സ്വല്പദോഷവശാൽ ഉണ്ടാകുന്നതാകുന്നു പൊട്ടിയാൽ വെള്ളം ഒലിക്കയും ചെയ്യും.

രക്തധാതുഗതമസൂരികാലക്ഷണം.

൧൫. രക്തസ്ഥാലോഹിതാകാരാ ശ്ശീഘ്രപാകാസ്തനുത്വചഃ
സാദ്ധ്യാനാത്യർത്ഥദുഷ്ടാശ്ച ഭിന്നാരക്തംസ്രവന്തിച.

## മസൂരികാനിദാനം (൧൪൯)

രക്തത്തിൽ ഗമിച്ചിരിക്കുന്നതായ മസൂരിക ചുവന്നിട്ടും ക്ഷണം പഴുക്കുന്നതായിട്ടും നേ൪മയായ തൊലിയോടുകൂടിയതായിട്ടും ഇരിക്കും. ഇതു സാദ്ധ്യമാകുന്നു. അധികമായി ദുഷിക്കയില്ല- പൊട്ടിയാൽ രക്തമൊലിക്കും.

### മാംസധാതുഗതമസൂരികാലക്ഷണം.

൧൬. മാംസസ്ഥാഃകഠിനാഃസ്നിഗ്ദ്ധാ ശ്ചിരപാകാഘനത്വചഃ
ഗാത്രശൂലതൃഷാകണ്ഡു ജ്വരാരതിസമന്വിതാഃ

മാംസത്തിൽ നില്ക്കുന്ന മസൂരികം കഠിനത്വത്തോടും സ്നിഗ്ദ്ധതയോടുംകൂടിയും വളരെദിവസംകൊണ്ടു പാകംവരുന്നതായും കനത്ത തൊലിയോടുകൂടിയും ഇരിക്കും. ശരീരത്തിന്നു വേദനയും തണ്ണീർദ്ദാഹവും ചൊറിച്ചിലും പനിയും അസ്വാസ്ഥ്യവുമുണ്ടാകും.

### മേദോഗതമസൂരികാലക്ഷണം.

൧൭. മേദോജാമണ്ഡലാകാരാ മൃദവഃകിഞ്ചിദുന്നതാഃ
ഘോരജ്വരപരീതാശ്ച സ്ഥൂലാസ്സ്നിഗ്ദ്ധാസ്സവേദനാഃ
൧൮. സമ്മോഹാരതിസന്താപഃ കശ്ചിദാഭ്യോവിനിസ്തരേൽ

മേദസ്സിനെ ആശ്രയിച്ചതായ മസൂരിക വൃത്താകാരമായും മാർദ്ദവമുള്ളതായും അല്പം പൊങ്ങിയും ഭയങ്കരമായ ജ്വരത്തോടുകൂടിയും തടിച്ചിട്ടും മിനുത്തിട്ടും വേദനയോടുകൂടിയും ഇരിക്കും. ബോധക്ഷയവും അസ്വാസ്ഥ്യവും സന്താപവും ഉണ്ടാകും. ഇതു വല്ലതായ ഒരു വ്യാധിയാണെങ്കിലും ചിലർ ജീവിക്കും.

### അസ്ഥിമജ്ജഗതമസൂരികാലക്ഷണം.

ക്ഷുദ്രാഗാത്രസമാരുക്ഷാ ശ്ചിപിടാഃകിഞ്ചിദുന്നതാഃ
൧൯. മജ്ജോത്ഥാഭൃശസമ്മോഹ വേദനാരതിസംയുതാഃ
ഛിന്ദന്തിമർമ്മധാമാനി പ്രാണനാശുഹരന്തിഹി.
൨൦. ഭ്രമരേണേവവിദ്ധാനി കുർവ്വന്ത്യസ്ഥീനിസർവ്വതഃ

അസ്ഥിയേയും മജ്ജയേയും ആശ്രയിച്ചതായ മസൂരിക ചെറുതായും ശരീരംപോലെയും രൂക്ഷമായും അല്പം പൊങ്ങിയുമിരിക്കും. അതിയായ ബോധക്ഷയവും വേദനയും അസ്വാസ്ഥ്യവും ഉണ്ടാകും. ഇതു മർമ്മസ്ഥാനങ്ങളെ പിളക്കയും പൊട്ടുന്നവേ കൊല്ലുകയുംചെയ്യും. ഇവിടെ എല്ലുകളെ വണ്ടു തുളച്ചുണ്ടാവാ എന്നതോന്നും.

### ശുക്ലഗതമസൂരികാലക്ഷണം.

പക്വാഭാഃപിടകാഃസ്നിഗ്ദ്ധാസ്സൂക്ഷ്മാശ്ചാത്യർത്ഥവേദനാഃ
൨൧. സ്തൈമിത്യാരതിസമ്മോഹ ദാഹോന്മാദസമന്വിതാഃ
ശുക്ലജായാംമസൂര്യാന്തു ലക്ഷണാനിഭവന്തിഹി.
൨൨. നിർദ്ദിഷ്ടംകേവലംചിഹ്നം ദൃശ്യതേനതുജീവിതം
ദോഷമിശ്രാസ്തുസപ്തൈത ദ്രഷ്ടവ്യാദോഷലക്ഷണൈഃ

ശുക്ലഗതമസൂരിക പഴംപോലെയും മിനുത്തിട്ടും സൂക്ഷ്മമായിട്ടും ഏററവും വേദനയോടുകൂടിയുമിരിക്കും. നിശ്ചലതയും അസ്വാസ്ഥ്യവും ബോധക്ഷയവും ദാഹവും ഉന്മാദവുമുണ്ടാകും. ഈ പറയപ്പെട്ട ലക്ഷണങ്ങളിൽ ഏതാനും ഉണ്ടായിരുന്നാലും ആ രോഗി ജീവിക്കുകയില്ല. പിന്നെ അശേഷലക്ഷണങ്ങളുണ്ടായാലുള്ള ഫലം പറയണമെന്നില്ലല്ലോ. ദോഷമിശ്രങ്ങളായി രസാദിധാതുഗതങ്ങളായിരിക്കുന്ന ഈ ഏഴു മസൂരികകളിൽ ദോഷസംബന്ധത്തെ അതാതുദോഷങ്ങളുടെ ലക്ഷണങ്ങളെക്കൊണ്ടു അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

### സാദ്ധ്യമസൂരികാലക്ഷണം.

൨൩. ത്വഗ്ഗതാരക്തജാശ്ചൈവ പിത്തജാശ്ലേഷ്മജാസ്തഥാ
ശ്ലേഷ്മപിത്തകൃതാശ്ചൈവ സുഖസാദ്ധ്യാമസൂരികാഃ

ത്വഗ്ഗതമായിരിക്കുന്ന മസൂരികയും രക്തഗതമായിരിക്കുന്ന മസൂരികയും പിത്തം

## (൫൯) മസൂരികാനിദാനം

നിമിത്തമായുണ്ടായ മസൂരികയും കഫനിമിത്തമുണ്ടായ മസൂരികയും കഫപിത്തം നിമിത്തമുണ്ടായ മസൂരികയും സുഖസാദ്ധ്യങ്ങളാകുന്നു.

### കൃച്ഛ്രസാദ്ധ്യമസൂരികാലക്ഷണം.

൧൪. വാതജാ വാതപിത്തോത്ഥാ ശ്ലേഷ്മവാതകൃതാശ്ച യാഃ
കൃച്ഛ്രസാദ്ധ്യതമാസ്തസ്മാൽ യത്നാദേതാ ഉപാചരേൽ.

വാതംനിമിത്തമുണ്ടായ മസൂരികയും വാതപിത്തം നിമിത്തമുണ്ടായ മസൂരികയും കഫവാതം നിമിത്തമുണ്ടായ മസൂരികയും കൃച്ഛ്രസാദ്ധ്യങ്ങളാകുന്നു. അവയെ പ്രയത്നാനുരോധേന ചികിത്സിക്കണം.

### അസാദ്ധ്യലക്ഷണം.

൧൫. അസാദ്ധ്യാസ്സന്നിപാതോത്ഥാസ്താസാം വക്ഷ്യാമി ലക്ഷണം
പ്രവാളസദൃശാഃ കാശ്ചിൽ കാശ്ചിജ്ജംബൂഫലോപമാഃ

൧൬. ലോഹജാലസമാഃ കാശ്ചിദതസീഫലസന്നിഭാഃ
ആസാം ബഹുവിധാ വർണ്ണാ ജായന്തേ ദോഷഭേദതഃ

സന്നിപാതം നിമിത്തമുണ്ടായ മസൂരികകൾ അസാദ്ധ്യങ്ങളാകുന്നു. അവയുടെ ലക്ഷണത്തെ പറയുന്നു. ചില മസൂരികകൾ പവിഴംപോലെയിരിക്കും ചിലതു ഞാവൽപഴംപോലെയിരിക്കും. ചിലതു ഇരിമ്പിൻകഷണംപോലെയിരിക്കും. ചിലതു അതസീഫലംപോലെയിരിക്കും. ഇപ്രകാരം ദോഷഭേദംകൊണ്ടു മസൂരികകൾ പല നിറത്തോടുകൂടി ഉണ്ടാകുന്നു.

൧൭. കാസോ ഹിക്കാ പ്രമോഹശ്ച ജ്വരസ്തീവ്രസ്സുദാരുണഃ
പ്രലാപശ്ചാരതിർമ്മൂർച്ഛാ തൃഷ്ണാ ദാഹോതിഘൂർണ്ണതാ.

൧൮. മുഖേന പ്രസ്രവേദ്രക്തം തഥാ ഘ്രാണേന ചക്ഷുഷാ
കണ്ഠേ ഘുർഘുരകം കൃത്വാ ശ്വസിത്യത്യർത്ഥവേദനം

൧൯. മസൂരികാഭിഭൂതസ്യ യസ്യൈതാനി ഭിഷഗ്വരൈഃ
ലക്ഷണാനി ച ദൃശ്യന്തേ ന ദദ്യാത്തത്ര ഭേഷജം.

൨൦. മസൂരികാഭിഭൂതോ യോ ഭൃശം ഘ്രാണേന നിശ്വസേൽ
സ ഭൃശം ത്യജതി പ്രാണാൻ തൃഷാർത്തോ വായുദൂഷിതഃ

൨൧. മസൂരികാന്തേ ശോഫസ്സ്യാൽ കൂർപ്പരേ മണിബന്ധകേ
തഥാംസഫലകേ വാപി ദുശ്ചികിത്സ്യസ്സുദാരുണഃ

ചുമ ഇക്കിൾ പ്രമോഹം കഠിനമായ ജ്വരം ബുദ്ധിക്കുറവായി പറക അരതി ഇന്ദ്രിയസാദം തണ്ണീർദാഹം ചുട്ടുനീറൽ കണ്ണുരുട്ടുക വായിൽക്കൂടിയും മൂക്കിൽക്കൂടിയും കണ്ണിൽക്കൂടിയും രക്തം സ്രവിക്കുക തൊണ്ടയിൽ ഘുറുഘുറ എന്നുള്ള ശബ്ദമുണ്ടാകെ ഏറ്റവും വേദനയോടുകൂടി ശ്വാസംവിടുക ഈ ലക്ഷണങ്ങൾ യാതൊരു മസൂരികാരോഗിക്കു കാണപ്പെടുന്നുവോ അവന്നു വൈദ്യൻ ഔഷധത്തെ കൊടുക്കരുതു. മസൂരികയാൽ പീഡിതനായിരിക്കുന്നവൻ മൂക്കുകൊണ്ടു ഏറ്റവും ശ്വാസംവിടുന്നതായാൽ അവൻ തണ്ണീർദാഹംകൊണ്ടു ആർത്തനായിട്ടും വായുദൂഷിതനായിട്ടും മരിക്കും; മസൂരികയുടെ അവസാനത്തിൽ മുഴങ്കയ്യിലോ മുഴങ്കാലിലോ മണിക്കെട്ടിലോ ചുമലിലോ നീരുണ്ടായാൽ ആ രോഗം ഏറ്റവും ദുസ്സാധ്യമാകുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാവ്യാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ മസൂരികാനിദാനം

സമാപ്തം.

—*—

## ക്ഷുദ്രരോഗനിദാനം.

—*—

### അജഗല്ലികാലക്ഷണം.

൧. സ്നിഗ്ദ്ധാസ്സവർണ്ണാഗ്രഥിതാ നീരുജാമുൽഗസന്നിഭാഃ
കഫവാതോത്ഥിതാജ്ഞേയാ ബാലാനാമജഗല്ലികാഃ

മന്ദവേഗമായും മഹാവേഗമായും ക്രൂരമായും മററുമുള്ള രോഗത്തെയാകുന്നു ക്ഷുദ്രരോഗമെന്നു പറയുന്നതു. അതിലേക്കു ഒരു പ്രമാണവചനത്തെ ഇവിടെ ചേക്കുന്നു. "മന്ദവേഗാമഹാവേഗാ വ്യാധയോല്പരുജോരുജഃ യേമഹാന്തോല്പകാശ്ചൈവ ക്ഷുദ്രരോഗാസ്തുതേ സ്മൃതാഃ" ബാലന്മാക്കു കഫവാതം നിമിത്തമായി മിനുമിനുത്തിട്ടും ശരീരത്തോടു സമമായ നിറത്തോടുകൂടിയും ഉയന്നിട്ടും വേദനയോടു കൂടാതെയും ചെറുപയറുപോലെയും കുരുക്കൾ ഉണ്ടാകും; അതിനെ അജഗല്ലികാ എന്നു പറയുന്നു- പാലുണ്ണി എന്നു ഭാഷാ.

### യവപ്രഖ്യാലക്ഷണം.

൨. യവാകാരാസ്സുകഠിനാ ഗ്രഥിതാമാംസസംശ്രിതാ
പിടകാകഫവാതാഭ്യാം യവപ്രഖ്യേതിസോച്യതേ.

വാതകഫങ്ങളാൽ മാംസാശ്രയങ്ങളാക്കി ഉണ്ടാക്കിപ്പിക്കപ്പെടുന്നവയായി യവാകൃതികളായി കാഠിന്യത്തോടുകൂടെ ചേന്നുണ്ടാകുന്ന കുരുക്കൾക്കു യവപ്രഖ്യ എന്നു പേരാകുന്നു.

### അലജീലക്ഷണം.

൩. ഘനാമവക്ത്രാംപിടകാ മുന്നതാംപരിമണ്ഡലാം
അന്ത്രാലജീമല്പപൂയാംതാം വിദ്യാൽകഫവാതജാം.

കഫവാതം നിമിത്തമായി കനത്തിട്ടും മുഖംകൂടാതെയും ഉയന്നിട്ടും വൃത്താകാരമായും ഉള്ളിൽ അല്പമായ ചലത്തോടുകൂടിയും ഉണ്ടാകുന്ന കുരുവിനു അലജിഎന്നു പേരാകുന്നു.

### വിവൃതാലക്ഷണം.

൪. വിവൃതാസ്യാംമഹാദാഹാം പക്വോദുംബരസന്നിഭാം
വിവൃതാമിതിതാംവിദ്യാൽ പിത്തോത്ഥാംപരിമണ്ഡലാം.

പിത്തം ഹേതുവായിട്ടു വിടുന്നിരിക്കുന്ന മുഖത്തോടുകൂടി കഠിനമായ ചുട്ടുനീററൽപനി ഇവയെ ഉണ്ടാക്കുന്നതായി പഴുത്ത അത്തിക്കായുടെ ആകൃതിപോലെയിരിക്കുന്ന ആകൃതിയോടുകൂടി വൃത്താകാരമായുമുണ്ടാകുന്ന കുരുവത്രെ വിവൃതയാകുന്നതു

### കച്ഛപികാലക്ഷണം.

൫. ഗ്രഥിതാഃപഞ്ചഷാവാ ദാരുണാഃകച്ഛപോന്നതാഃ
കഫാനിലാഭ്യാംപിടകാ ജ്ഞേയാകച്ഛപികാബുധൈഃ

കഫവാതങ്ങൾ ഹേതുവായിട്ടു ആമപോലെ ഉയർച്ചയോടുകൂടിയ അഞ്ചോ ആറോ മുഴകൾ അടുത്തടുത്തുണ്ടായാൽ ആ രോഗത്തിനു കച്ഛപിക എന്നു പേരാകുന്നു

### വല്മീകലക്ഷണം.

൬. ഗ്രീവാംസകക്ഷാകരപാദദേശേ സന്ധൌഗളേവാത്രിഭിരേവദോഷൈഃ
ഗ്രന്ഥിസ്സവല്മീകവദക്രിയാണാം ജാതഃക്രമേണൈവഗതഃപ്രവൃദ്ധിം

൭. മുഖൈരനേകൈസ്സ്രുതിതോദവദ്ഭിഃ
വിസർപ്പവൽസർപ്പതിചോന്നതാഗ്രൈഃ
വല്മീകമാഹുർഭിഷജോവികാരം
നിഷ്പ്രത്യനീകംചിരജംവിശേഷാൽ.

സന്നിപാതം ഹേതുവായിട്ടു കഴുത്തിൻെറ പുറത്തോ കക്ഷങ്ങളിലോ ഉള്ളംകയ്യിലൊ ഉള്ളംകാലിലോ സന്ധികളിലോ കഴുത്തിലോ പുററുപോലെ മുഴയുണ്ടാകും; അതു ക്രമേണ വർദ്ധിച്ചു അനേകം മുഖങ്ങളോടും നനവോടും കുത്തിനോവോടും വേദനയോടും ചുട്ടുനീറ

ളോടുകൂടിയും അഗ്രം ഉയൎന്നും വ്യാപിക്കുന്നു. വൈദ്യന്മാർ ഇതിനെ വല്മീകമെന്നു പറയു ന്നു അധികദിവസം കഴിഞ്ഞാൽ ഇതിനു ചികിത്സ ഫലിക്കുന്നതല്ല.

ഇന്ദ്രവിദ്ധാലക്ഷണം

൮. പത്മകൎണ്ണികവന്മദ്ധ്യേ പിടകാഭിസ്സമാചിതാം
ഇന്ദ്രവിദ്ധാന്തുതാംവിദ്യാൽ വാതപിത്തോത്ഥിതാംഭിഷക്.

വാതപിത്തങ്ങളാൽ ഉത്ഭവിപ്പിക്കപ്പെട്ടതായും പത്മകൎണ്ണികപോലെ അടി ചുരുങ്ങി യും മുകൾ പരന്നുമിരിക്കുന്ന കുരുക്കളാൽ വ്യാപിക്കപ്പെട്ടതായുമിരിക്കുന്നതിന്നു ഇന്ദ്രവിദ്ധാ എന്നു പേരാകുന്നു.

ഗൎദ്ദഭികാലക്ഷണം.

൯. മണ്ഡലംവൃത്തമുത്സന്നം സരക്തംപിടകാചിതം
രുജാകരീംഗൎദ്ദഭികാം താംവിദ്യാദ്വാതപിത്തജാം.

വാതപിത്തങ്ങളാൽ ഉത്ഭവിപ്പിക്കപ്പെട്ടതായിമണ്ഡലാകാരമായിപരന്നു ഉയൎന്നു ചുവ ന്ന കുരുക്കളെക്കൊണ്ടു വ്യാപിച്ചു വേദനയോടുകൂടിയിരിക്കുന്ന കുരുവത്രേ ഗൎദ്ദഭിയാകുന്നതു.

പാഷാണഗൎദ്ദഭലക്ഷണം.

൧൦ വാതശ്ലേഷ്മസമുദ്ഭൂതഃ ശ്വയഥുൎഹനുസന്ധിജഃ
സ്ഥിരോമന്ദരുജഃസ്നിഗ്ദ്ധോ ജ്ഞേയഃപാഷാണഗൎദ്ദഭഃ

വാതശ്ലേഷ്മങ്ങളാൽ ഉത്ഭവിപ്പിക്കപ്പെട്ടതായി ഹനുസന്ധിയിലുണ്ടായി സ്ഥിരമാ യി അൽപമായ വേദനയോടും മിനുപ്പോടുംകൂടിയിരിക്കുന്ന നീരു പാഷാണഗൎദ്ദഭമാകുന്നു.

പനസികാലക്ഷണം.

൧൧. കൎണ്ണസ്യാഭ്യന്തരേജാതാം പിടകാമുഗ്രവേദനാം
സ്ഥിരാംപനസികാംതാന്തു വിദ്യാദന്തഃപ്രപാകിനീം

ചെവിയുടെ അകത്തുണ്ടായി വളരെ വേദനയോടും ഉള്ളിൽ പഴുപ്പോടുംകൂടി സ്ഥിര മായിരിക്കുന്ന കുരുവിന്നു പനസിക എന്നു പേരാകുന്നു. ഇതു ചെവിയുടെ പുറത്തുമുണ്ടാകു മെന്നു ചിലർ പറയുന്നു.

ജാലഗൎദ്ദഭലക്ഷണം

൧൨. വിസൎപ്പവൽസൎപ്പതിയ ശ്ശോഫസ്തനുരപാകവാൻ
ദാഹജ്വരകരഃപിത്താൽ സജ്ഞേയോജാലഗൎദ്ദഭഃ

പിത്തപ്രധാനമായും തനുവായും അല്പമായ പഴുപ്പോടുകൂടിയും ദാഹത്തെയും ജ്വ രത്തെയും ഉണ്ടാക്കുന്നതായും വിസൎപ്പംപോലെ വ്യാപിക്കുന്നതായുമിരിക്കുന്ന നീരിനു ജാല ഗൎദ്ദഭമെന്നു പേരാകുന്നു.

ഇരിവെല്ലികാലക്ഷണം.

൧൩. പിടകാമുത്തമാംഗസ്ഥാം വൃത്താമുഗ്രരുജാജ്വരാം
സൎവ്വാത്മികാംസൎവ്വലിംഗാം ജാനീയാദിരിവെല്ലികാം

വാതപിത്തകഫങ്ങളാൽ ഉത്ഭവിപ്പിക്കപ്പെട്ടതായി വൃത്തമായി വളരെ വേദനയോ ടും ജ്വരത്തോടും വാതപിത്തകഫങ്ങളുടെ ലക്ഷണങ്ങളോടുകൂടിയതായി തലയിൽ ഉണ്ടാകു ന്ന കുരുവത്രെ ഇരിവെല്ലികയാകുന്നതു്.

**കക്ഷാലക്ഷണം.**

൧൪. ബാഹുപാൎശ്വാംസകക്ഷേഷു കൃഷ്ണസ്ഫോടാംസവേദനാം
പിത്തപ്രകോപസംഭൂതാം കക്ഷാമിത്യഭിനിൎദ്ദിശേൽ.

കയ്യിലോ പാൎശ്വങ്ങളിലൊ ചുമലിലോ കക്ഷത്തോ കറുത്ത പൊള്ളുകളോടും വേ ദനയോടുംകൂടി പിത്തകോപംനിമിത്തമുണ്ടാകുന്ന കുരുക്കൾക്കു കക്ഷ എന്നുപേർ.

## ക്ഷുദ്രരോഗനിദാനം (൧൯൩.)

### ഗന്ധമാലാലക്ഷണം.

൧൫. ഏകാമേതാദൃശീംദൃഷ്ട്വാ പിടകാസ്ഫോടസന്നിഭാം
ത്വഗ്ഗതാംപിത്തകോപേന ഗന്ധമാലാംപ്രചക്ഷതെ.

പിത്തകോപം ഹേതുവായിട്ടു മേൽപറയപ്പെട്ട കുരുക്കളിൽ ഒരു കുരു വളരെ വലുതായിട്ടും സ്ഫോടസദൃശമായിട്ടും തൊലിയിന്മേലുണ്ടാകും. അതിനു ഗന്ധമാലഎന്നു പറയുന്നു.

### അഗ്നിരോഹിണീലക്ഷണം.

൧൬. കക്ഷഭാഗേഷുയസ്ഫോടാ ജായന്തേമാംസദാരുണാഃ
അന്തർദ്ദാഹജ്വരകരാ ദീപ്തപാവകസന്നിഭാഃ

൧൭. സപ്താദ്വാദശാഹാദ്വാ പക്ഷാദ്വാഘ്നന്തിമാനവം
താമഗ്നിരോഹിണീംവിദ്യാ ദസാദ്ധ്യാംസർവ്വദോഷജാം-

ദോഷ—ൾ പിത്തരക്തപ്രധാനങ്ങളായി കോപിച്ചിട്ടു അന്തർദ്ദാഹത്തോടും ജ്വരത്തോടുംകൂടി ജ്വലിച്ചിരിക്കുന്ന അഗ്നിപോലെയുള്ള പൊളകങ്ങളെ മാംസത്തെ ഭേദിച്ചു കക്ഷഭാഗങ്ങളിൽ ഉത്ഭവിപ്പിക്കുന്നു. അതു ഏഴുദിവസംകൊണ്ടോ പന്ത്രണ്ടുദിവസംകൊണ്ടോ പതിനഞ്ചുദിവസംകൊണ്ടോ പ്രാണഹാനിയെച്ചെയ്യും. അതത്രേ അസാദ്ധ്യമായ അഗ്നിരോഹിണിയാകുന്നത്. ഇതിനു രക്തപ്രധാനത്വമുണ്ടെന്നു പറഞ്ഞതിലേയ്ക്കു ഒരു പ്രമാണവചനത്തെ ഇവിടെ ചേർക്കുന്നു. 'പിത്തരക്തേത്കടാദ്ദോഷാഃ പ്രദീപ്താംഗാരസന്നിഭാൻ കക്ഷഭാഗേഷുകുർവ്വന്തി തീവ്രദാഹജ്വരാൻ മാംസാവദാരണാൻസ്ഫോടാൻ യേഘ്നന്ത്യരുപക്രമാൻ പക്ഷാദ്ദശാഹാദ്വാണാ സാജ്ഞേയാവഹ്നിരോഹിണീ.



### ചിപ്പലക്ഷണം.

൧൮. നഖമാംസമധിഷ്ഠായ വായുഃപിത്തഞ്ചദേഹിനാം
കുർവ്വതൊദാഹപാകൌചതംവ്യാധിംചിപ്പമാദിശേത്.

വാതവും പിത്തവും നഖമാംസങ്ങളിൽ നിന്നിട്ടു ചുട്ടും പഴുപ്പുമുണ്ടാക്കും- അതിനെ ചിപ്പമെന്നു പറയുന്നു.

### കുനഖലക്ഷണം.

൧൯. തദേവല്പതരൈർദ്ദോഷൈഃ പരുഷംകുനഖംവദേൽ.

അതുതന്നെ ഏറ്റവും അല്പങ്ങളായിരിക്കുന്ന ദോഷങ്ങളെക്കൊണ്ടു പരുപരപ്പോടുകൂടിയാൽ കുനഖ (കുഴിനഖ)മാകുന്നു.

### അനുശയീലക്ഷണം.

ഗംഭീരാമല്പസംരംഭാം സവർണ്ണാമുപരിസ്ഥിതാം
൨൦. പാദസ്യാനുശയീംതാന്തുവിദ്യാദന്തഃപ്രപാകിനീം

ഉള്ളിൽ പഴുപ്പോടും അല്പമായ നീരോടും ദേഹത്തിന്റെ വർണ്ണംപോലെയിരിക്കുന്ന വർണ്ണത്തോടുംകൂടി കാലിന്മേൽ ഉണ്ടാകുന്ന കുരുവു അനുശയിയാകുന്നു.

### വിദാരികാലക്ഷണം

വിദാരീകന്ദവദ്വൃത്താം കക്ഷാവങ്ക്ഷണസന്ധിഷു
൨൧. വിദാരികേതിതാംവിദ്യാൽ സർവ്വജാംസർവ്വലക്ഷണാം

വാതപിത്തകഫങ്ങളുടെ കോപംഹേതുവായിട്ടു മുതക്കിൻകിഴങ്ങുപോലെ വൃത്താകാരമായി കക്ഷത്തിലോ തുടയിടുക്കിലോ സർവ്വലക്ഷണങ്ങളോടുകൂടി ഉണ്ടാകുന്ന കുരുവത്രേ വിദാരികയാകുന്നതു.

### ശർക്കരാർബ്ബുദലക്ഷണം.

പ്രാപ്യമാംസസിരാസ്നായൂഃ ശ്ലേഷ്മാമേദസ്തഥാനിലഃ
൨൨. ഗ്രന്ഥിംകരോത്യസൌഭിന്നോ മധുസർപ്പിർവ്വസാനിഭം

## (൮൯) ക്ഷുദ്രരോഗനിദാനം

സ്രവത്യാസ്രാവമനില സ്തത്രവൃദ്ധോംഗതഃപുനഃ
൨൩. മാംസംസംശോഷ്യഗ്രഥിതാം ശക്കരാംജനയേത്തതഃ
ദുർഗ്ഗന്ധിക്ലിന്നമത്യർത്ഥം നാനാവർണ്ണംതതസ്സിരാഃ
൨൪. സ്രവന്തിരക്തംസഹസാ തംവിദ്യാച്ഛക്കരാർബുദം

കഫവും മേദസ്സും വായുവും മാംസത്തേയും ഞരമ്പുകളേയും നാഡികളേയുംആശ്രയിച്ചിട്ടു മുഴയെഉണ്ടാക്കുന്നു. അതു പൊട്ടുകയും അതിൽനിന്നു തേൻ, നെയ്യ്, വസ, ഇവയെപ്പോലെയുള്ള ചലം സ്രവിക്കയുംചെയ്യുന്നു. പിന്നെ അവിടെ വാതംകോപിച്ചു മാംസത്തെ വരട്ടിക്കളഞ്ഞു ചരൽക്കല്ലുപോലെ കഠിനമായിരിക്കുന്ന ശക്കരയെ ഉണ്ടാക്കുന്നു. അനന്തരം സിരകളെ ആശ്രയിച്ചു ദുർഗ്ഗന്ധമായും ഏററവും നലഞ്ഞും നാനാവർണ്ണമായുമിരിക്കുന്ന രക്തം അതിൽനിന്നു കൂടക്കൂടെ സ്രവിക്കുന്നു. അതിന്നു ശർക്കരാബുദമെന്നു പേരാകുന്നു.

### പാദദാരീലക്ഷണം.

പരിക്രമണശീലസ്യ വായുരത്യർത്ഥരൂക്ഷയോഃ
൨൫. പാദയോഃകുരുതേദാരീം പാദദാരീംതമാദിശേൽ.

എല്ലായ്പോഴും സഞ്ചരിക്ക ശീലമായുള്ളവന്റെ പാദതലങ്ങൾക്കു രൂക്ഷത ഭവിക്കയാൽ വായു കോപിച്ച് അടിയെപ്പിളക്കും. തന്നിമിത്താ വേദനവുണ്ടാകും അതിന്നു പാദദാരി എന്നു പേര്.

### കദരലക്ഷണം.

ശക്കാരോന്മഥിതേപാദെ ക്ഷതേവാകണ്ടകാദിഭിഃ
൨൬. ഗ്രന്ഥിഃകോലവദുസ്സന്നൊ ജായതേകദരംഹിതൽ

കാലുകൾ ചരൽക്കല്ലുകൊണ്ടിട്ടു തകർന്നാൽപാകയോ മുള്ളുമുതലായവകൊണ്ടിട്ടു മുറികയോചെയ്താൽ ലന്തക്കുരുപോലെ മുഴയുണ്ടാകും; അതത്രെ കദരമാകുന്നതു. മുളളയെന്നു ഭാഷ.

### അലസലക്ഷണം.

ക്ലിന്നാംഗുല്യന്തരൌപാദൌ കണ്ഡൂദാഹരുജാന്വിതൌ
൨൭. ദുഷ്ടകർദ്ദമസംസ്പർശാ ദലസംതംവിഭാവയേൽ

ദുഷിച്ചു കൃമി നിറഞ്ഞിരിക്കുന്ന സ്ഥാനങ്ങളേയും ചെളിമുതലായവയേയും തൊടുകയോ ചവിട്ടുകയോ ചെയ്താൽ വിരലുകളുടെ ഇടകൾ ചൊറിച്ചിലോടും ചുടോടും വേദനയോടും കൂടിപ്പഴുക്കും അതിനെ അലസമെന്നു പറയുന്നു; വളംകടിയെന്നു ഭാഷ.

### ഇന്ദ്രലുപ്തലക്ഷണം.

രോമകൂപാനുഗംപിത്തം വാതേനസഹമൂർച്ഛിതം
൨൮. പ്രച്യാവയതിരോമാണി തതഃശ്ലേഷ്മാസശോണിതഃ
രുണദ്ധിരോമകൂപാംസ്തു തതോന്യേഷാമസംഭവഃ
൨൯. തദിന്ദ്രലുപ്തംഖാലിത്യം രുഹ്യേതിചവിഭാവ്യതേ

പിത്തം വാതത്തോടുകൂടി കോപിച്ചു രോമകൂപങ്ങളിൽ ചെല്ലുകനിമിത്തം രോമങ്ങൾ കൊഴിഞ്ഞുപോകും. അനന്തരം കഫരക്തങ്ങൾ രണ്ടുംകൂടി രോമകൂപങ്ങളെ അടയ്ക്കുന്നു. അതു ഹേതുവായിട്ടു വേറെ രോമങ്ങൾ വരുന്നതുമില്ല. അതിനെ ഇന്ദ്രലുപ്തമെന്നും ഖാലിത്യമെന്നും രുഹ്യയെന്നും പറയുന്നു- കഷണ്ടിഎന്നു ഭാഷ

### ദാരുണലക്ഷണം.

൩൦. ദാരുണാകണ്ഡുരാരൂക്ഷ കേശഭൂമിഃപ്രപാട്യതേ
കഫമാരുതകോപേന വിദ്യാദാരുണകന്തുതാം

കഫവാതങ്ങളുടെ കോപം ഹേതുവായിട്ടു തല, കഠിനമായിട്ടുംചൊറിച്ചിലോടുകൂടിയും ഉയർന്നിട്ടും ഇരിക്കും, പിളരുകയോ പഴുക്കുകയോ ചെയ്യും; അതു ദാരുണമാകുന്നു.

## അരുംഷികാലക്ഷണം.

൩൧. അരുംഷിബഹുവക്ത്രാണി ബഹുക്ലേദിനിമൂർദ്ധ്നിതു
കഫാസൃക്ക്രിമികോപേന നൃണാം വിദ്യാദരുംഷികാം.

കഫരക്തങ്ങളുടെയും ക്രിമിയുടെയും കോപംഹേതുവായിട്ടു തലയിൽ വളരെ മുഖങ്ങളോടും വളരെ പഴുപ്പോടുംകൂടിയ വ്രണങ്ങൾ ഉണ്ടാകും. അതു അരുംഷികമാകുന്നു.

## പലിതലക്ഷണം.

൩൨. ക്രോധശോകശ്രമകൃതശ്ശരീരോഷ്മാശിരോഗത
പിത്തഞ്ചകേശാൻപചതി പലിതംതേനജായതേ.

കോപംകൊണ്ടോ ദുഃഖംകൊണ്ടോ ശ്രമംകൊണ്ടോ ഉണ്ടായ ശരീരത്തിലെ ചൂടുപിത്തത്തോടുകൂടി തലയിൽചെന്നു തലമുടിയെ പഴുപ്പിക്കുന്നു. അതത്രെ പലിതമാകുന്നതു.

## യുവാനപിടകാലക്ഷണം.

൩൩. ശാല്മലീകണ്ടകപ്രഖ്യാഃ കഫമാരുതരക്തജാം
യുവാനപിടകായൂനാം വിജ്ഞേയാമുഖദൂഷികാഃ

കഫവും വാതവും രക്തവുംകൂടി കോപിക്കഹേതുവായിട്ടു യൌവനമുള്ള പുരുഷന്മാരുടെ മുഖത്തിങ്കൽ ഇലവിൻമുള്ളുപോലെ കുരുക്കൾ ഉണ്ടാകുന്നു അതിനെ യുവാനപിടകയെന്നും മുഖദൂഷിക എന്നും പറയുന്നു. മുഖക്കുരു എന്നു ഭാഷയിൽ പറയാറുണ്ടു്.

## പത്മിനീ കണ്ടകലക്ഷണം.

൩൪. കണ്ടകൈരാചിതംവൃത്തം മണ്ഡലംപാണ്ഡുകണ്ഡുരം
പത്മിനീകണ്ടകപ്രഖ്യൈസ്തദാഖ്യംകഫവാതജം.

കഫവാതംനിമിത്തം താമരത്തണ്ടിലെ മുള്ളുപോലെയിരിക്കുന്ന മുള്ളുകളാൽ വ്യാപ്തമായും പരന്നിട്ടും മണ്ഡലാകാരമായിട്ടും വെളുത്തിട്ടും ചൊറിച്ചിലോടുകൂടിയും ഉണ്ടാകുന്നതിന്നു പത്മിനീകണ്ടമെന്നുപേർ; താമരമുള്ളെന്നുഭാഷ.

## ജതുമണിലക്ഷണം.

൩൫. സമമുത്സന്നമരുജം മണ്ഡലംകഫരക്തജം
സഹജംലക്ഷ്മചൈകേഷാം ലക്ഷ്യോജതുമണിസ്തുസഃ

കഫരക്തംനിമിത്തം ജനിക്കുമ്പോൾതന്നെ സമമായിട്ടും ഉയൎന്നിട്ടും വേദനയോടുകൂടാതെയും മണ്ഡലാകൃതിയായിട്ടും ഉണ്ടാകുന്ന ലക്ഷണത്തെ ജതുമണിയെന്നു പറയുന്നു മറു എന്നുഭാഷ.

## മാഷകലക്ഷണം.

൩൬. അവേദനംസ്ഥിരഞ്ചൈവ യസ്മിൻഗാത്രേപ്രദൃശ്യതേ
മാഷവൽകൃഷ്ണമുത്സന്ന മനിലാന്മാഷകന്തുതൽ.

വാതംനിമിത്തമായി വേദനയോടുകൂടാതെയും കഠിനമായും ഉഴുന്നുപോലെയും കറുത്തിട്ടും ഉയൎന്നിട്ടും ദേഹത്തിന്മേൽ ഉണ്ടാകുന്നതിന്നു മാഷകമെന്നു പറയുന്നു.

## തിലകാലകലക്ഷണം.

൩൭. കൃഷ്ണാനിതിലമാത്രാണി നീരുജാനിസമാനിച
വാതപിത്തകഫോച്ഛോഷാൽ താന്വിദ്യാത്തിലകാലകാൻ.

വാതപിത്തങ്ങൾകൊണ്ടു കഫത്തിന്നുശോഷം വരികഹേതുവായിട്ടു എള്ളിൻമണി പ്രമാണമായി വേദനയോടുകൂടാതെ വൎണ്ണംകൊണ്ടു ദേഹത്തോടു സമമായി ദേഹത്തിങ്കൽ ഉണ്ടാകുന്ന കറുത്തനിറമത്രേ തിലകാലകമാകുന്നതു.

## ന്യച്ഛലക്ഷണം.

൩൮. മഹദ്വാ യദിവാചാല്പം ശ്യാവംവായദിവാസിതം
നീരുജംമണ്ഡലംഗാത്രേ ന്യച്ഛമിത്യഭിധീയതേ.

## (൫൯) ക്ഷുദ്രരോഗനിദാനം.

വലുതായിട്ടോ ചെറുതായിട്ടോ കരുവാളിച്ചിട്ടോ കറുത്തിട്ടോ വേദനയോടുകൂടാതെ ദേഹത്തിൽ കാണുന്ന മണ്ഡലമത്രെ വ്യംഗമാകുന്നതു.

### വ്യംഗലക്ഷണം.

൧൯. ക്രോധായാസപ്രകുപിതോ വായുഃ പിത്തേന സംയുതഃ
മുഖമാഗത്യ സഹസാ മണ്ഡലം വിസൃജത്യതഃ
൨൦. നീരുജം തനുകം ശ്യാവം മുഖേ വ്യംഗം തമാദിശേൽ

ക്രോധംകൊണ്ടോ ആയാസംകൊണ്ടോ കുപിതനായിരിക്കുന്ന വായു പിത്തത്തോടുകൂടി മുഖത്തിൽ പ്രാപിച്ചിട്ടു അവിടെ വേദനയോടുകൂടാതെയും നേർത്തതായും കരുവാളിച്ചിട്ടും ഇരിക്കുന്ന മണ്ഡലത്തെ ഉണ്ടാക്കുന്നു. അതിനെ മുഖവ്യംഗമെന്നു പറയുന്നു. കരിമുഖമെന്നും പറയും.

### നീലികാലക്ഷണം.

കൃഷ്ണമേവംഗുണം ഗാത്രേ മുഖേ വാ നീലികാം വിദുഃ

ഇതുതന്നെ കറുപ്പോടുകൂടി ദേഹത്തിങ്കലോ മുഖത്തിങ്കലൊ ഉണ്ടായാൽ അതിന്നു നീലികയെന്നു പേർ വ്യംഗത്തിന്നും നീലികയ്ക്കും തമ്മിൽ ഭേദമുണ്ടു വ്യംഗം കരുവാളിച്ചും (വെളുപ്പോടുകൂടികറുത്തു) നീലിക കറുത്തും ഇരിക്കുന്നതാകുന്നു. വ്യംഗ, നീലികകളെ കുറിച്ചുള്ള ഭോജവാക്യത്തെ ഇവിടെ ചേൎക്കുന്നു. 'മാരുതഃ ക്രോധഹർഷാഭ്യാം ഊൎദ്ധ്വഗോ മുഖമാശ്രിതഃ പിത്തേന സഹസംയുക്തഃ കരോതി വദനേ തു ചി നീരുജം തനുകം ശ്യാവം വ്യംഗന്തമിതി നിർദ്ദിശേൽ' വാതംകൊണ്ടും ക്രോധം, കൊണ്ടോ ഹർഷംകൊണ്ടോ മേൽപ്പോട്ടുകയറി മുഖത്തെ ആശ്രയിച്ചു പിത്തത്തോടുചേൎന്നു മുഖത്തിന്റെ തൊലിയിന്മേൽ വേദനയോടുകൂടാതെ നേൎത്തിരിക്കുന്ന കരുവാളിപ്പിനെ ഉണ്ടാക്കുന്നു; അതിനെയാകുന്നു വ്യംഗമെന്നു പറയുന്നതു്- എന്നാൽ ഇതു ഇതുണങ്ങളോടുകൂടി കറുത്തു ശരീരത്തിൽ ഉണ്ടാകുന്നതിന്നു നീലികയെന്നു പറയുന്നു. ഇൗ ശ്ലോകംകൊണ്ടു നീലിക ദേഹത്തിങ്കലല്ലാതെ മുഖത്തിൽ വരികയില്ലെന്നു സ്പഷ്ടമാകുന്നു.

### പരിവൎത്തികാ ലക്ഷണം.

മർദ്ദനാൽപീഡനാദ്വാപി തഥൈവാപ്യഭിഘാതതഃ
മേഢ്രചൎമ്മ യദാ വായുൎഭജതേ സൎവ്വതശ്ചരൻ
തദാ വാതോപസൃഷ്ടം തു ചൎമ്മ പ്രതിനിവൎത്തതേ
മണേരധസ്താൽ കോശസ്തു ഗ്രന്ഥിരൂപേണ ലംബതേ
സരുജാം വാതസംഭൂതാം താം വിദ്യാൽ പരിവൎത്തികാം
സകണ്ഡൂഃ കഠിനാ വാപി സൈവ ശ്ലേഷ്മസമുത്ഥിതാ

ലിംഗത്തെ അധികമായി മൎദ്ദിക്കുക ഹേതുവായിട്ടോ അധികമായിഞെരുക്കുക ഹേതുവായിട്ടോ അതിന്നു ചതവു പറ്റുക ഹേതുവായിട്ടോ യാതൊരു സമയം വ്യാനവായു കോപിച്ചു അതിന്റെ തൊലിയെ ആശ്രയിക്കുന്നുവോ ആ സമയം വാതസംസൎഗ്ഗം ഹേതുവായിട്ടു ആ തൊലി പിറകോട്ടു മറിഞ്ഞു പിന്നീടു അതു മണിയുടെ താഴെ മുഴപോലെ തൂങ്ങുന്നു; വേദനയുമുണ്ടാകുന്നു. വാതത്താൽ ഉത്ഭവിപ്പിക്കപ്പെട്ടതായ ആ രോഗത്തിന്നു പരിവൎത്തിക എന്നു പേരാകുന്നു. അതുതന്നെ ചൊറിച്ചിലോടും കാഠിന്യത്തോടും കൂടിയിരിക്കുന്നതായാൽ കഫത്താൽ ഉത്ഭവിപ്പിക്കപ്പെട്ടതാകുന്നു.

### അവപാടികാലക്ഷണം.

അല്പീയഃ ഖാം യദാ ഹർഷാൽ ബലാൽ ഗച്ഛേൽ സ്ത്രിയം നരഃ
ഹസ്താഭിഘാതാദഥവാ ചൎമ്മണ്യുദ്വൎത്തിതേ ബലാൽ
യസ്യാവപാട്യതേ ചൎമ്മ താം വിദ്യാദവപാടികാം

അല്പമായ യോനിദ്വാരത്തോടുകൂടിയ സ്ത്രീയെ കന്യയെ അല്ലെങ്കിൽ അനാൎത്തവയെ സന്തോഷത്തോടുകൂടി ബലവാനായി സംഗംചെയ്കയൊ ലിംഗത്തെ കൈകൊണ്ടു മൎദ്ദ

ക മുതലായ പ്രവൃത്തികൾ ചെയ്കയൊ ബലാത്തോടുകൂടെ തൊലിമറിക്കയൊ ചെയ്താൽ അവന്റെ ആ ലിംഗത്തിന്റെ തൊലി പൊട്ടും അതിന്നു അവപാടികയെന്നു പേർ.

നിരുദ്ധപ്രകാശ ലക്ഷണം.

വാതോപസൃഷ്ടമേഢ്രേവൈ ചർമ്മസംശ്രയതേമണിം
മണിശ്ചർമ്മോപനദ്ധസ്തു മൂത്രസ്രോതോരുണദ്ധിച
നിരുദ്ധപ്രകാശേതസ്മിൻ മന്ദധാരംസവേദനം
മൂത്രംപ്രവർത്തതേജന്തോ ര്മണിർവ്വിവ്രിയതേനച
നിരുദ്ധപ്രകാശംവിദ്യാൽസരുജംവാതസംഭവം

ലിംഗത്തിന്നു വാതസംസർഗ്ഗമുണ്ടാകുമ്പോൾ അതിന്റെ തൊലി മണിയെ മുഴുവൻ ആശ്രയിക്കുന്നു. പിന്നെ തൊലിയാൽ ആശ്രയിക്കപ്പെട്ട ആ മണി മൂത്രമാർഗ്ഗത്തെ തടുക്കുന്നു. അപ്പോൾ മൂത്രം വേദനയോടുകൂടി തുള്ളിതുള്ളിയായിട്ടു വീഴുന്നു, മണി വലുതായി മാറികയില്ല; വേദനയുമുണ്ടാകും; വാതത്താൽ ഉത്ഭവിപ്പിക്കപ്പെട്ടതായ ഈ രോഗം നിരുദ്ധപ്രകാശമാത്രെയാകുന്നത്.

നിരുദ്ധഗുദലക്ഷണം.

വേഗസന്ധാരണാദ്വായു ർവ്വിഹിതോഗുദസംശ്രിതഃ
നിരുണദ്ധിമഹാസ്രോത സൂക്ഷ്മദ്വാരംകരോതിച
മാർഗ്ഗസ്യസംക്ഷിപ്ത്യാൽകൃച്ഛ്രേണ പുരീഷംതസ്യഗച്ഛതി
സന്നിരുദ്ധഗുദാവ്യാധി രേതംവിദ്യാൽസുദാരുണം.

അധോവാതംമുതലായ വേഗങ്ങളെ തടുക്കുന്നവന്റെ അപാനവായു കോപിച്ചു വലിയ കുടലിനെ തടുത്തു ഏററവും ചെറിയ ദ്വാരത്തോടുകൂടിയതാക്കിച്ചെയ്യും അതു ഹേതുവായിട്ടു അവന്നു മലം വളരെ പണിപ്പെട്ടുപോകും. ഏററവും ഭയങ്കരമായ ഈ വ്യാധിയെ നിരുദ്ധഗുദമെന്നു പറയുന്നു.

അഹിപൂതനലക്ഷണം.

ശകൃൻമൂത്രസമായുക്തേ ധൌതേപാനേശിശോർഭവൽ
സ്വിന്നേവാസ്നാപ്യമാനേവാ കണ്ഡൂരക്തകഫോത്ഭവാ
കണ്ഡൂയനാത്തതഃക്ഷിപ്രം സ്ഫോടസ്രാവശ്ചജായതേ
ഏകീഭൂതംവ്രണംഘോരം തംവിദ്യാദഹിപൂതനം.

ശിശുക്കൾ മലമൂത്രവിസർജ്ജനം ചെയ്തതിന്റെശേഷം അവരുടെ ഗുദത്തെ നല്ലവണ്ണം കഴുകാതിരിക്കയോ വിയർത്തതിന്റെശേഷം കുളിപ്പിക്കാതിരിക്കയോ ചെയ്താൽ രക്തകഫങ്ങൾ ദുഷിച്ചു ചൊറിച്ചിലിനെ ഉണ്ടാക്കും. ആ ചൊറിച്ചിൽ ഹേതുവായിട്ടു പൊട്ടുന്നവെ പൊള്ളലുണ്ടാകും. ആ പൊള്ളൽ പൊട്ടിയൊലിച്ചു വ്രണത്തെയുണ്ടാക്കും; പിന്നെ ഗുദവും വ്രണവും ഒന്നായിത്തീരും. ഭയങ്കരമായ ആ രോഗം അഹിപൂതനമാകുന്നു, ഈ വ്യാധി ബാലന്മാൎക്ക മാത്രമെ സംഭവിക്ക ദുഷ്ടമായ മുലപ്പാലു കുടിച്ചാലും ഈ രോഗം ഉണ്ടാകുമെന്നു തന്ത്രാന്തരവചനമുള്ളതിനാൽ അതിനെ ഇവിടെ ചേൎക്കുന്നു. ദുഷ്ടസ്തന്യസ്യപാനേന മലാഭ്യക്ഷാളനേനച കണ്ഡൂദാഹരുജായുക്തി പിടകൈസ്സമാചിതാ ഭവത്യപിയഥാദോഷം ദാരുണാഹ്യഹിപൂതനാ ദുഷിച്ചതായ മുലപ്പാലുകുടിക്കഹേതുവായിട്ടും മലത്തെ കഴുകാതിരിക്കഹേതുവായിട്ടും ചൊറിച്ചിലോടും ദാഹത്തോടും വേദനയോടുംകൂടിയ കുരുക്കൾ നിറഞ്ഞു ദോഷത്തിന്നു തക്കവണ്ണം ഭയങ്കരമായിട്ടുണ്ടാകുന്നതാകുന്നു അഹിപൂതനയെന്ന വ്യാധിഎന്നത്രെ ഈ ശ്ലോകത്തിന്റെ സാരം-

വൃഷണകച്ഛൂ.

സ്നാനോത്സാദനഹീനസ്യ മലോവൃഷണസംസ്ഥിതഃ
യദാപ്രക്ലിദ്യതേസ്വേദാൽ കണ്ഡൂംജനയതേതദാ

## (൫൯) ക്ഷുദ്രരോഗനിദാനം

കണ്ഡൂയനാത്തതഃ ക്ഷിപ്രം സ്ഫോടഃ സ്രാവശ്ച ജായതേ
പ്രാഹുർവൃഷണകച്ഛൂം താം ശ്ലേഷ്മരക്തപ്രകോപജാം.

ചൊറിയുന്നസമയം ദേഹത്തിലുള്ള അഴുക്ക എല്ലാം കഴുകിക്കളഞ്ഞില്ലെങ്കിൽ ആ അഴുക്ക ഇറങ്ങി വൃഷണത്തിൽനിന്ന ഒതിനെ നനയ്ക്കും. അതു ഹേതുവായിട്ട വിയർപ്പും ചൊറിച്ചിലുമുണ്ടാകും. ആ ചൊറിച്ചില്ല ഹേതുവായിട്ട പൊള്ളലുണ്ടായി പൊട്ടിയൊലിക്കും. കഫരക്തങ്ങളുടെ കോപം ഹേതുവായിട്ട ജനിച്ചതായ ആ രോഗത്തെ വൃഷണകച്ഛു എന്ന പറയുന്നു.

ഗുദഭ്രംശലക്ഷണം

പ്രവാഹണാതിസാരാഭ്യാം നിർഗ്ഗച്ഛതി ഗുദം ബഹിഃ
രൂക്ഷദുർബ്ബലദേഹസ്യ ഗുദഭ്രംശന്തമാദിശേൽ

ദേഹത്തിന്ന രൂക്ഷതയും ദുർബ്ബലതയും ഉള്ളവന്റെ ഗുദം അധികമായി മുക്കി മലത്തെ പുറപ്പെടുവിക്കകൊണ്ടൊ അതിസാരം കൊണ്ടൊ പുറത്തുചാടിപ്പോകും. അതിനെയാണ ഗുദഭ്രംശമെന്ന പറയുന്നത്.

സൂകരദംഷ്ട്രകലക്ഷണം.

സദാഹോരക്തപര്യന്തഃ ത്വക്പാകീ തീവ്രവേദനഃ
കണ്ഡൂമാൻ ജ്വരകാരീ ച സ സ്യാൽ സൂകരദംഷ്ട്രകഃ

ദാഹത്തോടുകൂടിയും ചുററം ചുവന്നും തൊലി പഴുത്തും ദുസ്സഹമായ വേദനയോടും ചൊറിച്ചിലോടും ജ്വരത്തോടുംകൂടിയും ഉണ്ടാകുന്ന രോഗം സൂകരദംഷ്ട്രകമാകുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനെ
മാധവനിദാനവ്യാഖ്യാനെ ക്ഷുദ്രരോഗനിദാനം.

സമാപ്തം.

—

## ഓഷ്ഠഗതമുഖരോഗനിദാനം.

൧. ആനൂപപിശിതക്ഷീരദധിമത്സ്യാതിസേവനാൽ
മുഖമദ്ധ്യേ ഗദാൻകുര്യുഃ ക്രുദ്ധാദോഷാഃ കഫോത്തരാഃ

ആനൂപമാംസം; പാല, തൈര, മത്സ്യം ഇവയെ അധികമായി സേവിച്ചാൽ വാതാദിദോഷങ്ങൾ കഫപ്രധാനങ്ങളായി കോപിച്ച മുഖമദ്ധ്യത്തിങ്കൽ രോഗങ്ങളെയുണ്ടാക്കും. അവയിൽ എട്ടുപ്രകാരമുള്ള ഓഷ്ഠരോഗങ്ങളെ പറയുന്നു.

വാതജമായ ഓഷ്ഠരോഗം.

൨. കർക്കശൌ പരുഷൌ സ്തബ്ധൌ സംപ്രാപ്താനിലവേദനൌ
ദാല്യേതേ പരിപാട്യേതേ ഓഷ്ഠൌ മാരുതകോപതഃ

വാതകോപംനിമിത്തം ചുണ്ടുകൾ കഠിനങ്ങളായിട്ടും പരുപരുത്തിട്ടും സ്തംഭിച്ചിട്ടും വേദനയോടുകൂടിയും നുറുങ്ങീട്ടും ഏറാവും പൊട്ടീട്ടുമിരിക്കും.

പിത്തജമായ ഓഷ്ഠരോഗം.

൩. ചീയതേ പിടകാഭിശ്ച സരുജാഭിസ്സമന്തതഃ
സദാഹപാകപിടകൌ പീതാഭാസൌ ച പിത്തതഃ

പിത്തകോപം ഹേതുവായിട്ടുണ്ടാകുന്ന ഓഷ്ഠരോഗത്തിന്ന ചിലപ്പോൾ ചുണ്ടുകൾ വേദനയോടുകൂടിയ കുരുക്കളെക്കൊണ്ടു ചുററം നിറഞ്ഞിരിക്കും. ചിലപ്പോൾ ചൂടോടും പഴുപ്പോടും കുരുക്കളോടുംകൂടിയും മഞ്ഞളിച്ചിട്ടും ഇരിക്കും.

## ഓഷ്ഠഗതമുഖരോഗനിദാനം (൧൯൯)

### കഫജമായ ഓഷ്ഠരോഗം.

൪. സവൎണ്ണാഭിശ്ച പീഡ്യേതേ പിടകാഭിരവേദനൌ
ഭവതസ്തു കഫാദോഷ്ഠൌ പിച്ഛിലൌ ശീതളൌ ഗുരൂ.

കഫംനിമിത്തമുണ്ടാകുന്ന ഓഷ്ഠരോഗത്തിങ്കൽ ചുണ്ടുകൾ ദേഹത്തിന്നു സമാനമായ വൎണ്ണത്തോടുകൂടിയ കുരുക്കളെക്കൊണ്ടു നിറഞ്ഞിട്ടും വേദനയോടുകൂടാതെയും പാടപോലെയും തണുത്തിട്ടും കനത്തിട്ടുമിരിക്കും.

### സന്നിപാതജമായ ഓഷ്ഠരോഗം.

൫. സകൃൽകൃഷ്ണൌ സകൃൽപീതൌ സകൃൽശ്വേതൌ തഥൈവ ച
സന്നിപാതേന വിജ്ഞേയാവനേകപിടകാചിതൌ

സന്നിപാതംകൊണ്ടുണ്ടാകുന്ന ഓഷ്ഠരോഗത്തിന്നു ഓഷ്ഠങ്ങൾ കറുത്തിട്ടും മഞ്ഞളിച്ചിട്ടും വെളുത്തിട്ടും അനേകകുരുക്കളെക്കൊണ്ടു നിറഞ്ഞിട്ടുമിരിക്കും.

### രക്തജമായ ഓഷ്ഠരോഗം.

൬. ഖൎജ്ജൂരഫലവൎണ്ണാഭിഃ പിടകാഭിർന്നിപീഡിതൌ
രക്തോപസൃഷ്ടൌ രുധിരം സ്രവതശ്ശോണിതപ്രഭൌ.

രക്തകോപംകൊണ്ടുണ്ടാകുന്ന ഓഷ്ഠരോഗത്തിങ്കൽ ചുണ്ടുകൾ ഈത്തപ്പഴത്തിന്റെ നിറംപോലെയിരിക്കുന്ന നിറത്തോടുകൂടിയ കുരുക്കളാൽ പീഡിക്കപ്പെട്ടവയായിട്ടും രക്തവൎണ്ണങ്ങളായിട്ടും ഭവിക്കും. ചുണ്ടുകളിൽനിന്നു രക്തം ഒലിക്കുകയും ചെയ്യും.

### മാംസജമായ ഓഷ്ഠരോഗം.

൭. ഗുരൂ സ്ഥൂലൌ മാംസദുഷ്ടൌ മാംസപിണ്ഡവദുൽഗതൌ
ജന്തവശ്ചാത്ര മൂൎച്ഛന്തി നരസ്യോഭയതോമുഖാൽ.

മാംസജമായ ഓഷ്ഠരോഗത്തിന്നു ചുണ്ടുകൾ കനത്തിട്ടും തടിച്ചിട്ടും മാംസപിണ്ഡംപോലെ ഉയൎന്നിട്ടും ഇരിക്കും. അവിടെ കൃമികൾ വൎദ്ധിച്ചു വായിൽ ഇറങ്ങി രണ്ടുഭാഗങ്ങളിൽകൂടിയും പുറപ്പെടും.

### മേദസ്സംഭൂതമായ ഓഷ്ഠരോഗം.

൮. സൎപ്പിൎമ്മണ്ഡപ്രതീകാശൌ മേദസാ കണ്ഡുരൌ ഗുരൂ
അച്ഛം സ്ഫടികസങ്കാശമാസ്രാവം സ്രവതോ ഭൃശം.

൯. തയോൎവ്രണോ ന സംരോഹേൽ മൃദുത്വഞ്ച ന ഗച്ഛതി.

മേദസ്സുകൊണ്ടുണ്ടാകുന്ന ഓഷ്ഠരോഗത്തിന്നു ഓഷ്ഠങ്ങൾ ഉറഞ്ഞ നെയ്യുടെ ഉപരിഭാഗംപോലെയും ചൊറിച്ചിലോടുകൂടിയും കനത്തിട്ടും ഇരിക്കും. സ്ഫടികംപോലെ നിൎമ്മലമായിരിക്കുന്നവെള്ളം ചുണ്ടുകളിൽനിന്നു അധികമായി ഒലിക്കും. വ്രണം മുളയ്ക്കുകയും മൃദുവായിരിക്കയുമില്ല.

### അഭിഘാതജമായ ഓഷ്ഠരോഗം.

ഓഷ്ഠൌ പശ്യ വദീര്യ്യേതേ പാട്യേതേ ചാഭിഘാതതഃ

അഭിഘാതജമായ ഓഷ്ഠരോഗത്തിന്നു ചുണ്ടുകൾ നുറുങ്ങുകയും ഏററവും പൊട്ടുകയും ചെയ്യും.

ഓഷ്ഠഗതമുഖരോഗനിദാനം സമാപ്തം.

## ദന്തവേഷ്ടഗത മുഖരോഗനിദാനം.

—*—

### ശീതാദലക്ഷണം

൧. ശോണിതം ദന്തവേഷ്ടേഭ്യോ യസ്യാകസ്മാൽപ്രവർത്തതേ
ദുർഗ്ഗന്ധീനി സകൃഷ്ണാനി പ്രക്ലേദീനി മൃദൂനി ച

൨. ദന്തമാംസാനി ശീര്യന്തേ പചന്തി ച പരസ്പരം
ശീതാദോ നാമ സ വ്യാധിഃ കഫശോണിതസംഭവഃ

ഇനി ദന്തമൂല രോഗത്തെ (ഊനിന്മേലുണ്ടാകുന്ന രോഗം) ക്കുറിച്ചു പറയുന്നു. ഊനിന്മേൽ പതിനഞ്ചുവ്യാധികളുണ്ട്. അവയിൽ ശീതാദമെന്ന രോഗത്തിനു പല്ലിന്റെ ഊനുകളിൽനിന്നു ഹേതുകൂടാതെ രക്തം സ്രവിക്കും. അവിടെ പല്ലിന്റെ ഊനുകൾ ദുർഗ്ഗന്ധത്തോടുകൂടിയും കറുത്തിട്ടും നനഞ്ഞിട്ടും മൃദുക്കളായിട്ടും ഭവിക്കും. എന്നുമാത്രമല്ല അവ അന്യോന്യം പഴുത്തു ചീഞ്ഞുപോകയും ചെയ്യും അതു രോഗം കഫരക്തങ്ങളാൽ ഉത്ഭവിപ്പിക്കപ്പെട്ടതാകുന്നു

### ദന്തപുപ്പുടലക്ഷണം.

൩. ദന്തയോസ്ത്രിഷു വാ യസ്യ ശ്വയഥുർജ്ജായതേ മഹാൻ
ദന്തപുപ്പുടകോ നാമ സ വ്യാധിഃ കഫരക്തജഃ

രണ്ടോ മൂന്നോ പല്ലുകളുടെ ഊനുകളിൽ വലുതായ നീരുണ്ടാകുന്നതിനു ദന്തപുപ്പുടം എന്നു പേർ. ആ രോഗം കഫരക്തങ്ങളാൽ ഉത്ഭവിക്കപ്പെട്ടതാകുന്നു.

൪. സ്രവന്തി പൂയരുധിരം ചലാ ദന്താ ഭവന്തി ച
ദന്തവേഷ്ടഃ സ വിജ്ഞേയോ ദുഷ്ടശോണിതസംഭവഃ

പല്ലുകളുടെ ഊനിന്മേൽനിന്നു പഴുപ്പോടുകൂടിയ രക്തം സ്രവിക്കയും പല്ലുകൾ ഇളകയും ചെയ്യുന്നതു ദന്തവേഷ്ടമെന്ന രോഗമാകുന്നു അതു ദുഷിച്ചതായ രക്തംനിമിത്തമത്രെ ഉണ്ടാകുന്നതു.

### സൌഷിരലക്ഷണം.

൫. ശ്വയഥുർദ്ദന്തമൂലേഷു രുജാവാൻ കഫരക്തജഃ
ലാലാസ്രാവീ സ വിജ്ഞേയഃ സൌഷിരോ നാമ നാമതഃ

കഫരക്തങ്ങളുടെ കോപംനിമിത്തം ഊനുകൾ വീങ്ങി വേദനയോടുകൂടി വെള്ളം കലിപ്പിച്ചുകൊണ്ടിരിക്കും. അതിനു സൌഷിരമെന്നു പേർ

### മഹാസൌഷിരലക്ഷണം.

൬. ദന്താശ്ചലന്തി വേഷ്ടേഭ്യസ്താലു ചാപ്യവദീര്യതേ
യസ്മിൻ സ സർവ്വജോ വ്യാധിർമ്മഹാസൌഷിരസംജ്ഞിതഃ

വാതപിത്തകഫങ്ങളുടെ കോപം ഹേതുവായിട്ടു പല്ലുകൾ അവയുടെ സ്ഥാനങ്ങളിൽനിന്നു ഇളകയും അണ്ണാക്കും ഓഷ്ഠങ്ങളും നുറുങ്ങുകയും ചെയ്യും അതിനു മഹാസൌഷിരമെന്നു പേർ. ഈ രോഗമുള്ളവൻ ഏഴു രാത്രികളിൽ മരിക്കുമെന്നു ഭോജൻ പറയുന്നു. ശ്ലോകം "സദാഹോ ദന്തമൂലേഷു ശോഥഃ പിത്തകഫാനിലാൽ ജാതക്ഷപയതി കഫം ക്ഷീണേ തസ്മിംസ്തു ശോണിതാം വിച്ഛേദമനിശം ദന്താൻ തദ്വേഷ്ടമപി ദാരയേൽ മഹാസൌഷിരമിത്യേതൽ സപ്തരാത്രാന്നിഹന്ത്യസൂൻ"

### പരിദരലക്ഷണം.

൭. ദന്തമാംസാനി ശീര്യന്തേ യസ്മിൻഷ്ഠീവതി ചാപ്യസൃക്
പിത്താസൃക്കഫജോ വ്യാധിർജ്ഞേയഃ പരിദരോ ഹി സഃ

പല്ലുകളുടെ മാംസങ്ങൾ ചീഞ്ഞുപോക, രക്തം തുപ്പുക ഇവയാകുന്നു പരിദരത്തിന്റെ ലക്ഷണം. ഈ രോഗം പിത്തരക്തകഫങ്ങളുടെ കോപം ഹേതുവായിട്ടുണ്ടാകുന്നതാകുന്നു.

### ഉപകുശലക്ഷണം.

൮. വേഷ്ടേഷുദാഹഃപാകശ്ച താഭ്യാംദന്താശ്ചലന്തിച
യസ്മിൻസോപകുശോനാമ പിത്തരക്തകൃതോഗദഃ

ഊനുകളിൽ ചൂടം പഴുപ്പുമുണ്ടായി തന്നിമിത്തം പല്ലുകൾ ഇളകുന്നതിന്നുഉപകുശമെന്നുപേർ ആ രോഗം പിത്തരക്തങ്ങളാൽ ഉണ്ടാക്കപ്പെട്ടതാകുന്നു.

### വൈദർഭലക്ഷണം

൯. ഘൃഷ്ടേഷുദന്തമാംസേഷു സംരംഭോജായതേമഹാൻ
ചലാഭവന്തിദന്താശ്ച സവൈദർഭോഭിഘാതജഃ

പല്ലുകളുടെ മാംസങ്ങളിൽ അധികമായി കുത്തി പല്ലുതേക്കുന്നതായാൽ അവിടെ വലുതായിരിക്കുന്ന നീരുണ്ടാകും. പല്ലുകളും ഇളകും. മുറിവോ ചതവോ പററുകനിമിത്തമുണ്ടായ ആ രോഗത്തിന്നു വൈദർഭമെന്നു പേർ.

### ഖലിവർദ്ധനലക്ഷണം.

൧൦. മാരുതേനാധികോദന്തോ ജായതേതീവ്രവേദനഃ
ഖലിവർദ്ധനസംജ്ഞോസൌ ജാതേരുക്ചപ്രശാമ്യതി.

വാതംനിമിത്തം അധികമായ പല്ലുണ്ടാകും അപ്പോൾ ദുസ്സഹമായ വേദനയുണ്ടാകും. പല്ലുമുഴുവൻ പുറത്തുവന്നാൽ ആ വേദന ശമിക്കും ഇതിന്നു ഖലിവർദ്ധനമെന്നുപേർ.

### കരാളലക്ഷണം

൧൧. ശനൈശ്ശനൈഃപ്രകുരുതേ വായുർദ്ദന്തസമാശ്രിതഃ
കരാലാൻവികടാൻദന്താൻ കരാലോനസസിദ്ധ്യതി.

വായു പല്ലുകളെ ആശ്രയിച്ചിട്ടു പതുക്കെപ്പതുക്കെ അവയെ നീട്ടിയും വളച്ചും (കോന്ത്രപ്പല്ലുകൾ) ഉണ്ടാക്കും. അതു അസാദ്ധ്യമാകുന്നു.

### അധിമാംസലക്ഷണം

ഹാനവ്യേപശ്ചിമേദന്തേ മഹാൻശോഫോമഹാരുജഃ
ലാലാസ്രാവീകഫകൃതോവിജ്ഞേയസ്സോധിമാംസകഃ

കടവായിൽ താടിയെല്ലിനെ സംബന്ധിച്ചതായപല്ലിന്റെ ചുവട്ടിൽ വലുതായ നീരും വലിയ വേദനയുമുണ്ടാകും. വെള്ളമൊലിക്കും അതു കഫത്താൽ ഉത്ഭവിപ്പിക്കപ്പെട്ടതായ അധിമാംസമാകുന്നു.

### നാഡീവ്രണലക്ഷണം.

ദന്തമൂലഗതാനാഡ്യഃ പഞ്ചജ്ഞേയായഥേരിതാഃ

നാഡീനിദാനത്തിൽ വാതം ഹേതുവായിട്ടും പിത്തം ഹേതുവായിട്ടും കഫം ഹേതുവായിട്ടും സന്നിപാതം ഹേതുവായിട്ടും ആഗന്തുകം ഹേതുവായിട്ടും അഞ്ചുപ്രകാരത്തിൽ നാഡീവ്രണം ഉണ്ടാകുമെന്നു പറഞ്ഞിട്ടുണ്ട്. അവ അങ്ങിനെ ദന്തമൂലത്തിങ്കലും ഉണ്ടെന്നറിഞ്ഞുകൊള്ളണം.

ദന്തവേഷ്ടഗതമുഖരോഗനിദാനം. സമാപ്തം.

---

## ദന്തഗതമുഖരോഗനിദാനം.

—:0:—

### ദാലന ലക്ഷണം.

ദീര്യമാണേഷ്വിവരുജായസ്യദന്തേഷുജായതേ
ദാലനോനാമസവ്യാധി സ്സദാഗതിനിമിത്തജഃ

വാതംനിമിത്തം പല്ലുകൾ പിളക്കപ്പെടുന്നുവോ എന്നു തോന്നുംവണ്ണം വേദനയുണ്ടാകും അതു ദാലനമാകുന്നു.

### ക്രിമിദന്തലക്ഷണം.

കൃഷ്ണച്ഛിദ്രശ്ചലസ്രാവീ സസംരംഭോമഹാരുജഃ
അനിമിത്തരുജോവാതാൻ വിജ്ഞേയഃക്രിമിദന്തകഃ

ക്രിമിദന്തത്തിന്റെ ലക്ഷണം പല്ലുകൾക്കു കറുത്തതായ ഛിദ്രവും ഇളക്കവുമുണ്ടാക ദന്തമൂലങ്ങളിൽനിന്നു നീരൊലിക്കുക വീക്കവും വലിയ വേദനയുമുണ്ടാക ഹേതുകൂടാതെതന്നെ വേദന ശമിക്കുക ഇവയൊക്കെയുമാകുന്നു ദുഷ്ടരക്തജങ്ങളായ ക്രിമികളാകുന്നു പല്ലുകൾക്കു ഛിദ്രങ്ങളെയുണ്ടാക്കുന്നതു ക്രിമിദന്തം വാതജമാകുന്നു.

### ഭഞ്ജനകലക്ഷണം.

വക്ത്രംവക്രംഭവേദ്യസ്യ ദന്തഭംഗശ്ചജായതെ
കഫവാതകൃതോവ്യാധി സ്സഭഞ്ജനകസംജ്ഞിതഃ

കഫവാതങ്ങളാൽ ഉത്ഭവിപ്പിക്കപ്പെട്ടതായ ഭഞ്ജനകമെന്ന ദന്തരോഗത്തിങ്കൽ മുഖം കോട്ടുകയും പല്ലു പൊട്ടുകയും ചെയ്യും.

### ദന്തഹർഷലക്ഷണം.

ശീതരൂക്ഷപ്രവാതാമ്ല സ്പർശാനാമസഹാദ്വിജാഃ
പിത്തമാരുതകോപേന ദന്തഹർഷസ്സനാമതഃ

പല്ലുകൾക്കു ശൈത്യവും രൂക്ഷതയുമുള്ള സാധനവും കാററും അമ്ലരസവും തട്ടുവാൻ വഹിയാതെ ഭവിക്കുന്നതിനു ദന്തഹർഷമെന്നു പേർ ഈ രോഗം വാതപിത്തങ്ങളുടെ കോപം ഹേതുവായിട്ടത്രെ ഉണ്ടാകുന്നതു്-

### ദന്തവിദ്രധിലക്ഷണം-

ദന്തമാംസൈർമ്മലസ്രാവൈർബ്ബാഹ്യാന്തശ്ശ്വയഥുർഗ്ഗുരുഃ
സദാഹരുക്സ്രവേൽഭിന്നഃ പൂയാസ്രംദന്തവിദ്രധിഃ

ദന്തമാംസങ്ങളിൽ അധികമായ അഴുക്കു പററുക നിമിത്തം പുറത്തുമകത്തും ചുട്ടുനീറ്റലോടും വേദനയോടുംകൂടി കനത്തതായ നീരുണ്ടാകും പൊട്ടിയാൽ പഴുപ്പും രക്തവുമൊലിക്കും അതു ദന്തവിദ്രധിയാകുന്നു

### ദന്തശർക്കരാലക്ഷണം

മലോദന്തഗതോയസ്തു പിത്തമാരുതശോഷിതഃ
ശർക്കരേവഖരസ്പർശാ സാജ്ഞേയാദന്തശർക്കരാ.

പല്ലുതേക്കായ്കയാൽ പല്ലുകളിൽ ചേർന്നിരിക്കുന്ന മലം വാതപിത്തങ്ങളാൽ ഉണക്കപ്പെട്ടതായിട്ടും ചരൽക്കല്ലുപോലെ തൊട്ടാൽ പരുപരുപ്പോടുകൂടിയുമിരിക്കും. പല്ലുകളുടെ ശുക്ലതയും ദൃഢതയും മുതലായ ഗുണങ്ങളെ ഹനിക്കുന്നതായ ആ രോഗത്തിന്നു ദന്തശർക്കരയെന്നുപേർ

### കപാലികാലക്ഷണം

കപാലേഷ്വിവദീര്യത്സു ദന്താനാംസൈവശർക്കരാ
കപാലികേതിവിജ്ഞേയാ സദാദന്തവിനാശിനീ

മേല്പറഞ്ഞ ശർക്കരയെന്ന രോഗം ഓട്ടുകഷണങ്ങൾപോലെ പല്ലുകളെ അല്പാല്പമായിട്ടു പിളർക്കുകയും അതുനിമിത്തം പല്ലുകൾക്കു നാശമുണ്ടാകും അതിനു കപാലികയെന്നുപേർ.

### ശ്യാവദന്തലക്ഷണം.

അസൃങ്മിശ്രേണപിത്തേനദഗ്ദ്ധോദന്തസ്ത്വശേഷതഃ
ശ്യാവതാംനീലതാംവാപി ഗതസ്സശ്യാവദന്തകഃ

പിത്തരക്തങ്ങളാൽ അശേഷം ദഹിക്കപ്പെട്ടതായ പല്ലു കറുവാളിച്ചോ നീലിച്ചോ ഇരിക്കും അതിന്നു ശ്യാവദന്തമെന്നുപേർ.

ദന്തഗതമുഖരോഗനിദാനം സമാപ്തം.

## ജിഹ്വാഗതമുഖരോഗനിദാനം.

—*—

### വാതജമായജിഹ്വാരോഗം.

ജിഹ്വാനിലേനസ്ഫുടിതാപ്രസുപ്താ
ഭവേച്ചശാകച്ഛദനപ്രകാശാ

വാതംഹേതുവായിട്ടു നാക്കുപൊട്ടീട്ടും തരിച്ചിട്ടും തേക്കിലപോലെ പരുപരുത്തിട്ടുമിരിക്കും.

### പിത്തജമായ ജിഹ്വാരോഗം.

പിത്തേനദഹ്യത്യുപചീയതേച
ദീർഘൈസ്സരക്തൈരപികണ്ടകൈശ്ച

പിത്തകോപം ഹേതുവായിട്ടു നാവു തപിച്ചും രക്തവർണ്ണങ്ങളായി ദീർഘങ്ങളായിരിക്കുന്ന മുള്ളുകളെക്കൊണ്ടു നിറഞ്ഞുമിരിക്കും.

### കഫജമായ ജിഹ്വാരോഗം.

കഫേനഗുർവ്വീബഹലാചിതാച
മാംസോച്ഛ്രയൈശ്ശാല്മലികണ്ടകാഭൈഃ

കഫകോപം ഹേതുവായിട്ടു നാക്കു കനത്തിട്ടും വെളുത്തിട്ടും ഇലവിൻമുള്ളുപോലെയിരിക്കുന്ന മാംസാങ്കുരങ്ങളെക്കൊണ്ടു നിറഞ്ഞിട്ടുമിരിക്കും.

### അലാസലക്ഷണം.

ജിഹ്വാതലേയശ്ശ്വയഥുഃപ്രഗാഢ
സ്സോലാസസംജ്ഞഃ കഫരക്തമൂർത്തിഃ
ജിഹ്വാംസതുസ്തംഭയതിപ്രവൃദ്ധോ
മൂലേചജിഹ്വാഭൃശമേതിപാകം.

കഫരക്തങ്ങൾ ഹേതുവായിട്ടു നാവിന്മേൽ ഭയങ്കരമായ നീരുണ്ടാകും. അതു വർദ്ധിച്ചാൽ നാവിനെ സ്തംഭിപ്പിക്കും. നാക്കിന്റെ അടിയിൽ വളരെ പഴുപ്പുണ്ടാകും. ജിഹ്വാസ്തംഭത്തിന്നു കാരണം വായുവും, പഴുപ്പിന്നു കാരണം പിത്തവുമാകയാൽ ഇതു ത്രിദോഷജമാകുന്നു അസാദ്ധ്യമായും വരും.

### ഉപജിഹ്വാലക്ഷണം.

ജിഹ്വാഗ്രരൂപശ്ശ്വയഥുർഹിജിഹ്വാ
മുന്നമ്യജാതഃകഫരക്തമൂലഃ
ലാലാകരഃകണ്ഡൂയുതസ്സശോഷ
സ്സാതൂപജിഹ്വാപഠിതാഭിഷഗ്ഭിഃ

കഫരക്തങ്ങൾ ഹേതുവായിട്ടു നാവിന്റെ അധോഭാഗത്തു നാവിന്റെ അഗ്രംപോലെ വീങ്ങുകയും നീരൊലിക്കയും ചൊറിയും ചൂടുമുണ്ടായിരിക്കയുംചെയ്യും. അതിനെ വൈദ്യന്മാർ ഉപജിഹ്വയെന്നു പറയുന്നു.

ജിഹ്വാഗതരോഗനിദാനം സമാപ്തം.

—*—

## താലുഗതമുഖരോഗനിദാനം.

—*—

### കണ്ഠശുണ്ഡീലക്ഷണം.

൧. ശ്ലേഷ്മാസൃഗ്ഭ്യാം താലുമൂലേപ്രവൃദ്ധോ
ദീർഘശ്ശോഫോധ്മാതവസ്തിപ്രകാശഃ

തൃഷ്ണാകാസശ്വാസകൃത്തം വദന്തി
വ്യാധിം വൈദ്യാഃ കണ്ഠശുണ്ഡീതിനാമ്നാ.

കഫരക്തങ്ങൾ നിമിത്തം അണ്ണാക്കിൽ, കാറ്റു നിറഞ്ഞ തോൽതുരുത്തിപോലെയും വലുതായിട്ടും ദീർഘമായിട്ടും നീരുണ്ടാകും. തണ്ണീർദ്ദാഹം ചുമ ശ്വാസം ഇവയുമുണ്ടാകും. അതിനെ വൈദ്യന്മാർ കണ്ഠശുണ്ഡി എന്നു പറയുന്നു.

തുണ്ഡികേരീലക്ഷണം.

൨. ശോഫഃ സ്ഥൂലസ്തോദദാഹപ്രപാകീ
പ്രാഗുക്താഭ്യാം തുണ്ഡികേരീ മതാ തു

കഫരക്തങ്ങൾനിമിത്തം അണ്ണാക്കിൽ കാട്ടുപരുത്തിക്കുരുപോലെ നീരുണ്ടാകും. വേദന, കുത്തിനോവു, ചൂടു, പഴുപ്പു ഇവയുമുണ്ടാകും. അതിന്നു തുണ്ഡികേരിയെന്നു പേർ.

അധ്രൂഷലക്ഷണം.

മന്ദഃശ്വാഫോലോഹിതോ ശോണിതോത്ഥോ
ജ്ഞേയോധ്രൂഷസ്സജ്വരസ്തീവ്രരുക്ച.

രക്തംനിമിത്തം അണ്ണാക്കിൽ ചുവന്ന നിറത്തോടുകൂടി മന്ദമായ നീരുണ്ടാകും. ജ്വരവും കഠിനമായ വേദനയും ഭവിക്കും. അതിന്നു അധ്രൂഷമെന്നു പേർ.

കച്ഛപലക്ഷണം.

൩. കൂർമ്മോന്നതോവേദനോശീഘ്രജന്മാ
രോഗോജ്ഞേയഃ കച്ഛപഃ ശ്ലേഷ്മണാ തു

കഫം ഹേതുവായിട്ടു അണ്ണാക്കിന്റെ മദ്ധ്യത്തിങ്കൽ അല്പമായ വേദനയോടുകൂടി ആമപോലെ ഉയർന്നതായ വീക്കമുണ്ടാകും. വളരെക്കാലംകൊണ്ടു അതു വർദ്ധിച്ചുവരും. അതിന്നു കച്ഛപമെന്നു പേർ.

അർബ്ബുദലക്ഷണം.

പത്മാകാരം താലുമദ്ധ്യേതുശോഫം വിദ്യാദ്രക്താദർബ്ബുദം പ്രോക്തലിംഗം.

രക്തംനിമിത്തം അണ്ണാക്കിന്റെ മദ്ധ്യത്തിൽ താമരമൊട്ടുപോലെ നീരുണ്ടാകും. അതിന്നു അർബ്ബുദമെന്നു പേർ. അതിന്റെ ലക്ഷണം മുമ്പെ പറയപ്പെട്ട രക്താർബ്ബുദത്തിന്റെ ലക്ഷണംപോലെ ആകുന്നു.

മാംസസംഘാതലക്ഷണം.

൪. ദുഷ്ടം മാംസം നീരുജം താലുമദ്ധ്യേ
കഫാൽപ്രോക്തോമാംസസംഘാതഏഷഃ

കഫം ഹേതുവായിട്ടു അണ്ണാക്കിന്റെ മദ്ധ്യത്തിൽ വേദനയോടുകൂടാതെ ദുഷിച്ചതായ മാംസം ഉണ്ടാകും. അതാകുന്നു മാംസസംഘാതം.

താലുപുപ്പുടലക്ഷണം.

അരുക്സ്ഥായീകോലമാത്രഃ കഫാത്സ്യാൽ
മേദോയുക്താൽപുപ്പുടസ്താലുദേശേ

കഫമേദസ്സുകൾ ഹേതുവായിട്ടു അണ്ണാക്കിൽ ലന്തക്കുരുപോലെയും വേദനകൂടാതെയും ഉറച്ചിട്ടും നീരുണ്ടാകും, അതിന്നു താലുപുപ്പുടമെന്നു പേർ-

താലുശോഷലക്ഷണം.

൫. ശോഷോത്യർത്ഥം ദീര്യതേ ചാതി താലു
ശ്വാസശ്ചോഗ്രസ്താലുശോഷോനിലാച്ച.

വാതപിത്തങ്ങൾ ഹേതുവായിട്ടു അണ്ണാക്കു ഉണങ്ങും നുറുങ്ങുന്നു എന്നും തോന്നും. ഉഗ്രമായ ശ്വാസവുമുണ്ടാകും. അതാകുന്നു താലുശോഷം.

താലുപാകലക്ഷണം.

പിത്തംകുൎയ്യാൽപാകമത്യൎത്ഥഘോരം
താലുന്യേവംതാലുപാകംവദന്തി.

പിത്തംനിമിത്തം അണ്ണാക്കിൽ ഏററവും ഭയങ്കരമായ പഴുപ്പുണ്ടാകും. അതിന്നു താലുപാകമെന്നും പറയുന്നു.

താലുഗതമുഖരോഗനിദാനം സമാപ്തം.

കണ്ഠഗതമുഖരോഗനിദാനം.

—*—

രോഹിണി.

൧. ഗളേനിലഃപിത്തകഫൌചമൂൎച്ഛിതൌ
പ്രദൂഷ്യമാംസഞ്ചതഥൈവശോണിതം
ഗളോപസംരോധകരൈസ്തഥാംകുരൈ
ൎന്നിഹന്ത്യസൂൻവ്യാധിരയംഹിരോഹിണീ

തൊണ്ടയിൽ വാതപിത്തകഫങ്ങൾ കോപിച്ചു മാംസത്തേയും രക്തത്തേയും ദുഷി പ്പിച്ചിട്ടു കണ്ഠദ്വാരത്തെ അടയ്ക്കുമാറു മാംസാംകുരങ്ങളെ ഉണ്ടാക്കും. ഈ വ്യാധിയാകുന്നു രോഹിണി. ഇതു പ്രാണഹാനിയെചെയ്യും.

വാതരോഹിണി.

൨. ജിഹ്വാസമന്താൽഭൃശവേദനാസ്തു
മാംസാങ്കുരാഃകണ്ഠവിരോധിനോയേ
സാരോഹിണീവാതകൃതാപ്രദിഷ്ടാ
വാതാത്മകോപദ്രവഗാഢയുക്താ.

നാക്കിൽ എല്ലാടവും വളരെ വേദനയോടുകൂടി കണ്ഠദ്വാരം അടയുമാറു മാംസാങ്കുരങ്ങളുണ്ടാകും; അതു വാതരോഹിണിയാകുന്നു. അതിന്നു മന്യാസ്തംഭം മുതലായ ഉപദ്രവങ്ങളുമുണ്ടാകും.

പിത്തരോഹിണി.

൩ ക്ഷിപ്രോൽഗമാക്ഷിപ്രവിദാഹപാകാ
തീവ്രജ്വരാപിത്തനിമിത്തജാതു

പിത്തരോഹിണി പെട്ടന്നവെ വൎദ്ധിക്കയും പെട്ടന്നവെ ചുട്ടുപിടിപെട്ടു പഴുക്കയും കഠിനമായ ജ്വരത്തോടുകൂടി ഇരിക്കയും ചെയ്യും.

കഫരോഹിണി.

സ്രോതോവിരോധിന്യചലോൽഗതാച
സ്ഥിരാംകുരായാകഫസംഭവാസാ.

കഫംനിമിത്തമുണ്ടാകുന്ന രോഹിണി കണ്ഠത്തിങ്കലെ സ്രോതസ്സുകളെ തടുക്കയും ഇളക്കംകൂടാതെ വൎദ്ധിക്കയും ഉറപ്പുള്ള അങ്കുരത്തോടുകൂടി ഇരിക്കയും ചെയ്യും.

സന്നിപാതരോഹിണി.

൪. ഗംഭീരപാകിന്യനിവാൎയ്യവീൎയ്യാ
ത്രിദോഷലിംഗാത്രിതയോത്ഥിതാച

സന്നിപാതം നിമിത്തമുണ്ടാകുന്ന രോഹിണി അസാധ്യമായ പഴുപ്പോടും ചികിത്സകൊണ്ടു തടുക്കാൻ കഴിയാത്തതായ ബലത്തോടും വാതരോഹിണി മുതലായ മൂന്നു രോഹിണികളുടെ ലക്ഷണങ്ങളോടുംകൂടിയിരിക്കും. ഈ രോഹിണി ഉടനെ മരിപ്പിക്കുന്നതാകുന്നു

## (൨൰൯) കണ്ഠഗതമുഖരോഗനിദാനം

### രക്തരോഹിണി.

സ്ഫോടൈശ്ചിതാ പിത്തസമാനലിംഗാ
സാദ്ധ്യാ പ്രദിഷ്ടാ രുധിരാത്മികാ തു.

രക്തംനിമിത്തമുണ്ടാകുന്ന രോഹിണി പൊള്ളലുകളെക്കൊണ്ടു നിറഞ്ഞും പിത്തരോഹിണിയുടെ ലക്ഷണത്തോടുകൂടിയും ഇരിക്കും, ഇതു സാദ്ധ്യമാകുന്നു.

### കണ്ഠശാലൂകം.

൯. കോലാസ്ഥിമാത്രഃ കഫസംഭവോ യോ
ഗ്രന്ഥിർഗ്ഗലേ കണ്ടകശൂകഭൂതഃ
ഖരസ്ഥിരശ്ശസ്ത്രനിപാതസാദ്ധ്യ-
സ്തം കണ്ഠശാലൂകമിതി ബ്രുവന്തി.

കഫം ഹേതുവായിട്ടു തൊണ്ടയിൽ ലന്തക്കുരുപ്രമാണത്തിൽ പരുപരുത്തിട്ടും ഉറച്ചിട്ടും മുള്ളുപോലെയോ നെല്ലിന്റെ ഓകുപോലെയോ വേദനാജനകമായിട്ടും നീരുണ്ടാകും അതു കണ്ഠശാലൂകമാകുന്നു. ശസ്ത്രക്രിയകൊണ്ടേ സാദ്ധ്യമാകയുള്ളൂ.

### അധിജിഹ്വാ.

൰. ജിഹ്വാഗ്രരൂപശ്ശ്വയഥുഃ കഫാത്തു
ജിഹ്വോപരിഷ്ടാദപി രക്തമിശ്രാൽ
ജ്ഞേയോധിജിഹ്വാഃ ഖലു രോഗ ഏഷ
വിവർജ്ജയേദാഗതപാകമേനം

കഫരക്തങ്ങൾ ഹേതുവായിട്ടു നാക്കിന്റെ ഉപരിഭാഗത്തു നാവിന്റെ അഗ്രംപോലെ വീക്കമുണ്ടാകും അതു അധിജിഹ്വയാകുന്നു. പഴുത്താൽ ഉപേക്ഷിക്കേണ്ടതുമാകുന്നു.

### വലയലക്ഷണം.

൰൧. ബലാസ ഏവായതമുന്നതം ച
ശോഫം കരോത്യന്നഗതിം നിവാര്യ
തം സർവ്വഥൈവാപ്രതിവാര്യവീര്യം
വിവർജ്ജനീയം വലയം വദന്തി.

കഫം ഹേതുവായിട്ടു തൊണ്ടയിൽ നീണ്ടിട്ടും ഉയർന്നിട്ടും നീരുണ്ടാകും; അതു ആഹാരത്തിന്റെ ഗതിയെ തടുക്കും; ഒന്നുകൊണ്ടും സാധിക്കാൻ കഴിയാത്തതായ ആ രോഗത്തെ വർജ്ജിക്കണം അതിന്റെ പേർ വലയമെന്നാകുന്നു.

### ബലാസലക്ഷണം.

൰൨. ഗലേ തു ശോഫം കുരുതഃ പ്രവൃദ്ധൗ
ശ്ലേഷ്മാനിലൗ ശ്വാസരുജോപപന്നം
മർമ്മച്ഛിദം ദുസ്തരമേനമാഹു-
ർബ്ബലാസസംജ്ഞം നിപുണാ വികാരം.

കഫവും വാതവും വർദ്ധിച്ചു ശ്വാസത്തോടും വേദനയോടും മർമ്മഭേദത്തോടുംകൂടിയതായ നീരിനെ കണ്ഠത്തിൽ ഉണ്ടാക്കും, ദുസ്സാധ്യമായിരിക്കുന്ന ഈ രോഗത്തെ വൈദ്യന്മാർ ബലാസമെന്നു പറയുന്നു.

### ഏകവൃന്ദം.

൰൩. വൃത്തോന്നതോ യശ്ശ്വയഥുസ്സദാഹ-
സ്സകണ്ഡുരോപാക്യമൃദുർഗ്ഗുരുശ്ച
നാമ്നൈകവൃന്ദഃ പരികീർത്തിതോസൗ
വ്യാധിർബ്ബലാസക്ഷതജപ്രസൂതഃ

കഫരക്തങ്ങൾ ഹേതുവായിട്ടു തൊണ്ടയുടെമദ്ധ്യത്തിങ്കൽ വൃത്താകാരമായി ഉയൎന്നിട്ടു നീരുണ്ടാകും. അതിനു അല്പമായ ചുട്ടും ചൊറിയും അല്പമായ പഴുപ്പും അല്പമായ മാൎദ്ദവമുമുണ്ടാകും. ഇതിനെ ഏകവൃന്ദമെന്നു പറയുന്നു.

### വൃന്ദലക്ഷണം.

൧൫. സമുന്നതംവൃത്തമമന്ദദാഹം
തീവ്രജ്വരംവൃന്ദമുദാഹരന്തി
തച്ചാപിപിത്തക്ഷതജപ്രകോപാൽ
ജ്ഞേയംസതോദംപവനാത്മകന്തു.

തൊണ്ടയിൽ പിത്തരക്തങ്ങൾ ഹേതുവായിട്ടു അമന്ദമായിരിക്കുന്ന ചുടോടും കഠിനമായിരിക്കുന്ന ജ്വരത്തോടുംകൂടി നീരുണ്ടാകും. അതിനു വാതസംബന്ധംകൂടി ഉണ്ടെങ്കിൽ കുത്തിനോവുമുണ്ടാകും വൃന്ദമെന്നത്രെ പേർ.

### ശതഘ്നിലക്ഷണം.

൧൬. വൎത്തിൎഘനാകണ്ഠനിരോധിനീയാ
ചിതാതിമാത്രംപിശിതപ്രരോഹൈഃ
അനേകരുക്പ്രാണഹരീത്രിദോഷാൽ
ജ്ഞേയാശതഘ്നീവശതഘ്നിരൂപാ.

തിരിപോലെയും കഠിനമായിട്ടും കണ്ഠത്തെതടുക്കുന്നതായിട്ടും വളരെ മാംസാങ്കുരങ്ങളാൽ ചുററപ്പെട്ടതായിട്ടും കുത്തിനോവു, ചുട്ട, ചൊറിച്ചിൽ ഇത്യാദിവേദനയോടുകൂടിയും മുൾത്തടിപോലെയും ഉണ്ടാകുന്നതിനു ശതഘ്നിയെന്നു പേർ- ത്രിദോഷങ്ങളാൽ ഉത്ഭവിപ്പിക്കപ്പെട്ടതായ ഈ ശതഘ്നി പ്രാണഹാനിയെ ചെയ്യുന്നതാകുന്നു.

### ശിലായുലക്ഷണം.

൧൭. ഗ്രന്ഥിൎഗ്ഗളേത്വാമലകാസ്ഥിമാത്രഃ
സ്ഥിരോതിരുക്‌യഃകഫാസ്രമൂൎത്തിഃ
സംലക്ഷ്യതേസക്തമിവാശനഞ്ച
സശസ്ത്രസാദ്ധ്യസ്തുശിലായുസംജ്ഞഃ

കഴുത്തിൽ കഫരക്തങ്ങൾ ഹേതുവായിട്ടു നെല്ലിക്കാക്കുരുപ്രമാണത്തിൽ ഉറച്ചിട്ടും അധികമായവേദനയോടുകൂടിയും മുഴയുണ്ടാകും; അതുനിമിത്തം ഭക്ഷണത്തിനുതടവുംഭവിക്കും ശിലായു എന്നപേരോടുകൂടിയ ആ രോഗം ശസ്ത്രസാദ്ധ്യമാകുന്നു.

### ഗളവിദ്രധിലക്ഷണം.

൧൮. സൎവംഗളംവ്യാപ്യസമുത്ഥിതോയഃ
ശോഫോരുജഃസന്തിചയത്രസൎവാഃ
സസൎവദോഷോഗളവിദ്രധിസ്തു
തസ്യൈവതുല്യഃഖലുസൎവജസ്യ.

വാതപിത്തകഫങ്ങൾ ഹേതുവായിട്ടു കഴുത്തുമുഴുവൻ വ്യാപിച്ചുണ്ടാകുന്ന നീരാകുന്നു ഗളവിദ്രധി; അതിന്നു എല്ലാവേദനകളും ഉണ്ടാകും. മുമ്പേപറയപ്പെട്ട സന്നിപാതവിദ്രധിയോടു തുല്യമായിരിക്കും.

### ഗളൌഘം.

൧൯. ശോഫോമഹാനന്നജലാവരോധി
തീവ്രജ്വരോവായുഗതേൎന്നിഹന്താ
കഫേനജാതോരുധിരാന്വിതേന
ഗളേഗളൌഘഃപരികീൎത്ത്യതേതു.

ഈ രക്തകഫംനിമിത്തം കഴുത്തിൽ വലുതായിട്ടും അന്നത്തേയും ജലത്തേയും തടുക്കുന്നതായിട്ടും കഠിനമായ ജ്വരത്തോടുകൂടിയും ഉദാനവായുവിൻെറ ഗതിയെ നിരോധിക്കുന്നതായിട്ടും ഉണ്ടാകുന്ന നീരാകുന്നു ഗളൌഘം.

സ്വരഘ്നലക്ഷണം.

൧൬. യസ്താമ്യമാനഃശ്വസിതിപ്രസക്തം
ഭിന്നസ്വരശ്ശുഷ്കവിമുക്തകണ്ഠഃ
കഫോപദിഗ്ദ്ധേഷ്വനിലായനേഷു
ജ്ഞേയസ്സരോഗശ്ശ്വസനാൽസ്വരഘ്നഃ.

കഫത്താൽ വായുമാർഗ്ഗങ്ങൾ തടുക്കപ്പെട്ടപ്പോൾ മൂർച്ഛിക്കയും അല്ലെങ്കിൽ കണ്ണിരുട്ടിയടയ്ക്കയും കൂടക്കൂടെ ശ്വാസംവിടുകയും ഒച്ചയടയ്ക്കയുംതൊണ്ട വരളുകയുംകഴുത്തു സ്വാധീനമല്ലാതെ ഭവിക്കയുംചെയ്യും. അതിനു സ്വരഘ്നമെന്നു പേർ- വാതംനിമിത്തമത്രെ ഉണ്ടാകുന്നതു്.

മാംസതാനലക്ഷണം.

൧൭. പ്രതാനവാൻയശ്ശ്വയഥുസ്സുകഷ്ടോ
ഗളോപരോധംകുരുതേക്രമേണ
സമാംസതാനഃകഥിതോവലംബീ
പ്രാണപ്രണുൽസർവ്വകൃതോവികാരഃ

കഴുത്തിൽ വിസ്താരത്തോടുകൂടിയും അത്യന്തം ദുഃഖകരമായുമിരിക്കുന്ന നീരു ഉത്ഭവിച്ചു ക്രമേണ വലുതായികണ്ഠരോധത്തെ ചെയ്യും. വാതപിത്തകഫങ്ങളാൽ ഉത്ഭവിപ്പിക്കപ്പെട്ടതും മാംസതാനമെന്നു പേരോടുകൂടിയതുമായ ആ രോഗം പ്രാണഹാനിയെ ചെയ്യുന്നതാകുന്നു.

വിദാരീലക്ഷണം.

൧൮. സദാഹതോദംശ്വയഥുംസതാമ്ര
മന്തർഗ്ഗലേപൂതിവിശീർണ്ണമാംസം
പിത്തേനവിദ്യാദ്വദനേവിദാരീ
പാർശ്വവിശേഷാൽ സതുയേനശേതേ.

പിത്തം ഹേതുവായിട്ടു കഴുത്തിൻെറ ഉള്ളിലോ വായിലോ ചുട്ടുനീറ്റലോടുംകുത്തിനോവോടും ചുവപ്പോടും ദുർഗ്ഗന്ധത്തോടും കൂടിയതായ ഒരു നീരുണ്ടാകും ആ നീരു ഏതുവശത്തുണ്ടാകുന്നുവോ ആവശംകൊണ്ടു വിശേഷിച്ചും ആ രോഗി കിടക്കും.

കണ്ഠഗതമുഖരോഗനിദാനം സമാപ്തം.

.....................

സർവ്വസരമുഖരോഗനിദാനം.

—*—

വാതമുഖപാകലക്ഷണം.

൧. സ്ഫോടൈസ്സതോദൈർവ്വദനംസമന്താ
ദ്യസ്യാചിതംസർവ്വസരസ്സവാതാൽ

വാതം വായിൽ മുഴുവൻസഞ്ചരിച്ചിട്ടു കുത്തിനോവോടുകൂടിയ പൊള്ളലുകളെ ഉണ്ടാക്കും.

പിത്തമുഖപാകലക്ഷണം.

൨. രക്തൈസ്സദാഹൈസ്തനുഭിസ്സപീതൈ
ര്യസ്യാചിതഞ്ചാപിസപിത്തകോപാൽ.

പിത്തകോപം ഹേതുവായിട്ടു വായിൽ ചുവന്നും ചുട്ടുനീറ്റലോടുകൂടിയും കൃശങ്ങളായും മഞ്ഞളിച്ചുമിരിക്കുന്ന പൊള്ളലുകൾ വളരെ ഉണ്ടാകും.

കഫമുഖപാകലക്ഷണം.

൨. അവേദനൈഃ കണ്ഡുയുതൈസ്സവർണ്ണൈ-
ര്യുക്തഃ സ്വപാകഃ കഫജോ മുഖസ്യ.

കഫംനിമിത്തം വേദനയോടുകൂടാതെ ചൊറിച്ചിലോടും ദേഹത്തിന്റെ വർണ്ണംപോലെയിരിക്കുന്ന വർണ്ണത്തോടുംകൂടിയിരിക്കുന്ന പൊള്ളലുകൾ വായിൽ മുഴുവനുമുണ്ടാകും.

അസാദ്ധ്യമുഖരോഗം.

൩. ഓഷ്ഠപ്രകോപേ വർജ്ജ്യാസ്സ്യുർമ്മാംസരക്തത്രിദോഷജാഃ
ദന്തമൂലേഷു വർജ്ജ്യൌ ത്രിലിംഗഗതിസൌഷിരൌ

൪. ദന്തേഷു ച ന സിദ്ധ്യന്തി ശ്യാവദാലനഭഞ്ജനാഃ
ജിഹ്വാരോഗേഷ്വലാസസ്തു താലവ്യേഷ്വർബ്ബുദന്തഥാ

൫. സ്വരഘ്നോ വലയോ വൃന്ദോ വലാസസ്സവിദാരികാ
ഗളൌഘോ മാംസതാനശ്ച ശതഘ്നീ രോഹിണീ ഗളെ

൬. അസാദ്ധ്യാഃ കീർത്തിതാ ഹ്യേതേ രോഗാ നവ ദശൈവ തു
തേഷു ചാപി ക്രിയാം വൈദ്യഃ പ്രത്യാഖ്യായ സമാചരേൽ

ഓഷ്ഠരോഗങ്ങളിൽ മാംസജമായ ഓഷ്ഠരോഗവും രക്തജമായ ഓഷ്ഠരോഗവും ത്രിദോഷജമായ ഓഷ്ഠരോഗവും വർജ്ജ്യങ്ങളാകുന്നു. ദന്തമൂലരോഗങ്ങളിൽ സന്നിപാതനിമിത്തമുള്ളതും സൌഷിരവും വർജ്ജ്യങ്ങളാകുന്നു. ദന്തരോഗങ്ങളിൽ ശ്യാവദന്തവും ദാലനവും ഭഞ്ജനവും അസാദ്ധ്യങ്ങളാകുന്നു. ജിഹ്വാരോഗങ്ങളിൽ അലാസം അസാദ്ധ്യമാകുന്നു. താലവ്യങ്ങളായ രോഗങ്ങളിൽ അർബ്ബുദം അസാദ്ധ്യമാകുന്നു. ഗളരോഗങ്ങളിൽ സ്വരഘ്നവും വലയവും വൃന്ദവും വലാസവും വിദാരികയും ഗളൌഘവും മാംസതാനവും ശതഘ്നിയും രോഹിണിയും അസാദ്ധ്യങ്ങളാകുന്നു. ഈ പത്തൊൻപതു രോഗങ്ങളും അസാദ്ധ്യങ്ങളാകുന്നു എങ്കിലും വൈദ്യൻ ചികിത്സയെ ചെയ്യണം പക്ഷെ സാദ്ധ്യങ്ങളായും വരാം.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനെ
മാധവനിദാനവ്യാഖ്യാനെ സർവസരമുഖരോഗനിദാനം സമാപ്തം.

---

## കർണ്ണസ്രോതോഗതരോഗനിദാനം.

---

കർണ്ണശൂലലക്ഷണം

൧. സമീരണശ്ശ്രോത്രഗതോന്യഥാ ചരൻ
സമന്തതശ്ശൂലമതീവ കർണ്ണയോഃ
കരോതി ദോഷൈശ്ച യഥാസ്വമാവൃത
സ്സ കർണ്ണശൂലഃ കഥിതോ ദുരാചരഃ

ശ്രോത്രത്തിന്റെ അന്തർഭാഗത്തിൽ ഗതനായ വായു സ്വപ്രകോപഹേതുക്കളെക്കൊണ്ടു കോപിച്ചിരിക്കുന്ന കഫപിത്തരക്തങ്ങളാൽ തടുക്കപ്പെട്ടവനായിട്ടും പ്രതികൂലമായി സഞ്ചരിച്ചിട്ടും കർണ്ണങ്ങളിൽ അശേഷം വേദനയെ ഉണ്ടാക്കുന്നു. അതു ദുഃഖേന ആചരിക്കപ്പെടുവാൻ തക്കതായ കർണ്ണശൂലമെന്നു പറയപ്പെട്ടിരിക്കുന്നു.

കർണ്ണനാദലക്ഷണം.

൨. കർണ്ണസ്രോതഃസ്ഥിതേ വാതേ ശൃണോതി വിവിധാൻ സ്വരാൻ
ഭേരീമൃദംഗശംഖാനാം കർണ്ണനാദസ്സ ഉച്യതേ.

വാതം കർണ്ണങ്ങളുടെ സിരകളിൽ നിൽക്കുന്ന സമയം പെരുമ്പറ, മൃദംഗം, ശംഖം ഇവയുടെ പലപ്രകാരമുള്ള നാദങ്ങളെ കേൾക്കും. അതത്രെ കർണ്ണനാദം.

## (൨൫൦) കർണ്ണസ്രോതോഗതരോഗനിദാനം

### ബാധിര്യലക്ഷണം.

൧. യദാശബ്ദവഹംവായു സ്രോത ആവൃത്യതിഷ്ഠതി
ശുദ്ധശ്ലേഷ്മാന്വിതോവാപി ബാധിര്യംതേനജായതേ

വാതം മാത്രമോ വാതവും കഫവും കൂടിയോ എപ്പോൾ ശബ്ദത്തെ വഹിക്കുന്നതായ സിരയെ തടുത്തിട്ടു നിൽക്കുന്നുവോ അപ്പോൾ ബാധിര്യമെന്ന കർണ്ണരോഗം (കേട്ടുകൂടായ്ക) ഉണ്ടാകുന്നു.

### കർണ്ണക്ഷ്വേളലക്ഷണം.

൨. വായുപിത്താദിഭിര്യുക്തോ വേണുഘോഷോപമംസ്വനം
കരോതികർണ്ണയോഃക്ഷ്വേഡം കർണ്ണക്ഷ്വേഡസ്സഉച്യതെ

വാതം പിത്തകഫങ്ങളോടുകൂടീട്ടു കർണ്ണങ്ങളിൽ മുളയുടെ ശബ്ദത്തോടു സമാനമായ ശബ്ദത്തെ ഉണ്ടാക്കും അതിനെ കർണ്ണക്ഷ്വേഡമെന്നു പറയുന്നു.

### കർണ്ണസ്രാവലക്ഷണം.

൩. ശിരോഽഭിഘാതാദഥവാനിമജ്ജതോ
ജലേപ്രപാകാദഥവാപിവിദ്രധേഃ
സ്രവേദ്ധിപൂയം ശ്രവണോനിലാർദ്ദിത
സ്സകർണ്ണസംസ്രാവഇതിപ്രദിഷ്ടഃ

ശിരസ്സിൽ അടിയേൽക്ക നിമിത്തം പഴുപ്പുണ്ടാകയോ വെള്ളത്തിൽമുങ്ങുകനിമിത്തം പഴുപ്പുണ്ടാകയോ കർണ്ണവിദ്രധി പഴുക്കയോ ചെയ്താൽ കർണ്ണത്തിൽനിന്നു പഴുപ്പു ഒലിക്കും കർണ്ണം വായുവിനാൽ പിടിക്കപ്പെട്ടുമിരിക്കും; ആ രോഗം കർണ്ണസ്രാവമാകുന്നു

### കർണ്ണകണ്ഡൂലക്ഷണം.

൪. മാരുതഃകഫസംസക്തഃ കർണ്ണകണ്ഡൂംകരോതിച

വാതം കഫത്തോടു ചേർന്നിട്ടു ചെവിയിൽ ചൊറിച്ചിലിനെ ഉണ്ടാക്കും അതു കർണ്ണകണ്ഡുവാകുന്നു

### കർണ്ണഗൂഥലക്ഷണം.

പിത്തോഷ്മശോഷിതശ്ലേഷ്മാ കുരുതേകർണ്ണഗൂഥകം

പിത്തത്തിന്റെ ചൂടുകൊണ്ടു ഉണങ്ങിയ കഫം ചെവിയിൽ മലത്തെ ഉണ്ടാക്കുന്നു. അതു കർണ്ണഗൂഥമാകുന്നു.

### കർണ്ണപ്രതിനാഹലക്ഷണം.

സകർണ്ണഗൂഥോദ്രവതാംഗതോയദാ
വിലായിതോഘ്രാണമുഖം പ്രപദ്യതേ
തദാസകർണ്ണപ്രതിനാഹസംജ്ഞിതോ
ഭവേദ്വികാരശ്ശിരസോഽർദ്ധഭേദകൃൽ

ചെവിയിലെ മലം ദ്രവിച്ചു സ്നേഹസ്വേദങ്ങളോടുകൂടി മൂക്കിലും വായിലും ചെല്ലുന്നതിനു കർണ്ണപ്രതിനാഹമെന്നു പേർ.

### കൃമികർണ്ണലക്ഷണം.

൭. യദാതുമൂർച്ഛന്ത്യഥവാപിജന്തവ
സ്സൃജന്ത്യപത്യാന്യഥവാപിമക്ഷികാഃ
തദഞ്ജനത്വാച്ഛ്രവണോനിരുച്യതേ
ഭിഷഗ്ഭിരാദ്യൈഃകൃമികർണ്ണകോഗദഃ

യാതൊരുസമയം കർണ്ണാന്തർഭാഗത്തിങ്കലെ മാംസരക്തങ്ങൾ ദുഷിക്കനിമിത്തം അവിടെ കൃമികൾ വർദ്ധിക്കയോ ഈച്ചകൾ സന്തതികളെ ജനിപ്പിക്കയോ ചെയ്യുന്നു അ സ

മയം കൃമിലക്ഷണവശാൽ കർണ്ണം വളരെ വേദനയോടുകൂടിയതായിത്തീരുന്നു. അതിനെ പൂർവ്വവൈദ്യന്മാർ കൃമികർണ്ണമെന്നു പറയുന്നു.

കർണ്ണത്തിൽ പക്ഷികീടാദികൾ കയറിയാലുള്ള ലക്ഷണം.

൯. പതംഗാഃശതപദ്യശ്ച കർണ്ണസ്രോതഃപ്രവിശ്യഹി
അരതിംവ്യാകുലതാഞ്ചഭൃശംകുർവന്തിവേദനാം

൧0. കർണ്ണോനിസ്തുദ്യതേതസ്യ തഥാഫരഫരായതേ
കീടേചരതിരുക്തീവ്രാ നിഷ്പന്ദേമന്ദവേദനാ

പക്ഷികളും പഴുതാരകളും കർണ്ണത്തിൻെറ അന്തർഭാഗത്തിങ്കൽ പ്രവേശിച്ചിട്ടു അസ്വസ്ഥതയയും മനസ്സിന്നു വ്യാകുലതയെയും വളരെ വേദനയെയും ഉണ്ടാക്കും കർണ്ണത്തിൽ കുത്തിനോവുണ്ടാകയും പ്രാണികൾ അരിച്ചു നടക്കുന്നതുപോലെ തോന്നുകയും ചെയ്യും. അകത്തു കയറിയ പ്രാണി കർണ്ണത്തിൽ സഞ്ചരിക്കുമ്പോൾ ദുസ്സഹമായ വേദനയും സഞ്ചരിക്കാതെ ഇരിക്കുമ്പോൾ വേദനയ്ക്കു കുറവും ഉണ്ടാകും.

കർണ്ണവിദ്രധിലക്ഷണം.

൧൧. ക്ഷതാഭിഘാതപ്രഭവസ്തുവിദ്രധി
ർഭവേത്തദാദോഷകൃതോപരഃപുനഃ
സരക്തപീതാരുണമസ്രമാസ്രവേൽ
പ്രതോദധൂമായനദാഹശോഷവാൻ.

ചെവിയുടെ അകത്തു വല്ലതും ചെലുത്തി ചൊറിയുന്നതായാൽ മുറിയൊ ചതവൊ പറകയും തന്നിമിത്തം വിദ്രധിയുണ്ടാകയു ചെയ്യും വാതപിത്തകഫങ്ങളെക്കൊണ്ടു വേറെ ഒരുവക വിദ്രധിയും ഉണ്ടാകും അതു പൊട്ടിയാൽ ചെമ്പിച്ചൊ മഞ്ഞളിച്ചൊ ചുവന്നൊ ഇരിക്കുന്ന ചലമൊലിക്കും. കുത്തിനോവും പുകച്ചിലും ചൂടും വറൾചയും ഉണ്ടാകും.

കർണ്ണപാകലക്ഷണം.

൧൨. കർണ്ണപാകസ്തുപിത്തേന കോഥവിക്ലേദകൃത്ഭവേൽ
കർണ്ണവിദ്രധിപാകാദ്വാ ജായതേചാംബുപൂരണാൽ.

കർണ്ണവിദ്രധി പഴുക്ക നിമിത്തമായിട്ടും ചെവിയിൽ വെള്ളംനിറയുക നിമിത്തമായിട്ടും ആകുന്നു കർണ്ണപാകമുണ്ടാകുന്നതു അതിന്നു കുത്തിനോവും പഴുപ്പുമുണ്ടാകും കാരണം പിത്തമാകുന്നു.

പൂതികർണ്ണലക്ഷണം.

൧൩. പൂയംസ്രവതിയഃപൂതി സജ്ഞേയഃപൂതികർണ്ണകഃ

ചെവിയിൽനിന്നും ദുർഗ്ഗന്ധത്തോടുകൂടിയ ചലമൊലിക്കുന്നതു പൂതികർണ്ണമെന്നരോഗമാകുന്നു-

കർണ്ണശോഥാർബുദാർശാംസി ജാനീയാദുക്തലക്ഷണൈഃ

കർണ്ണത്തിങ്കൽ ശോഥവും അർബുദവും അർശസ്സും ഉണ്ടാകും എന്നാൽ അവയെ അതുകൾക്കു പറയപ്പെട്ട ലക്ഷണങ്ങളെക്കൊണ്ടു അറിഞ്ഞുകൊള്ളണം.

കർണ്ണസ്രോതോഗതരോഗനിദാനം സമാപ്തം.

കർണ്ണരോഗനിദാനം.

---

വാതകർണ്ണരോഗം.

൧. നാദോതിരുക് കർണ്ണമലസ്യശോഷ
സ്സ്രാവസ്തനുശ്ചാശ്രവണഞ്ചവാതാൽ

## [(൧൭൨) കൎണ്ണരോഗനിദാനം

വാതംകൊണ്ടുള്ള കൎണ്ണരോഗത്തിന്നു കൎണ്ണത്തിൽ നാദവും അതിയായ വേദനയും കൎണ്ണത്തിലെ മലത്തിന്നുണക്കം അൽപമായ സ്രാവവും ചെവി കേട്ടുകൂടായ്കയും ഉണ്ടാകും

### പിത്തകൎണ്ണരോഗം.

ശോഫസ്സരാഗോദരണംവിദാഹ
സ്സപീതപൂതിസ്രവണഞ്ചപിത്താൽ.

പിത്തം ഹേതുവായിട്ടു ചെവിയിൽ ചുവപ്പുനിറത്തോടും ഉഷ്ണത്തോടും കൂടിയ നീരുണ്ടായി പൊട്ടി മഞ്ഞളിച്ചു ദുൎഗ്ഗന്ധത്തോടുകൂടിയ ചലമൊലിക്കും.

### കഫകൎണ്ണരോഗം.

൨. വൈശ്രുത്യകണ്ഡൂസ്ഥിരശോഫശുക്ല
സ്നിഗ്ദ്ധശ്രുതിസ്വല്പരുജഃകഫാച്ച

കഫം ഹേതുവായിട്ടു ചെവിയിൽ വിപരീതമായ ശബ്ദവും ചൊറിച്ചിലും ഉറച്ചതായ നീരും ഉണ്ടാകും. അതിൽനിന്നു വെളുത്തു മയമുള്ളതായ വെള്ളമൊലിക്കും അൽപമായ വേദനയുമുണ്ടാകും.

### സന്നിപാതകൎണ്ണരോഗം.

സൎവ്വാണിരൂപാണിച സന്നിപാതാൽ
സ്രാവശ്ചതത്രാധികദോഷവൎണ്ണഃ

സന്നിപാതം ഹേതുവായിട്ടുണ്ടാകുന്ന കൎണ്ണരോഗത്തിന്നു എല്ലാ ലക്ഷണങ്ങളും സ്രാവവുമുണ്ടാകും. അവിടെ ഏതുദോഷം അധികമായിരിക്കുന്നുവോ ആ ദോഷത്തിന്റെ നിറത്തോടുകൂടിയായിരിക്കും സ്രവിക്കുന്നതു.



### പരിപോടകം.

൩. സൌകുമാൎയ്യാച്ചിരോൽസൃഷ്ടേ സഹസാപിപ്രവൎദ്ധിതേ
കൎണ്ണേശോഫോഭവേൽപാല്യാം സരുജഃപരിപോടവാൻ

൪. കൃഷ്ണാരുണനിഭസ്തബ്ധ സ്സവാതാൽപരിപോടകഃ

ചെറുപ്പകാലത്തിൽ കാതുവളൎത്താതെ ഉപേക്ഷയായിരുന്നിട്ടു പിന്നെ പെട്ടെന്നവെ വളൎത്തിയാൽ വാതംനിമിത്തം കൎണ്ണപാളിയിൽ വേദനയോടും പൊള്ളലുകളോടും കൂടിയ നീരുണ്ടാകും. അതു പരിപോടകമാകുന്നു ആ പരിപോടകം വാതംനിമിത്തമുണ്ടായതാകയാൽ കറുത്തിട്ടും ചുവന്നിട്ടും സ്തംഭിച്ചിട്ടുമിരിക്കും.

### ഉല്പാതലക്ഷണം.

ഗുൎവ്വാഭരണസംയോഗാൽ താഡനാൽഘൎഷണാദപി
൫. ശോഫഃപാല്യാംഭവേച്ഛ്യാവോ ദാഹപാകരുജാന്വിതഃ
രക്തോവാരക്തപിത്താഭ്യാ മുല്പാതസ്സഗദോമതഃ

ഘനമുള്ള ആഭരണങ്ങളെ കാതിൽ ഇടുക ഹേതുവായിട്ടോ അടി ഏൽക്കുക ഹേതുവായിട്ടോ അധികമായി ഉരയുകനിമിത്തമായിട്ടോ കാതിന്റെ വള്ളിയിൽ ചുടോടും പഴുപ്പോടും വേദനയോടും കൂടിയ നീരുണ്ടാകും അതു കരുവാളിച്ചിട്ടോ ചുവന്നിട്ടോ ഇരിക്കും. രക്തപിത്തങ്ങളാൽ ഉത്ഭവിപ്പിക്കപ്പെട്ടതായ ആ രോഗത്തിന്നു ഉല്പാതകമെന്നു പേർ.

### ഉന്മന്ഥകലക്ഷണം.

൬. കൎണ്ണംബലാദ്വൎദ്ധയതഃ പാല്യാംവായുഃപ്രകുപ്യതി
കഫംസംഗൃഹ്യകുരുതേ ശോഫംസ്തബ്ധമവേദനം.
൭. ഉന്മന്ഥകസ്സകണ്ഡൂകോ വികാരഃകഫവാതജഃ

ബലമായി കാതിനെ വളൎത്തിയാൽ വള്ളിയിൽ വായു കോപിച്ചു കഫത്തോടുകൂടി വീക്കത്തെ ഉണ്ടാക്കും; ആ വീക്കം സ്തംഭിച്ചിട്ടും വേദനയോടുകൂടാതെയും ചൊറിവോടുകൂടിയും ഇരിക്കും; കഫവാതജമായ ആ രോഗത്തിന്നു ഉന്മന്ഥകമെന്നു പേർ.

ദുഃഖവർദ്ധനലക്ഷണം.

സംവർദ്ധ്യമാനേ ദുർവ്വിദ്ധേ കണ്ഡൂദാഹരുജാന്വിതഃ

൮. ശോഫോ ഭവതി പാകശ്ച ത്രിദോഷോ ദുഃഖവർദ്ധനഃ

ആദ്യകാലത്തു സ്ഥാനംതെററി കാതുകുത്തി വളത്തിയാൽ വാതപിത്തകഫങ്ങൾ കോപിച്ചു ചൊറിച്ചിൽ, ചൂട്ട വേദന പഴുപ്പു ഇവയോടുകൂടിയ നീരിനെ ഉണ്ടാക്കും; അതിന്നു ദുഃഖവർദ്ധനമെന്നു പേർ.

പിടകാലക്ഷണം.

കഫാസൃക്ക്രിമയഃക്രുദ്ധാ സ്സർഷപാഭാവിസർപ്പിണഃ

൯. കുർവ്വന്തിപാല്യാംപിടകാഃ കണ്ഡൂദാഹരുജാന്വിതാഃ

കഫരക്തങ്ങളിൽ നിന്നു കടുകുപോലെ ഉണ്ടായ ക്രിമികൾ കോപിക്കയും വ്യാപിക്കയും ചെയ്തിട്ടു ചൊറിച്ചിൽ, ചൂട്ട, വേദന ഇവയോടുകൂടിയ കുരുക്കളെ കണ്ണുപാളിയിൽ ഉണ്ടാക്കും.

പരിലേഹീലക്ഷണം.

൧൦. കഫാസൃക്ക്രിമിസംഭൂത സ്സവിസർപ്പന്നിതസ്തതഃ

ലിഹേൽസശഷ്കലീംപാലീം പരിലേഹീതിസ സ്മൃതഃ

കഫരക്തങ്ങളിൽ നിന്നുണ്ടായ ക്രിമികൾ അവിടവിടെ വ്യാപിച്ചിട്ടു ചെവിയുടെ അകത്തെ തട്ടിനേയും കണ്ണുപാളിയേയും നിർമ്മാംസമാക്കിച്ചെയ്യും. അതിന്നു പരിലേഹീ എന്നുപേർ.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യായാം

മാധവനിദാനവ്യാഖ്യായാം കർണ്ണരോഗനിദാനം

സമാപ്തം.

---

## നാസാരോഗനിദാനം.

---

അപീനസലക്ഷണം.

൧ ആനഹ്യതേയസ്യവിശുഷ്യതേച

പ്രക്ലിദ്യതേധൂപ്യതിചാപിനാസാ

നവേത്തിയോഗന്ധരസാംശ്ചജന്തു

ർജ്ജുഷ്ടംവ്യവസ്യേത്തമപീനസേന.

തഞ്ചാനിലശ്ലേഷ്മഭവംവികാരം

ബ്രൂയാൽപ്രതിശ്യായസമാനലിംഗം.

യാവനൊരുത്തന്റെ മൂക്ക അടയ്ക്കുകയും ഉണങ്ങുകയും ആർദ്രീഭവിയ്ക്കുകയും പുകയുകയും ചെയ്യുന്നു യാവനൊരുത്തൻ സുഗന്ധദുർഗ്ഗന്ധങ്ങളേയും മധുരാദിരസങ്ങളേയും അറിയാതെ ഇരിക്കുന്നു അവൻ അപീനസമുള്ളവനാകുന്നു എന്നു അറിയണം. വാതകഫങ്ങളാൽ ഉത്ഭവിപ്പിക്കപ്പെട്ടതായ ആ രോഗത്തിന്റെലക്ഷണം പീനസത്തിന്റെ ലക്ഷണംപോലെയാകുന്നു.

പൂതിനസ്യലക്ഷണം.

ദോഷൈർവ്വിദഗ്ദ്ധൈർഗ്ഗലതാലുമൂലേ

സമ്മൂർച്ഛിതോയസ്യസമീരണസ്തു.

൨. നിരേതിപൂതിർമ്മുഖനാസികാഭ്യാം

തംപൂതിനസ്യംപ്രവദന്തിരോഗം

കഴുത്തിലും അണ്ണാക്കിലും ദുഷിച്ചിരിക്കുന്ന കഫപിത്തരക്തങ്ങൾ ഹേതുവായിട്ടുകോ

## (൨൧൯) നാസാരോഗനിദാനം

പിത്തിരിക്കുന്ന വായു ദുർഗ്ഗന്ധയുതനായിട്ടു മൂക്കിൽക്കൂടിയും വായിൽക്കൂടിയും പുറപ്പെടുന്നു അതിനെ പൂതിനസ്യം എന്നുപറയുന്നു.

### നാസാപാകലക്ഷണം.

ഘ്രാണാശ്രിതംപിത്തമരുംഷികുര്യ്യാൽ
യസ്മിൻവികാരേബലവാംശ്ചപാകഃ.
൪. തംനാസികാപാകമിതിവ്യവസ്യേ
ദ്വിക്ലേദകോഥാവഥവാപിയത്ര

പിത്തം മൂക്കിൽനിന്നിട്ടു അവിടെ വ്രണങ്ങളെ ഉണ്ടാക്കും പിന്നെ വളരെ പഴുപ്പുമുണ്ടാകും. ആ പഴുപ്പു ദുർഗ്ഗന്ധത്തോടുകൂടി ഒലിക്കും. അതിനെ നാസാപരിപാകമെന്നു പറയുന്നു

### പൂയരക്തലക്ഷണം.

ദോഷൈർവ്വിദഗ്ദ്ധൈരഥവാപിജന്തോർ
ല്ലലാടദേശേഭിഹതസ്യതൈസ്തൈഃ
൫. നാസാസ്രവേൽപൂയമസൃഗ്വിമിശ്രം
തംപൂയരക്തംപ്രവദന്തിരോഗം

പിത്തരക്തങ്ങളുടെ ആധിക്യനിമിത്തം വിദഗ്ദ്ധമായ പരിണതിയെ പ്രാപിച്ചിരിക്കുന്ന ദോഷങ്ങൾ ഹേതുവായിട്ടോ നെററിയിന്മേൽ അടിയേൽക്ക ഹേതുവായിട്ടോ വേറെ ഓരോകാരണങ്ങളായ അതാതു പ്രവൃത്തികൾ ഹേതുവായിട്ടോ മൂക്കിൽക്കൂടി രക്തസമ്മിശ്രമായ പഴുപ്പൊലിക്കും ആ രോഗത്തെ പൂയരക്തമെന്നു പറയുന്നു

### ക്ഷവഥുലക്ഷണം.

ഘ്രാണാശ്രിതേമർമ്മണിസംപ്രദുഷ്ടോ
യസ്യാനിലോനാസികയാനിരേതി
൬. കഫാനുയാതോബഹുശോതിശബ്ദ
സ്തംരോഗമാഹുഃക്ഷവഥുംവിധിജ്ഞാഃ

മൂക്കിനെ ആശ്രയിച്ചിരിക്കുന്നതായ ശൃംഗാടകമെന്ന മർമ്മത്തിങ്കലെ വായു ദുഷിച്ചു കഫത്തോടും പലപ്രകാരേണ അധികമായ ശബ്ദത്തോടും കൂടിയതായിട്ടു മൂക്കിൽക്കൂടി പുറപ്പെടുന്നു. ആ രോഗത്തെ വിദ്വാന്മാർ ക്ഷവഥു എന്നുപറയുന്നു.

### ആഗന്തുജമായക്ഷവഥു.

൭. തീക്ഷ്ണോപയോഗാദഭിജിഘ്രതോവാ
ഭാവാൻകടൂനർക്കനിരീക്ഷണാദ്വാ
സൂത്രാദിഭിർവ്വാതരുണാസ്ഥിമർമ്മ
ണ്യുൽഘാടിതേന്യഃക്ഷവഥുർന്നിരേതി.

കടുക മുതലായ തീക്ഷ്ണദ്രവ്യങ്ങളെ ഉപയോഗിക്കകൊണ്ടോ എരിവുരസമുള്ള ദ്രവ്യങ്ങളെ അധികമായി മണക്കകൊണ്ടോ സൂര്യനെ നോക്കുകകൊണ്ടോ നൂലുമുതലായവയെ മൂക്കിലിടുകകൊണ്ടോ തരുണാസ്ഥിക്കും ശൃംഗാടകമെന്ന മർമ്മത്തിനും ഇളക്കം തട്ടുന്നസമയം വേറെ ഒരുവക ക്ഷവഥു (തുമ്മൽ) ഉണ്ടാകുന്നു.

### ഭ്രംശഥുലക്ഷണം.

പ്രഭ്രശ്യതേനാസികയാതുയസ്യ
സാന്ദ്രോവിദഗ്ദ്ധോലവണഃകഫസ്തു
പ്രാക്സഞ്ചിതോമൂർദ്ധ്നിസൂര്യതപ്ത
സ്തംഭ്രംശഥുംരോഗമുദാഹരന്തി

തലയിൽ മുമ്പെ വർദ്ധിച്ചിരിക്കുന്നതായ കഫം വെയിൽകൊള്ളുന്നസമയം ലവണരസത്തോടുകൂടിയതായിട്ടു പാകപ്പെടാതെയും കൊഴുത്തിട്ടും മൂക്കിൽകൂടിയൊലിക്കും- ആ രോഗമത്തെ ഭ്രംശഥു എന്നു പറയുന്നു.

ദീപ്തലക്ഷണം.

ഘ്രാണേഭൃശംദാഹസമന്വിതേതു
വിനിസ്സരേദ്ധൂമഇവേഹവായുഃ
൯. നാസാപ്രദീപ്തേവചയസ്യജന്തോ
വ്യാധിന്തുതംദീപ്തമുദാഹരന്തി.

മൂക്കിന്നു ഏററവും ചുടുണ്ടാകുമ്പോൾ അതിൽ വായു പുകപോലെ സഞ്ചരിക്കയും മൂക്കു വളരെ ജ്വലിച്ചിരിക്കുന്നുവോ എന്നു തോന്നുകയും ചെയ്യും, ആ രോഗത്തെ ദീപ്തമെന്നു പറയുന്നു.

പ്രതീനാഹലക്ഷണം.

ഉച്ഛ്വാസമാർഗ്ഗന്തുകഫസ്സവാതോ
രുന്ധ്യാൽപ്രതീനാഹമുദാഹരേത്തം

കഫം വാതത്തോടുകൂടി ശ്വാസമാർഗ്ഗത്തെ തടുക്കുന്നതിന്നു പ്രതീനാഹമെന്നു പേർ.

നാസാസ്രാവലക്ഷണം.

൧൦. ഘ്രാണാൽഘനഃപീതസിതസ്തനുർവ്വാ
ദോഷസ്സ്രവേൽസ്രാവമുദാഹരേത്തം

കഫം മൂക്കിൽനിന്നു കട്ടയായിട്ടോ മഞ്ഞളിച്ചിട്ടോ വെളുത്തിട്ടോ നേർത്തിട്ടോ സ്രവിക്കുന്നതിന്നു നാസാസ്രാവമെന്നു പേർ.

നാസാപരിശോഷലക്ഷണം.

ഘ്രാണാശ്രിതേസ്രോതസിമാരുതേന
ഗാഢംപ്രതപ്തേപരിശോഷിതേച
൧൧. കൃച്ഛ്രാർച്ഛ്വാസേദൂർദ്ധ്വമധശ്ചജന്തു
ര്യസ്മിൻസനാസാപരിശോഷഉക്തഃ.

വായു മൂക്കിനെ ആശ്രയിച്ചിരിക്കുന്നതായ സ്രോതസ്സിനെ ഏററവും തപിപ്പിക്കയും ശോഷിപ്പിക്കയും ചെയ്യുന്നസമയം മേല്പോട്ടും കീഴ്പോട്ടും പ്രയാസപ്പെട്ടു ശ്വാസംവിടേണ്ടതായിവരും. അതു നാസാപരിശോഷമാകുന്നു.

ആമപീനസലക്ഷണം.

൧൨. ശിരോഗുരുത്വമരുചി ന്നാസാസ്രാവസ്തനുസ്വരഃ
ക്ഷാമഃഷ്ഠീവത്യഭീക്ഷ്ണ മാമപീനസലക്ഷണം.

ആമപീനസത്തിന്നു തലയ്ക്കു കനവും അരുചിയും ഉണ്ടാകും. മൂക്കിൽകൂടി വെള്ളം ഒലിക്കും. ശബ്ദം തനുവായും അസ്പഷ്ടമായും വരും. കൂടക്കൂടെ മൂക്കിൽകൂടികഫം പുറപ്പെടും.

പക്വപീനസലക്ഷണം.

൧൩. ആമലിംഗാന്വിതഃശ്ലേഷ്മാ ഘനഃഖേഷുനിമജ്ജതി
സ്വരവർണ്ണവിശുദ്ധിശ്ച പരിപക്വസ്യലക്ഷണം.

ശിരോഗുരുത്വം മുതലായ ആമലക്ഷണങ്ങളോടുകൂടിയ കഫം കട്ടിയായി നാസാരന്ധ്രങ്ങളിൽ മറയിക്കയും സ്വരത്തിന്നും വർണ്ണത്തിന്നും വിശുദ്ധിവരിക്കയും ചെയ്യുന്നതു പരിപക്വപീനസത്തിന്റെ ലക്ഷണമാകുന്നു

൧൪. സന്ധാരണാജീർണ്ണരജോതിഭാഷ്യ
ക്രോധർത്തുവൈഷമ്യശിരോഭിതാപൈഃ

## (൧൪൩) നാസാരോഗനിദാനം

പ്രജാഗരാതിസ്വപ്നാംബുശീതൈ
രവശ്യായാമൈഥുനബാഷ്പധൂമൈഃ

൬. സംസ്ത്യാനദോഷേശിരസിപ്രവൃദ്ധോ
വായുഃപ്രതിശ്യായമുദീരയത്തു
ചയംഗതാമൂർദ്ധ്നിമാരുതാദയഃ
പൃഥക്സമസ്താശ്ചതഥൈവശോണിതം

൭. പ്രകുപ്യമാണാവിവിധൈഃപ്രകോപനൈ
സ്തതഃപ്രതിശ്യായകരാഭവന്തി.

മലമൂത്രാദി വേഗങ്ങളെ തടുക്കുക, അജിർണ്ണമുണ്ടാക, പൊടി ഏൽക്കുക ഏറ്റപ്പറക, കോപിക്കുക ഋതുവൈഷമ്യം ശിരസ്സിന്ന ചൂടുണ്ടാക, ഉറക്കമിളയ്ക്കുക അധികമായി ഉറങ്ങുക, പുതിയവെള്ളം കുടിക്കുക അത വെള്ളത്തിൽ കളിയ്ക്കുക, തണുപ്പേല്ക്കുക അതിയായി മൈഥുനം ചെയ്ക, കണ്ണുനീര പുറപ്പെടുമ്പോൾ അടക്കുക, പുക ഏല്ക്കുക ഇവഹേതുവായിട്ടു ശിരസ്സു കനത്തിരിക്കുന്നസമയം വാതം വർദ്ധിച്ച പീനസത്തെ ഉണ്ടാക്കുന്നു. ശിരസ്സിൽ സ്ഥാനത്തിങ്കൽ വർദ്ധിച്ചിരിക്കുന്ന വാതാദിദോഷങ്ങളും രക്തവും വെവ്വേറെ ആയിട്ടും ഒരുമിച്ചിട്ടും ബഹുവിധങ്ങളായിരിക്കുന്ന സ്വദോഷകോപഹേതുക്കളെക്കൊണ്ടു കോപിച്ചിട്ടു പീനസത്തെ ഉണ്ടാക്കുന്നു.

### പൂർവ്വരൂപം.

൮. ക്ഷവപ്രവൃത്തിശ്ശിരസോതിപൂർണ്ണതാ
സ്തംഭോംഗമർദ്ദഃപരിഹൃഷ്ടരോമതാ
ഉപദ്രവാശ്ചാപ്യപരേപൃഥഗ്വിധാ
നൃണാംപ്രതിശ്യായപുരസ്സരാഃസ്മൃതാഃ

തുമ്മുക, തലയ്ക്കുഘനം സ്തംഭനം മേൽനുറുങ്ങി നോവുക രോമാഞ്ചം ധൂമായനമന്ദാദികൾ ഇവയൊക്കെയും പീനസത്തിന്റെ പൂർവ്വരൂപങ്ങളാകുന്നു.

### വാതപീനസലക്ഷണം.

൯. ആനദ്ധാപിഹിതാനാസാ തനുസ്രാവപ്രസേകിനീ
ഗലതാല്വോഷ്ഠശോഷശ്ച നിസ്തോദശ്ശംഖയോസ്തഥാ.

൯ൻ. ക്ഷവപ്രവൃത്തിരത്യർത്ഥം വക്ത്രവൈരസ്യമേവച
ഭവേൽസ്വരോപഘാതശ്ച പ്രതിശ്യായേനിലാത്മകേ.

വാതപീനസത്തിന്ന മൂക്കു മറയ്ക്കപ്പെട്ടിരിക്കുന്നതുപോലെ അടയ്ക്കും മൂക്കിൽനിന്നു നേർത്തായ കഫമൊഴുകും കഴുത്തു അണ്ണാക്കു ചുണ്ടും ഉണങ്ങും. ചെന്നികളിൽ കുത്തിനോവും തുമ്മലും അരുചിയും ഒച്ചയടപ്പുമുണ്ടാകും.

### പിത്തപീനസലക്ഷണം.

൧൦. ഉഷ്ണസ്സപീതകസ്സ്രാവോ ഘ്രാണാൽസ്രവതിപൈത്തികേ
കൃശോതിപാണ്ഡുസന്തപ്തോ ഭവേത്തൃഷ്ണാഭിപീഡിതഃ

൧൧. സധൂമമഗ്നിംസഹസാ വമതീവസമാനവഃ

പിത്തപീനസത്തിന്ന ചൂടോടുകൂടി അല്പം മഞ്ഞളിച്ചതായ വെള്ളം മൂക്കിൽനിന്നു പുറപ്പെടും. പിത്തപീനസമുള്ളവൻ കൃശനായിട്ടും ഏററവും വെളുത്ത ശരീരത്തോടുകൂടിയവനായിട്ടും ഉഷ്ണത്താൽ പീഡിക്കപ്പെട്ടവനായിട്ടും ഭവിക്കും. അവൻ പുകയോടുകൂടിയ അഗ്നിയെ ഛർദിക്കുന്നുവോ എന്നു തോന്നും.

### കഫപീനസലക്ഷണം.

ഘ്രാണാൽകഫകൃതേശീതഃ കഫപാണ്ഡുസ്രവേൽബഹുഃ

൨൨. ശുക്ലാവഭാസശ്ശുക്ലാക്ഷോ ഭവേൽഗുരുശിരാനരഃ
കണ്ഠതാലോഷ്ഠശിരസാം കണ്ഡൂഭിരഭിപീഡിതഃ

കഫപീനസത്തിന്നു തണുപ്പും വെളുപ്പുമുള്ളതായ കഫം മൂക്കിൽനിന്നു വളരെ ഒലിക്കും. ശരീരവും കണ്ണും വെളുത്തിരിക്കും. തലയ്ക്കു ഘനമുണ്ടാകും. കഴുത്തിലും അണ്ണാക്കിലും ചുണ്ടിലും ശിരസ്സിലും അധികമായ ചൊറിച്ചിലുണ്ടാകും.

## സന്നിപാതപീനസലക്ഷണം.

൨൩. ഭൂത്വാഭൂത്വാപ്രതിശ്യായോയസ്യാകസ്മാന്നിവർത്തതേ
സംപക്വോവാപ്യപക്വോവാസസർവ്വപ്രഭവഃസ്മൃതഃ

സന്നിപാതപീനസം കാരണംകൂടാതെ കൂടക്കൂടെ ഉണ്ടാകയും ശമിക്കയും ചെയ്യും. മൂക്കിൽനിന്നു പുറപ്പെടുന്നതായ കഫം പഴുത്തതൊ പഴുക്കാത്തതൊ ആയിരിക്കും. ഇതു ത്രിദോഷജമാകുന്നു.

## ദുഷ്ടപ്രതിശ്യായലക്ഷണം

൨൪. പ്രക്ലിദ്യതേപുനർന്നാസാ പുനശ്ചപരിശുഷ്യതി
പുനരാനഹ്യതേവാപി പുനർവ്വിവ്രിയതേതഥാ.

൨൫. നിശ്വാസോവാതിദുർഗ്ഗന്ധോ നരോഗന്ധാന്നവേത്തിച
ഏവംദുഷ്ടപ്രതിശ്യായം ജാനീയാൽകൃച്ഛ്രസാധനം

ദുഷ്ടപ്രതിശ്യായത്തിന്നു മൂക്കൊലിക്കും. പിന്നെ ഉണങ്ങും പിന്നെ അടയ്ക്കും പിന്നെത്തുറക്കും. ശ്വാസം ഏററവും ദുർഗ്ഗന്ധത്തോടുകൂടിയിരിക്കും. ഈ രോഗമുള്ളവൻ ഗന്ധങ്ങളെ അറികയില്ല. ഇതു കൃച്ഛ്രസാദ്ധ്യമാകുന്നു.

## രക്തപ്രതിശ്യായലക്ഷണം.

൨൬. രക്തജേതുപ്രതിശ്യായേരക്തസ്രാവഃപ്രവർത്തതേ
താമ്രാക്ഷശ്ചഭവേജ്ജന്തുരുരോഘാതപ്രപീഡിതഃ

൧. ദുർഗ്ഗന്ധോച്ഛ്വാസവദനോ ഗന്ധാനപിനവേത്തിസഃ

രക്തപ്രതിശ്യായത്തിന്നു മൂക്കിൽകൂടി രക്തം ഒലിക്കും. കണ്ണു ചുവക്കും ഈ രോഗമുള്ളവൻ ഉരഃക്ഷതം, ഊരുസ്തംഭം, ചുമ, ജ്വരം, ഇവയാൽ പീഡിക്കപ്പെട്ടവനായിരിക്കും. ശ്വാസവും മുഖവും ദുർഗ്ഗന്ധത്തോടുകൂടിയിരിക്കും. അവൻ ഗന്ധങ്ങളെ അറിയുന്നില്ല.

## അസാദ്ധ്യലക്ഷണം.

സർവ്വഏവപ്രതിശ്യായാ നരസ്യാപ്രതികാരിണഃ
൨൭. ദുഷ്ടതാംയാന്തികാലേന തദാസാദ്ധ്യാഭവന്തിഹി
മൂർച്ഛന്തിചാത്രക്രിമയശ്ശ്വേതാസ്സ്നിഗ്ദ്ധാസ്തഥാണവഃ
ക്രിമിതോയശ്ശിരോരോഗസ്തുല്യംതേനാസ്യലക്ഷണം

എല്ലാ പ്രതിശ്യായങ്ങളും ചികിത്സചെയ്യാത്തപക്ഷം കാലക്രമേണ ദുഷിച്ചു അസാദ്ധ്യങ്ങളായിത്തീരും. പ്രതിശ്യായങ്ങളിൽ കൃമികളുമുണ്ടാകും. അവ, വെളുത്തിട്ടും സ്നിഗ്ദ്ധങ്ങളായിട്ടും അണുക്കളായിട്ടും ഇരിക്കും. കൃമി ഹേതുവായിട്ടുണ്ടാകുന്ന ശിരോരോഗത്തിന്റെ ലക്ഷണം പോലെയാകുന്നു അതിന്റെ ലക്ഷണം.

൨൮. ബാധിര്യമാന്ധ്യമഘ്രാണം ഘോരാംശ്ചനയനാമയാൻ
ശോഫാഗ്നിസാദകാസാംശ്ചവൃദ്ധാഃകുർവ്വന്തിപീനസാഃ

പീനസങ്ങൾ അധികമായി വർദ്ധിച്ചാൽ വേറെയും രോഗങ്ങൾ ഉണ്ടാവും- അവ ചെവികേൾക്കായ്ക, കണ്ണുകാണായ്ക സുഗന്ധത്തേയും ദുർഗ്ഗന്ധത്തേയും അറിയായ്ക ഭയങ്കരങ്ങളായിരിക്കുന്ന നേത്രരോഗങ്ങൾ നീര്, അഗ്നിമാന്ദ്യം ചുമ, ഇവയൊക്കെയുമാകുന്നു

൨൯. അർബ്ബുദംസപ്തധാശോഫശ്ചത്വാരോർശശ്ചതുർവ്വിധം
ചതുർവ്വിധംരക്തപിത്തമുക്തംഘ്രാണേപിതദ്വിദുഃ

## (൨൭൮) നേത്രഗതസർവരോഗനിദാനം

അർബ്ബുദം ഏഴുവിധമെന്നും ശോഫം നാലുവിധമെന്നും അർശസ്സു നാലുപ്രകാരമെന്നും രക്തപിത്തം നാലുപ്രകാരമെന്നും മുമ്പേ പറയപ്പെട്ടിട്ടുണ്ടല്ലൊ. എന്നാൽ അവയെല്ലാം മൂക്കിലുമുണ്ടാകുമെന്നറിയണം.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ നാസാരോഗനിദാനം
സമാപ്തം.

---

## നേത്രഗതസർവരോഗനിദാനം.

---*---

൧. ഉഷ്ണാഭിതപ്തസ്യജലപ്രവേശാ
ദൂരേക്ഷണാൽസ്വപ്നവിപര്യയാച്ച
സ്വേദാദ്രജോധൂമനിഷേവണാച്ച
ഛർദ്ദേർവിഘാതാദ്വമനാതിയോഗാൽ.

൨. ദ്രവാന്നപാനാന്നിശിസേവിതാച്ച
വിണ്മൂത്രവാതക്രമനിഗ്രഹാച്ച
പ്രസക്തസംരോദനകോപശോകാൽ
ശിരോഭിഘാതാദതിമദ്യപാനാൽ.

൩. തഥാഋതൂനാഞ്ചവിപര്യയേണ
ക്ലേശാഭിഘാതാദതിമൈഥുനാച്ച
ബാഷ്പഗ്രഹാൽസൂക്ഷ്മനിരീക്ഷണാച്ച
നേത്രേവികാരാൻജനയന്തിദോഷാഃ

വെയിൽ മുതലായവകൊണ്ടു തപിക്കഹേതുവായിട്ടും, തണുത്ത വെള്ളത്തിൽ മുങ്ങുകയാൽ ഉഷ്ണവായു മേല്പോട്ടു കയറി കണ്ണിൽ ചെന്നു കണ്ണിന്റെ തേജസ്സിനെ അഭിഭവിപ്പിക്കഹേതുവായിട്ടും, ദൂരത്തു നോക്കുക ഹേതുവായിട്ടും, ഉറക്കിളയ്ക്കു ഹേതുവായിട്ടും, വിയർക്കുക പൊടി ഏൽക്കുക, പുക ഏൽക്കുക ഇവ ഹേതുവായിട്ടും ഛർദ്ദിയുടെ വേഗത്തെ തടുക്കുക ഹേതുവായിട്ടും അധികമായി ഛർദ്ദിക്കഹേതുവായിട്ടും, രാത്രിയിൽ ദ്രവമായ പദാർത്ഥത്തെ ഭക്ഷിക്ക ഹേതുവായിട്ടും മലം മൂത്രം അധോവാതം ഇവയുടെ വേഗത്തെ പതുക്കെ പതുക്കെ തടുക്കുക ഹേതുവായിട്ടും എല്ലായ്പോഴും കരയുക ഹേതുവായിട്ടും കോപം ഹേതുവായിട്ടും ശോകം ഹേതുവായിട്ടും തലയിൽ അടിയേൽക്കുക ഹേതുവായിട്ടും അതിയായ മദ്യപാനം ഹേതുവായിട്ടും ഒരു ഋതുവിങ്കൽ ആചരിക്കപ്പെടേണ്ടവയെ അന്യ ഋതുവിങ്കൽ ആചരിക്ക ഹേതുവായിട്ടും ശരീരക്ലേശം ഹേതുവായിട്ടും അതിമൈഥുനം ഹേതുവായിട്ടും കണ്ണുനീരിനെ തടുക്ക ഹേതുവായിട്ടും സൂക്ഷ്മവസ്തുവിനെ നോക്കുക ഹേതുവായിട്ടും വാതപിത്തകഫങ്ങൾ കോപിച്ചു നേത്രത്തിൽ രോഗങ്ങളെ ഉണ്ടാക്കുന്നു. നേത്രത്തിങ്കൽ എഴുപത്താറു രോഗങ്ങൾ ഉണ്ട്. അതിലേക്കുള്ള ശാസ്ത്രാന്തരപാഠം ഇവിടെ ചേർക്കപ്പെടുന്നു.

"നവസന്ധ്യാശ്രയാസ്തേഷു വർത്മജാസ്ത്വേകവിംശതിഃ
ശുക്ലഭാഗേദശൈകശ്ച ചത്വാരഃകൃഷ്ണഭാഗജാഃ
സർവാശ്രയാസ്സപ്തദശ ദൃഷ്ടിജാദ്വാദശൈവതു
ദ്വൌചബാഹ്യാശ്രയാവന്യാ വനിമിത്തനിമിത്തജൌ
ഷൾസപ്തതിർന്നേത്രരോഗാ സ്സംഗ്രഹേണപ്രകീർത്തിതാഃ"

ഇനി അവയവപ്രമാണങ്ങളെക്കുറിച്ചുള്ള ശാസ്ത്രാന്തരപാഠത്തെയും ഇവിടെ ചേർക്കുന്നു. വിദ്ധ്യാദ്ദ്വ്യംഗുലവിസ്താരം സാംഗുഷ്ഠോദരമായതം ദ്വ്യംഗുലംസർവതസ്സാർദ്ധം ഭിഷങ്നയനബുദ്ബുദം

ബുദം നേത്രായമെത്രിഭാഗന്തുകൃഷ്ണമണ്ഡലമുച്യതേ കൃഷ്ണാൽസപ്തമമിച്ഛന്തി ദൃഷ്ടിംദൃഷ്ടിവിശാരദാഃ”

### അഭിഷ്യന്ദം.

൪. വാതാൽപിത്താൽകഫാദ്രക്താ
ദഭിഷ്യന്ദശ്ചതുർവ്വിധഃ
പ്രായേണജായതേഘോര
സ്സർവ്വനേത്രാമയാകരഃ

വാതം ഹേതുവായിട്ടും, പിത്തംഹേതുവായിട്ടും, കഫംഹേതുവായിട്ടും, രക്തം ഹേതുവായിട്ടും അഭിഷ്യന്ദം നാലുപ്രകാരമുണ്ടാകുന്നു. അതു ദുസ്സഹമായ വേദനയോടുകൂടിയതും പ്രായേണ എല്ലാ നേത്രരോഗങ്ങളേയും ഉണ്ടാക്കുന്നതുമാകുന്നു.

### വാതാഭിഷ്യന്ദലക്ഷണം.

൫. നിസ്തോദനസ്തംഭനരോമഹർഷ
സംഘർഷപാരുഷ്യശിരോഭിതാപാഃ
വിശുഷ്കഭാവശ്ശിശിരാശ്രുതാച
വാതാഭിപന്നേനയനേഭവന്തി.

കണ്ണ് വാതത്തോടുകൂടിയിരിക്കുന്ന സമയം അതിൽ (കണ്ണിൽ) പാരകൊണ്ടു കുത്തിയപോലെ വേദനയും കണ്ണുതുറക്കയും അടയ്ക്കുകയും ചെയ്വാൻ കഴിയായ്കയും രോമാഞ്ചവും തരിപ്പുംതലവേദനയും പഴുപ്പില്ലായ്കയും തണുത്തതായകണ്ണുനീരിന്റെ സ്രാവവുംഉണ്ടാകും

### പിത്താഭിഷ്യന്ദലക്ഷണം.

൬. ദാഹപ്രപാകൌശിശിരാഭിനന്ദാ
ധൂമായനംബാഷ്പസമുച്ഛ്രയശ്ച
ഉഷ്ണാശ്രുതാപീതകനേത്രതാച
പിത്താഭിപന്നേനയനേഭവന്തി.

കണ്ണു പിത്തത്തോടുകൂടിയിരിക്കുന്നസമയം അതിനു (കണ്ണിനു) ചൂടും വളരെ പഴുപ്പും ശീതേച്ഛയും ധൂമത്തിന്റെ ഉദ്വമനവും ഉണ്ടാകും കണ്ണിൽനിന്നു വളരെ നീരൊലിക്കും ആ കണ്ണുനീർ ചൂടോടുകൂടിയും കണ്ണു മഞ്ഞളിച്ചും ഇരിക്കും

### കഫാഭിഷ്യന്ദലക്ഷണം.

൭. ഉഷ്ണാഭിനന്ദാഗുരുതാക്ഷിശോഫഃ
കണ്ഡൂപദേഹാവതിശീതതാച
സ്രാവോമുഹുഃപിച്ഛിലഏവചാപി
കഫാഭിപന്നേനയനേഭവന്തി.

കണ്ണു കഫത്തോടുകൂടിയിരിക്കുന്നസമയം അതിനു ഉഷ്ണത്തിങ്കൽ ഇച്ഛയും ഘനത്വവും നീരും ചൊറിച്ചിലും ഉണ്ടാകും കണ്ണിൽ വല്ലതും അരച്ചു തേച്ചിരിക്കുന്നപോലെ തോന്നും അധികമായ ശൈത്യവുമുണ്ടാകും കൊഴുത്തതായ ജലം കൂടക്കൂടെ ഒലിക്കും.

### രക്താഭിഷ്യന്ദലക്ഷണം.

൮. പിത്തസ്യലിംഗാനിചയാനിതാനി
രക്താഭിപന്നേനയനേഭവന്തി.

രക്താഭിഷ്യന്ദത്തിനു പിത്താഭിഷ്യന്ദത്തിന്റെ എല്ലാ ലക്ഷണങ്ങളുമുണ്ടാകും എന്നാൽ രക്താഭിഷ്യന്ദത്തിനു ഇവിടെ പറഞ്ഞലക്ഷണം അപൂർണ്ണമാകയാൽ വേറെലക്ഷണങ്ങളെ കൂടി ചേർക്കുന്നു. രക്താഭിഷ്യന്ദത്തിനു കണ്ണുനീർ ചുവന്നും കലങ്ങിയുമിരിക്കും, കണ്ണിൽ ചുവന്ന രേഖകൾ ഉണ്ടാകും പീള ചുവന്നിരിക്കും കൃഷ്ണമണ്ഡലത്തിങ്കൽ ചുവന്ന പുള്ളികളെയും കാണാം.

൯. വൃദ്ധൈരേതൈരഭിഷ്യന്ദൈർന്നരാണാമക്രിയാവതാം
താവന്തസ്ത്വധിമന്ഥാസ്സ്യുർന്നയനേ തീവ്രവേദനാഃ

അഭിഷ്യന്ദങ്ങൾക്കു ചികിത്സ ചെയ്തില്ലെങ്കിൽ അവ വർദ്ധിച്ച് അത്രയും അധിമന്ഥങ്ങളുണ്ടാകും. എങ്ങിനെ എന്നാൽ വാതാഭിഷ്യന്ദം വാതാധിമന്ഥത്തെയും പിത്താഭിഷ്യന്ദം പിത്താധിമന്ഥത്തെയും കഫാഭിഷ്യന്ദം കഫാധിമന്ഥത്തെയും രക്താഭിഷ്യന്ദം രക്താധിമന്ഥത്തെയും ഉണ്ടാക്കുമെന്നാകുന്നു. അവ ദുസ്സഹമായ വേദനയോടുകൂടിയുമിരിക്കും.

അധിമന്ഥത്തിന്റെ സാമാന്യലക്ഷണം.

൧൦. ഉൽപാട്യത ഇവാത്യർത്ഥം നേത്രം നിർമ്മഥ്യതേ തഥാ
ശിരസോർദ്ധഞ്ച തം വിദ്യാദധിമന്ഥം സ്വലക്ഷണൈഃ

കണ്ണു ഏറ്റവും പിളക്കപ്പെടുന്നുവോ എന്നും മഥിക്കപ്പെടുന്നുവോ എന്നും തോന്നുന്നതു അധിമന്ഥത്തിന്റെ സാമാന്യലക്ഷണമാകുന്നു. വാതജാദ്യധിമന്ഥങ്ങളെ അതാതിന്റെ ലക്ഷണങ്ങളെക്കൊണ്ടു അറിഞ്ഞുകൊള്ളണം.

അപത്ഥ്യസേവകൊണ്ടു ഇന്നപ്പോൾ ദൃഷ്ടിനശിക്കുമെന്നു പറയുന്നു.

൧൧. ഹന്യാദ്ദൃഷ്ടിം ശ്ലൈഷ്മികസ്സപ്തരാത്രാ
ദധിമന്ഥോ രക്തജഃ പഞ്ചരാത്രാൽ
ഷഡ്രാത്രാദ്വാ വാതികോ വൈ നിഹന്യാൽ
മിഥ്യാചാരാൽ പൈത്തികസ്സദ്യ ഏവ.

അപത്ഥ്യസേവഹേതുവായിട്ടു ശ്ലേഷ്മാധിമന്ഥം ഏഴുരാത്രികൊണ്ടും രക്താധിമന്ഥം അഞ്ചുരാത്രികൊണ്ടും വാതാധിമന്ഥം ആറുരാത്രികൊണ്ടും പിത്താധിമന്ഥം പൊടുന്നനവെയും ദൃഷ്ടിയെ നശിപ്പിക്കുന്നതാകുന്നു.

സാമത്വലക്ഷണം.

൧൨. ഉദീർണ്ണവേദനം നേത്രം രാഗശോഫസമന്വിതം
ഘർഷനിസ്തോദശൂലാശ്രുയുക്തമാമാന്വിതം വിദുഃ

ആമത്തോടുകൂടിയ കണ്ണു വല്യതായ വേദനയോടും ചുവപ്പോടും നീരോടും കരുകരുപ്പോടും കുത്തിനോവോടും, ശൂലത്തോടും കണ്ണുനീരോടും കൂടിയിരിക്കും.

നിരാമലക്ഷണം.

൧൩. മന്ദവേദനതാ കണ്ഡൂസ്സംരംഭാശ്രുപ്രശാന്തതാ
പ്രശസ്തവർണ്ണതാ ചാക്ഷ്ണോസ്സംപക്വം ദോഷമാദിശേൽ.

കണ്ണുകൾക്കു മന്ദമായ വേദനയും ചൊറിച്ചിലും ഉണ്ടാക, വീക്കവും കണ്ണുനീരും ശമിക്കുക, കണ്ണുകൾ പ്രസന്നമായ നിറത്തോടുകൂടിയിരിക്കുക ഇവയൊക്കെയും ദോഷങ്ങൾക്കു പാകതവരുമ്പോൾ സംഭവിക്കുന്നവയാകുന്നു.

സശോഫാക്ഷിപാകലക്ഷണം.

൧൪. കണ്ഡൂപദേഹാശ്രുയുതഃ പക്വോദുംബരസന്നിഭഃ
സംരംഭീ പച്യതേ യസ്തു നേത്രപാകസ്സശോഫജഃ
ശോഫഹീനാനി ലിംഗാനി നേത്രപാകേ ത്വശോഫജേ.

കണ്ണു ചൊറിക, വല്ലതും അരച്ചുതേച്ചതുപോലെ തോന്നുക, കണ്ണുനീരോടുകൂടിയും പഴുത്ത അത്തിക്കായപോലെയും നീരോടുകൂടിയും, ഇരിക്കയും, പഴുക്കയും, ചെയ്ക. അതിന്നു സശോഫാക്ഷിപാകമെന്നു പേരു. നീരിനെ ഒഴിച്ച് മേൽപറഞ്ഞ ലക്ഷണങ്ങളൊക്കെ ഉണ്ടായിരിക്കയും നീരില്ലാതിരിക്കയും ചെയ്താൽ അതിന്നു അശോഫാക്ഷിപാകമെന്നു പേർ.

ഹതാധിമന്ഥലക്ഷണം.

---

൧൫. ഉപേക്ഷണാദക്ഷി യദാധിമന്ഥോ വാതാത്മകഃ സാദയതി പ്രസഹ്യ

രുജാദിരുഗ്രാഭിരസാദ്ധ്യഏഷ ഹതാധിമന്ഥഃഖലുനേത്രരോഗഃ

വാതാധിമന്ഥത്തിന്നു ചികിത്സചെയ്യാതെ ഇരുന്നാൽ അതു കുത്ത് നോവ് ചൂട്ട മുതലായ വലിയ പീഡകളെ ഉണ്ടാക്കി കണ്ണിനെ ശോഷിപ്പിക്കും. ആ രോഗമത്രേ അസാദ്ധ്യമായ ഹതാധിമന്ഥം.

വാതപര്യ്യയലക്ഷണം.

൧൭. വാരംവാരഞ്ചപര്യ്യേതി ഭ്രുവൌനേത്രേചമാരുതഃ
രുജശ്ചവിവിധാസ്തീവ്രാസ്സജ്ഞേയോവാതപര്യ്യയഃ

വാതം ക്രമേണ ചിലപ്പോൾ പുരികങ്ങളിലും ചിലപ്പോൾ കണ്ണുകളിലുംവന്നിട്ട പല പ്രകാരത്തിലുള്ള വലിയവേദനകളെയുണ്ടാക്കും. അതാകുന്നു വാതപര്യ്യയമെന്ന രോഗം.

ശുഷ്കാക്ഷിപാകലക്ഷണം.

൧൮. യത്കൂണിതംദാരുണരൂക്ഷവർമ്മ സന്ദഹ്യതേചാവിലദർശനംയൽ
സുദാരുണംയൽപ്രതിബോധനേച ശുഷ്കാക്ഷിപാകോപഹതന്തദക്ഷി

കണ്ണടച്ചിരിക്ക, പോളകൾ കഠിനങ്ങളായിട്ടും ഉലന്നിട്ടും ഇരിക്ക, കണ്ണു ചൂടോടുകൂടിയും കലങ്ങിയുമിരിക്ക, തുറക്കുന്നതിൽ പ്രയാസമുണ്ടാക ഈരോഗത്തിന്നു ശുഷ്കാക്ഷിപാകമെന്നു പേർ.

അന്യതോവാതലക്ഷണം.

൧൯. യസ്യാവടുകർണ്ണശിരോഹനുസ്ഥോ
മന്യാഗതോവാപ്യനിലോന്യതോവാ
കുര്യ്യാദ്രുജംവൈഭ്രുവിലോചനേച
തംമന്യതോവാതമുദാഹരന്തി.

വാതം; പിടലി, കണ്ണു, ശിരസ്സ, താടിയെല്ല് ഇവയിൽനിന്നിട്ടോ പിൻകഴുത്തിലെ ഞരമ്പിൽ നിന്നിട്ടോ വേറേ സ്ഥാനങ്ങളിൽനിന്നിട്ടോ പുരികത്തിലും കണ്ണിലും വേദനയെ ഉണ്ടാക്കും. അതിനെ അന്യതോവാതമെന്നു പറയുന്നു.

അമ്ലാദ്ധ്യുഷിതലക്ഷണം.

൨൦. ശ്യാവംലോഹിതപര്യ്യന്തം സർവ്വഞ്ചാക്ഷിപ്രപച്യതെ
സദാഹശോഫംസാസ്രാവ മമ്ലാദ്ധ്യുഷിതമമ്ലതഃ

കണ്ണിന്റെ മദ്ധ്യം കറുപ്പിച്ചിട്ടും ചുവന്നിട്ടുമിരിക്കും കണ്ണു അശേഷംപഴുത്തിട്ടും ചൂടോട്ടും വീക്കത്തോടുംകണ്ണുനീരോടുംകൂടിയിരിക്ക, ഈ ദോഷങ്ങൾ അന്നസാരത്തെപുളിപ്പിച്ചു അക്ഷിസിരകളിൽ കൂടികൊണ്ടുവന്നുണ്ടാകുന്നതാകയാൽ അതിന്നുഅമ്ലാദ്ധ്യുഷിതമെന്നുപേർ

സിരോല്പാതലക്ഷണം.

൨൧. അവേദനാവാപിസവേദനാവാ
യസ്യാക്ഷിരാജ്യോഹിഭവന്തിതാമ്രാഃ
മുഹുർവ്വിരാജ്യന്തിചയാസതാദ്‌
ഗശ്യാധിസ്സിരോല്പാത ഇതിപ്രദിഷ്ടഃ

അക്ഷിസിരകൾ വേദനയോടുകൂടാതെയോ വേദനയോടുകൂടിയോ ചെമ്പിച്ചിട്ടോ പിന്നെയും പിന്നെയും വികൃതവർണ്ണങ്ങളായിട്ടോ ഇരിക്കും. രക്തജമായ ആ രോഗം സിരോല്പാതമാകുന്നു.

ഫന

### സിരാഹർഷലക്ഷണം.

൨൨. മോഹാൽസിരോല്പാത ഉപേക്ഷിതസ്തു
ജായേതരോഗസ്തുസിരാ പ്രഹർഷഃ
താമ്രാമച്ഛസ്രംസ്രവതിപ്രഗാഢം
തഥാനശക്നോത്യഭിവീക്ഷിതുഞ്ച.

സിരോല്പാതത്തെ ചികിത്സചെയ്യാതെ ഉപേക്ഷിക്കുന്നതായാൽ അതു സിരാപ്രഹർഷമെന്ന രോഗമായിത്തീരും. അതിന്നു കണ്ണിൽക്കൂടി ചെമ്പിച്ചിരിക്കുന്നതായ രക്തം അധികമായൊലിക്കും. യാതൊന്നിനേയും നോക്കാൻ കഴിയാതെയും വരും.

നേത്രഗതസർവ്വരോഗ നിദാനം സമാപ്തം.

---

## നേത്രകൃഷ്ണഗതരോഗനിദാനം.

—*—

### സവ്രണശുക്ലലക്ഷണം.

൧. നിമഗ്നരൂപന്തുഭവേദ്ധികൃഷ്ണേ സൂച്യേവവിദ്ധംപ്രതിഭാതിയദ്വൈ
സ്രാവംസ്രവേദുഷ്ണമതീവയച്ച തത്സവ്രണംശുക്ലമുദാഹരന്തി.

കൃഷ്ണമണ്ഡലത്തിൽ വെളുത്തിട്ടും താണിട്ടും സൂചികൊണ്ടു കുത്തിയാൽതോന്നുന്ന തോന്നമാറായിട്ടുംഏററവുംചൂടുള്ളതായ വെള്ളത്തിന്റെ നിരന്തരമായ സ്രാവത്തോടുകൂടിയതായിട്ടും ഉണ്ടാകുന്ന രോഗത്തെ സവ്രണശുക്ലമെന്നു പറയുന്നു സവ്രണശുക്ലം അസാദ്ധ്യമാണെങ്കിലും അവസ്ഥാഭേദത്താൽ ചിലപ്പോൾ സാദ്ധ്യമായും വരാമെന്നു പറയുന്നു.

൨. ദൃഷ്ടേസ്സമീപേനഭവേത്തുയച്ച നചാവഗാഢംനചസംസ്രവേദ്ധി
അവേദനംവാനചയുഗ്മശുക്ലം തത്സിദ്ധിമായാതികദാചിദേവ.

ദൃഷ്ടിയുടെ സമീപം കഴിച്ചുണ്ടായ ശുക്ലവും കൃഷ്ണമണ്ഡലത്തിങ്കൽ മുഴുകിക്കിടക്കാത്തതായ ശുക്ലവും ജലസ്രാവത്തോടുകൂടാത്തതായ ശുക്ലവും വേദനയോടുകൂടാത്തതായ ശുക്ലവും അക്ഷതമായശുക്ലവും ചിലപ്പോൾ സിദ്ധിയെ പ്രാപിക്കുന്നു.

### അവ്രണശുക്ലലക്ഷണം.

൩. സ്യന്ദാത്മകംകൃഷ്ണഗതംസചോഷം ശംഖേന്ദുകുന്ദപ്രതിമാവഭാസം
വൈഹായസാഭ്രപ്രതനുപ്രകാശ മഥാവ്രണംസാദ്ധ്യതമംവദന്തി.

അഭിഷ്യന്ദനിമിത്തം കൃഷ്ണമണ്ഡലത്തിങ്കൽ അല്പമായ ചൂടോടുകൂടിയും ശംഖ്, ചന്ദ്രൻ, മുല്ലപ്പൂ ഇവയുടെ വെളുപ്പുപോലെ ഇരിക്കുന്ന വെളുപ്പോടുകൂടിയും നിർമ്മലമായ ആകാശംപോലെ ശുദ്ധമായും പ്രകാശത്തോടുകൂടിയും ഉണ്ടാകുന്ന ശുക്ലം അവ്രണശുക്ലമാകുന്നു.

അവ്രണശുക്ലവും അവസ്ഥാഭേദംകൊണ്ടു കൃച്ഛ്രസാദ്ധ്യമായും അസാദ്ധ്യമായുംവരുമെന്നു പറയുന്നു.

൪. ഗംഭീരജാതംബഹലഞ്ചശുക്ലം ചിരോത്ഥിതഞ്ചാപിവദന്തികൃച്ഛ്രം
വിച്ഛിന്നമദ്ധ്യംപിശിതാവൃതംവാ ചലംസിരാസൂക്ഷ്മമദൃഷ്ടികൃച്ച.

൫. ദ്വിത്വഗ്ഗതംലോഹിതമന്തതശ്ച
ചിരോത്ഥിതഞ്ചാപിവിവർജ്ജനീയം.

രണ്ടുമൂന്നുതൊലിയിൽ ചെന്നിരിക്കുന്നതും കട്ടിയായുള്ളതും തുടങ്ങി അധികനാൾ ചെന്നതുമായ ശുക്ലം കൃച്ഛ്രസാദ്ധ്യമാകുന്നു. മാംസം പഴുക്കനിമിത്തം മദ്ധ്യത്തിൽ ഛിദ്രമുണ്ടാക, മാംസത്താൽ ചുററപ്പെട്ടിരിക്കുക, ഒരിടത്തുതന്നെ നില്ക്കാതിരിക്കുക, ഞരമ്പുകൾ വ്യാപിക്കനിമിത്തം സൂക്ഷ്മമായിരിക്കുക ഈ ലക്ഷണത്തോടുകൂടിയ ശുക്ലം ദൃഷ്ടിയെ നശിപ്പിക്കുന്നതാകുന്നു. രണ്ടു പടലത്തെ ആശ്രയിച്ചും ചുവന്നും തുടങ്ങി അധികദിവസം ചെന്നുമിരിക്കുന്ന ശുക്ലത്തെ വർജ്ജിക്കണം.

### അസാദ്ധ്യലക്ഷണം

൩. ഉഷ്ണാശ്രുപാതഃപിടകാചനേത്രേ യസ്മിൻഭവേന്മുൽഗനിഭഞ്ചശുക്ലം
തദപ്യസാധ്യംപ്രവദന്തികേചി ദന്യച്ചയത്തിത്തിരിപക്ഷതുല്യം.

കണ്ണിൽനിന്നു ചൂടുള്ളതായ വെള്ളം വീഴുക, കണ്ണിൽ കുരുവുണ്ടാക ഇതു രണ്ടാമത്തെ പടലത്തിൽ ചെന്നിരിക്കുന്നതായ ശുക്ലത്തിൻെറ ലക്ഷണമാകുന്നു. ചെറുപയറുപൊലെ ഇരിക്കുന്ന ശുക്ലം അസാദ്ധ്യമാണെന്നു ചിലർ പറയുന്നു. തിത്തിരിപ്പുള്ളിൻെറ ചിറകുപോലെ ഇരിക്കുന്ന ശുക്ലവും അസാദ്ധ്യമാണെന്നു പറയുന്നു.

### അക്ഷിപാകാത്യയം.

൧. ശ്വേതംസമാക്രാമതിസവ്തോഹി
ദോഷേണയസ്യാസിതമണ്ഡലഞ്ച
തമക്ഷിപാകാത്യയമക്ഷിരോഗം
സവ്ാത്മകംവർജ്ജയിതവ്യമാഹുഃ

വാതാദിദോഷം ഹേതുവായിട്ടു കൃഷ്ണമണ്ഡലം മുഴുവനും വെളുത്തതായ ശുക്ലം വ്യാപിക്കും. അതിനു അക്ഷിപാകാത്യയമെന്നു പേർ. സന്നിപാതജമായ ആ അക്ഷിരോഗം വർജ്ജനീയമാകുന്നു.

### അജകാജാതം.

അജാപുരീഷപ്രതിമോരുജാവാൻ
സലോഹിതോലോഹിതപിച്ഛിലാസ്രഃ.
൨. വിഗൃഹ്യകൃഷ്ണം പ്രചയോച്ഛ്രയൈതി
തച്ചാജകാജാതമിതിവ്യവസ്യേൽ.

ആട്ടിൻകാഷ്ഠംപോലെ കറുത്തു ഉരുണ്ടിട്ടും വേദനയോടും അല്പമായ ചുവപ്പോടും ചെമ്പിച്ചു വഴുവഴുത്തിരിക്കുന്ന രക്തത്തിൻെറ സ്രാവത്തോടുംകൂടിയും കൃഷ്ണമണ്ഡലത്തെഭേദിച്ചുണ്ടാകുന്ന രോഗത്തിനു അജകമെന്നു പേർ.

നേത്രകൃഷ്ണഗതരോഗനിദാനം സമാപ്തം.

## നേത്രദൃഷ്ടിഗതരോഗനിദാനം.

൧. പ്രഥമേപടലേദോഷാ യസ്യദൃഷ്ട്യാംവ്യവസ്ഥിതാഃ
അവ്യക്താനിസരൂപാണി കദാചിദഥപശ്യതി.

ദൃഷ്ടി എന്നതു നേത്രത്തിൻെറ കൃഷ്ണമണ്ഡലമദ്ധ്യത്തിൽ പഞ്ചഭൂതപ്രസാദമായും ആലോചകപിത്തമയമായും ശീതസാത്മ്യമായും സൂക്ഷ്മരൂപമായും ഇരിക്കുന്ന ഒരു തേജസ്സാകുന്നു എന്നു ധന്വന്തരി പറഞ്ഞിരിക്കുന്നു. വാതാദിദോഷങ്ങൾ സിരകളിൽകൂടി ദൃഷ്ടിമണ്ഡലത്തിൻെറ അന്തർഭാഗത്തിങ്കൽ ചെന്നു ആദ്യത്തെപ്പടലത്തെ ആശ്രയിക്കുമ്പോൾ രൂപത്തോടുകൂടിയ ദ്രവ്യങ്ങൾ ചിലപ്പോൾ അസ്പഷ്ടങ്ങളായിട്ടു കാണപ്പെടും.

രണ്ടാമത്തെ പടലത്തിൽ ചെയ്തിരിക്കുന്നതായ ദോഷത്തിൻെറലക്ഷണം.

൨. ദൃഷ്ടിർഭൃശംവിഹ്വലതി ദ്വിതീയംപടലംഗതേ
മക്ഷികാമശകാംശ്ചാപിജാലകാനിചപശ്യതി
൩. മണ്ഡലാനിപതാകാംശ്ച മരീചീംകുണ്ഡലാനിച
പരിപ്ലവാംശ്ചവിവിധാൻ വർഷമഭ്രംതമാംസിച
൪. ദൂരസ്ഥാനിചരൂപാണി മന്യതേസസമീപതഃ
സമീപസ്ഥാനിദൂരേച ദൃഷ്ടേർഗ്ഗോചരവിഭ്രമാൽ

## (൨൨൫) നേത്രദൃഷ്ടിഗതരോഗനിദാനം

൫. ...യതാവാനപി ചാത്യർത്ഥം സൂചിപാശംനപശ്യതി.

... ദോഷം രണ്ടാമത്തെ പടലത്തെ പ്രാപിക്കുമ്പോൾ ദൃഷ്ടി ഏററവും പരവശതയെ പ്രാപിക്കും. ഈച്ച, കൊതുക്, വലകൾ, മണ്ഡലങ്ങൾ, കേടിക്കുറകൾ, രശ്മി കുണ്ഡലങ്ങൾ ഇവ ഇളക്കമുള്ളവയായിട്ടും ബഹുവിധങ്ങളായിട്ടും കാണപ്പെടും. വർഷം, ആകാശം, തമസ്സ് ഇവയും കാണപ്പെടും. ദൂരത്തുള്ള രൂപങ്ങൾ സമീപത്തായിട്ടും സമീപത്തുള്ളവ ദൂരത്തായിട്ടും കാണപ്പെടും- ദൃഷ്ടിയുടെ വിഷയഭ്രാന്തി ഹേതുവായിട്ടു വളരെ പ്രയത്നം ചെയ്താലും സൂചിയുടെ സുഷിരത്തെ അവൻ കാണുന്നില്ല-

ദോഷം തൃതീയപടലത്തെ പ്രാപിച്ച കാലത്തെ ലക്ഷണം.

ഊർദ്ധ്വംപശ്യതിനാധസ്താൽ തൃതീയംപടലംഗതേ

൬. മഹാന്ത്യപിചരൂപാണി ഛാദിതാനീവചാംബരൈഃ
കർണ്ണനാസാക്ഷിഹീനാനി വികൃതാനീവപശ്യതി.

൭. യഥാദോഷഞ്ചരജ്യേത ദൃഷ്ടിർദ്ദോഷേബലീയസി
അധഃസ്ഥിതേസമീപസ്ഥം ദൂരസ്ഥംചോപരിസ്ഥിതേ.

൮. പാർശ്വസ്ഥിതേതഥാദോഷേ പാർശ്വസ്ഥംനൈവപശ്യതി
സമന്തതസ്ഥിതേദോഷേ സംകുലാനീവപശ്യതി

൯. മദ്ധ്യസ്ഥിതേമദ്ധ്യാപശ്യേൽ ബഹുധാചാനവസ്ഥിതേ
ദോഷേദൃഷ്ട്യാശ്രിതേതിര്യക് സഏകംമന്യതേദ്വിധാ.

ദോഷം മൂന്നാമത്തെ പടലത്തിൽ പ്രാപിക്കുന്ന സമയം ഊർദ്ധ്വഭാഗത്തിങ്കലുള്ള വസ്തുക്കളെ കാണുകയും അധോഭാഗത്തിങ്കലുള്ളവയെ കാണാതിരിക്കയും ചെയ്യും; വലുതായിരിക്കുന്ന രൂപങ്ങൾ വസ്ത്രങ്ങൾകൊണ്ടു മറയ്ക്കപ്പെട്ടവയായിട്ടു കാണപ്പെടും; മനുഷ്യർ ചെവിയും കണ്ണും മൂക്കും ഇല്ലാത്തവരായിട്ടും മുറിക്കപ്പെട്ട കരചരണങ്ങളോടു കൂടിയിരിക്കുന്നുവോ എന്നു തോന്നുമാറായിട്ടും കാണപ്പെടും; യാതൊരു ദോഷം ബലവത്തായിരിക്കുന്നു ആ ദോഷത്തെ അനുസരിച്ചു ദൃഷ്ടിയും ഇരിക്കും; എങ്ങിനെയെന്നാൽ വാതം ബലവത്തായിരിക്കുമെങ്കിൽ ദൃഷ്ടി ചുവന്നിരിക്കും; പിത്തം ബലവത്തായിരിക്കുമെങ്കിൽ മഞ്ഞളിച്ചിരിക്കും; കഫം ബലവത്തായിരിക്കുമെങ്കിൽ വെളുത്തിരിക്കും; ദോഷം ദൃഷ്ടിയുടെ അധോഭാഗത്തിങ്കൽ സ്ഥിതി ചെയ്യുമ്പോൾ സമീപത്തിങ്കലുള്ള വസ്തുക്കളെ കാണുകയില്ല. ഉപരിഭാഗത്തിങ്കൽ സ്ഥിതി ചെയ്യുമ്പോൾ ദൂരത്തുള്ള വസ്തുക്കളെ കാണുകയില്ല. പാർശ്വത്തിൽ സ്ഥിതിചെയ്യുമ്പോൾ പാർശ്വഭാഗത്തിങ്കലുള്ള വസ്തുക്കളെ കാണുകയില്ല. ചുററും നില്ക്കുമ്പോൾ എല്ലാം സമ്മിശ്രങ്ങളായിട്ടു കാണപ്പെടും. ദോഷം രണ്ടുപ്രകാരത്തിൽ നിന്നാൽ കാണുന്നതെല്ലാം രണ്ടുപ്രകാരമായിത്തോന്നും ഇളകിക്കൊണ്ടുനിന്നാൽ കാണപ്പെടുന്നതൊക്കെയും വളരെ ഉണ്ടെന്നുതോന്നും. വിലങ്ങത്തിൽനിന്നാൽ ഒന്നിനെ രണ്ടായിട്ടുകാണും.

നാലാമത്തെ പടലത്തിൽ ചെന്നിരിക്കുന്നതായ
ദോഷത്തിന്റെ ലക്ഷണം.

൧൦. തിമിരാഖ്യസ്സവൈദോഷശ്ചതുർത്ഥംപടലംഗതഃ
രുണദ്ധിസർവ്വതോദൃഷ്ടിം ലിംഗനാശമതഃപരം.

൧൧. അസ്മിന്നപിതമോഭൂതേ നാതിരൂഢേമഹാഗദേ
ചന്ദ്രാദിത്യൌസനക്ഷത്രാ വാന്തരീക്ഷേചവിദ്യുതം.

൧൨ നിർമ്മലാനിചതേജാംസി ഭ്രാജിഷ്ണൂന്യഥപശ്യതി.

തിമിരമെന്നു പേരുള്ളതായ ആ ദോഷം നാലാമത്തെ പടലത്തിൽ ചെല്ലുമ്പോൾ ദൃഷ്ടിക്കു നാലുവശത്തും തടവുണ്ടാകും; ഇതിനപ്പുറം ലിംഗനാശമെന്ന രോഗമാകുന്നു; തമസ്സുമാനമായ ആ മഹാരോഗം അധികം വർദ്ധിക്കാതിരിക്കുന്ന സമയം ആകാശത്തിൽ ചന്ദ്രാദിത്യന്മാരെയും നക്ഷത്രങ്ങളെയും മിന്നൽ പിണരിനെയും നിർമ്മലങ്ങളായും പ്രകാശിച്ചുമിരിക്കുന്ന തേജസ്സുകളെയും കാണാം.

## ലിംഗനാശത്തിൻെറ പൎയ്യായനാമങ്ങൾ.

**സഏവലിംഗനാശസ്തു നീലികാകാചസംജ്ഞിതഃ**

ആ ലിംഗനാശത്തിനു നീലികയെന്നും കാചം എന്നും പേരുകൾ ഉണ്ട്. മൂന്നാമത്തെ പടലത്തെ പ്രാപിച്ചതായ ദോഷവും തിമിരമാകുന്നു എന്നും നാലാമത്തെ പടലത്തെ പ്രാപിച്ചതായ ദോഷം കാചമാകുന്നു എന്നും ഈ ഗ്രന്ഥകൎത്താവു പറയുന്നു. എന്നാൽ താഴെകാണുന്ന നിമിവചനം മൂന്നാമത്തെ പടലത്തെ പ്രാപിച്ചദോഷം കാചമായി ഭവിക്കുന്നു എന്നും നാലാമത്തെ പടലത്തെ പ്രാപിച്ചദോഷം ലിംഗനാശമായിട്ടു ഭവിക്കുന്നുഎന്നും ആകുന്നു നിമിവചനം "കാചഇത്യേഷവിജ്ഞേയം പാൎശ്വസ്ഥിപടലേസ്ഥിതഃ ചതുൎത്ഥപടലപ്രാപ്യൈവ ലിംഗനാശസ്സഉച്യതേ"

### ദോഷവിശേഷംകൊണ്ടുള്ള രൂപദൎശനം.

൧൩. വാതേന ചാപി രൂപാണി ഭ്രമന്തിവ ച പശ്യതി<br>
ആവിലാന്യരുണാഭാനി വ്യാവിദ്ധാനീവമാനവഃ

൧൪. പിത്തേനാദിത്യഖദ്യോത ശക്രചാപതടിൽഗണാൻ<br>
നൃത്യന്തശ്ചൈവശിഖിന സ്സൎവ്വംനീലഞ്ചപശ്യതി

൧൫. കഫേനപശ്യേദ്രൂപാണി സ്നിഗ്ദ്ധാനിചസിതാനിച<br>
പശ്യേദസൂക്ഷ്മാണ്യത്യൎത്ഥം വ്യഭ്രമേവാഭ്രസംപ്ലവം.

൧൬. സലിലപ്ലാവിതാനീവ പരിജാഡ്യാനിമാനവഃ<br>
പശ്യേദ്രക്തേനരക്താനി തമാംസിവിവിധാനിച.

൧൭. സസിതാന്യപികൃഷ്ണാനി പീതാന്യപിചമാനവഃ<br>
സന്നിപാതേനപരൂപാണി വിപ്ലുതാനീവപശ്യതി.

൧൮. ബഹുധാചദ്വിധാചാപി സൎവ്വാണ്യേവസമന്തതഃ<br>
ഹീനാധികാംഗാന്യപിവാ ജ്യോതീംഷ്യപിചഭ്രുയസാ

വാതംകൊണ്ടുണ്ടാകുന്ന തിമിരത്തിങ്കൽ രൂപങ്ങൾ തിരിയുന്നുവോ എന്നു തോന്നുംവണ്ണവും മലിനങ്ങളായിട്ടും രക്തവൎണ്ണങ്ങളായിട്ടും കുടിലങ്ങളാകുന്നു എന്നു തോന്നുംവണ്ണവും കാണപ്പെടും. പിത്തംകൊണ്ടുണ്ടാകുന്ന തിമിരത്തിങ്കൽ ആദിത്യൻ മിന്നാമിനുങ്ങ്, ഇന്ദ്രധനസ്സ്, മിന്നൽപിണർ ഇവയുടെ രൂപങ്ങൾ കാണപ്പെടും മയിലുകൾ ആടുന്നവയായിട്ടു കാണപ്പെടും സൎവ്വും നീലനിറമായിട്ടും കാണും. കഫംകൊണ്ടുണ്ടാകുന്ന തിമിരത്തിൻെറ ലക്ഷണം സ്നിഗ്ദ്ധങ്ങളായും വെളുത്തനിറത്തോടുകൂടിയും ഇരിക്കുന്ന രൂപങ്ങളെ കാണുക, സൂക്ഷ്മങ്ങളായിരിക്കുന്നവ ഏററവും അസൂക്ഷ്മങ്ങളായിട്ടും കാണുക. ആകാശത്തിൽ ചന്ദ്രൻ നക്ഷത്രം മുതലായവയില്ലാത്തപ്പോഴും ഉണ്ടെന്നുകാണുക വെള്ളത്തിൽ മുങ്ങിക്കിടക്കനിമിത്തം നിശ്ചലങ്ങളായിരിക്കുന്ന പദാൎത്ഥങ്ങളെ കാണുക ഇവയാകുന്നു രക്തംകൊണ്ടുണ്ടാകുന്ന തിമിരത്തിങ്കൽ തമസ്സുകൾ ചുവന്നിട്ടും ബഹുവിധങ്ങളായിട്ടും കാണപ്പെടും രൂപങ്ങൾ അല്പം വെളുത്തിട്ടും ചുവന്നിട്ടും മഞ്ഞളിച്ചിട്ടും കാണപ്പെടും. സന്നിപാതംകൊണ്ടുള്ള തിമിരത്തിങ്കൽ എല്ലാദ്രവ്യങ്ങളും നാനാവൎണ്ണങ്ങളായിട്ടും വിപരീതങ്ങളായിട്ടും ബഹുവിധങ്ങളായിട്ടും രണ്ടുവിധങ്ങളായിട്ടും തേജസ്സുകൾ പലപ്രകാരേണയും കാണപ്പെടും.

### പരിമ്ലായി എന്ന തിമിരം.

൧൯. പിത്തംകുൎയ്യാൽപരിമ്ലായി മൂൎച്ഛിതംപിത്തതേജസാ<br>
പിത്താദിശസ്തുഖദ്യോതാൻ ഭാസ്കരഞ്ചാപിപശ്യതി.

൨൦. വികീൎയ്യമാണാൽഖദ്യോതൈർ വൃക്ഷാംസ്തേജോഭിരേവവാ

രക്തത്താൽ മിശ്രിതമായിരിക്കുന്ന പിത്തംപരിമ്ലായി എന്ന തിമിരത്തെ ഉണ്ടാക്കും അതു വന്നാൽ ദിക്കുകൾ മഞ്ഞളിച്ചിട്ടു കാണപ്പെടും. മിന്നാമിനുങ്ങുകളും കാണപ്പെടും. ആദിത്യൻ ഉദിച്ചുവരുന്നതായിട്ടും വൃക്ഷങ്ങൾ മിന്നാമിനുങ്ങുകളാൽ മറയ്ക്കപ്പെടുന്നവയായിട്ടോ തേജസ്സുകളോടുകൂടിയിരിക്കുന്നവയായിട്ടോ കാണപ്പെടും.

## (൨൩) നേത്രദൃഷ്ടിഗതരോഗനിദാനം

വക്ഷ്യാമി ഷഡ്വിധം രാഗൈർ ലിംഗനാശമതഃ പരം

ഇതിനപ്പുറം രാഗംഹേതുവായിട്ടു ആറുവിധമായുണ്ടാകുന്ന ലിംഗനാശത്തെപ്പറയുന്നു.

### വാതജാദിരാഗഭേദലക്ഷണം.

൨൧ രാഗോരുണോമാരുതജഃ പ്രദിഷ്ടോ
മ്ലായീചനീലശ്ചതഥൈവപിത്താൽ
കഫാൽസിതശ്ശോണിതജസ്സരക്ത
സ്സമസ്തദോഷപ്രഭവോവിചിത്രഃ

വാതജമായിരിക്കുന്ന രാഗം ചുവന്നിരിക്കും. പിത്തജമായിരിക്കുന്ന രാഗം മഞ്ഞളിച്ചിട്ടും നീലിച്ചിട്ടും ഇരിക്കും. കഫജമായിരിക്കുന്ന രാഗം വെളുത്തിരിക്കും, രക്തജമായിരിക്കുന്ന രാഗം രക്തത്തോടുകൂടിയിരിക്കും. ത്രിദോഷജമായിരിക്കുന്ന രാഗം നാനാവർണ്ണമായിരിക്കും.

### വാതികാതിരാഗത്തിൻെറ വിശിഷ്ടലക്ഷണം.

൨൨. അരുണംമണ്ഡലംദൃഷ്ട്യാം സ്ഥൂലകാചാരുണപ്രഭം
പരിമ്ലായിനിരോഗസ്യാൽമ്ലായിനീലഞ്ചമണ്ഡലം.
൨൩. ദോഷക്ഷയാൽസ്വയംതത്ര കദാചിൽസ്യാത്തുദർശനം

പരിമ്ലായി എന്ന രോഗത്തിൽ ദൃഷ്ടിമണ്ഡലം ചുവന്നിട്ടും സ്ഥൂലമായ കാചത്തിൻെറ എന്നപോലെ ചുവന്ന പ്രഭയോടുകൂടിയും ഇരിക്കും. അല്ലെങ്കിൽ മഞ്ഞളിച്ചിട്ടും നീലിച്ചിട്ടും ഇരിക്കും. ദോഷത്തിന്നു ക്ഷയംവന്നാൽ ചിലപ്പോൾ താനേ തന്നെ കാണുകയും ചെയ്യും.

### ദൃഷ്ടിമണ്ഡലഗതദോഷലക്ഷണം.

—

അരുണംമണ്ഡലംവാതാൽ ചഞ്ചലംപരുഷംതഥാ.
൨൪. പിത്താന്മണ്ഡലമാനീലം കാംസ്യാഭംപീതമേവച
ശ്ലേഷ്മണാബഹുലംപീതം ശംഖകുന്ദേന്ദുപാണ്ഡുരം
൨൫. ചലൽപത്മപലാശസ്ഥഃ ശുക്ലോവിന്ദുരിവാംഭസഃ
മൃജ്യമാനേചനയനേ മണ്ഡലംതദ്വിസർപ്പതി.
൨൬. പ്രവാളപത്മപത്രാഭം മണ്ഡലംശോണിതാത്മകം
ദൃഷ്ടിരാഗോഭവേച്ചിത്രോ ലിംഗനാശത്രിദോഷജേ.
൨൭. യഥാസ്വംദോഷലിംഗാനി സർവ്വേഷ്വേവഭവന്തിഹി.

വാതംഹേതുവായിട്ടു ദൃഷ്ടിമണ്ഡലം ചുവന്നിട്ടും ഇളക്കത്തോടുകൂടിയും പരുപരുത്തിട്ടും ഇരിക്കും. പിത്തംഹേതുവായിട്ടു അല്പം നീലിച്ചിട്ടും ഓട്ടുപാത്രത്തിൻെറതേജസ്സുപോലെ ഇരിക്കുന്ന തേജസ്സോടുകൂടിയും മഞ്ഞളിച്ചിട്ടും ഇരിക്കും. കഫം ഹേതുവായിട്ടു വലുതായിട്ടും മഞ്ഞളിച്ചിട്ടും ശംഖ്, മുല്ലപ്പൂവ്, ചന്ദ്രൻ ഇവയെപോലെ വെളുത്തിട്ടും ഇളകിയിരിക്കുന്ന താമരയിലയിലെ വെള്ളത്തുള്ളിപോലെ ഇളകിക്കൊണ്ടുമിരിക്കും. കൈകൊണ്ടുമർദ്ദിക്കുന്ന സമയം ആ മണ്ഡലം പരക്കുകയും ചെയ്യും. രക്തജമായ മണ്ഡലം പവിഴംപോലെയും ചുവന്ന താമരപ്പൂപോലെയും ഇരിക്കും. ത്രിദോഷജമായ ലിംഗനാശത്തിങ്കൽ ദൃഷ്ടിരാഗം നാനാവർണ്ണമായിരിക്കും. എല്ലാ ദോഷങ്ങളിലും ദോഷത്തിന്നു തക്കവണ്ണം ലക്ഷണങ്ങൾ ഉണ്ടാകും.

### മുമ്പേ പറയപ്പെട്ടവയും ഇനി പറയപ്പെടാൻ പോകുന്നവയുമായ രോഗങ്ങളുടെസംഖ്യ.

൨൮. ഷൾലിംഗനാശാഃ ഷഡിമേചരോഗാ
ദൃഷ്ട്യാശ്രയാഃഷൾ ചഷഡേവവാച്യാഃ

മുമ്പെ പറയപ്പെട്ട ലിംഗനാശങ്ങൾ ആറ. ഇനി പറവാൻപോകുന്ന ദൃഷ്ട്യാശ്രയങ്ങളായ രോഗങ്ങൾ ആറ. ഇങ്ങിനെപന്ത്രണ്ടുരോഗങ്ങൾ വാച്യങ്ങളാകുന്നു-

### പിത്തവിദഗ്ദ്ധദൃഷ്ടിലക്ഷണം.

പിത്തേനദുഷ്ടേനസദാതുദൃഷ്ടിഃ
പീതാഭവേദ്യസ്യനരസ്യകിഞ്ചിൽ.
൨൯. പീതാനിരൂപാണിചതേനപശ്യേൽ
സവൈനരഃപിത്തവിദഗ്ദ്ധദൃഷ്ടിഃ

ദുഷിച്ചിരിക്കുന്ന പിത്തം ഹേതുവായിട്ടു മനുഷ്യന്റെ ദൃഷ്ടി എല്ലാപ്പോഴും അല്പമായ മഞ്ഞനിറത്തോടും കൂടിയിരിക്കയും അതുഹേതുവായിട്ടു എല്ലാവസ്തുക്കളെയും മഞ്ഞനിറമായിട്ടു കാണുകയും ചെയ്യും. ഇതിന്നു പിത്തവിദഗ്ദ്ധദൃഷ്ടി എന്നു പേർ.

### ദിവാന്ധ്യലക്ഷണം.

പ്രാപ്തേതൃതീയംപടലന്തുദോഷേ
ദിവാനപശ്യേന്നിശിചേക്ഷതേസഃ
൩൦. രാത്രൌചശീതാനുഗൃഹീതദൃഷ്ടിഃ
പിത്താല്പഭാവാദപിതാനിപശ്യേൽ

ദോഷം മൂന്നാമത്തെ പടലത്തിൽ ചെല്ലുമ്പോൾ പകൽ കാഴ്ചയുണ്ടാകയില്ല. രാത്രിയിൽ ശൈത്യത്തിന്റെ സംബന്ധംകൊണ്ടും പിത്തത്തിന്റെ അല്പതകൊണ്ടും കാഴ്ചയുണ്ടാകയുംചെയ്യും.

### ശ്ലേഷ്മവിദഗ്ദ്ധദൃഷ്ടിലക്ഷണം.

തഥാനരഃശ്ലേഷ്മവിദഗ്ദ്ധദൃഷ്ടി സ്താന്യേവശുക്ലാനിതുമന്യതേസഃ

അപ്രകാരംതന്നെ ദുഷിച്ചിരിക്കുന്ന കഫം ഹേതുവായിട്ടു മനുഷ്യന്റെ ദൃഷ്ടി എല്ലായ്പ്പോഴും വെളുത്തിരിക്കയും തന്നിമിത്തം അവന്നു എല്ലാവസ്തുക്കളും വെളുത്തിരിക്കുന്നുവോ എന്നു തോന്നുകയും ചെയ്യും. അതിന്നു ശ്ലേഷ്മവിദഗ്ദ്ധദൃഷ്ടിയെന്നു പേർ.

### നക്താന്ധ്യലക്ഷണം.

൩൧. ത്രിഷുസ്ഥിതോല്പഃപടലേഷുദോഷോ
നക്താന്ധ്യമാപാദയതിപ്രസഹ്യ
ദിവാസസൂര്യാനുഗൃഹീതദൃഷ്ടിഃ
പശ്യേത്തുരൂപാണികഫാല്പഭാവാൽ.

മൂന്നു പടലങ്ങളിലും സ്ഥിതങ്ങളായി അല്പങ്ങളായിരിക്കുന്ന ദോഷങ്ങൾ രാത്രിയിൽ ദൃഷ്ടിയിൽനിന്നിളകാതെ നിന്നിട്ടു കാഴ്ചയെ നശിപ്പിക്കുന്നു. പകൽ ദോഷങ്ങൾ ആദിത്യരശ്മിയുടെ സ്പർശംകൊണ്ടു ദൃഷ്ടിമാർഗ്ഗത്തിൽനിന്നു ഉരുകിലയിച്ചുപോകയും കഫത്തിന്നു അല്പതാംഭവിക്കയും ചെയ്കനിമിത്തം കാഴ്ചയുണ്ടാകുന്നു. ഇതിന്നു നക്താന്ധ്യമെന്നു പേർ. മാലക്കണ്ണെന്നു ഭാഷ

### ധൂമദർശിലക്ഷണം.

ശോകജ്വരായാസശിരോഭിതാപൈ രഭ്യാഹതായസ്യനരസ്യദൃഷ്ടിഃ
ധൂമ്രാംസ്തഥാപശ്യതിസർവ്വഭാവാൻ സധൂമദർശീതിനരഃപ്രദിഷ്ടഃ

ദുഃഖം ജ്വരം ദേഹശ്രമം ശിരോരോഗം ഇവകൊണ്ടു സന്തപിക്കപ്പെട്ടിരിക്കുന്നവന്റെ ദൃഷ്ടിക്കു കാണുന്നവയൊക്കെയും പുകപറ്റിയപോലെ തോന്നും. രാത്രിയിൽ പിത്തത്തിന്റെ തൈക്ഷ്ണ്യംകൊണ്ടു എല്ലാം ശരിയായി കാണുകയും ചെയ്യും. ഈ രോഗത്തിന്നു ധൂമദർശി എന്നുപേർ.

### ഹ്രസ്വദൃഷ്ടിലക്ഷണം.

യോഹ്രസ്വജാത്യോ ദിവസേഷ്വകൃച്ഛ്രാ
ദ്ധ്രസ്വാനരൂപാണിചതേനപശ്യേൽ

## (൨൨൮) നേത്രദൃഷ്ടിഗതരോഗനിദാനം

ഹ്രസ്വജാതിയിലുള്ളവന്റെ ദൃഷ്ടിമദ്ധ്യത്തിൽ ദോഷംനില്ക്കുമ്പോൾ വലിയരൂപങ്ങൾ പകൽ ഹ്രസ്വങ്ങളായിട്ടും പണിപ്പെട്ടും കാണപ്പെടും

### നകുലാന്ധ്യലക്ഷണം.

വിദ്യോതതേയസ്യനരസ്യദൃഷ്ടി
ർദ്ദോഷാഭിപന്നാനകുലസ്യയദ്വൽ
ചിത്രാണിരൂപാണിദിവാസപശ്യേൽ
സവൈവികാരോനകുലാന്ധ്യസംജ്ഞഃ

യാവനൊരുത്തന്റെ ദൃഷ്ടി മൂന്നു ദോഷങ്ങളാലും വ്യാപിക്കപ്പെട്ടതായിട്ടും കീരിയുടെ കണ്ണുപോലെ അതിരക്തമായിട്ടും ഭവിക്കുന്നു. അവൻ പകൽ നാനാവർണ്ണങ്ങളായിരിക്കുന്ന രൂപങ്ങളെ കാണുകയും രാത്രിയിൽ അശേഷം കാണാതിരിക്കുകയും ചെയ്യും. ഈ രോഗത്തിന്നു നകുലാന്ധ്യമെന്നു പേർ.

### ഗംഭീരദൃഷ്ടിലക്ഷണം.

ദൃഷ്ടിർവ്വിരൂപാശ്വസനോപസൃഷ്ടാ സംകോചമഭ്യന്തരതസ്തുയാതി
രുജാവഗാഢാചതമക്ഷിരോഗം ഗംഭീരികേതിപ്രവദന്തിതജ്ഞാഃ

ദൃഷ്ടി വാതത്താൽ പീഡിക്കപ്പെട്ടതായിട്ടും വികൃതയായിട്ടും അന്തർഭാഗത്തിലേക്കു വലിയും വലിയ വേദനയുമുണ്ടാകും അതിനെ വിദ്വാന്മാർ ഗംഭീരദൃഷ്ടിയെന്നു പറയുന്നു.

### ആഗന്തുകലിംഗനാശം.

ബാഹ്യൌപുനർദ്വാവിഹസംപ്രദിഷ്ടൌ
നിമിത്തതശ്ചാപ്യനിമിത്തതശ്ച
നിമിത്തതസ്തുശിരോഭിതാപാൽ
ജ്ഞേയസ്ത്വഭിഷ്യന്ദനിദർശനസ്സഃ

ആഗന്തുകലിംഗനാശം രണ്ടുപ്രകാരമാകുന്നു ഒന്നു നിമിത്തജം രണ്ടു അനിമിത്തജം അവയിൽ ശിരോഭിതാപം ഹേതുവായിട്ടും വിഷപുഷ്പങ്ങളുടെ ഗന്ധത്തെ വഹിക്കുന്ന വായുവിന്റെ സ്പർശം ഹേതുവായിട്ടും ഉണ്ടാകുന്നതു നിമിത്തജ ; അതിന്നു അഭിഷ്യന്ദത്തിന്റെലക്ഷണംക്രിയയുണ്ടാകും.

### അനിമിത്തലിംഗനാശലക്ഷണം.

സുരർഷിഗന്ധർവ്വമഹോരഗാണാം സന്ദർശനേനാപിചഭാസ്വരസ്യ
ഹന്യേതദൃഷ്ടിർമ്മനുജസ്യയസ്യ സലിംഗനാശസ്ത്വനിമിത്തസംജ്ഞഃ
തത്രാക്ഷിവിസ്പഷ്ടമിവാതിഭാതി വൈഡൂര്യവർണ്ണാവിമലാചദൃഷ്ടിഃ

ദേവന്മാരെയോ ഋഷികളെയൊ ഗന്ധർവ്വന്മാരെയൊ മഹാസർപ്പങ്ങളെയൊ സൂര്യനെയൊ സൂക്ഷിച്ചുനോക്കുകഹേതുവായിട്ടു മനുഷ്യന്നു ദൃഷ്ടിക്കു കാഴ്ചയില്ലാതെയാകും. അതിന്നു അനിമിത്തലിംഗനാശമെന്നുപേർ. അവിടെ കണ്ണു പൂർവ്വാവസ്ഥയിൽനിന്നു വിശേഷമായ പ്രസന്നതയോടുകൂടിയും വൈഡൂര്യത്തിന്റെ വർണ്ണംപോലെയും നിർമ്മലമായുമിരിക്കും.

നേത്രദൃഷ്ടിഗതരോഗനിദാനം സമാപ്തം.

---

## നേത്രശുക്ലഗതരോഗനിദാനം.

---

### പ്രസ്താര്യർമ്മത്തിന്റേയും ശുക്ലാർമ്മത്തിന്റേയും ലക്ഷണം.

ശ്ലോ. പ്രസ്താര്യർമ്മതനുസ്തീർണ്ണം ശ്യാവാരക്തനിഭംസിതേ
സശ്വേതംമൃദുശുക്ലാർമ്മ ശുക്ലേതദ്വർദ്ധതേചിരാൽ.

# നേത്രശുക്ലഗതരോഗനിദാനം (വ൨ൻ)

കണ്ണിന്റെ ശുക്ലഭാഗത്തിങ്കൽ നിർമ്മലമായിട്ടും പരന്നിട്ടും കരുവാളിച്ചിട്ടും ചുവന്നിട്ടും മാംസമുണ്ടാകും, അതിന്നു പ്രസ്താര്യർമ്മമെന്നു പേർ. ശുക്ലമണ്ഡലത്തിൽ വെളുത്തിട്ടും മൃദുവായിട്ടും മാംസമുണ്ടാകും. അതു വളരെക്കാലംകൊണ്ടു വർദ്ധിക്കും അതിന്നു ശുക്ലാർമ്മമെന്നു പേർ.

## രക്താർമ്മലക്ഷണം.

പത്മാഭം മൃദു രക്താർമ്മ യന്മാംസം ചീയതേ സിതേ

ശുക്ലമണ്ഡലത്തിൽ ചെന്താമരപ്പൂപോലെയും മൃദുവായിട്ടും വർദ്ധിച്ചുവരുന്ന മാംസത്തിന്നു രക്താർമ്മമെന്നു പേർ.

## അധിമാംസാർമ്മലക്ഷണം.

പൃഥു മൃദ്വധിമാംസാർമ്മ ബഹുലഞ്ച യകൃന്നിഭം

ശുക്ലമണ്ഡലത്തിൽ പരന്നിട്ടും മൃദുവായിട്ടും തടിച്ചിട്ടും യകൃത്തെന്ന മാംസപിണ്ഡത്തോടു സദൃശമായിട്ടും ഉണ്ടാകുന്ന മാംസത്തിന്നു അധിമാംസാർമ്മമെന്നു പേർ.

## സ്നായ്വർമ്മലക്ഷണം.

സ്ഥിരം പ്രസ്താരി മാംസാഢ്യം ശുഷ്കം സ്നായ്വർമ്മ പഞ്ചമം

ശുക്ലമണ്ഡലത്തിൽ കഠിനമായിട്ടും പ്രസ്താര്യർമ്മോത്ഭവമായിട്ടും വളരെ മാംസത്തോടുകൂടിയും വെളുത്തിട്ടുമുണ്ടാകുന്ന മാംസത്തിന്നു സ്നായ്വർമ്മമെന്നു പേർ. ഇതാകുന്നു അഞ്ചാമത്തെ അർമ്മം

## ശുക്തികാലക്ഷണം.

ശ്യാവാഃ സ്യുഃ പിശിതനിഭാശ്ച ബിന്ദവോ യേ
ശുക്ത്യാഭാഃ സിതനിയതാഃ സ ശുക്തിസംജ്ഞഃ

കണ്ണിന്റെ ശുക്ലമണ്ഡലത്തിങ്കൽ കരുവാളിച്ചിട്ടും മാംസത്തോടു സമാനമായിട്ടും മുത്തുച്ചിപ്പിയുടെ ആകൃതിപോലെയിരിക്കുന്ന ആകൃതിയോടുകൂടിയോ നിയമേന വെളുത്തിട്ടോ ചില പുള്ളികളുണ്ടാകും; അതിന്നു ശുക്തിക എന്നു പേർ. അവിടെ അതിസാരവും തണ്ണീർദ്ദാഹവും ഉണ്ടാകുമെന്നു വാഗ്ഭടൻ പറയുന്നു

## അർജ്ജുനലക്ഷണം.

ഏകോ യഃ ശശരുധിരോപമശ്ച ബിന്ദുഃ
ശുക്ലസ്ഥോ ഭവതി തമർജ്ജുനം വദന്തി

ശുക്ലമണ്ഡലത്തിങ്കൽ മുയലിന്റെ രക്തംപോലെ ചുവന്നതായ വിന്ദു ഭവിക്കും അതിന്നു അർജ്ജുനമെന്നു പേർ.

## പിഷ്ടകലക്ഷണം.

ശ്ലേഷ്മമാരുതകോപേന ശുക്ലേ പിഷ്ടം സമുന്നതം
പിഷ്ടവൽ പിഷ്ടകം വിദ്ധി മലാക്താദർശസന്നിഭം

ശ്ലേഷ്മവാതങ്ങളുടെ കോപം ഹേതുവായിട്ടു ശുക്ലമണ്ഡലത്തിങ്കൽ ഉയർന്നിട്ടും അരച്ചിട്ടുള്ള അരിപോലെ വെളുത്തിട്ടും മാംസം ഉണ്ടാകും, അതിന്നു പിഷ്ടകമെന്നു പേർ അതു പൊടിപററിയ കണ്ണാടിയോടു തുല്യമായിരിക്കുമെന്നു അറിഞ്ഞുകൊള്ളണം

## സിരാജാലലക്ഷണം.

ജാലാഭഃ കഠിനസിരോ മഹാൻ സരക്തഃ
സന്താനഃ സ്മൃത ഇതി ജാലസംജ്ഞിതസ്തു

ശുക്ലമണ്ഡലത്തിങ്കൽ വലപോലെയും കഠിനങ്ങളായ സിരകളോടുകൂടിയും വലുതായിട്ടും അല്പമായി ചുവന്നിട്ടും സിരാസംഘങ്ങൾ സംഭവിക്കും അതിന്നു സിരാജാലമെന്നു പേർ

## സിരാജപിടകാലക്ഷണം.

ശുക്ലസ്ഥാഃ സിതപിടകാഃ സിരാവൃതാ യാ
സ്താ ബ്രൂയാദസിതസമാപജാഃ സിരാജാഃ

ശുക്ലമണ്ഡലത്തിങ്കൽ കൃഷ്ണമണ്ഡലത്തോടടുത്തു ഞരമ്പുകളാൽ വ്യാപ്തങ്ങളായിട്ടു വെള്ളത്തനിറത്തോടുകൂടിയ കുരുക്കളുണ്ടാകും അതിന്നു സിരാജപിടകാ എന്നുപേർ.

വലാസഗ്രഥിതലക്ഷണം.

കാംസ്യാഭോമൃദുരഥവാരിബിന്ദുകല്പോ
വിജ്ഞേയോനയനസിതേ വലാസരൂപഃ

ശുക്ലമണ്ഡലത്തിൽതന്നെ ഓട്ടുപാത്രത്തിന്റെ ദീപ്തിപോലെയിരിക്കുന്ന ദീപ്തിയോടുകൂടിയും കഠിനമായിട്ടും ജലബിന്ദുക്കൾപോലെയും ശോഫം ഉണ്ടാകും അതിന്നു വലാസഗ്രഥിതം എന്നുപേർ.

ഇതി നേത്രശുക്ലഗതരോഗനിദാനം സമാപ്തം.

---

നേത്രസന്ധിഗതരോഗനിദാനം.

---

പൂയാലസലക്ഷണം.

പകഃശ്ശോഫസ്സന്ധിജോയസ്സതോദഃ
സ്രാവേൽപൂയംപൂതിപൂയാലസാഖ്യഃ

കണ്ണിന്റെ സന്ധിയിൽ ഒരുവക നീരുണ്ടായി പഴുത്തു പൊട്ടുകയും കുത്തിനോവോടുകൂടിയിരിക്കുകയും അതിൽനിന്നു ദുർഗ്ഗന്ധത്തോടുകൂടിയ ചലമൊലിക്കുകയും ചെയ്യും അതാകുന്നു പൂയാലസം എന്ന സന്ധിരോഗം.

ഉപനാഹലക്ഷണം.

ഗ്രന്ധിർന്നാല്പോദൃഷ്ടിസന്ധാവപാകീ
കണ്ഡൂപ്രായോനീരുജസ്ത്വുപനാഹഃ

മൂക്കിന്റെ സമീപത്തിങ്കലുള്ള വാൽക്കണ്ണിൽ വലുതായിട്ടും പഴുക്കാതെകണ്ടും ചൊറിച്ചിലോടും അല്പമായ വേദനയോടുംകൂടിയും ഉണ്ടാകുന്ന മുഴയ്ക്കു ഉപനാഹമെന്നു പേരാകുന്നു.

സ്രാവസംപ്രാപ്തി.

ഗതാഃസന്ധീനശ്രുമാർഗ്ഗേണദോഷാഃ
കുര്യുഃസ്രാവാൻലക്ഷണൈഃസ്വൈരുപേതാൻ
തംഹിസ്രാവംനേത്രനാഡീതിചൈകേ
തസ്യാലിംഗംകീർത്തയിഷ്യേചതുർദ്ധാ.

ദോഷങ്ങൾ അശ്രുവാഹിനികളായിരിക്കുന്ന ധമനികളിൽകൂടി നേത്രത്തിന്റെ അർദ്ധഭാഗത്തിലുള്ള നാലു സന്ധികളെ പ്രാപിച്ചിട്ടു തന്റെ ലക്ഷണങ്ങളോടുകൂടി സ്രാവങ്ങളെ ഉണ്ടാക്കും ആ സ്രാവത്തെ ചിലർ നേത്രനാഡിയെന്നു പറയുന്നു അതിന്റെ ലക്ഷണവും പറയപ്പെടുന്നു അതു സന്നിപാതംകൊണ്ടും കഫംകൊണ്ടും രക്തംകൊണ്ടും പിത്തംകൊണ്ടും ഉണ്ടാകുന്നതാകയാൽ നാലുപ്രകാരമാകുന്നു.

സന്നിപാതസ്രാവലക്ഷണം.

പാകാൽസന്ധൌസംസ്രവേദ്യസ്തുപൂയം
പൂയസ്രാവോസൌഗദസ്സർവ്വജസ്തു.

മൂക്കിന്നടുത്ത കണ്ണിൽ തൊലിയും മാംസവുംകൂടി പഴുത്തു ചലമായിട്ടു ഒലിക്കുന്നതിന്നു പൂയസ്രാവമെന്നു പേർ. ഇതു ത്രിദോഷനിമിത്തം ഉണ്ടാകുന്നതാകുന്നു.

കഫസ്രാവലക്ഷണം,

ശ്വേതംസാന്ദ്രംപിച്ഛിലംയസ്സ്രവേത്തു
ശ്ലേഷ്മസ്രാവോസൌവികാരോമതസ്തു

വെളുത്തിട്ടും കൊഴുത്തിട്ടും വഴുവഴുത്തിട്ടും ഇരിക്കുന്ന കണ്ണുനീരൊലിക്കുന്നതിന്നുകഫ സ്റാവമെന്നു പേർ.

രക്തസ്രാവലക്ഷണം.

രക്തസ്രാവശ്ശോണിതോത്ഥോവികാരഃ
സ്രാവേദുഷ്ണംതത്രരക്തംപ്രഭൂതം.

രക്തസ്റാവത്തിന്നു രക്തംനിമിത്തം രക്തവൎണ്ണമായിരിക്കുന്ന കണ്ണുനീരൊ ദുഷിച്ചിരിക്കുന്നതായ രക്തമൊ അധികമായി സ്രവിക്കും.

പിത്തസ്രാവലക്ഷണം.

ഹാരിദ്രാഭംപീതമുഷ്ണംജലംവാ
പിത്താസ്രാവസ്സംസ്രവേൽസന്ധിമദ്ധ്യാൽ

പിത്തസ്റാവത്തിന്നു സന്ധിമദ്ധ്യത്തിങ്കൽനിന്നു മഞ്ഞളിച്ചിട്ടും ചുവന്നിട്ടും ഉഷ്ണമായും ഇരിക്കുന്ന ജലമൊ കേവലം മഞ്ഞളിച്ചിരിക്കുന്ന ജലമൊ സ്റവിക്കും.

പൎവ്വണീലക്ഷണം.

താമ്രാതനുഃപീഡാദാഹശൂലോപപന്നാ
ജ്ഞേയാവൈദ്യൈഃപൎവ്വണീവൃത്തശോഫഃ

കടക്കണ്ണിന്റെയൊ വാൽക്കണ്ണിന്റെയൊ സന്ധികളെ ആശ്രയിച്ചിട്ടു ശുക്ലമണ്ഡലത്തിങ്കൽ താമ്രവൎണ്ണമായിട്ടും ചെറുതായിട്ടും ചുട്ടുനീറ്റും പഴുപ്പോടും വൃത്തമായ വീക്കത്തോടും കൂടിയും പിടക ഉണ്ടാകും അതിന്നു പൎവ്വണി എന്നുപേർ

അലജീലക്ഷണം.

ജാതാസന്ധൌകൃഷ്ണശുക്ലേലജീസ്യാൽ
തസ്മിന്നേവഖ്യാപിതാപൂൎവ്വലിംഗൈഃ

ശുക്ലമണ്ഡലത്തിന്റെയും കൃഷ്ണമണ്ഡലത്തിന്റെയും സന്ധിയിൽ പൎവ്വണിയുടെലക്ഷണങ്ങളോടുകൂടി ഉണ്ടാകുന്ന പിടകയ്ക്കു അലജിയെന്നു പേർ.

കൃമിഗ്രന്ഥിലക്ഷണം.

കൃമിഗ്രന്ഥിൎവ്വൎത്മനഃപക്ഷ്മണശ്ച
കണ്ഡൂംകുൎയ്യുഃക്രിമയസ്സന്ധിജാതാഃ
നാനാരൂപാവൎത്മശുക്ലാന്തസന്ധൌ
ചരന്ത്യന്തൎല്ലോചനംദൂഷയന്തഃ

മുൻപിൽ പോളകളുടെയും ശുക്ലമണ്ഡലാന്ത്യത്തിന്റെയും സന്ധിയിൽതുടങ്ങി ക്രമേണ പോളകളുടെയും രോമങ്ങളുടെയും സന്ധിയെ പ്രാപിച്ചിരിക്കുന്ന കൃമികൾ ചൊറിച്ചിലിനെ ഉണ്ടാക്കും. അവ നാനാരൂപങ്ങളായിട്ടും കണ്ണിന്റെ അന്തൎഭാഗത്തെ ദുഷിപ്പിക്കുന്നവയായിട്ടും ഇരിക്കും. ഈ കൃമികൾനിമിത്തം ഉണ്ടാകുന്ന ശോഫം പഴുക്കയും അതിൽനിന്നു ചലം ഒലിക്കുകയും ചെയ്യും ഇതു കൃമിഗ്രന്ഥി എന്ന സന്ധിരോഗമാകുന്നു.

നേത്രസന്ധിഗതരോഗനിദാനം സമാപ്തം.

---

നേത്രവൎത്മഗതരോഗനിദാനം.

---

ഉത്സംഗലക്ഷണം.

അഭ്യന്തരമുഖീതാമ്രാ ബാഹ്യതോവൎത്മനശ്ചയാ
സോത്സംഗോത്സംഗപിടകാ സൎവ്വജാസ്ഥൂലകണ്ഡുരാ

## (൨൫൨) നേത്രവർത്മഗതരോഗനിദാനം

പോളയുടെ അകത്തു മുഖമായിട്ടും താമ്രവർണ്ണമായിട്ടും ഉയൎന്നിട്ടും വലിയ ചൊറിച്ചിലോടുകൂടിയും കണ്ണിന്റെ പോളമേലുണ്ടാകുന്ന പിടകയ്ക്കു ഉത്സംഗപിടക എന്നുപേർ ഇതു സന്നിപാതജമാകുന്നു.

കുംഭികാലക്ഷണം.

വർത്മാന്തേ പിടകാദ്ധ്മാതാ ഭിദ്യന്തേ ച സ്രവന്തി ച
കുംഭീകാബീജസദൃശാഃ കുംഭികാഃ സന്നിപാതജാഃ

സന്നിപാതം ഹേതുവായിട്ടു പോളയുടെ അകത്തു കുരുക്കളുണ്ടായി പൊട്ടിയൊലിക്കയും പിന്നെയും വീങ്ങുകയും ചെയ്യും അവ നാഗദന്തിക്കുരുക്കളോടു സമാനങ്ങളായിരിക്കും. ആ രോഗം കുംഭികയാകുന്നു.

പോഥകീലക്ഷണം.

സ്രാവിണ്യഃ കണ്ഡുരാ ഗുർവ്വ്യോ രക്തസർഷപസന്നിഭാഃ
രുജാവത്യശ്ച പിടകാഃ പോഥക്യ ഇതി കീർത്തിതാഃ.

കണ്ണുനീരോടും ചൊറിച്ചിലോടും കൂടിയും കനത്തിട്ടും ചുവന്ന കടുകിനോടു തുല്യങ്ങളായിട്ടും വേദനയോടും കൂടിയും ഉണ്ടാകുന്ന കുരുക്കൾക്കു പോഥകിയെന്നു പേർ.

വർത്മശർക്കരാലക്ഷണം.

പിടകാ യാ ഖരാ സ്ഥൂലാ സൂക്ഷ്മാഭിരഭിസംവൃതാ
വർത്മസ്ഥാ ശർക്കരാ നാമ സ രോഗോ വർത്മദൂഷകഃ

സന്നിപാതം ഹേതുവായിട്ടു പോളമേൽ പരുപരുത്തിട്ടും തടിച്ചിട്ടും ചെറിയകുരുക്കളാൽ ചുററപ്പെട്ടിട്ടും യാതൊരു പിടകയുണ്ടാകുന്നുവോ അതിന്നു വർത്മശർക്കരയെന്നുപേർ. ഈ രോഗം പോളയെ നശിപ്പിക്കും.

അർശോവർത്മലക്ഷണം.

ഉർവ്വാരുബീജപ്രതിമാഃ പിടകാ മന്ദവേദനാഃ
ശ്ലക്ഷ്ണാഃ ഖരാശ്ച വർത്മസ്ഥാ സ്തദർശോവർത്മ കീർത്ത്യതേ

സന്നിപാതം ഹേതുവായിട്ടു പോളയുടെ അകത്തോ പുറത്തോ വെള്ളരിക്കാക്കുരുപോലെയും അല്പമായ വേദനയോടുകൂടിയും മിനുത്തിട്ടും കഠിനങ്ങളായിട്ടും ഉണ്ടാകുന്നകുരുക്കൾക്കു അർശോവർത്മമെന്നു പേർ.

ശുഷ്കാർശോലക്ഷണം.

ദീർഘാങ്കുരഃ ഖരസ്തബ്ധോ ദാരുണോഽഭ്യന്തരോത്ഭവഃ
വ്യാധിരേഷോഽഭിവിഖ്യാതഃ ശുഷ്കാർശോനാമനാമതഃ

പോളയുടെ അകത്തു പരുപരുത്തിട്ടും സ്തംഭിച്ചിട്ടും അതികഠിനമായിട്ടും ദീർഘമായിട്ടും മാംസാങ്കുരമുണ്ടാകും പ്രസിദ്ധമായ വ്യാധിക്കു ശുഷ്കാർശസ്സെന്നത്രെ പേർ

അഞ്ജനനാമികാലക്ഷണം.

ദാഹതോദവതീ താമ്രാ പിടകാ വർത്മസംഭവാ
മൃദ്വീ മന്ദരുജാ സൂക്ഷ്മാ ജ്ഞേയാ സാഞ്ജനനാമികാ

രക്തം ഹേതുവായിട്ടു പോളയിൽ ചുട്ടുനീറ്റത്തോടുകൂടിയും ചെമ്പിച്ചിട്ടും നേർത്തിട്ടും അല്പമായ വേദനയോടുകൂടിയും സൂക്ഷ്മമായിട്ടും കുരുവുണ്ടാകും അതിന്നു അഞ്ജനനാമിക എന്നുപേർ.

ബഹളവർത്മലക്ഷണം.

വർത്മോപചീയതേ യസ്യ പിടകാഭിസ്സമന്തതഃ
സവർണ്ണാഭിഃ സ്ഥിരാഭിശ്ച വിദ്യാൽ ബഹളവർത്മ തൽ.

പോളയുടെ വർണ്ണംപോലെയിരിക്കുന്ന വർണ്ണങ്ങളോടുകൂടിയും സ്ഥിരങ്ങളായും ഇരിക്കുന്ന പിടകകളെക്കൊണ്ടു കണ്ണിന്റെ പോളമുഴുവൻ നിറയുന്നതിന്നു ബഹളവർത്മമെന്നുപേർ.

### വർത്മബന്ധലക്ഷണം.

കണ്ഡൂമതാല്പതോദേന വർത്മശോഫേനയോനരഃ
നസസംഛാദയേദക്ഷി യത്രാസൌവർത്മബന്ധകഃ

സന്നിപാതംനിമിത്തം ചൊറിച്ചിലോടും അല്പമായ കുത്തിനോവോടുംകൂടി പോളമേൽ നീരുണ്ടായാൽ അവന്റെ കണ്ണു സുഖമായി അടപ്പാൻ കഴിയാതെ വരും. ഈ രോഗത്തിന്ന് വർത്മബന്ധകമെന്നു പേർ.

### ക്ലിഷ്ടവർത്മലക്ഷണം.

മൃദ്വല്പവേദനംതാമ്രം യദ്വർത്മസമമേവച
അകസ്മാച്ചഭവേദ്രക്തം ക്ലിഷ്ടവർത്മേതിതദ്വിദുഃ

കണ്ണിന്റെ പോളകൾ രണ്ടും മൃദുവായിട്ടും അല്പമായ വേദനയോടുകൂടിയും ചെമ്പിച്ചിട്ടും ഇരിക്കും ചിലപ്പോൾ കാരണംകൂടാതെ ചുവക്കുകയും ചെയ്യും. ഇതിന്നു ക്ലിഷ്ടവർത്മമെന്നു പേർ.

### വർത്മകർദ്ദമലക്ഷണം.

ക്ലിഷ്ടംപുനഃപിത്തയുതം ശോണിതംവിദഹേദ്യദാ
തതഃക്ലിന്നത്വമാപന്ന മുച്യതേവർത്മകർദ്ദമഃ

രക്തം പിത്തത്തോടുകൂടി പിന്നെയും പിന്നെയും പോളയ്ക്കു പഴുപ്പിനേയും ചൂടിനേയും ഉണ്ടാക്കും. അതു ഹേതുവായിട്ടു പോള കുഴഞ്ഞു ചെളിപോലെയിരിക്കുകയും ചെയ്യും അതിന്നു വർത്മകർദ്ദമമെന്നു പേർ.

### ശ്യാവവർത്മലക്ഷണം.

യദ്വർത്മബാഹ്യതോന്തശ്ച ശ്യാവംശൂലംസവേദനം
തദാഹുഃശ്യാവവർത്മേതി വർത്മരോഗവിശാരദാഃ

വാതാധികമായിരിക്കുന്ന ത്രിദോഷം ഹേതുവായിട്ടു കണ്ണിന്റെപോളയുടെ അകവും പുറവും കറുവാളിച്ചിട്ടും കുത്തിനോവോടും വേദനയോടുംകൂടിയും ഇരിക്കും- അതിനെ വൈദ്യന്മാർ ശ്യാവവർത്മമെന്നു പറയുന്നു.

### പ്രക്ലിന്നവർത്മലക്ഷണം.

പ്രക്ലിന്നവർത്മതദ്വിദ്യാൽ ക്ലിന്നമത്യർത്ഥമന്തതഃ

കണ്ണിന്റെ പോളയുടെ പുറത്തു അല്പമായ വേദനയോടുകൂടി നീരുണ്ടാകയും അകത്തു അധികമായി പഴുപ്പുണ്ടാകയും ചെയ്താൽ ആ രോഗത്തെ പ്രക്ലിന്നവർത്മമെന്നു പറയുന്നു ഇതു കഫാത്മകമാകുന്നു.

### അക്ലിന്നവർത്മലക്ഷണം.

യസ്യധൌതാന്യധൌതാനി സന്ദഹ്യന്തേപുനഃപുനഃ
വർത്മാന്യപരിപക്വാനി വിദ്യാദക്ലിന്നവർത്മതൽ.

യാതൊരുത്തന്റെ കൺപോളകൾ കഴുകിയാലും കഴുകിയില്ലെങ്കിലും പിന്നെയും പിന്നെയും ദഹിക്കുന്നു എന്നു തോന്നും എന്നാൽ പഴുപ്പുണ്ടായിരിക്കയില്ലതാനും ഇതിന്നു അക്ലിന്നവർത്മമെന്നുപേർ.

### വാതഹതവർത്മലക്ഷണം.

വിമുക്തസന്ധിനിശ്ചേഷ്ടം വർത്മയസ്യനമീല്യതേ
ഏതദ്വാതഹതംവർത്മ ജാനീയാദക്ഷിചിന്തകഃ

പോളകളുടെയും ശുക്ലമണ്ഡലത്തിന്റെയും സന്ധികൾതമ്മിൽ വേർപെട്ടുപോകനിമിത്തം കണ്ണുകൾ അടപ്പാനും തുറക്കാനും കഴിയാതെവരും. അതിനെ വാതഹതമെന്നു പറയുന്നു.

### അർബുദലക്ഷണം.

വർത്മാന്തരസ്ഥംവിഷമം ഗ്രന്ഥിഭൂതമവേദനം
ആചക്ഷീതാർബുദമിതി സരക്തമവിലംബിതം.

പോളയുടെയുള്ളിൽ വിഷമമായിട്ടും വേദനയോടുകൂടാതെയും അല്പമായി ചുവന്നിട്ടും പെട്ടെന്നവെ വലുതായിട്ടും ഉണ്ടാകുന്നഗ്രന്ഥിക്ക് അർബുദമെന്നു പേർ

### നിമേഷലക്ഷണം.

നിമേഷണീഃസിരാവായുഃപ്രവിഷ്ടോവർത്മസംശ്രയാഃ
ചാലയത്യക്ഷിവർത്മാനി നിമേഷഇതിതദ്വിദുഃ

വർത്മാശ്രയമായിരിക്കുന്ന വായു കണ്ണുതുറക്കുകയും അടയ്ക്കുകയും ചെയ്യുന്നതിനുള്ള സിരകളിൽ ചെന്നിട്ടു പോളകളെയിളക്കും, അതുഹേതുവായിട്ടു കണ്ണടച്ചാൽ തുറക്കാൻകഴിയാതെവരും ഇതിനു നിമേഷമെന്നുപേർ.

### ശോണിതാർശോലക്ഷണം.

യസ്ഥിതോവർത്മമദ്ധ്യേത്തു ലോഹിതോമൃദുരംകുരഃ
തദ്രക്തജംശോണിതാർശ്ഛിന്നംഛിന്നംപ്രവർദ്ധതേ

കണ്ണിന്റെ പോളയുടെ അന്തർഭാഗത്തിൽ ചുവന്നിട്ടും മൃദുവായിട്ടും രക്താംശലിപ്തം ഇരിക്കുന്ന ഒരു മാംസം ഉണ്ടാകും രക്തജമായ ആ രോഗത്തിന്നു ശോണിതാർശസ്സെന്നുപേർ ഛേദിച്ചാലും ഛേദിച്ചാലും മുൻപത്തേതിൽ അധികമധികം വർദ്ധിക്കും. ഇതു അസാദ്ധ്യമാണെന്നാണ് വിദേഹന്റെ അഭിപ്രായം. അദ്ദേഹത്തിന്റെ ഒരു ശ്ലോകത്തെ ഇവിടെ ചേർക്കുന്നു.

ജനയത്യംകുരംതാമ്രം വർത്മനിഛിന്നരോഹണം
തച്ഛോണിതാർശോസാദ്ധ്യംസ്യാ ദ്രക്തസ്യാവ്യഥനീരുജം

### നഗണലക്ഷണം.

അപാകീകഠിനസ്ഥൂലോ ഗ്രന്ഥിർവർത്മഭവോരുജഃ
നഗണോനാമസവ്യാധിർ ല്ലിംഗതഃപരികീർത്തിതഃ,

പോളയിൽ തടിച്ചിട്ടും വേദനയോടുകൂടാതെയും കഠിനമായിട്ടും പഴുക്കാതെയും ഉണ്ടാകുന്നമുഴയെ ലക്ഷണവശാൽ നഗണമെന്നു പറയുന്നു. ഈ വ്യാധി പോളമേൽ ഉണ്ടാകുമെന്നാണ് സുശ്രുതാചാര്യൻ പറഞ്ഞിരിക്കുന്നതു. "വർത്മോപരിഷ്ഠാൽയോഗ്രന്ഥിഃ കഠിനേനേവപച്യതി നീരുജോനഗണോനാമ രോഗഃശ്ലേഷ്മസമുത്ഭവഃ" എന്നു പ്രമാണവചനം.

### വിസവർത്മലക്ഷണം.

ത്രയോദോഷാബഹിശ്ശോഫം കുര്യുഛിദ്രേവർത്മനോഃ
പ്രസ്രവത്യന്തരുദകം ബിസവദ്വിസവർത്മതൽ.

വാതാദിദോഷങ്ങൾ പോളയുടെ ബഹിർഭാഗത്തിങ്കൽ വീക്കത്തേയും അന്തർഭാഗത്തിൽ ഛിദ്രങ്ങളുടെ ഉള്ളിൽ വെള്ളമുണ്ടായിരിക്കയുംചെയ്യും താമരവളയമെന്നപോലെയിരിക്കുന്ന ആ വ്യാധിക്കു വിസവർത്മമെന്നു പേർ.

### കുഞ്ചനം.

വാതാദ്യാവർത്മസങ്കോചം ജനയന്തിമലായദാ
തദാദ്രഷ്ടുംനശക്നോതി കുഞ്ചനംനാമതദ്വിദുഃ.

വാതാദിദോഷങ്ങൾ പോളകളെ വലിച്ചു ചുരുക്കുകനിമിത്തം കണ്ണിനു നോക്കാൻ ശക്തിയില്ലാതെവരും അതത്രെ കുഞ്ചനം.

### പക്ഷ്മകോപലക്ഷണം.

പ്രചാലിതാനിവാതേന പക്ഷ്മാണ്യക്ഷിവിശന്തിഹി
ഘൃഷ്യന്ത്യക്ഷിമുഹുസ്താനി സംരംഭംജനയന്തിച

അസിതേസിതഭാഗേച മൂലകോശാൽപതന്ത്യപി
പക്ഷ്മകോപസ്സവിജ്ഞേയോ വ്യാധിഃപരമദാരുണഃ

അക്ഷിരോമങ്ങൾ വായു പ്രചലിതങ്ങളായിട്ടു കണ്ണിന്റെ ഉള്ളിൽ വീണിട്ടു പിന്നെയും പിന്നെയും കണ്ണിനെ ഉരയ്ക്കും. അതു ഹേതുവായിട്ടു കൃഷ്ണമണ്ഡലത്തിങ്കലും ശുക്ലമണ്ഡലത്തിങ്കലും നീരുമുണ്ടാകും. ആ രോമങ്ങൾ വേരോടെ പറിഞ്ഞാണ കണ്ണിൽ വീഴുന്നതു്. ഏറ്റവും ഭയങ്കരമായ ഈ വ്യാധിക്ക പക്ഷ്മകോപം എന്നാകുന്നു പേർ. രോമം വളഞ്ഞു കണ്ണിൽ കുത്തുന്നതിന്നും പോള അന്തർമ്മുഖമായിട്ടു വളയുന്നതിന്നും ഇതുതന്നെ പേർ.

പക്ഷ്മശാതലക്ഷണം.

വർത്മപക്ഷ്മാശയഗതം പിത്തംരോമാണിശാതയേൽ
കണ്ഡൂംദാഹഞ്ചകുരുതേ പക്ഷ്മശാതംതമാദിശേൽ.

അക്ഷിരോമങ്ങളുടെ അധോഭാഗത്തിലിരിക്കുന്ന പിത്തം രോമങ്ങളെ പൊഴിക്കയും ചൊറിച്ചിലും ചുട്ടുമുണ്ടാക്കയും ചെയ്യും. ഇതിന്നു പക്ഷ്മശാതമെന്നു പേർ.

നവസന്ധ്യാശ്രയാസ്തേഷു വർത്മജാസ്ത്വേകവിംശതിഃ
ശുക്ലഭാഗേദശൈകശ്ച ചത്വാരഃകൃഷ്ണഭാഗജാഃ
സർവാശ്രയാസ്സപ്തദശ ദൃഷ്ടിജാദ്വാദശൈവതു
ബാഹ്യജൌദ്വൌസമാഖ്യാതൌ രോഗൌപരമദാരുണൌ
ഭൂയശ്ചൈതാൻപ്രവക്ഷ്യാമി സംഖ്യാരൂപചികിത്സിതൈഃ

നേത്രരോഗങ്ങളിൽ സന്ധിരോഗങ്ങൾ ഒൻപതു വർത്മരോഗങ്ങൾ ഇരുപത്തൊന്നു ശുക്ലമണ്ഡലഗതരോഗങ്ങൾ പതിനൊന്നു കൃഷ്ണമണ്ഡലഗതരോഗങ്ങൾ നാലും സർവ്വാക്ഷിരോഗങ്ങൾ പതിനേഴു് ദൃഷ്ടിരോഗങ്ങൾ പന്ത്രണ്ടു. ഏറ്റം ഭയങ്കരങ്ങളായും ബാഹ്യങ്ങളായും ഇരിക്കുന്ന രോഗങ്ങൾ രണ്ടു സംഖ്യാരൂപചികിത്സിതങ്ങളോടുകൂടെ ഇവയെ ഇനിയും പറയും.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനെ
മാധവനിദാനവ്യാഖ്യാനെ നേത്രവർത്മഗതരോഗനിദാനം
സമാപ്തം.

## ശിരോരോഗനിദാനം.

൧. ശിരോരോഗാസ്തുജായന്തേ വാതപിത്തകഫൈസ്ത്രിഭിഃ
സന്നിപാതേനരക്തേന ക്ഷയേണക്രിമിഭിസ്തഥാ.
൨. സൂര്യാവർത്താനന്തവാതാ ർദ്ധാവഭേദകശംഖകൈഃ

ശിരോരോഗങ്ങളാകട്ടെ വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും സന്നിപാതംകൊണ്ടും രക്തംകൊണ്ടും ക്ഷയംകൊണ്ടും ക്രിമികളെക്കൊണ്ടും സൂര്യാവർത്തംകൊണ്ടും അനന്തവാതംകൊണ്ടും അർദ്ധാവഭേദകംകൊണ്ടും ശംഖകംകൊണ്ടും പതിനൊന്നുവിധം ഉണ്ടാകുന്നു.

### വാതശിരോരോഗലക്ഷണം.

൩. യസ്യാനിമിത്തം ശിരസോരുജശ്ച
ഭവന്തിതീവ്രാനിശിചാതിമാത്രം
ബന്ധോപതാപൈശ്ചഭവേദ്വിശേഷഃ
ശിരോഭിതാപഃസസമീരണേന.

വാതം ഹേതുവായിട്ടുള്ള ശിരോരോഗത്തിന്നു കാരണംകൂടാതെ ശിരസ്സിന്നു കഠിനമായ വേദനയുണ്ടാകും. രാത്രിയിൽ അതു അധികമായിരിക്കും. വസ്ത്രം മുതലായവയെക്കൊണ്ടു കെട്ടുകയോ എണ്ണപിരട്ടുകയോ സേദിപ്പിക്കുകയോ ചെയ്താൽ പൊറുതിവരും.

## (൮൩൬) ശിരോരോഗനിദാനം

### പിത്തശിരോരോഗലക്ഷണം.

൪. യസ്യോഷ്ണമംഗാരചിതം യഥൈവ
ഭവേച്ഛിരോധൂപ്യതി ചാക്ഷിനാസം
ശീതേന രാത്രൗ ച ഭവേദ്വിശേഷഃ
ശിരോഭിതാപസ്സതു പിത്തകോപാൽ.

പിത്തം നിമിത്തമുണ്ടാകുന്ന ശിരോരോഗത്തിന്നു തലയിൽ തീക്കനൽ നിരത്തിയതുപോലെ ചൂടുണ്ടാക, കണ്ണും മൂക്കും പുകയുക, ശീതദ്രവ്യങ്ങളെക്കൊണ്ടു ധാരയിടുകയോ ലേപനം ചെയ്കയോ ചെയ്താലും രാത്രിയിലും കുറെ ശമനമുണ്ടാക ഇവയാകുന്നു ലക്ഷണം.

### കഫശിരോരോഗലക്ഷണം.

൫. ശിരോ ഭവേദ്യസ്യ കഫോപദിഗ്ധം
ഗുരു പ്രതിഷ്ടബ്ധമതോ ഹിമം ച
ശൂനാക്ഷികൂടം വദനം ച യസ്യ
ശിരോഭിതാപഃ സ കഫപ്രകോപാൽ.

കഫം ഹേതുവായിട്ടുണ്ടാകുന്ന ശിരോരോഗത്തിന്റെ ലക്ഷണം ശിരസ്സിൽ കഫം തേച്ചിരിക്കുന്നതായി തോന്നുക, തല കനക്കുകയും സ്തംഭിക്കുകയും തണുക്കയും ചെയ്ക, കണ്ണിന്റെ പോളകളും മുഖവും വീങ്ങുക ഇവയാകുന്നു.

### സന്നിപാതശിരോരോഗലക്ഷണം.

൬. ശിരോഭിതാപേ ത്രിതയപ്രവൃത്തേ
സർവ്വാണി ലിംഗാനി സമുത്ഭവന്തി

സന്നിപാതം നിമിത്തമുണ്ടാകുന്ന ശിരോരോഗത്തിങ്കൽ എല്ലാ ദോഷങ്ങളുടെ ലക്ഷണങ്ങളുമുണ്ടാകും.

### രക്തജശിരോരോഗലക്ഷണം.

രക്താത്മകഃ പിത്തസമാനലിംഗഃ
സ്പർശാസഹത്വം ശിരസോ ഭവേച്ച

രക്തം ഹേതുവായിട്ടുണ്ടാകുന്ന ശിരോരോഗത്തിങ്കൽ പിത്തശിരോരോഗത്തിന്റെ ലക്ഷണമുണ്ടാകും വിശേഷിച്ചും തലയിൽ തൊട്ടാൽ സഹിക്കവയ്യാതെയുമിരിക്കും.

### ക്ഷയജശിരോരോഗലക്ഷണം.

൭. അസൃഗ്വസാശ്ലേഷ്മസമീരണാനാം
ശിരോഗതാനാമിഹ സംക്ഷയേണ
ക്ഷയപ്രവൃത്തിശ്ശിരസോഭിതാപഃ
കഷ്ടോ ഭവേദുഗ്രരുജാതിമാത്രം.

൮. സംസ്വേദനച്ഛർദ്ദനധൂമനസ്യൈ-
രസൃഗ്വിമോക്ഷൈശ്ച വിവൃദ്ധിമേതി

ശിരസ്സിങ്കലുള്ള രക്തവും വസയും കഫവും വായുവും ക്ഷയിക്ക ഹേതുവായിട്ടു ക്ഷയജമായിരിക്കുന്ന ശിരോരോഗം ഉണ്ടാകുന്നു. അവിടെ ശിരസ്സിന്നു ദുസ്സഹമായിരിക്കുന്ന ചൂടും അതിയായ വേദനയുമുണ്ടാകും; വിയർപ്പിക്കുകയോ ഛർദ്ദിപ്പിക്കുകയോ ധൂമപാനം ചെയ്കയോ നസ്യം ചെയ്കയോ രക്തം കളകയോ ചെയ്താൽ ഇതു വളരെ വർദ്ധിച്ചുവരും.

### കൃമിശിരോരോഗലക്ഷണം.

നിസ്തുദ്യതേ യസ്യ ശിരോതിമാത്രം
സംഭക്ഷ്യമാണം സ്ഫുരതീവ ചാന്തഃ

൯. ഘ്രാണാച്ച ഗച്ഛേൽ സലിലം സപൂയം
ശിരോഭിതാപഃ ക്രിമിഭിഃ സഘോരഃ

ക്രിമിനിമിത്തമുണ്ടാകുന്ന ശിരോരോഗം ശിരസ്സിൽ ക്രിമികൾ ഉപദ്രവിക്കയാൽ ഉണ്ടാകുന്നതാകുന്നു. അവിടെ ശിരസ്സിൽ സൂചികൾ കൊണ്ടു ഏററവും കുത്തുന്നു എന്നു തോന്നും ക്രിമികൾ ശിരസ്സിലെ രക്തത്തെ കുടിക്കയും ശിരസ്സിന്റെ ഉള്ളിൽ പൊരുപൊരുക്കയും ചെയ്യും. മൂക്കിൽനിന്നു ക്രിമികളും മലത്തോടുകൂടിയ വെള്ളവും വീഴും, ആ ശിരോരോഗം ഭയങ്കരമാകുന്നു.

### സൂര്യാവർത്തലക്ഷണം.

സൂര്യോദയം വാ പ്രതിമന്ദമന്ദ
മക്ഷിഭ്രുവം രുക്സമുപൈതി ഗാഢം.
൧൦. വിവർദ്ധതേ ചാംശുമതാ സഹൈവ
സൂര്യാപവൃത്തൌ വിനിവർത്തതേ ച
സർവ്വാത്മകം കഷ്ടതമം വികാരം
സൂര്യാപവർത്തം തമുദാഹരന്തി

സൂര്യാവർത്തമെന്ന ശിരോരോഗം സൂര്യോദയത്തിന്റെ ശേഷം കണ്ണിലും പുരികത്തിലും വേദനയോടുകൂടി അല്പാല്പമായി മദ്ധ്യാഹ്നംവരെ വർദ്ധിച്ചുവരും. മദ്ധ്യാഹ്നത്തിന്റെ ശേഷം ശമിക്കയും ചെയ്യും. സന്നിപാതജമായി ഏററവും കഷ്ടമായിരിക്കുന്ന ആ ശിരോരോഗമാകുന്നു സൂര്യാവർത്തം.

### അനന്തവാതലക്ഷണം.

൧൧. ദോഷാസ്തു ദുഷ്ടാസ്ത്രയ ഏവ മന്യാം
സംപീഡ്യ ഘാടാസു രുജാം സുതീവ്രാം
കുർവ്വന്തി യോക്ഷിഭ്രുവി ശംഖദേശേ
സ്ഥിതിം കരോത്യാശു വിശേഷതസ്തു.
൧൨. ഗണ്ഡസ്യ പാർശ്വേ തു കരോതി കമ്പം
ഹനുഗ്രഹം ലോചനജാംശ്ച രോഗാൻ
അനന്തവാതം തമുദാഹരന്തി
ദോഷത്രയോത്ഥം ശിരസോ വികാരം.

വാതാദിദോഷങ്ങൾ ദുഷിച്ചിട്ടു പിൻകഴുത്തിലെ ഞരമ്പുകളെ പീഡിച്ചിട്ട് പിടലികളിൽ ദുസ്സഹമായ വേദനയെയുണ്ടാക്കും. അതെന്നു കണ്ണുകൾ, പുരികങ്ങൾ ചെന്നികൾ ഇവയിൽ വിശേഷിച്ചു വേദനയോടുകൂടി ആരംഭിച്ചുകവിൾത്തടങ്ങളിൽ കമ്പത്തെയും ഹനുഗ്രഹത്തെയും നേത്രരോഗങ്ങളെയും ഉണ്ടാക്കുന്നു ആ രോഗമാകുന്നു ത്രിദോഷമായ അനന്തവാതം

### അർദ്ധാവഭേദലക്ഷണം.

൧൩. രൂക്ഷാശനാദ്ധ്യശനപ്രാഗ്വാതാവശ്യായമൈഥുനൈഃ
വേഗസന്ധാരണായാസ വ്യായാമൈഃ കുപിതോനിലഃ
൧൪. കേവലസ്സകഫോ വാർദ്ധം ഗൃഹീത്വാ ശിരസോ ബലീ
മന്യാഭ്രൂശംഖകർണ്ണാക്ഷി ലലാടേർദ്ധേതിവേദനാം.
൧൫. ശസ്ത്രാരണിനിഭാം കുര്യാ ത്തീവ്രാം സോർദ്ധാവഭേദകഃ
നയനം വാഥ വാ ശ്രോത്ര മതിവൃദ്ധോ വിനാശയേൽ.

രൂക്ഷമായിരിക്കുന്ന പദാർത്ഥത്തെ ഭക്ഷിക്ക ഹേതുവായിട്ടും അതിഭക്ഷണം ഹേതുവായിട്ടും കിഴക്കൻകാററും മഞ്ഞും ഏല്ക്കുക ഹേതുവായിട്ടും അതിമൈഥുനം ഹേതുവായിട്ടും വേഗധാരണം ഹേതുവായിട്ടും പ്രയാസകരമായിരിക്കുന്ന കർമ്മത്തെയോ വ്യായാമത്തെ

യെ അതിയായി ചെയ്കഹേതുവായിട്ടും കേവലം കപിതനായിരിക്കുന്ന വാതം കഫത്തോടുകൂടി ശിരസ്സിൻെറ പകുതിഭാഗത്തെ ഗ്രഹിച്ചിട്ട് ബലവാനായിട്ടു ഒരുഭാഗത്തുള്ള പിൻകഴുത്തിലെ ഞരമ്പു പുരികം ചെന്നി കണ്ണും കണ്ണ് നെററി ഇവയിൽ ആയുധംകൊണ്ടു മുറിക്കുന്നപോലെയും അഗ്നികൊണ്ടു ചുടുന്നപോലെയും ദുസ്സഹമായ വേദനയെ ഉണ്ടാക്കും; അതു അർദ്ധാവഭേദകമാകുന്നു. വർദ്ധിച്ചുവന്നാൽ ഒരു നേത്രത്തെയോ ഒരു കണ്ണിനെയോ നശിപ്പിക്കും.

ശംഖകലക്ഷണം.

൧൬. രക്തപിത്താനിലാദുഷ്ടാ ശ്ശംഖദേശേവിമൂർച്ഛിതാഃ
തീവ്രരുഗ്ദാഹരാഗംഹി ശോഥംകുർവ്വന്തിദാരുണം.

൧൭. സശിരോവിഷവദ്വേഗീ നിരുദ്ധ്യാശുഗളംതഥാ
ത്രിരാത്രാജ്ജീവിതംഹന്തി ശംഖകോനാമതഃപരം.

൧൮. ത്ര്യഹാജ്ജീവതിഭൈഷജ്യം പ്രത്യാഖ്യായസമാചരേൽ

ദുഷിച്ചിരിക്കുന്ന രക്തവും പിത്തവും വാതവും ശംഖപ്രദേശത്തിങ്കൽ ചെന്നു കോപിച്ചു തീവ്രമായിരിക്കുന്ന വേദനയോടും ചുടോടും ചുവപ്പോടുംകൂടി ഭയങ്കരമായ നീരിനെ ഉണ്ടാക്കും. അതു വിഷമെന്നപോലെ വേഗത്തോടുകൂടി ശിരസ്സിലും കഴുത്തിലും വ്യാപിച്ചു തടഞ്ഞുനില്ക്കും. ശംഖകമെന്ന ആ രോഗം മൂന്നു രാത്രികൊണ്ടു പ്രാണഹാനിയെചെയ്യും, ശരിയായി ചികിത്സിച്ചാൽ മൂന്നുരാത്രികൊണ്ടു ശമിക്കാനും മതി.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ ശിരോരോഗനിദാനം സമാപ്തം.

---

അസൃഗ്ദരനിദാനം.

---

൧. വിരുദ്ധമദ്യാദ്ധ്യശനാദജീർണ്ണാൽ
ഗർഭപ്രപാതാദതിമൈഥുനാച്ച
യാനാദ്ധ്വശോകാദതികർശനാച്ച
ഭാരാഭിഘാതാച്ഛയനാദ്ദിവാച.

ദുഷ്ടമായിരിക്കുന്ന ദ്രവ്യത്തെയോ സംയോഗവിരുദ്ധമായിരിക്കുന്ന മദ്യത്തെയോ പാനംചെയ്ക ഹേതുവായിട്ടും അധിഭക്ഷണം ഹേതുവായിട്ടും അപക്വമായിരിക്കുന്ന ഭോജനം ഹേതുവായിട്ടും ഗർഭപാതം ഹേതുവായിട്ടും അതിമൈഥുനം ഹേതുവായിട്ടും വാഹനങ്ങളിൽ കയറി സഞ്ചരിക്കുക ഹേതുവായിട്ടും അധികമായി വഴിനടക്കുക ഹേതുവായിട്ടും അതിയായ ശോകം ഹേതുവായിട്ടും അതിയായ ഉപവാസം ഹേതുവായിട്ടും ചുമടുചുമക്കുക ഹേതുവായിട്ടും അടി ഏൽക്കുക ഹേതുവായിട്ടും പകൽ ഉറങ്ങുക ഹേതുവായിട്ടും അസൃഗ്ദരം ഉണ്ടാകുന്നു.

സാമാന്യരൂപം.

൨. അസൃഗ്ദരംഭവേൽസ്സർവ്വം സാംഗമർദ്ദംസവേദനം

എല്ലാ അസൃഗ്ദരത്തിനും ദേഹത്തിനു കഴപ്പും വേദനയും ഉണ്ടാകും.

൩. തസ്യാതിവൃദ്ധൌദൌർബ്ബല്യം ഭ്രമോമൂർച്ഛാമദസ്തൃഷാ
ദാഹഃപ്രലാപഃപാണ്ഡുത്വം തന്ദ്രാരോഗാശ്ചവാതജാഃ

അസൃഗ്ദരം വർദ്ധിച്ചാൽ ശക്തിക്ഷയവും തലതിരിച്ചിലും ഇന്ദ്രിയസാദവും മദവും തണ്ണീർദ്ദാഹവും ചുട്ടും പ്രലപിക്കയും ശരീരത്തിനു വെളുപ്പും മയക്കവും ആക്ഷേപകം മുതലായ വാതരോഗങ്ങളുമുണ്ടാകും.

അസൃഗ്ദരസംഖ്യ.

൪. തംശ്ലേഷ്മപിത്താനിലസന്നിപാതൈ
ശ്ചതുഃപ്രകാരം പ്രദരംവദന്തി.

## അസൃഗ്ദരനിദാനം (വ. ൧൨൯)

മേല്പറയപ്പെട്ട അസൃഗ്ദരം അല്ലെങ്കിൽ പ്രദരം കഫംകൊണ്ടും പിത്തംകൊണ്ടും വാതംകൊണ്ടും സന്നിപാതംകൊണ്ടും നാലുപ്രകാരം ഭവിക്കും.

### കഫാസൃഗ്ദരലക്ഷണം.

ആമംസപിച്ഛാ പ്രതിമാംസപാണ്ഡു
പുലാകതോയ പ്രതിമംകഫാത്തു

കഫാസൃഗ്ദരം ആമരസത്തോടുകൂടിയും ഇലവിൻപശപോലെയും വെളുത്തിട്ടും നെല്ലുകഴുകിയ വെള്ളംപോലെയും ഇരിക്കും.

### പിത്താസൃഗ്ദരലക്ഷണം.

൩. സപീതനീലാസിതരക്തമുഷ്ണം
പിത്താർത്തിയുക്താട്ടശവേഗിപിത്താൽ

പിത്താസൃഗ്ദരം അല്പമായി മഞ്ഞളിച്ചിട്ടും നീലിച്ചിട്ടും കറുത്തിട്ടും ചുവന്നിട്ടും ഉഷ്ണത്തോടും പിത്തത്തിന്റെ ഉപദ്രവങ്ങളോടും വളരെ വേഗത്തോടും കൂടിയിരിക്കും.

### വാതാസൃഗ്ദരലക്ഷണം.

രൂക്ഷാരുണംഫേനിലമല്പമല്പം
വാതാർത്തിവാതാൽപിശിതോദകാഭം.

വാതാസൃഗ്ദരത്തിങ്കൽ രക്തം രൂക്ഷമായിട്ടും ചെമന്നിട്ടും നുരപോലെയും വാതത്തിന്റെ ഉപദ്രവങ്ങളോടുകൂടിയും മാംസം കഴുകിയ വെള്ളംപോലെയും അല്പാല്പമായിസ്രവിക്കും.

### സന്നിപാതാസൃഗ്ദരലക്ഷണം.

൪. സക്ഷൌദ്രസർപ്പിർഹരിതാലവർണ്ണം
മജ്ജപ്രകാശംകുണപംത്രിദോഷാൽ
തച്ചാപ്യസാദ്ധ്യംപ്രവദന്തിതജ്ഞാ
നതത്രകുർവീതഭിഷക്ചികിത്സാം.

സന്നിപാതാസൃഗ്ദരം തേൻപോലെയും നെയ്പോലെയും അരിതാലത്തിന്റെ വർണ്ണംപോലെയുമിരിക്കുന്ന വർണ്ണത്തോടും അസ്ഥിയുടെ അകത്തിരിക്കുന്ന സ്നേഹത്തിന്റെ പ്രകാശംപോലെയിരിക്കുന്ന പ്രകാശത്തോടും ശവത്തിന്റെ ഗന്ധംപോലിരിക്കുന്ന ഗന്ധത്തോടുകൂടിയുമിരിക്കും. ഇതു അസാദ്ധ്യമാണെന്നു വൈദ്യന്മാർ പറയുന്നു. ഇതിനു വൈദ്യൻ ചികിത്സ ചെയ്യരുതു്.

### അസാദ്ധ്യലക്ഷണം.

൧. ശശ്വൽസ്രവന്തീമസ്രാവം തൃഷ്ണാദാഹജ്വരാന്വിതാം
ക്ഷീണരക്താംദുർബ്ബലാഞ്ച താമസാദ്ധ്യാംവിനിർദ്ദിശേൽ

കൂടക്കൂടെ രക്തം സ്രവിക്കുക, തണ്ണീർദ്ദാഹം ചുടു ജ്വരം രക്തക്ഷയം ബലക്ഷയം ഈ ലക്ഷണങ്ങൾ അസൃഗ്ദരമുള്ളവൾക്കുണ്ടായാൽ അവളെ ഉപേക്ഷിക്കണം.

### ആർത്തവശുദ്ധിലക്ഷണം.

൨. മാസാന്നിഷ്പിച്ഛദാഹാർത്ത പഞ്ചരാത്രാനുബന്ധിച
നൈവാതിബഹുലാത്യല്പ മാർത്തവംശുദ്ധമാദിശേൽ.
൩. ശശാസൃക്പ്രതിമംയച്ച യദ്വാലാക്ഷാരസോപമം
തദാർത്തവംപ്രശംസന്തി യച്ചാപ്സു ചവിരജ്യതേ

പശപോലെയല്ലാതെയും ചുടോടും വേദനയോടും കൂടാതെയും അധികമല്ലാതെയും അധികംകുറയാതെയും മാസത്തിൽ അഞ്ചുദിവസംവരേക്കും പോകുന്നരക്തം ശുദ്ധര

ത്തമാകുന്നു. മുയൽചോരപോലെയിരിക്കുന്ന രക്തവും ചെമ്പഞ്ഞിച്ചാറപോലെയിരിക്കുന്ന രക്തവും കഴുകപ്പെട്ട വസ്ത്രത്തിൽ പററാതിരിക്കുന്ന രക്തവും ശുദ്ധരക്തമാകുന്നു.

അസൃഗ്ദരനിദാനം സമാപ്തം.

---

## യോനിവ്യാപന്നിദാനം.

൧. വിംശതിർവ്യാപദോയോനൌ നിർദ്ദിഷ്ടാരോഗസംഗ്രഹേ
മിത്ഥ്യാചാരേണതാസ്ത്രീണാം പ്രദുഷ്ടേനാർത്തവേനച

൨. ജായന്തേദുഷ്ടബീജാച്ചദൈവാച്ചശൃണുതാഃപൃഥക്

യോനിയിൽ ഇരുപതു രോഗങ്ങൾ ഉണ്ടെന്നു രോഗസംഗ്രഹത്തിങ്കൽ പറയപ്പെട്ടിട്ടുണ്ട്. ആയതു മിത്ഥ്യാഹാരവിഹാരങ്ങൾകൊണ്ടും വാതാദിദോഷങ്ങളാൽ ദുഷിപ്പിക്കപ്പെട്ട രജസ്സുകൊണ്ടും മാതാപിതാക്കന്മാരുടെ ബീജദോഷംകൊണ്ടും പ്രാക്തനമായിരിക്കുന്ന അധർമ്മംകൊണ്ടും ഉണ്ടാകുന്നതാണ്. അവയെ പ്രത്യേകം കേട്ടാലും.

സാഫേനിലമുദാവർത്താ രജഃകൃച്ഛ്രേണമുഞ്ചതി

൩. വന്ധ്യാനഷ്ടാർത്തവാംവിദ്യാ ദ്വിപ്ലുതാംനിത്യവേദനാം
പരിപ്ലുതായാംഭവതി ഗ്രാമ്യധർമ്മേണരുഗ്ഭൃശം.

൪. വാതലാകർക്കശാസ്തബ്ധാ ശൂലനിസ്തോദപീഡിതാഃ
ചതസൃഷ്വപിചാദ്യാസു ഭവന്ത്യനിലവേദനാഃ.

യാവളൊരുത്തിയുടെ യോനിയിൽ നിന്നും നുരപോലെയും പണിപ്പെട്ടും ആർത്തവം പോകുന്നു അവൾ ഉദാവർത്തയാകുന്നു. യാവളൊരുത്തിക്കു ആർത്തവം ഇല്ലാതിരിക്കുന്നു അവൾ വന്ധ്യയാകുന്നു യാവളൊരുത്തി എല്ലായ്പോഴും വേദനയോടുകൂടിയിരിക്കുന്നു അവൾ വിപ്ലുതയാകുന്നു, യാവളൊരുത്തിക്കു മൈഥുനംകൊണ്ടു അധികമായി വേദനയുണ്ടാകുന്നു അവൾ പരിപ്ലുതയാകുന്നു. യാവളൊരുത്തിയുടെ യോനി കഠിനമായിട്ടും സ്തംഭിച്ചിട്ടും വേദന കുത്തിനോവു ഇവയാൽ പീഡിക്കപ്പെട്ടും ഇരിക്കുന്നു അവൾ വാതലയാകുന്നു മുൻപെ പറയപ്പെട്ട ഉദാവർത്ത, വന്ധ്യ, വിപ്ലുത പരിപ്ലുത ഈ നാലുപേർക്കും വാതവേദനകൾ ഉണ്ടാകും.

൫. സദാഹംക്ഷീയതേരക്തം യസ്യാസ്സാലോഹിതക്ഷയാ
സവാതമുൽഗിരേൽബീജം വാമിനീരജസാന്വിതം

൬. പ്രസ്രംസിനീസ്രംസതേച ക്ഷോഭിതാദുഷ്പ്രജായിനീ
സ്ഥിതംസ്ഥിതംഹന്തിഗർഭം പുത്രഘ്നീരക്തസംക്ഷയാൽ

൭. അത്യുഷ്ണംപിത്തളായോനിർദ്ദാഹപാകജ്വരാന്വിതാ
ചതസൃഷ്വപിചാദ്യാസു പിത്തലിംഗോച്ഛ്രയോഭവേൽ

ഉഷ്ണരക്തം ക്ഷയിച്ചുപോകയും യോനിയിൽ ചുട്ടുനീറുകയും ചെയ്യുന്നാൽ അതിന്നു ലോഹിതക്ഷയം എന്നു പേർ ഗർഭാശയത്തിൽ ചെന്നിരിക്കുന്ന ശുക്ലം ആർത്തവത്തോടും വാതത്തോടുംകൂടി പുറത്തു പോകുന്നു എങ്കിൽ അതിന്നു വാമിനിയെന്നു പേർ ചില യോനിക്കു സ്ഥാനഭ്രംശമുണ്ടാകും അതിന്നു പ്രസ്രംസിനി എന്നു പേർ വാതകോപത്താൽ പ്രസവം ദുഃഖകരമായിരിക്കയും ഉണ്ടാകുന്ന സന്തതികൾ നശിക്കയും രക്തക്ഷയം ഭവിക്കയും ചെയ്യുന്നാൽ ആ യോനിക്കു പുത്രഘ്നി എന്നുപേർ ഏററവും ചൂടും പഴുപ്പും ജ്വരവും കൂടിയുണ്ടായാൽ അതിന്നു പിത്തള എന്നു പേർ മുൻപെ പറയപ്പെട്ട ലോഹിതക്ഷയ, വാമിനി, പ്രസ്രംസിനി പുത്രഘ്നി ഈ നാലിന്നും അധികമായ പിത്തലക്ഷണമുണ്ടാകും.

൮. അത്യാനന്ദാനസന്തോഷം ഗ്രാമ്യധർമ്മേണഗച്ഛതി
കർണ്ണിന്യാംകർണ്ണികായോനൌ ശ്ലേഷ്മാസൃഗ്ഭ്യാഞ്ചജായതേ

## യോനിവ്യാപന്നിദാനം (ശേഷം)

൯. മൈഥുനേ ചരണാ പൂർവം പുരുഷാദതിരിച്യതേ
ബഹുശശ്ചാതിചരണാ തയോർബീജം ന വിന്ദതി.

൧൦. ശ്ലേഷ്മലാ പിച്ഛിലാ യോനിഃ കണ്ഡൂഗ്രസ്താതിശീതളാ
ചതസൃഷ്വപി ചാദ്യാസു ശ്ലേഷ്മലിംഗോച്ഛ്രയോ ഭവേൽ

എത്രയോ മൈഥുനം ചെയ്താലും സന്തോഷപ്പെടാത്തതായ യോനിക്കു അത്യാനന്ദായെന്നു പേർ കഫരക്തങ്ങളെക്കൊണ്ടു യോനിയിൽ താമരമൊട്ടുപോലെ ഒരുവക മാംസാങ്കുരമുണ്ടാകും. അതിന്നു കർണ്ണിക എന്നു പേർ മൈഥുനത്തിങ്കൽ പുരുഷനെക്കാൾ മുൻപു സ്ത്രീക്കു സ്ഖലനമുണ്ടായാൽ അതിന്നു ചരണയെന്നു പേർ പുരുഷൻ അതിയായി മൈഥുനം ചെയ്താലും ഏതുവരെ തൃപ്തിപ്പെടാതെ ഇരിക്കുന്നു അതുവരെ തൃപ്തിജനിക്കാത്തതായ യോനിക്കു അതിചരണ എന്നു പേർ ഈ രണ്ടു യോനികളിലും ഗർഭമുണ്ടാകയില്ല പശപോലെയും ചൊറിച്ചിലോടും ശൈത്യത്തോടുംകൂടിയും ഇരിക്കുന്ന യോനിക്കു ശ്ലേഷ്മള എന്നു പേർ മുൻപെ പറയപ്പെട്ട അത്യാനന്ദ കർണ്ണിനി, ചരണ, അതിചരണ ഈ നാലിനും കഫാധിക്യമുണ്ടാകും.

൧൧. അനാർത്തവാസ്തനീ ഷണ്ഡീ ഖരസ്പർശാ ച മൈഥുനേ
അതികായഗൃഹീതായാസ്തരുണ്യാസ്ത്വണ്ഡിനീ ഭവേൽ

൧൨. വിവൃതാ ച മഹായോനിഃ സൂചിവക്ത്രാതിസംവൃതാ
സർവലിംഗസമുത്ഥാനാഃ സർവദോഷപ്രകോപജാ

൧൩. ചതസൃഷ്വപി ചാദ്യാസു സർവലിംഗോച്ഛ്രയോ ഭവേൽ
പഞ്ചാസാദ്ധ്യാ ഭവന്തീഹ യോനയസ്സർവദോഷജാഃ

ഋതുരക്തത്തോടും സ്തനത്തോടും കൂടാതെയും മൈഥുനത്തിങ്കൽ പരുപരുപ്പുള്ള യോനിയോടുകൂടിയുമിരിക്കുന്നവൾ ഷണ്ഡിയാകുന്നു. തടിച്ച ലിംഗത്തിങ്കൽ ആഗ്രഹവും അണ്ഡം പോലെ പുറത്തു വന്ന യോനിയുമുള്ളവൾ അണ്ഡിനിയാകുന്നു വലിയ ദ്വാരത്തോടുകൂടിയിരിക്കുന്ന യോനി മഹായോനിയാകുന്നു ചെറിയ ദ്വാരത്തോടുകൂടിയ യോനി സൂചിവക്ത്രയാകുന്നു, എല്ലാ ദോഷങ്ങളുടെ കോപവും ലക്ഷണങ്ങളും ഉള്ളതിന്നു സന്നിപാതജ എന്നു പേർ ഷണ്ഡി അണ്ഡിനി മഹായോനി സൂചിവക്ത്രം ഈ നാലിനും എല്ലാദോഷലക്ഷണങ്ങളെയും കാണാം ഈ അഞ്ചുയോനികളും സർവ്വദോഷങ്ങളാകയാൽ അസാദ്ധ്യങ്ങളാകുന്നു.

യോനിവ്യാപന്നിദാനം സമാപ്തം.

## യോനികന്ദനിദാനം.

൧. ദിവാസ്വപ്നാദതിക്രോധാദ് വ്യായാമാദതിമൈഥുനാൽ
ക്ഷതാച്ച നഖദന്താദ്യൈർവാതാദ്യാഃ കുപിതാ മലാഃ

൨. പൂയശോണിതസങ്കാശം നികുചാകൃതിസന്നിഭം
ഉൽപാദയേയുര്യോനൌ നാമ്നാ കന്ദസ്സ യോനിജഃ

പകൽ ഉറങ്ങുക ഹേതുവായിട്ടും അതികോപം ഹേതുവായിട്ടും അതിവ്യായാമം ഹേതുവായിട്ടും അതിമൈഥുനം ഹേതുവായിട്ടും നഖം ദന്തം മുതലായവകൊണ്ടു മുറിവുപറ്റുക ഹേതുവായിട്ടും വാതാദിദോഷങ്ങൾ കോപിച്ചു യോനിയിൽ പഴുപ്പിന്റെയും രക്തത്തിന്റെയും നിറംപോലെയിരിക്കുന്ന നിറത്തോടുകൂടിയ അയനിച്ചക്കപോലെ വലുതായിരിക്കുന്ന കന്ദത്തെ ജനിപ്പിക്കും അതിന്നു യോനികന്ദമെന്നുപേർ,

### വാതികയോനികന്ദം.

൩. രൂക്ഷം വിവർണ്ണം സ്ഫുടിതം വാതികം തം വിനിർദ്ദിശേൽ

വാതംകൊണ്ടുണ്ടാകുന്ന യോനികന്ദം രൂക്ഷമായിട്ടും വർണ്ണഭേദത്തോടും പൊട്ടലോടുകൂടിയുമിരിക്കും.

### പൈത്തികയോനികന്ദം.

ദാഹരാഗജ്വരയുതം വിദ്യാൽപിത്താത്മകന്തുതം.

പിത്തസംബന്ധമായ യോനികന്ദത്തിന്നു ചൂടും ചുവപ്പും ജ്വരവുമുണ്ടാകും.

### ശ്ലൈഷ്മികയോനികന്ദം.

൩. നീലപുഷ്പപ്രതീകാശം കണ്ഡൂമന്തം കഫാത്മകം

കഫസംബന്ധമായ യോനികന്ദം നീലപുഷ്പത്തിന്റെ വർണ്ണംപോലെയിരിക്കുന്ന വർണ്ണത്തോടും ചൊറിച്ചിലോടുംകൂടിയിരിക്കും

### സന്നിപാതയോനികന്ദം.

സർവ്വലിംഗസമായുക്തം സന്നിപാതാത്മകം വിദുഃ

സന്നിപാതംനിമിത്തമുണ്ടാകുന്ന യോനികന്ദം എല്ലാദോഷങ്ങളുടെ ലക്ഷണങ്ങളോടുകൂടിയിരിക്കും.

യോനികന്ദനിദാനം സമാപ്തം.

---

## മൂഢഗർഭനിദാനം.

---

൧. ഭയാഭിഘാതതീക്ഷ്ണോഷ്ണപാനാശനനിഷേവണാൽ
ഗർഭപാതതിരക്തസ്യ സശൂലദർശനം ഭവേൽ.

ഭയംഹേതുവായിട്ടും അടിഏൽക്കഹേതുവായിട്ടും തീക്ഷ്ണങ്ങളായും ഉഷ്ണങ്ങളായും ഇരിക്കുന്ന അന്നപാനങ്ങളെ സേവിക്കഹേതുവായിട്ടും ഗർഭപാതമുണ്ടാകുന്നു. അപ്പോൾ രക്തം വേദനയോടുംകൂടി പോകുന്നതുകാണാം.

### ഗർഭസ്രാവപാതഭേദം.

൨. ആചതുർത്ഥാത്തതോമാസാൽപ്രസവേൽഗർഭവിദ്രവഃ
തതഃസ്ഥിരശരീരസ്യ പാതഃപഞ്ചമഷഷ്ഠയോഃ

നാലുമാസംവരെ ഗർഭത്തിന്നു ദ്രവമുള്ളതുകൊണ്ടു അതുസ്രവിക്കും; അതിന്നു ഗർഭസ്രാവമെന്നു പേർ. അതിന്റെശേഷം അഞ്ചും ആറും മാസങ്ങളിൽ ഗർഭം സ്ഥിരശരീരിയായിരിക്കകൊണ്ടു അതിന്നു പാതം അത്രെ ഉണ്ടാകുന്നതു അതിന്നു ഗർഭപാതമെന്നു പേർ.

### ഗർഭപാതദൃഷ്ടാന്തം.

൩. ഗർഭോഭിഘാതവിഷമാശനപീഡനാദ്യൈഃ
പക്വാദ്രുമാദിവ ഫലം പതതി ക്ഷണേന

അടിഏൽക്കകൊണ്ടും വിഷമാശനംകൊണ്ടും പീഡനം മുതലായവകൊണ്ടും പഴുത്തതായകായ് എറിഞ്ഞതുകൊണ്ടു ഏതുപ്രകാരം വൃക്ഷത്തിങ്കൽനിന്നു പൊട്ടുന്നുവൊ അല്ലെങ്കിൽ അകാലത്തിങ്കൽവീഴുന്നുവൊ അപ്രകാരം ഗർഭവുംവീഴുന്നതാകുന്നു.

### ഉചിതമായ പ്രസവകാലത്തിങ്കൽ ഉണ്ടാകുന്ന മൂഢഗർഭം.

മൂഢഃകരോതിപവനഃഖലുമൂഢഗർഭം
ശൂലഞ്ചയോനിജഠരാദിഷുമൂത്രസംഗം

മൂഢനായിരിക്കുന്ന വായു മൂഢഗർഭത്തെയും യോനി, ജഠരം മുതലായവയിൽ വേദനയേയും മൂത്രസംഗത്തെയും ഉണ്ടാക്കുന്നു.

൪. ഭഗ്നോനിലേനവിഗുണേനതതസ്സഗർഭഃ
സംഖ്യാമതീത്യബഹുധാസമുപൈതിയോനിം
ദ്വാരംനിരുധ്യശിരസാജഠരേണകശ്ചിൽ
കശ്ചിൽശരീരപരിവർത്തിതകുബ്ജദേഹഃ.

## മൂഢഗർഭനിദാനം (മൂഢഗർഭം)

൫. ഏകേനകശ്ചിദപരസ്തുഭുജദ്വയേന
തിര്യഗ്ഗതോഭവതികശ്ചിദവാങ്മുഖോന്യഃ
പാർശ്വാപവൃത്തഗതിരേതിതഥൈവകശ്ചി
ദിത്യഷ്ടധാഗതിരിയംഹ്യപരാചതുർദ്ധാ.

പ്രതികൂലമായി സഞ്ചരിക്കുന്ന വായുവിനെക്കൊണ്ടു ഗർഭം പലവിധം വിപരീതാവസ്ഥയെ പ്രാപിച്ചിട്ടു യോനിയെ പ്രാപിക്കുന്നു ചിലഗർഭത്തിന്റെ വലുതായിരിക്കുന്ന ശിരസ്സു യോനിദ്വാരത്തിൽവന്നു തടയുന്നു ചിലതിന്റെ വയറു യോനിദ്വാരത്തെ തടുക്കുന്നു ചിലതു ശരീരത്തെ പിടിച്ചുവളച്ചു യോനിദ്വാരത്തിൽ വന്നിട്ടു തടഞ്ഞുനില്ക്കുന്നു ചിലഗർഭത്തിന്നു ഒരുകൈ പുറത്തുവരും ചിലതിന്നു രണ്ടുകയ്യും പുറത്തുവരും ചിലതു വിലങ്ങത്തിൽവരും ചിലതു പിന്തിരിഞ്ഞുവരും ചിലതുപാർശ്വഭാഗം നേരെആയിട്ടുവരുംഇങ്ങിനെഎട്ടുവിധമാകുന്നു മൂഢഗർഭത്തിന്റെ ഗതിവേറെയും നാലുവിധമുണ്ട്.

൬. സങ്കീലകഃപ്രതിഖുരഃപരിഘോഥബീജ
സ്തേഷ്വൂർദ്ധ്വബാഹുചരണൈശ്ശിരസാചയോനിം
സംഗീചയോഭവതികീലകവത്സകീലോ
ദൃശ്യൈഃഖുരൈഃപ്രതിഖുരസ്സഹികായസംഗീ.

൭. ഗച്ഛേത്തുഭുജദ്വയശിരാഃസചബീജകാഖ്യോ
യോനൌസ്ഥിതസ്സപരിഘഃപരിഘേണതുല്യഃ

സങ്കീലകം പ്രതിഖുരം പരിഘം ബീജംഇങ്ങിനെയും നാലുവിധം മൂഢഗർഭമുണ്ട് അവയിൽ കയ്യുടെ അഗ്രവുംകാലും തലയുംകൂടിവന്നുകുററി എന്നപോലെ യോനിയിൽനില്ക്കുന്നതിന്നുസങ്കീലകം എന്നുപേർ കയ്യുംകാലുംതലയുംകൂടിവരുന്നതു പ്രതിമുഖം രണ്ടുകയ്യുംതലയും കൂടിവരുന്നതിന്നു ബീജകമെന്നുപേർ പരിഘാകൃതിയായിയോനിയിൽ നില്ക്കുന്നതിന്നു പരിഘമെന്നുപേർഭോജൻമൂഢഗർഭത്തിന്റെഗതിയെപ്പററിപറഞ്ഞിട്ടുള്ളവയെനോക്കിയറിഞ്ഞുകൊള്ളണം വിസ്തരഭയത്താൽഅവയിവിടെ എഴുതപ്പെടുന്നില്ല

### അസാദ്ധ്യമൂഢഗർഭഗർഭിണീലക്ഷണം.

൮. അപവിദ്ധശിരായാതു ശീതാംഗീനിരപത്രപാ
നീലോൽഗതസിരാഹന്തി സാഗർഭംസചതാംതഥാ.

തലകുമ്പിട്ടുപോക ശരീരത്തിന്നുശൈത്യമുണ്ടാക നിർല്ലജ്ജയായിരിക്കക നരമ്പുകൾ ഉയർന്നിട്ടുംനീലിച്ചിട്ടുമിരിക്ക ഈവകലക്ഷണങ്ങൾഗർഭിണിക്കുണ്ടായാൽ അവളുടേയും ഗർഭത്തിന്റെയും ജീവഹാനിവരും

### മൂഢഗർഭനിദാനം മൃതഗർഭലക്ഷണം.

൯. ഗർഭാസ്പന്ദനമാവീനാം പ്രണാശഃശ്യാവപാണ്ഡുതാ
ഭവേദുച്ഛ്വാസപൂതിത്വംശൂനതാന്തർമ്മൃതേശിശൌ.

ഗർഭത്തിന്നു ഇളക്കവുംപ്രസവവേദനയുംഇല്ലാതിരിക്കുക ശരീരംകരുവാളിച്ചിട്ടോവെളുത്തിട്ടോ ഇരിക്കുക ശ്വാസത്തിന്നു ദുർഗന്ധമുണ്ടാക വയറുവീക്കുക ഈലക്ഷണംകണ്ടാൽഉള്ളിൽ ശിശു മരിച്ചിരിക്കുന്നു എന്നു വിചാരിക്കണം

### മരണഹേതു.

൧൦ മാനസാഗന്തുഭിർമ്മാതു രുപതാപൈഃപ്രപീഡിതഃ
ഗർഭോവ്യാപദ്യതേകുക്ഷൌ വ്യാധിഭിശ്ചനിപീഡിതഃ

മാതാവിന്റെ മനോദുഃഖത്താലും ആഗന്തുകദുഃഖത്താലും വ്യാധികളാലുംപീഡിക്കപ്പെട്ടതായ ഗർഭം കുക്ഷിയിങ്കൽവെച്ചു മരിച്ചുപോകുന്നു

### അസാദ്ധ്യഗർഭിണീലക്ഷണം.

൧൧. യോനിസംവരണംസംഗഃകുക്ഷൌമക്കല്ലഏവച

ഹന്യുസ്ത്രീയംമൂഢഗർഭാം യഥോക്താശ്ചാപ്യുപദ്രവാഃ

വായുദുഷിച്ചു യോനിയെ ചുരുക്കുക ഉദരത്തിൽഗർഭംതടഞ്ഞുനില്ക്കുക രക്തവാതജമായമക്കല്ലവക ശൂലരോഗവും ആക്ഷേപകം ശ്വാസം ആദിയായ ഉപദ്രവങ്ങളും ഉണ്ടാകുക ഈവക ദോഷങ്ങൾ ഗർഭിണിയുടെ ജീവഹാനിയെ ചെയ്യും.

മൂഢഗർഭനിദാനം സമാപ്തം.

---

## സൂതികാരോഗനിദാനം.

---

൧. വായുഃപ്രകുപിതഃകുൎയ്യാൽ സംരുദ്ധ്യരുധിരസ്രുതം
സൂതായാഹൃച്ഛിരോവസ്തിശൂലംമക്കല്ലസംജ്ഞകം.

പ്രസവിച്ചവൾക്ക കോപിച്ചിരിക്കുന്ന വായു സ്രവിച്ചുകൊണ്ടിരിക്കുന്നതായ രക്തത്തെ തടഞ്ഞിട്ടു ഹൃദയത്തിലും ശിരസ്സിലുംവസ്തിയിലും വേദനയോടുകൂടിയ മക്കല്ലംഎന്ന രോഗത്തെ ഉണ്ടാക്കും

൨. അംഗമർദ്ദോജ്വരഃകമ്പഃ പിപാസാഗുരുഗാത്രതാ
ശോഫശ്ശൂലാതിസാരൌച സൂതികാരോഗലക്ഷണം.

൩. മിഥ്യോപചാരാൽസംക്ലേശാ ദ്വിഷമാജ്ജീൎണ്ണഭോജനാൽ
സൂതികായാശ്ചയേരോഗാ ജായന്തേദാരുണാസ്തുതാഃ

൪. ജ്വരാതിസാരശോഫാശ്ച ശൂലാനാഹബലക്ഷയാഃ
തന്ദ്രാരുചിപ്രസേകാദ്യാഃ കഫവാതാമയോത്ഭവാഃ

൫. കൃച്ഛ്രസാദ്ധ്യാഹിതേരോഗാഃ ക്ഷീണമാംസബലാശ്രിതാഃ
തേസൎവ്വേസൂതികാനാമ്നാരോഗാസ്തേചാപ്യുപദ്രവാഃ

ദേഹത്തിന്ന കുഴപ്പ പനി വിറയൽ തണ്ണീർദാഹം ദേഹത്തിന്ന കനം നീരു വേദന അതിസാരം ഇവയൊക്കയും സൂതികാരോഗലക്ഷണമാകുന്നു അഹിതമായിരിക്കുന്ന ഉപചാരം ഹേതുവായിട്ടും ആത്മക്ലേശം ഹേതുവായിട്ടും പത്ഥ്യാപത്ഥ്യമിശ്രമായ ഭോജനം ഹേതുവായിട്ടും അജീൎണ്ണഭോജനം ഹേതുവായിട്ടുംയാവ ചിലരോഗങ്ങൾ പ്രസവിച്ചവൾക്കുണ്ടാകുന്നുവോ അവയൊക്കയുംഭയങ്കരങ്ങളായിരിക്കും ജ്വരം അതിസാരം നീരുവയറുവേദന വയറുവീപ്പ ശക്തിക്ഷയംഇവയൊക്കയും കഫവാതജങ്ങളാകുന്നു മടി അരുചി വായിൽകൂടി വെള്ളംവരികമുതലായവ കഫവാതാമയം ഹേതുവായിട്ടു ഉത്ഭവിക്കുന്നവയാകുന്നു മേല്പറയപ്പെട്ട രോഗങ്ങൾ മാംസക്ഷയത്തോടും ശക്തിക്ഷയത്തോടും കൂടിയിരുന്നാൽ കൃച്ഛ്രസാദ്ധ്യങ്ങളാകുന്നു ഈഎല്ലാരോഗങ്ങൾക്കും സൂതികകൾ എന്നുപേർ ഈരോഗങ്ങളിൽവച്ചു ഒന്നുപ്രധാനമായുംമറ്റെല്ലാം ഉപദ്രവങ്ങളായുംഭവിക്കും.

സൂതികാരോഗനിദാനം സമാപ്തം.

---

## സ്തനരോഗനിദാനം

൧. സക്ഷീരോവാപ്യദുഗ്ദ്ധോവാ പ്രാപ്യദോഷസ്തനൌസ്ത്രിയാഃ
പ്രദൂഷ്യമാംസരുധിരം സ്തനരോഗായകല്പതേ.

വാതാദിദോഷങ്ങൾ സ്ത്രീയുടെപാലോടുകൂടിയോ കൂടാതെയോഇരിക്കുന്ന സ്തനങ്ങളിൽചെന്നിട്ടുമാംസത്തെയും രക്തത്തെയും ദുഷിപ്പിച്ചിട്ടു സ്തനരോഗങ്ങളെ ഉണ്ടാക്കുന്നു.

### സ്തനരോഗലക്ഷണം.

൨. പഞ്ചാനാമപിതേഷാംഹി രക്തജംവിദ്രധിംവിനാ
ലക്ഷണാനിസമാനാനി ബാഹ്യവിദ്രധിലക്ഷണൈഃ.

സ്തനരോഗങ്ങൾ അഞ്ചാകുന്നു അവയുടെ ലക്ഷണങ്ങൾ ബാഹ്യവിദ്രധി ലക്ഷണങ്ങളോടു സമാനങ്ങളായിരിക്കും. രക്തവിദ്രധിക്കു വിദ്രധിയുടെ ലക്ഷണം അവയല്ലതാനും.

സ്തനരോഗനിദാനം സമാപ്തം.

---

## സ്തന്യദുഷ്ടിനിദാനം.

൧. ഗുരുഭിർവ്വിവിധൈരന്നൈർ ദുഷ്ടൈർദ്ദോഷൈഃപ്രദൂഷിതം
ക്ഷീരംമാതുഃകുമാരസ്യ നാനാരോഗാനികല്പതേ.

൨. കഷായംസലിലപ്ലാവി സ്തന്യംമാരുതദൂഷിതം
കട്വമ്ലലവണംപീത രാജീമത്പിത്തസംജ്ഞിതം.

൩. കഫദുഷ്ടംഘനംതോയേ നിമജ്ജതിസ്വപിച്ഛിലം
ദ്വിലിംഗംദ്വന്ദ്വജംവിദ്യാ ത്സർവ്വലിംഗംത്രിദോഷജം.

ഗുരുക്കളായും ബഹുവിധങ്ങളായുമിരിക്കുന്ന അന്നങ്ങളാലും ദുഷ്ടങ്ങളായിരിക്കുന്ന വാതാദിദോഷങ്ങളാലും ദുഷിപ്പിക്കപ്പെട്ടതായ തള്ളയുടെ പാലാകുന്നു ബാലന്നു പലവിധമായരോഗങ്ങളെ ഉണ്ടാക്കുന്നതു്. വാതത്താൽ ദുഷിക്കപ്പെട്ട പാൽ ചവർത്തിരിക്കും; വെള്ളത്തിലൊഴിച്ചാൽ മേൽ പൊങ്ങിക്കിടക്കും; പിത്തത്താൽ ദുഷിക്കപ്പെട്ട പാൽ എരിച്ചിട്ടും പുളിച്ചിട്ടും ഉപ്പിച്ചിട്ടും മഞ്ഞളിച്ചതായ രേഖയോടുകൂടിയും ഇരിക്കും. കഫത്താൽ ദുഷിപ്പിക്കപ്പെട്ട പാൽ ഘനമായിരിക്കും. വെള്ളത്തിലൊഴിച്ചാൽ താണുകിടക്കും പശയോടുകൂടിയുമിരിക്കും. രണ്ടു ദോഷങ്ങളാൽ ദുഷിപ്പിക്കപ്പെട്ട പാലിന്നു ആ രണ്ടു ദോഷങ്ങളുടെ ലക്ഷണങ്ങളുണ്ടാകും. മൂന്നുദോഷങ്ങളാൽ ദുഷിപ്പിക്കപ്പെട്ട പാലിന്നു മൂന്നുദോഷങ്ങളുടെ ലക്ഷണങ്ങളുമുണ്ടാകും.

### ശുദ്ധക്ഷീരലക്ഷണം.

൪. അദുഷ്ടഞ്ചാംബുനിക്ഷിപ്ത മേകീഭവതിപാണ്ഡുരം
മധുരഞ്ചാവിവർണ്ണഞ്ച തൽപ്രസന്നംവിനിർദ്ദിശേൽ.

ദുഷിക്കാത്തതായ പാലു വെള്ളത്തിലൊഴിച്ചാൽ വെള്ളത്തോടു ചേൎന്നുപോകും വെളുത്തിട്ടും മധുരിച്ചിട്ടും വർണ്ണഭേദമില്ലാതെയും തെളിഞ്ഞിരിക്കും അതു നല്ലതാകുന്നു.

സ്തന്യദുഷ്ടിനിദാനം സമാപ്തം.

---

## ബാലരോഗനിദാനം.

൧. വാതദുഷ്ടംശിശുഃസ്തന്യം പിബൻവാതഗദാതുരഃ
ക്ഷാമസ്വരഃകൃശാംഗസ്സ്യാൽ ബദ്ധവിൺമൂത്രമാരുതഃ

വാതത്താൽ ദുഷിപ്പിക്കപ്പെട്ട പാൽകുടിക്കുന്ന ബാലൻ വാതരോഗാതുരനായിട്ടു ഭവിക്കും. അവന്നു ഒച്ചയടപ്പും ദേഹകാർശ്യവും മലത്തിന്നും മൂത്രത്തിന്നും വായുവിന്നും ബന്ധവുമുണ്ടാകും.

൨. സ്വിന്നോഭിന്നമലോവാത കാമിലാപിത്തരോഗവാൻ
തൃഷ്ണാലുരുഷ്ണസർവ്വാംഗഃ പിത്തദുഷ്ടംപയഃപിബൻ.

പിത്തത്താൽ ദുഷിപ്പിക്കപ്പെട്ട പാൽ കുടിക്കുന്ന ബാലന്നു വിയർപ്പുണ്ടാകും. മലമിളകിപ്പോകും. കാമിലയും പിത്തവും എല്ലായ്പൊഴും തണ്ണീർദ്ദാഹവും സർവ്വാംഗങ്ങളിലും ഉഷ്ണവുമുണ്ടാകും.

൩. കഫദുഷ്ടംപിബൻക്ഷീരം ലാലാലുഃശ്ലേഷ്മരോഗവാൻ
നിദ്രാന്വിതോജഡഃശൂലീ ശുക്ലാക്ഷശ്ഛർദ്ദനശ്ശിശുഃ

൯. ഛന്ദജ്ഞേദന്ദജ്ജംത്രപം സര്വജ്ഞേസവലക്ഷണം

കഫത്താൽ ദുഷിപ്പിക്കപ്പെട്ട പാൽകുടിക്കുന്ന ബാലന്റെ വായിൽനിന്നു വെള്ളം ഒലിച്ചുകൊണ്ടിരിക്കും അവന്നു കഫരോഗവും എല്ലായ്പോഴും ഉറക്കവും ജലതാപവും ശൂലരോഗവും കണ്ണുകൾക്കു വെളുപ്പും ഉണ്ടാകും. അവൻ കുടിച്ചപാല്ല ഛർദ്ദിക്കും രണ്ടുദോഷങ്ങളാൽ ദുഷിപ്പിക്കപ്പെട്ട പാൽ കുടിക്കുന്ന ബാലന്നു രണ്ടുദോഷങ്ങളുടെ ലക്ഷണങ്ങളും മൂന്നുദോഷങ്ങളാൽ ദുഷിപ്പിക്കപ്പെട്ട പാൽ കുടിക്കുന്ന ബാലന്നു മൂന്നുദോഷങ്ങളുടെ ലക്ഷണങ്ങളുമുണ്ടാവാം.

## പറഞ്ഞറിയിക്കാൻ കഴിയാത്തതായ കുട്ടിയുടെ ഉള്ളിലുള്ള വേദനയെ അറിയാനുള്ള ഉപായം.

ശിശോസ്തീവ്രാമതീവ്രാഞ്ച രോദനാല്ലക്ഷയേദ്രുജം.

കുട്ടിയുടെ കഠിനമായ വേദനയെ അതിന്റെ വലുതായ കരച്ചിലുകൊണ്ടും കഠിനമല്ലാത്തതായ വേദനയെ അല്പമായ കരച്ചിൽകൊണ്ടും അറിയേണ്ടതാകുന്നു.

## കുക്കുണകലക്ഷണം.

൰. കുക്കുണകഃക്ഷീരദോഷാച്ഛിശൂനാമക്ഷിവ്ത്മനി
ജായതേതേനതന്നേത്രം കണ്ഡൂരഞ്ചസ്രവേന്മുഹുഃ

൰൧. ശിശുകുർയ്യാല്ലലാടാക്ഷി കൂടനാസാവഘർഷണം
ശക്തോനാക്പ്രഭാംദ്രഷ്ടും നവർത്മോന്മീലനക്ഷമഃ

പാലിന്റെ ദോഷംകൊണ്ടു കുട്ടിയുടെ കൺപോളയിൽ കുക്കുണകമെന്ന രോഗമുണ്ടാകും. അതു ഹേതുവായിട്ടു കണ്ണു ചൊറികയും കണ്ണിൽനിന്നു കൂടക്കൂടെ വെള്ളമൊലിക്കയും നെററിയും കണ്ണും മൂക്കും കൈകൊണ്ടു തിരുമ്മുകയും ചെയ്യും. അതിന്നു സൂര്യരശ്മിയെ നോക്കാനും കൺപോളകളെ ഇളക്കാനും കഴികയില്ല.

## പാരിഗർഭികലക്ഷണം.

൰൨. മാതുഃകുമാരോഗർഭിണ്യാ സ്തന്യംപ്രായഃപിബന്നപി
കാസാഗ്നിസാദവമഥു തന്ദ്രാകാർശ്യാരുചിഭ്രമൈഃ

൰൩. യുജ്യതേകോഷ്ഠവൃദ്ധ്യാച തമാഹുഃപാരിഗർഭികം
രോഗംപരിഭവാഖ്യഞ്ച യുഞ്ജ്യാത്തത്രാഗ്നിദീപനം.

ഗർഭിണിയായ മാതാവിന്റെ പാൽകുടിക്കുന്ന കുമാരന്നു ചുമയും അഗ്നിമാന്ദ്യവും ഛർദ്ദിയും മടിയും അതികാർശ്യവും അരുചിയും തലതിരിച്ചിലുമുണ്ടാകും. അവന്റെ വയറു വലുതായിവരും ആ രോഗത്തിന്നു പാരിഗർഭികമെന്നും പരിഭവമെന്നും പേരുണ്ടു അതിന്നു അഗ്നിദീപ്തികരമായ ഔഷധത്തെ സേവിപ്പിക്കേണ്ടതാകുന്നു.

## താലുകണ്ടകം.

൰൪. താലുമാംസേകഫഃക്രുദ്ധഃ കുരുതേതാലുകണ്ടകം
തേനതാലുപ്രദേശസ്യ നിമ്നതാമൂർദ്ധ്നിജായതേ.

൰൫. താലുപാതഃസ്തനദ്വേഷഃ കൃച്ഛ്രാൽപാനംസകൃദ്രവം
തൃഡക്ഷികണ്ഠാസ്യരുജാ ഗ്രീവാദുർദ്ധരതാവമിഃ

അണ്ണാക്കിലെ മാംസത്തിൽ കഫംകോപിച്ചു താലുകണ്ടകമെന്ന രോഗത്തെ ഉണ്ടാക്കുന്നു അതുകൊണ്ടു താലു പ്രദേശത്തിലും ശിരസ്സിലും നിമ്നതയുണ്ടാകുന്നു അണ്ണാക്കു വീഴുന്നു തന്നിമിത്തം കുട്ടി മുലകുടിക്കാതെയിരിക്കുന്നു കുടിക്കുന്നതായാൽ പണിപ്പെട്ടു കുടിക്കുന്നു മലം അയഞ്ഞുപോകുന്നു തണ്ണീർദ്ദാഹവും കണ്ണിലും കഴുത്തിലും മുഖത്തും വേദനയും ഉണ്ടാകുന്നു. തലപൊക്കാൻ കഴിയാതെവരുന്നു. കുടിക്കുന്നതായ പാല്ല ഛർദ്ദിക്കും.

## മഹാപത്മവിസർപ്പം.

൰൬. വിസർപ്പസ്തുശിശോഃപ്രാണ നാശനോവസ്തിശീർഷജഃ

പത്മവൎണ്ണോമഹാപത്മ നാമാദോഷത്രയോത്ഭവഃ
൧൨. ശംഖാഭ്യാംഹൃദയംയാതി ഹൃദയാദ്വാഗുദംവ്രജേൽ

കുട്ടികൾക്കു മഹാപത്മം എന്നു പേരുള്ളതായ ഒരുവക വിസൎപ്പമുണ്ടാകും; അതതായതു ചെന്താമരപ്പൂവിന്റെ നിറംപോലെയിരിക്കുന്ന നിറത്തോടുകൂടി വസ്തിയിലോ ശിരസ്സിലോ ആരംഭിക്കും പ്രാണനാശകരവുമാകുന്നു. സന്നിപാതജമായ ആ രോഗം ശിരസ്സിൽ ആരംഭിക്കുന്നതായാൽ ചെന്നികളിൽനിന്നു ഹൃദയംവരെ വ്യാപിക്കും. വസ്തിയിലാരംഭിച്ചതായാൽ ഹൃദയംമുതൽ ഗുദംവരെ വ്യാപിക്കും.

അന്യവികാരങ്ങൾ.

ക്ഷുദ്രരോഗേചകഥിതേ ത്വജഗല്ല്യഹിപൂതനേ
൧൩. ജ്വരാദ്യാവ്യാധയസ്സൎവ്വേ മഹാന്തോയേപുരേരിതാഃ
ബാലദേഹേപിതേദൃഷ്ടാ ബോദ്ധവ്യാഃകുശലൈസ്സദാ.

അജഗല്ലി എന്നും അഹിപൂതം എന്നും രണ്ടു രോഗങ്ങൾ ക്ഷുദ്രരോഗത്തിങ്കൽ പറയപ്പെട്ടിട്ടുണ്ടു്. ജ്വരം ആദിയായി പല മഹാവ്യാധികളും മുൻപെ പറയപ്പെട്ടിട്ടുണ്ടല്ലോ. എന്നാൽ അവയൊക്കെയും ബാലന്മാരുടെ ശരീരത്തിങ്കലും അപ്രകാരംതന്നെ ഉണ്ടാകുമെന്നു സമൎത്ഥന്മാരായ വൈദ്യന്മാർ അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

പ്രായേണ ശൌചഭ്രംശം മുതലായവകൊണ്ടു സ്കന്ദഗ്രഹം ആദിയായി ഒൻപതുഗ്രഹങ്ങൾ ബാലന്മാരെ ആശ്രയിക്കുന്നുണ്ടു്, അവയുടെ സാമാന്യലക്ഷണത്തെയും വിശേഷലക്ഷണത്തേയും ഇവിടെ പറയുന്നു

സാമാന്യലക്ഷണം.

൧൪. ക്ഷണാദുദ്വിജതേബാലഃ ക്ഷണാത്ത്രസ്യതിരോദിതി
നഖൈൎദ്ദന്തൈൎദ്ദാരയതി ധാത്രീമാത്മാനമേവവാ.
൧൫. ഊൎദ്ധ്വംനിരീക്ഷതേദന്താൻ ഖാദേൽകൂജതിജൃംഭതേ
ഭ്രുവൌക്ഷിപതിദന്തൌഷ്ഠം ഫേനംവമതിചാസകൃൽ.
൧൬. ക്ഷാമോതിനിശിജാഗൎത്തി ശൂനാക്ഷോഭിന്നവിൾസ്വരഃ
മാംസശോണിതഗന്ധിശ്ച നചാശ്നാതിയഥാപുരാ.
൧൭. സാമാന്യഗ്രഹജുഷ്ടാനാം ലക്ഷണംസമുദാഹൃതം

ഗ്രഹപീഡിതനായ ബാലൻ ക്ഷണേന പരവശപ്പെടുകയും ക്ഷണേനഭയപ്പെടുകയും നഖങ്ങൾകൊണ്ടും പല്ലുകൾകൊണ്ടും മാതാവിനേയും തന്നെയും മാന്തുകയും കടിക്കുകയും ചെയ്യും. മേല്പോട്ടുനോക്കും പല്ലുകടിക്കും, ആൎത്തനാദത്തെ ചെയ്യും കോട്ടുവായിടും പുരികങ്ങൾ ഇളക്കും, പല്ലും ചുണ്ടും ചേൎത്തുകടിക്കും, എല്ലായ്പോഴും പത ഛൎദ്ദിക്കും, ദീനനായിട്ടു രാത്രിയിൽ ഉറങ്ങാതെ കിടക്കും; അവന്റെ കൺപോളകളിൽ നീരുവരും, മലം അയഞ്ഞുപോകും, ഒച്ചയടയ്ക്കും, മാംസത്തിന്റെയും, രക്തത്തിന്റെയും ഗന്ധമുണ്ടാകും. മുൻപിലെപ്പോലെ ഭക്ഷിക്കുകയില്ല ഇവയൊക്കെയും സാമാന്യഗ്രഹപീഡിതന്മാരായ ബാലന്മാരുടെ ലക്ഷണമാകുന്നു-

വിശേഷലക്ഷണത്തെപ്പറയുന്നു.

സ്കന്ദഗ്രഹലക്ഷണം.

ഏകനേത്രസ്യഗാത്രസ്യ സ്രാവഃസ്പന്ദനകമ്പനം.
൧൮. ഉൎദ്ധ്വംദൃഷ്ട്യാനിരീക്ഷേത വക്ത്രാസ്യോരക്തഗന്ധികഃ
ദന്താൻഖാദതിവിസ്രംസ്തഃ സ്തന്യംനൈവാഭിനന്ദതി.
൧൯- സ്കന്ദഗ്രഹഗൃഹീതാനാം രോദനഞ്ചാല്പമേവച

ഒരു കണ്ണിൽനിന്നു വെള്ളമൊലിക്കുക, ശരീരം വിയൎക്കുക, അധികമായിട്ടോ അല്പമായിട്ടോ ഇളകുക, മേല്പോട്ടുനോക്കുക, മുഖം വളഞ്ഞിരിക്കുക, രക്തത്തിന്റെ ഗന്ധമുണ്ടാക, പല്ലുകടിക്കുക, വീഴുക, മുല കുടിക്കാതിരിക്കുക, അല്പമായി കരയുക ഇവയൊക്കെയും സ്കന്ദഗ്രഹലക്ഷണമാകുന്നു.

## (൨൭൮) ബാലരോഗനിദാനം

### സ്കന്ദാപസ്മാരലക്ഷണം.

൧൦. നഷ്ടസംജ്ഞോവമേൽഫേനം സംജ്ഞാപ്താന്തിരോദിനി
പൂയശോണിതഗന്ധിത്വം സ്കന്ദാപസ്മാരലക്ഷണം.

സ്കന്ദാപസ്മാരം ബാധിച്ചാൽ ബാലൻ ബോധമില്ലാതെ കിടക്കും; നുരഛർദ്ദിക്കും, ബോധമുണ്ടാകുമ്പോൾ അധികമായി കരയും; ആ ശിശുവിന്നു ചലത്തിന്റെയും രക്തത്തിന്റെയും ഗന്ധവുമുണ്ടാകും.

### ശകുനിഗ്രഹലക്ഷണം.

൧൧. സ്രസ്താംഗോഭയചകിതോവിഹംഗഗന്ധി
സ്സ്രാവവ്രണപരിപീഡിതസ്സമന്താൽ
സ്ഫോടൈശ്ചപ്രചിതതനുസ്സദാഹപാകൈ
ർവ്വിജ്ഞേയോഭവതിശിശുഃക്ഷതശ്ശകുന്യാ.

പക്ഷിഗ്രഹം ബാധിച്ചാലത്തെ ലക്ഷണം. ശരീരം മെലിക ഭയപ്പെട്ടുഞെട്ടുക, പക്ഷിയുടെ ഗന്ധമുണ്ടാക, പഴുത്തൊലിച്ചിരിക്കുന്ന വ്രണങ്ങളാൽ പീഡിതനായിരിക്ക, ശരീരം മുഴുവനും ചുട്ടും പഴുപ്പുമുള്ള പൊള്ളലുകളെക്കൊണ്ടു വ്യാപ്തമായിരിക്കുക ഇവയാകുന്നു.

### രേവതീഗ്രഹലക്ഷണം.

൧൨. വ്രണൈഃസ്ഫോടൈശ്ചിതംഗാത്രം പങ്കഗന്ധംസ്രവേദസൃക്
ഭിന്നവർച്ചാജ്വരീദാഹീ രേവതീഗ്രഹലക്ഷണം.

രേവതീഗ്രഹം പീഡിച്ചാലത്തെ ലക്ഷണം വ്രണങ്ങളെക്കൊണ്ടും പൊള്ളലുകളെക്കൊണ്ടും വ്യാപ്തമായിരിക്കുക, ചെളിയുടെ ഗന്ധമുണ്ടാക, രക്തമൊലിക്കുക മലം അയഞ്ഞുപോക, ജ്വരവും ദാഹവുമുണ്ടാകുക ഇവയൊക്കെയുമാകുന്നു.

### പൂതനാലക്ഷണം.

൧൩. അതിസാരോജ്വരസ്തൃഷ്ണാ തിര്യക്പ്രേക്ഷണരോദനം
നഷ്ടനിദ്രസ്തഥോദ്വിഗ്നോ ഗ്രസ്തഃപൂതനയാശിശുഃ

അതിസാരം, ജ്വരം, തണ്ണീർദാഹം, ചരിച്ചു നോക്കുക, കരക, നിദ്രയില്ലായ്ക, പരവശപ്പെടുക, ഇവയൊക്കെയും പൂതനഗ്രഹപീഡിതനായ ശിശുവിന്റെ ലക്ഷണമാകുന്നു.

### അന്ധപൂതനാലക്ഷണം.

൧൪. ഛർദ്ദിഃകാസോജ്വരസ്തൃഷ്ണാ വസാഗന്ധോതിരോദനം
സ്തന്യദ്വേഷോതിസാരശ്ച അന്ധപൂതനയാഭവേൽ.

അന്ധപൂതനാപീഡിതനായ ശിശുവിന്നു ഛർദ്ദിയും കാസവും ജ്വരവും തണ്ണീർദാഹവും വസയുടെ ഗന്ധവും അതിയായ കരച്ചിലും പാലിൽ വിരോധവും അതിസാരവുമുണ്ടാകും.

### ശീതപൂതനാഗ്രഹലക്ഷണം.

൧൫. വേപതേകാസതേക്ഷീണോ നേത്രരോഗവിഗന്ധിതാ
ഛർദ്ദ്യതീസാരയുക്തശ്ച ശീതപൂതനയാശിശുഃ

വിറയ്ക്കുക, ചുമയ്ക്കുക, ക്ഷീണിക്കുക, നേത്രരോഗമുണ്ടാക ദുർഗ്ഗന്ധമുണ്ടാക ഛർദ്ദിയുമതിസാരവുമുണ്ടാക ഇവയൊക്കെയും ശീതപൂതനാഗ്രഹം ബാധിച്ചാലുള്ള ലക്ഷണമാകുന്നു.

### മുഖമുണ്ഡതികാഗ്രഹലക്ഷണം.

൧൬. പ്രസന്നവർണ്ണവദന സ്സിരാഭിരഭിസംവൃതഃ
മൂത്രഗന്ധീചബഹ്വാശീ മുഖമുണ്ഡതികാഗ്രഹീ

മുഖമുണ്ഡതിക എന്ന ഗ്രഹത്തിന്റെ പീഡയിൽ മുഖം പ്രസന്നമായ നിറത്തോടുകൂടിയിരിക്കും. ശരീരം ഞരമ്പുകളാൽ വ്യാപ്തമായിരിക്കും മൂത്രത്തിന്റെ ഗന്ധമുണ്ടാകും വളരെ ഭക്ഷിക്കും.

### ദൈവമേയഗ്രഹലക്ഷണം.

൨൦. ഛർദ്ദിസ്സന്ദനകന്റാസ്യ ശോഷമൂർച്ഛാവിച്ചുസ്ഥിതാ
ഉദ്ധ്വംപശ്യേദ്രശേട്ടന്താൻദൈവമേയഗ്രഹംവദേൽ.

ഛർദ്ദി, വിറയൽ, തൊണ്ടയും വായും ഉണങ്ങുക ഇന്ദ്രിയസാദം ദുർഗ്ഗന്ധം മേല്പോട്ടു നോക്കുക പല്ലുകടിക്കുക ഇവയൊക്കെയുമുള്ളവനു ദൈവമേയ ഗ്രഹത്തിന്റെ പീഡയുണ്ടെന്നറിയണം.

### ബാലരോഗനിദാനം സമാപ്തം.

---

## വിഷനിദാനം.

---

൧. സ്ഥാവരംജംഗമഞ്ചൈവദ്വിവിധംവിഷമുച്യതേ
മൂലാദ്യാത്മകമാദ്യംസ്യാൽ പരംസർപ്പാദിസംഭവം.

സ്ഥാവരമെന്നും ജംഗമമെന്നും വിഷം രണ്ടുപ്രകാരം പറയപ്പെടുന്നു അവയിൽ മൂലമാദിയായവയിൽനിന്നുണ്ടാകുന്ന വിഷം സ്ഥാവരവും സർപ്പംമുതലായവയിൽനിന്നുണ്ടാകുന്ന വിഷം ജംഗമവുമാകുന്നു മൂലാദിരൂപമായ വിഷം പത്തുവിധമാകുന്നു എന്നുള്ള സുശ്രുതവാക്യത്തെ ഇവിടെ ചേൎക്കുന്നു. "മൂലംപത്രം ഫലംപുഷ്പം ത്വക്ക്ഷീരംസാരഏവച നിൎയ്യാസോധാതവശ്ചൈവ കന്ദശ്ചദശമസ്മൃതഃ മൂലം, ഇല, കായ്, പൂവ്, തൊലി, പാല്, സാരം രസം ധാതുക്കൾ കിഴങ്ങു ഇവയാകുന്നു പത്തുവിധമായ മൂലാദിവിഷം ഇവയിൽതന്നെയും മൂലവിഷങ്ങൾ എട്ടു പത്രവിഷങ്ങൾ അഞ്ചു ഫലവിഷങ്ങൾ പന്ത്രണ്ടു പുഷ്പവിഷങ്ങൾ അഞ്ചു തൊലിവിഷങ്ങൾ ഏഴു ക്ഷീരവിഷങ്ങൾ മൂന്നു ധാതുവിഷങ്ങൾ രണ്ടു കന്ദവിഷങ്ങൾ പതിമൂന്നു ഇങ്ങനെ അൻപത്തഞ്ചു സ്ഥാവരവിഷങ്ങൾ ഉണ്ടു്. ഇവയെ വിസ്തരഭയത്താൽ ഇവിടെ എഴുതുന്നില്ല സർപ്പാദിസംഭവമായിരിക്കുന്ന ജംഗമവിഷം കണ്ണു നിശ്വാസം ദന്തം നഖം, മൂത്രം മലം ശുക്ലം ലാലാസ്പർശം തുടങ്ങി പതിനാറുവിധമുണ്ടു് ഇവയും സവിസ്തരങ്ങളാകയാൽ സുശ്രുതത്തിൽ നോക്കി അറിഞ്ഞുകൊള്ളണം:

### ജംഗമവിഷസാമാന്യലക്ഷണം.

൨. നിദ്രാംതന്ദ്രാംക്ലമംദാഹ മപാകംലോമഹർഷണം
ശോഫഞ്ചൈവാതിസാരഞ്ച കുരുതേജംഗമംവിഷം.

ജംഗമവിഷം ഉറക്കത്തെയും മടിയെയും തളൎച്ചയെയും ദാഹത്തെയും അപാകത്തെയും രോമാഞ്ചത്തെയും നീരിനെയും അതിസാരത്തെയും ഉണ്ടാക്കും.

### സ്ഥാവരവിഷസാമാന്യലക്ഷണം.

൩. സ്ഥാവരഞ്ചജ്വരംഹിക്കാം ദന്തഹർഷംഗളഗ്രഹം
ഫേനഛർദ്ദ്യരുചിശ്വാസം മൂർച്ഛാഞ്ചകുരുതേവിഷം

സ്ഥാവരവിഷം പനി ഇക്കിൾ, പല്ലുപുളിപ്പു കഴുത്തിൽ പിടിത്തം പതഛർദ്ദിക്ക അരുചി) ശ്വാസം, ഇന്ദ്രിയസാദം ഇവയെ ഉണ്ടാക്കും.

### വിഷംകൊടുക്കുന്നവന്റെ ലക്ഷണം.

൪. ഇംഗിതജ്ഞോമനുഷ്യാണാം വാക്ചേഷ്ടാമുഖവൈകൃതൈഃ
ജാനീയാദ്വിഷദാതാര മേഭിർല്ലിംഗൈശ്ചബുദ്ധിമാൻ.

൫. നദദാത്യുത്തരംപൃഷ്ടോ വിവക്ഷുർമ്മോഹമേതിച
അപാർത്ഥംബഹുസങ്കീർണ്ണംഭാഷതേചാപിമൂഢവൽ

൬. ഹസത്യകസ്മാൽസ്ഫോടയോ ദംഗുലീർവ്വിലിഖേന്മഹീം
വേപഥുശ്ചാസ്യഭവതി ത്രസ്തശ്ചാന്യോന്യമീക്ഷതേ

## (൨൯) വിഷനിദാനം

൭. വിവർണ്ണവക്ത്രോദ്ധ്യാമശ്ച നഖൈഃകിഞ്ചിച്ഛിനത്ത്യപി
അലഭേതാസനംദീനഃ കരേണചശിരോരുഹം
൮. വർത്തതേവിപരീതശ്ച വിഷദാതാവിചേതനഃ

ബുദ്ധിമാനും മനുഷ്യരുടെ ഇംഗിതത്തെ അറിയുന്നവനും ആയ വൈദ്യൻ വിഷം കൊടുത്തവനെ താഴെപ്പറയുന്ന അവന്റെ വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും മുഖവികൃതികൊണ്ടും അറിയണം. വിഷം കൊടുത്തവനോടു ചോദിച്ചാൽ അവൻ ഉത്തരം പറകയില്ല പറയാൻ മോഹമുണ്ടായിരിക്കും മൂഢൻ എന്നപോലെ അർത്ഥമില്ലാത്തതായിട്ടും അസ്പഷ്ടമായിട്ടും വളരെയൊക്കെയും പറയും കാരണംകൂടാതെ ചിരിക്കും വിരലുകൾ ഞെരിക്കും ഭൂമിയിൽ വരയ്ക്കും വിറയ്ക്കും ഭയപ്പെടും അന്യോന്യം നോക്കും അവന്റെ മുഖത്തിന്റെ വർണ്ണം മാറിക്കാണും ശരീരം ചുട്ടെടുത്തതുപോലെയിരിക്കും നഖംകൊണ്ടു വല്ലതും മുറിക്കും ദീനനായിട്ടു വല്ലടിക്കിലുമിരിക്കും. കൈകൊണ്ടു തലമുടിയെ മുറിക്കും എന്നുവേണ്ട വിഷംകൊടുക്കുന്നവന്റെ അഖിലപ്രവൃത്തികളും വിപരീതങ്ങളായിരിക്കും അവൻ ചൈതന്യമുള്ളവനായിരിക്കയുമില്ല.

### മൂലാദിവിഷലക്ഷണം:

൯. ഉദ്വേഷ്ടനംമൂലവിഷൈഃ പ്രലാപോമോഹഏവച
ജൃംഭണംവേപനംശ്വാസോ ജ്ഞേയംപത്രവിഷേണതു.
൧൦ മുഷ്കശോഫഃഫലവിഷൈർ ദ്ദാഹോന്നദ്വേഷഏവച
ഭവേൽപുഷ്പവിഷൈശ്ഛർദ്ദി രാധ്മാനംശ്വാസഏവച
൧൧. ത്വക്സാരനിര്യാസവിഷൈരുപയുക്തൈർഭവന്തിഹി
ആസ്യദൌർഗ്ഗന്ധ്യപാരുഷ്യ ശിരോരുക്കഫസംസ്രവാഃ
൧൨. ഫേനാഗമഃക്ഷീരവിഷൈ വിൾഭേദോഗുരുഗാത്രതാ
ഹൃൽപീഡനംധാതുവിഷൈർമ്മൂർച്ഛാദാഹശ്ചതാലുനി.
പ്രായേണകാലഘാതീനിവിഷാണ്യേതാനിനിർദ്ദിശേൽ

മൂലവിഷം ഹേതുവായിട്ടു കിടന്നുരുളുകയും പേപറകയും മോഹിക്കുകയും ചെയ്യും. പത്രവിഷംഹേതുവായിട്ടു കോട്ടുവായും വിറയലും ശ്വാസവുമുണ്ടാകും ഫലവിഷംഹേതുവായിട്ടു വൃഷണത്തിൽ കത്തിരുനാവും ദാഹവും അന്നത്തിൽ വെറുപ്പുമുണ്ടാകും പുഷ്പവിഷം ഹേതുവായിട്ടു ഛർദ്ദിയും വയർവീർപ്പും ശ്വാസവുമുണ്ടാകും തൊലിവിഷം ഹേതുവായിട്ടു വായിൽ ദുർഗ്ഗന്ധവും ശരീരത്തിനു പാരുഷ്യമുണ്ടാകും കാതൽവിഷംഹേതുവായിട്ടും പശയുടെ വിഷംഹേതുവായിട്ടും തലവേദനയും കഫസ്രാവവുമുണ്ടാകും ക്ഷീരവിഷംഹേതുവായിട്ടു വായിൽനിന്നു നുരവരികയും മലമിളകിപ്പോകയും ശരീരത്തിനു കനവുമുണ്ടാകും ധാതുവിഷംഹേതുവായിട്ടു നെഞ്ചുനോവു ഇന്ദ്രിയനാശം അണ്ണാക്കിൽ ചൂടു ഇവയുണ്ടാകും ഇവവിഷങ്ങൾ പ്രായേണ കാലാന്തരംകൊണ്ടു പ്രാണഹാനിയെ ചെയ്യുന്നവയാകുന്നു.

### വിഷലിപ്തമായ ശസ്ത്രം ഏററാലുണ്ടാകുന്ന ലക്ഷണം.

൧൩. സദ്യഃക്ഷതംപച്യതേയസ്യജന്തോഃ
സ്രവേദ്രക്തംപച്യതേചാപ്യഭീക്ഷ്ണം
കൃഷ്ണീഭൂതംക്ലിന്നമത്യർത്ഥപൂതി
ക്ഷതാന്മാംസംശീര്യതേചാപിയസ്യ.
൧൪. തൃഷ്ണാമൂർച്ഛാജ്വരദാഹൌചയസ്യ
ദിഗ്ദ്ധാഹതംതംപുരുഷംവ്യവസ്യേൽ
ലിംഗാന്യേതാന്യേവകുര്യാദമിത്രൈർ
വ്രണേവിഷംയസ്യദത്തംപ്രമാദാൽ.

വിഷലിപ്തമായ ശസ്ത്രംകൊണ്ടു മുറിപറ്റിയാൽ ആ മുറി ഉടനെ പഴുക്കും, രക്തവും ഒലിക്കും പിന്നെ കൂടക്കൂടെ പഴുക്കും കറുത്തിട്ടും നനഞ്ഞിട്ടും ഏറ്റവും ദുർഗ്ഗന്ധത്തോടു കൂടിയുമിരിക്കുന്ന മാംസം അതിൽനിന്നു ദ്രവിച്ചുപതിക്കും ആ രോഗമുള്ളവനു തണ്ണീർദ്ദാഹവും ഇന്ദ്രിയസാദവും ജ്വരവും മൂർച്ഛയുമുണ്ടാകും ഈവക ലക്ഷണങ്ങളുള്ളവൻ വിഷലിപ്തമായ ശസ്ത്രംകൊണ്ടു മുറിപറ്റിയവനാണെന്നു അറിഞ്ഞുകൊള്ളണം ശത്രുക്കൾ പ്രമാദം ഹേതുവായിട്ടു വല്ലവിഷവും വ്രണത്തിലിട്ടാൽ ആ വ്രണത്തിന്നും ആ വ്രണമുള്ളവന്നും ഈ ലക്ഷണംതന്നെയുണ്ടാകും.

വിഷപാനംചെയ്തവൻെറ ലക്ഷണം.

൫൩. സപീതംഗ്രാഹധൂമാഭം പുരീഷംയോതിസാര്യതേ
ഫേനമുദ്വമതേചാപി വിഷപീതംതമാദിശേൽ

യാതൊരുത്തൻ ഗ്രഹധൂമം (പുകയറ) പോലെ മലത്തെ അതിസരിക്കയും നുരഛർദ്ദിക്കയും ചെയ്യുന്നു അവൻ വിഷപാനംചെയ്തവനാകുന്നു

സർപ്പവിഷം—സർപ്പജാതി.

൫൪. വാതപിത്തകഫാത്മാനോ ഭോഗിമണ്ഡലിരാജിലാഃ
യഥാക്രമംസമാഖ്യാതാ ദ്വ്യന്തരാദ്വന്ദ്വരൂപിണഃ

ഭോഗി മണ്ഡലി രാജിലം ഇങ്ങിനെ മൂന്നുവക സർപ്പങ്ങൾ ഉണ്ടു അവയിൽ ഭോഗി വാതപ്രകൃതിയും മണ്ഡലി പിത്തപ്രകൃതിയും രാജിലം കഫപ്രകൃതിയുമാകുന്നു. ഈ സർപ്പങ്ങളിൽവച്ചു രണ്ടുമാതിരി ഒരുമിച്ചുചേർന്നിട്ടുള്ള ഉണ്ടാകുന്ന സന്തതികൾക്കു രണ്ടു പ്രകൃതി ഉണ്ടാകും

ഭോഗിമുതലായ സർപ്പങ്ങളുടെ ദംശത്തിലുള്ള വാതാദി
ദോഷങ്ങളുടെ ലക്ഷണം.

൫൫. ദംശോഭോഗികൃതഃകൃഷ്ണഃ സർവ്വവാതവികാരകൃൽ
പീതോമണ്ഡലിജശ്ശോഫോ മൃദുഃപിത്തവികാരവാൻ

൫൬. രാജിലോത്ഭോഭവേദ്ദംശഃ സ്ഥിരശ്ശോഫശ്ചപിച്ഛിലഃ
പാണ്ഡുസ്നിഗ്ദ്ധോതിസാന്ദ്രാസൃക് സർവ്വശ്ലേഷ്മവികാരകൃൽ.

ഭോഗി ദംശിച്ചാൽ കറുത്തിരിക്കും; എല്ലാവാതവികാരങ്ങളുമുണ്ടാകും. മണ്ഡലിയുടെ ദംശം മഞ്ഞളിച്ചിട്ടും നീരോടും മാർദ്ദവത്തോടും പിത്തവികാരങ്ങളോടുകൂടിയുമിരിക്കും രാജിലത്തിൻെറ ദംശം സ്ഥിരമായിട്ടും നീരോടും പശയോടുകൂടിയും വെളുത്തിട്ടും മിനുമിനുത്തിട്ടും ഏറ്റവും കൊഴുത്തിരിക്കുന്നതായ രക്തത്തോടും എല്ലാ കഫവികാരങ്ങളോടുകൂടിയും ഇരിക്കും വിശിഷ്ടങ്ങളായ ദേശങ്ങളിൽവച്ചുദംശിച്ചാൽ അസാദ്ധ്യമാണെന്നുപറയുന്നു.

൫൭. അശ്വത്ഥദേവായതനശ്മശാന
വല്മീകസന്ധ്യാസുചതുഷ്പഥേഷു
യാമ്യേചദഷ്ടാഃ പരിവർജ്ജനീയാ
ഋക്ഷേനരാമർമ്മസുയേചദഷ്ടാഃ

അരയാലിൻെറ ചുവട്ടിലും [ആൽത്തറ) ദേവാലയത്തിലും ചുടുകാട്ടിലും പുററിലും സന്ധ്യകളിലും നാല്ക്കോണവഴിയിലും ഭരണി; തിരുവാതിര, ആയില്യം, മകം, മൂലം, കാർത്തിക ഈ നക്ഷത്രങ്ങളിലും ദംശിക്കപ്പെട്ടവൻ ജീവിക്കുന്നതല്ല. നാഡികളിലും മർമ്മങ്ങളിലും കടിയേററവനും ജീവിക്കുന്നതല്ല.

൬൦. ദർവീകരാണാംവിഷമാശുഘാതി
സർവ്വാണിചോഷ്ണേദ്വിഗുണീഭവന്തി

മേൽപറയപ്പെട്ട ആൽത്തറമുതലായവയിൽവച്ചു സർപ്പം ദംശിച്ചാൽ ആ വിഷം ഉടനെ മരിപ്പിക്കും ഉഷ്ണസംയോഗംകൂടിയുണ്ടെങ്കിൽ എല്ലാവിഷങ്ങളും ഇരട്ടിഫലത്തെ ചെയ്യും.

അജീൎണ്ണപിത്താതപപീഡിതേഷു
ബാലേഷുവൃദ്ധേഷുബുഭുക്ഷിതേഷു
൧൮. ക്ഷീണക്ഷതേമേഹിനികുഷ്ഠയുക്തേ
രൂക്ഷേബലേഗൎഭവതീഷു ചാപി

അജീൎണ്ണമുള്ളവൻ പിത്തരോഗി വെയിൽകൊണ്ടുതളൎന്നവൻ ബാലൻ വൃദ്ധൻ വിശപ്പുള്ളവൻ ക്ഷീണമുള്ളവൻ മേഹമുള്ളവൻ കുഷ്ഠരോഗി രൂക്ഷതയുള്ളവൻ ബലമില്ലാത്തവൻ ഇവൎക്കു വിഷമേററാൽ പൊടുന്നനവെ പ്രാണഹാനി സംഭവിക്കും.

അസാദ്ധ്യലക്ഷണം.

ശസ്ത്രക്ഷതേയസ്യനരക്തമേതി
രാജ്യോലതാഭിശ്ചനസംഭവന്തി.
൧൯. ശീതാഭിരൽഭിശ്ചനരോമഹൎഷോ
വിഷാഭിഭൂതംപരിവൎജ്ജയേത്തം
ജിഹ്മംമുഖംയസ്യചകേശശാതോ
നാസാവസാദശ്ചസകണ്ഠഭംഗ.,
൨൦. കൃഷ്ണസ്സരക്തശ്ശ്വയഥുശ്ചദംശേ
ഹന്വോഃസ്ഥിരത്വഞ്ചവിവൎജ്ജനീയഃ
വൎത്തിൎഘനായസ്യനിരേതിവക്ത്രാ
ദ്രക്തംസ്രവേദൂൎദ്ധ്വമധശ്ചയസ്യ.
൨൧. ദംഷ്ട്രാനിപാതാശ്ചതുരശ്ചയസ്യ
തഞ്ചാപിവൈദ്യഃപരിവൎജ്ജയേച്ച
ഉന്മത്തമത്യൎത്ഥമുപദ്രുതംവാ
ഹീനസ്വരംവാപ്യഥവാപിവൎണ്ണം.
൨൨. സാരിഷ്ടമത്യൎത്ഥമവേഗിനഞ്ച
ജഹ്യാൽനരംകൎമ്മനതത്രകുൎയ്യാൽ

ശസ്ത്രംകൊണ്ടു മുറിച്ചാൽ രക്തം വരാതിരിക്കുക, ചൂരൽകൊണ്ടോമറേറാ അടിച്ചാൽ തിണൎക്കാതിരിക്കുക തണുത്ത വെള്ളമൊഴിച്ചാൽ രോമാഞ്ചമുണ്ടാകാതിരിക്കുക ഇപ്രകാരമുള്ള അവസ്ഥയിലെത്തിയിരിക്കുന്ന വിഷാൎത്തനെ വൎജ്ജിക്കണം. മുഖം വളയുക തലമുടിപിടിച്ചാൽ പറിഞ്ഞുവരിക മൂക്കുവിയൎക്കുക കഴുത്തൊടിഞ്ഞുപോക രക്തം കറുത്തിരിക്കുക കടിവായിൽ നീരുണ്ടാക അണ്ണാക്ക രണ്ടും ചേൎന്നുപോക ഈ അവസ്ഥയെ പ്രാപിച്ചിരിക്കുന്ന വിഷാൎത്തനെയും ഉപേക്ഷിക്കണം വായിൽക്കൂടി കൊഴുത്ത വെള്ളമൊലിക്കുക വായിൽക്കൂടിയും മൂക്കിൽക്കൂടിയും ഗുദത്തിൽക്കൂടിയും രക്തം സ്രവിക്കുക ഈ അവസ്ഥകളെ പ്രാപിച്ചവനെയും നാലു പല്ലുപെട്ടവനെയും വൈദ്യൻ വൎജ്ജിക്കണം. അതിയായ ഉന്മാദമുള്ളവനെയും ജ്വരം അതിസാരം ആദിയായ രോഗങ്ങളാൽ പീഡിതനെയും പറയാൻ കഴിയാത്തവനെയും കറുത്ത നിറമുള്ളവനെയും നാസാഭംഗാദി മരണലക്ഷണമുള്ളവനെയും ഗമനാദിവേഗങ്ങളും മലമൂത്രവേഗാദികളും ഇല്ലാത്തവനെയും വിഷപ്പെട്ടാൽ ഉപേക്ഷിക്കണം അവൎക്കുവേണ്ടി ഒരു കൎമ്മവും ചെയ്യരുത്.

ദൂഷീവിഷലക്ഷണം.

ജീൎണ്ണംവിഷഘ്നൌഷധിഭിൎഹതംവാ
ദാവാഗ്നിവാതാതപശോഷിതംവാ
൨൩. സ്വഭാവതോവാഗ്ഗുണവിപ്രഹീനം
വിഷംഹിദൂഷീവിഷതാമുപൈതി.

വിഷഹരങ്ങളായ ഔഷധങ്ങളെ പ്രയോഗിക്കനിമിത്തം വീൎയ്യം കുറഞ്ഞതോ കാട്ടുതീ കാററ, വെയിൽ ഇവകൊണ്ടു ശോഷിച്ചതോ സ്വഭാവേനതന്നെ ദുൎബ്ബലമായി, വികാസി മുതലായ പത്തുഗുണങ്ങളിൽവച്ചു ഒന്നോ രണ്ടോ മൂന്നോ ഗുണങ്ങൾ നശിച്ചതോ ആയ പഴകിയ വിഷം ദൂഷീവിഷമാകുന്നു.

വീൎയ്യാല്പഭാവാന്നനിപാതയേത്തം
കഫാവൃതംവൎഷഗണാനുബന്ധി.

൩൪. തേനാൎദ്ദിതോഭിന്നപുരീഷവൎണ്ണോ
വൈഗന്ധ്യവൈരസ്യയുതഃപിപാസി
മൂൎച്ഛാംഭ്രമം ഗൽഗദവാഗ്വമിഞ്ച
വിചേഷ്ടമാനോരതിമാപ്നുയാദ്വാ.

ദൂഷീവിഷം വീൎയ്യത്തിന്റെ അല്പതഹേതുവായിട്ടു മരിപ്പിക്കാറില്ല. അതു കഫത്തോടുചേൎന്നിട്ടു അനേകവത്സരം നിലനില്ക്കുന്നതാണു്. ദൂഷീവിഷത്താൽ പീഡിക്കപ്പെട്ടവനു അതിസാരവും വൎണ്ണഭേദവും ദുൎഗ്ഗന്ധവും വൈരസ്യവും ഒണ്ണീർദാഹവും ഇന്ദ്രിയസാദവും തലതിരിച്ചിലും ഗൽഗദവാക്കും ഛൎദ്ദിയും ഉണ്ടാകും. അവൻ വിരുദ്ധമായ പ്രവൃത്തിയെ ചെയ്യുന്നവനായിട്ടും ദുഃഖിതനായിട്ടും ഇരിക്കും.

സ്ഥാനഭേദവിശിഷ്ടലക്ഷണം.

൩൫. ആമാശയസ്ഥേകഫവാതരോഗീ
പക്വാശയസ്ഥേനിലപിത്തരോഗീ
ഭവേൽസമുദ്ധസ്തശിരോരുഹാംഗോ
വിലൂനപക്ഷസ്തുയഥാവിഹംഗഃ.

മേല്പറയപ്പെട്ട ദൂഷീവിഷം ആമാശയത്തിൽ നില്ക്കുമ്പോൾ കഫവാതരോഗങ്ങളുണ്ടാകും. പക്വാശയത്തിൽ നില്ക്കുമ്പോൾ വാതപിത്തരോഗങ്ങളുണ്ടാകും. എന്നുമാത്രവുമല്ല അവന്റെ തലമുടിയും രോമങ്ങളും കൊഴിഞ്ഞുപോകയും തന്നിമിത്തം അവൻ ചിറകററ പക്ഷി എന്നപോലെ ഇരിക്കയും ചെയ്യും.

രസാദിധാതുഗതദൂഷീവിഷലക്ഷണം.

൩൬. സ്ഥിതംരസാദിഷ്വഥവായഥോക്താൻ
കരോതിധാതുപ്രഭവാൻവികാരാൻ
കോപഞ്ചശീതാനിലദുൎദ്ദിനേഷു
യാത്യാശുപൂൎവംശൃണുതസ്യരൂപം.

രസാദിധാതുക്കളിൽ ചെന്നിരിക്കുന്നവിഷം അതാതുധാതുക്കൾക്കു പറയപ്പെട്ടിട്ടുള്ള വികാരങ്ങളെ കാണിക്കും. സുശ്രുതത്തിൽ അന്നാശ്രദ്ധമുതലായിധാതുസംഭവങ്ങളായ വികാരങ്ങളെ പറഞ്ഞിട്ടുണ്ടു്. ദൂഷീവിഷം തണുത്ത കാററു ഏല്ക്കുന്നതുകൊണ്ടും ദുൎദ്ദിനങ്ങളിലും കോപിക്കും. അതിന്റെ പൂൎവ്വരൂപത്തെ കേട്ടാലും.

പൂൎവ്വരൂപവും രൂപവും.

൩൭. നിദ്രാഗുരുത്വഞ്ചവിജൃംഭണഞ്ച
വിശ്ലേഷഹൎഷാവഥവാംഗമൎദ്ദം
തതഃകരോത്യന്നമദാവിപാകാ
വരോചകംമണ്ഡലകോഠജന്മ.

൩൮. മാംസക്ഷയംപാദകരപ്രശോഥം
മൂൎച്ഛാംതഥാഛൎദ്ദിമഥാതിസാരം
ദൂഷീവിഷംശ്വാസതൃഷാജ്വരാംശ്ച
കുൎയ്യാൽപ്രവൃദ്ധിംജഠരസ്യചാപി.

## (൨൪൭) വിഷനിദാനം

ദൂഷീവിഷത്തിന്റെ പൂർവ്വരൂപം ഉറക്കവും ശരീരത്തിന്നു ഗുരുത്വവും കോട്ടുവായും ഗാത്രശൈഥില്യവും രോമഹർഷവും ദേഹം കഴയ്ക്കലും ആകുന്നു. അനന്തരം അന്നവിക്ഷേപണവും അന്നം ഭക്ഷിക്കുമ്പോൾ മദവും അരുചിയും ശരീരത്തിന്മേൽ വട്ടത്തിൽ പൊന്തുകയും മദം [illegible] കയ്യിലും കാലിലും നീരും ഇന്ദ്രിയനാശവും ഛർദ്ദിയും അതിസാരവും ശ്വാസവും തണ്ണീർദാഹവും ജ്വരവും [illegible] ഉണ്ടാകും.

൧൫. ഉന്മാദമന്യജ്ജനയേത്തഥാന്യ
ദാനാഹമന്യത്ക്ഷപയേച്ച ശുക്രം
ഗാദ്ഗദ്യമന്യജ്ജനയേച്ച കുഷ്ഠം
താംസ്താൻവികാരാംശ്ച ബഹുപ്രകാരാൻ.

ചില വിഷം ഉന്മാദത്തെയും ചിലതു ആനാഹത്തെയും ചിലതു നപുംസകത്വത്തെയും ചിലതു ഗൽഗദഭാവ (വിക്കൽ) ത്തെയും ചിലതു കുഷ്ഠത്തെയും ചിലതു വിസർപ്പം, വിസ്ഫോടം, ആദിയായ പല രോഗങ്ങളെയുമുണ്ടാക്കും.

### ദൂഷീവിഷനിരുക്തി.

൧൬. ദൂഷിതംദേശകാലാന്നദിവാസ്വപ്നൈരഭീക്ഷ്ണശഃ
യസ്മാൽസന്ദൂഷയേദ്ധാതൂൻ തസ്മാൽദൂഷീവിഷംസ്മൃതം.

അധികമായ കാററു, ശൈത്യം, വൃഷ്ടി ഇതുകളുള്ള പ്രദേശവാസം, ശീതകാലം മുതിരമുതലായ ധാന്യങ്ങൾ പകലുറക്കം ഇവയാൽ പിന്നെയും പിന്നെയും ദൂഷിപ്പിക്കപ്പെട്ട വിഷം യാതൊന്നു ഹേതുവായിട്ടു ധാതുക്കളെ ദൂഷിപ്പിക്കും അതു ഹേതുവായിട്ടു അതിന്നു ദൂഷീവിഷം എന്നു പേരുണ്ടായി.

൧൭. സാദ്ധ്യമാത്മവതസ്സദ്യോ യാപ്യംസംവത്സരോത്ഥിതം
ദൂഷീവിഷമസാദ്ധ്യംസ്യാൽ ക്ഷീണസ്യാഹിതസേവിതഃ

ബലമുള്ളവന്റെ ദൂഷീവിഷം സാദ്ധ്യമാകുന്നു. ഒരു സംവത്സരം ചെന്നിരിക്കുന്നതായ ദൂഷീവിഷം യാപ്യമാകുന്നു. ക്ഷീണമുള്ളവന്റെയും അനിഷ്ടങ്ങളായ പദാർത്ഥങ്ങളെ ഭക്ഷിക്കുന്നവന്റെയും ദൂഷീവിഷം അസാദ്ധ്യമാകുന്നു.

൧൮. സൌഭാഗ്യാർത്ഥംസ്ത്രിയഃസ്വേദം രജോനാനാംഗജാൻമലാൻ
ശത്രുപ്രയുക്താംശ്ചഗരാൻ പ്രയച്ഛന്ത്യന്നമിശ്രിതാൻ.

൧൯. തൈസ്സ്യാൽപാണ്ഡുഃകൃശോല്പാഗ്നി
ർജ്ജ്വരശ്ചാസ്യോപജായതേ
മർമ്മപ്രധമനാദ്ധ്മാനം
ഹസ്തയോശ്ശോഫലക്ഷണം.

൨൦. ജഠരംഗ്രഹണീദോഷാ യക്ഷ്മാഗുല്മഃക്ഷയോജ്വരഃ
ഏവംവിധസ്യചാന്യസ്യ വ്യാധേർല്ലിംഗാനിദർശയേൽ

ദൂഷീവിഷം കൃത്രിമമെന്നും ഗരമെന്നും രണ്ടുവിധമുണ്ടു്. അവയിൽ വിഷദ്രവ്യം ചേർത്തുണ്ടാക്കുന്നതു കൃത്രിമം നിർവ്വിഷദ്രവ്യം ചേർത്തുണ്ടാക്കുന്നതു ഗരം. സ്ത്രീകൾ തങ്ങൾക്കു വേണ്ട സൌഭാഗ്യങ്ങളെ ഉണ്ടാക്കിക്കൊടുക്കാൻവേണ്ടിയും മററും വിഷമുള്ള ജന്തുക്കളുടെയോ വിഷമില്ലാത്ത ജന്തുക്കളുടെയോ സ്വേദത്തെയും പുഷ്പത്തെയും ശരീരത്തിലുള്ള വല്ല മലത്തെയും ശത്രുക്കളാൽ കൊടുക്കപ്പെട്ട ഗരത്തെയും അന്നത്തോടു ചേർത്തു പുരുഷനു കൊടുക്കും. അതു ഹേതുവായിട്ടു പുരുഷൻ പാണ്ഡുവായിട്ടും കൃശനായിട്ടും അല്പാഗ്നിയായിട്ടും ഭവിക്കുന്നതു കൂടാതെ അവന്നു ജ്വരവും മർമ്മപീഡയും വയർവീർപ്പും കൈകളിൽ നീരും ഉദരരോഗവും ഗ്രഹണിയും യക്ഷ്മാവും ഗുല്മവും ക്ഷയസംബന്ധമായ ജ്വരവും പിന്നെയും ഇപ്രകാരമുള്ള പലവ്യാധികളുടെ ലക്ഷണങ്ങളുമുണ്ടാകും.

### ലൂതാവിഷം.

൨൧. യസ്മാൽലൂനാത്തൃണംപ്രാപ്താ മുനേഃപ്രസ്വേദബിന്ദവഃ

തസ്മാല്ലൂതാസ്തു ഭാഷ്യന്തേ സംഖ്യയാതാശ്ചഷോഡശഃ

വിശ്വാമിത്രൻ കാമധേനുവിനെ ബലൽക്കാരേണ പിടിച്ചുകെട്ടിക്കൊണ്ടുപോകയാൽ കോപിഷ്ഠനായ വസിഷ്ഠമഹർഷിയുടെ നെറ്റിയിൽനിന്നുണ്ടായ വിയർപ്പുതുള്ളികൾ ലൂനമായ തൃണത്തിൽ പതിച്ചു അപ്പോൾ അവിടെനിന്നും ഉണ്ടായവയാണ് ലൂതകൾ (എട്ടുകാലികൾ) അവ ത്രിമണ്ഡല, ശ്വേത, കപില, പീതക, ആലവിഷ, മൂത്രവിഷ, കസന, രക്ത, സൗവർണ്ണിക, ലാജവർണ്ണ, ജാലിനി, ഏണീപദി, കൃഷ്ണവക്ത്ര, അഗ്നിവക്ത്ര, കാകാണ്ഡ, മാലാഗുണി ഇങ്ങിനെ പതിനാറെണ്ണമായിരിക്കുന്നു.

അവയുടെ സാമാന്യലക്ഷണം.

൯. നാഡീർദ്ദഷ്ടേ ദംശകോഥഃ പ്രവൃത്തിഃ ക്ഷതജസ്യ ച
ജ്വരോ ദാഹോതിസാരശ്ച ഗദാസ്സ്യുശ്ചത്രിദോഷജാഃ

൧൦. പിടകാവിവിധാകാരാ മണ്ഡലാനി മഹാന്തി ച
ശോഫാമഹാന്തോമൃദവോ രക്തശ്യാവാശ്ചലാസ്തഥാ.

൧൧. സാമാന്യംസർവ്വലൂതാനാ മേതദ്ദംശസ്യലക്ഷണം

ആ ലൂതകൾ കടിച്ചാൽ കടിവായിൽ കത്തിനീറലുണ്ടാകും. അതിൽനിന്ന് രക്തം സ്രവിക്കും. ജ്വരവും ചുട്ടുനീറലും അതിസാരവും ത്രിദോഷങ്ങളായ രോഗങ്ങളും വിവിധാകൃതികളായ കുരുക്കളും വലിയ മണ്ഡലങ്ങളും വലുതായിട്ടും മൃദുക്കളായിട്ടും ചുവന്നിട്ടും കറുവാളിച്ചിട്ടും ഇളക്കത്തോടുകൂടിയുമിരിക്കുന്ന നീരുകളുമുണ്ടാകും. ഇവ എല്ലാ ലൂതകളുടെയും ദംശത്തിന്റെ (കടിയുടെ) ലക്ഷണമാകുന്നു.

ദൂഷീവിഷത്രിമണ്ഡലാദിലക്ഷണം

ദംശംമദ്ധ്യേതുയൽകൃഷ്ണം ശ്യാവംവാജാലകാവൃതം.

൧൨. ദഗ്ധാകൃതിർഭൃശംപാകഃ ക്ലേദശോഥജ്വരാന്വിതം
ദൂഷീവിഷാഭില്ലൂതാഭി സ്തദ്ദഷ്ടമിതിനിർദ്ദിശേൽ.

ത്രിമണ്ഡലാദികളായ ലൂതകൾ കടിച്ചാൽ ആ മുറിവിന്റെ മദ്ധ്യം കറുത്തിട്ടോ കറുവാളിച്ചിട്ടോ ഇരിക്കും. അവിടെ വല രേഖകളുമുണ്ടാകും. ക്ഷണേന പൊള്ളിപ്പഴുക്കും. നനവും നീരും ജ്വരവുമുണ്ടാകും. സൗവർണ്ണികാദികളെട്ടും അസാദ്ധ്യങ്ങളും പ്രാണഹരങ്ങളുമാകയാൽ അവയുടെ ലക്ഷണം

൧൩. ശോഫശ്ശ്വേതാസിതാരക്താ പീതാവാപിടകാജ്വരഃ
പ്രാണാന്തികാശ്ചജായന്തേ ശ്വാസഹിക്കാശിരോഗ്രഹാഃ

സൗവർണ്ണികാദി എട്ടു ലൂതകൾ ദംശിച്ചാൽ നീരും വെളുത്തിട്ടും കറുത്തിട്ടും ചുവന്നിട്ടും മഞ്ഞളിച്ചിട്ടും ഇരിക്കുന്ന കുരുക്കളും ജ്വരവും ശ്വാസവും എക്കിട്ടും തലവേദനയുമുണ്ടാകും ഇവ പ്രാണഹരങ്ങളായിരിക്കും.

ആഖുദൂഷീവിഷലക്ഷണം.

൧൪. ദംശാച്ഛോണിതംപാണ്ഡു മണ്ഡലാനിജ്വരോരുചിഃ
ലോമഹർഷശ്ചദാഹശ്ചാ പ്യാഖുദൂഷീവിഷാർദ്ദിതേ.

വിഷമുള്ള എലിയുടെ കടിപെട്ടാൽ കടിവായിൽനിന്ന് വെളുത്തതായ ചോര ഒലിക്കും. ദേഹത്തെല്ലാം പൊള്ളലുകളും ജ്വരവും അരുചിയും രോമഹർഷവും ചുട്ടും ഉണ്ടാകും

പ്രാണഹരമൂഷികലക്ഷണം.

൧൫. മൂർച്ഛാംഗശോഫവൈവർണ്യ ക്ലേദശബ്ദാശ്രുതിജ്വരാഃ
ശിരോഗുരുത്വംലാലാസൃക് ഛർദ്ദിശ്ചാസാദ്ധ്യമൂഷികൈഃ

ജീവഹാനിയെ ചെയ്യുന്ന എലി കടിച്ചാൽ ഇന്ദ്രിയനാശവും എലിയെപോലെ ശരീരത്തിൽ പൊങ്ങുകയും വർണ്ണഭേദവും നനവും ചെവികേൾക്കാതാകയും പനിയും ശിരസ്സിന്നു ഭാരവും കിഴലയൊലിക്കയും രക്തസ്രാവവും ഛർദ്ദിയുമുണ്ടാകും.

## (൨൩) വിഷനിദാനം

### കൃകലാസദഷ്ടലക്ഷണം.

൧൬. കാർഷ്ണ്യംശ്യാവത്വമഥവാ നാനാവർണ്ണത്വമേവവാ
മോഹംവർച്ചസോഭേദോ ദൃഷ്ടസ്സ്യാൽകൃകലാസകൈഃ

ശരീരം കറുപ്പായിട്ടോ നാനാവർണ്ണമായിട്ടോ തീർക്കുക മോഹവും അതിസാരവും ഉണ്ടാക്കുക ഇവയൊക്കെയും ഓന്തുകടിച്ചാലുള്ള ലക്ഷണമാകുന്നു.

### വൃശ്ചികവിഷലക്ഷണം.

൧൭. ദഹത്യഗ്നിരിവാദൌച ഭിനത്തീവോൎദ്ധ്വമാശുച
വൃശ്ചികസ്യവിഷംയാതി ദംശേപശ്ചാത്തുതിഷ്ഠതി.

൧൮. ദഷ്ടോസാദ്ധ്യശ്ചഹൃൽഘ്രാണ രസനോപഹതോനരഃ
മാംസൈഃപതത്ഭിരത്യൎത്ഥം വേദനാൎത്തോജഹത്യസൂൻ.

തേൾവിഷം ആദിയിൽ അഗ്നി എന്നപോലെ ചുടുകയും പിന്നെ പൊട്ടുന്നപോലെ മേല്പോട്ടുകയറുകയും പിന്നെ ഇറങ്ങി കടിവായിൽ നില്ക്കയുംചെയ്യും ഹൃദയത്തിലും മൂക്കിലും നാക്കിലും തട്ടുകതിയാൽ ആ സ്ഥലങ്ങളിലുള്ള മാംസങ്ങൾ ദ്രവിച്ചുവീഴുകയും തന്നിമിത്തം അതിയായ വേദനയോടുകൂടി അവർ മരിക്കയുംചെയ്യും.

### കണഭദഷ്ടലക്ഷണം.

൧൯. വിസൎപ്പശ്ശ്വയഥുശ്ശൂലം ജ്വരഛൎദ്ദിരഥാപിച
ലക്ഷണംകണഭൈർദ്ദഷ്ടേ ദംശശ്ചൈവാവസീദതി.

കണഭം എന്ന കീടം കടിച്ചാൽ വിസൎപ്പവും നീരും വേദനയും ജ്വരവും ഛൎദ്ദിയും ഉണ്ടാകും കടിവാ പഴുക്കും.

### ഉച്ചിടിംഗവിഷലക്ഷണം.

൨൦. ഹൃഷ്ടരോമോച്ചിടിംഗേന സ്തബ്ധലിംഗോഭൃശാൎത്തിമാൻ
ദഷ്ടശ്ശീതോദകേനേവ സിക്താന്യംഗാനിമന്യതേ.

ഉച്ചിടിംഗം എന്ന ജന്തു കടിച്ചാൽ രോമാഞ്ചവും ലിംഗം സ്തംഭിക്കയും അത്യന്തംവേദനയും തണുത്ത വെള്ളംകൊണ്ടു ശരീരം നനച്ചിരിക്കുന്നു എന്നുള്ളവിചാരവുമുണ്ടാകും

### സവിഷമണ്ഡൂകദഷ്ടലക്ഷണം

൨൧. ഏകദംഷ്ട്രാൎദ്ദിതശ്ശൂനസ്സരുജഃപീതകാസ്തൃഷാ
ഛൎദ്ദിൎന്നിദ്രാചസവിഷൈൎമ്മണ്ഡൂകൈൎദ്ദഷ്ടലക്ഷണം.

വിഷമുള്ള തവള കടിച്ചാൽ അതിന്റെ ഒരു പല്ലുകൊണ്ടു അതുനിമിത്തം നീരും വേദനയും കരക്കലും തണ്ണീർദാഹവും ഛൎദ്ദിയും ഉറക്കവുമുണ്ടാകും

### സവിഷമത്സ്യദഷ്ടലക്ഷണം.

൨൨. മത്സ്യാസ്തുസവിഷാഃകുൎയ്യുൎദ്ദാഹംശോഫംരുജംതഥാ.

മത്സ്യത്തിന്റെ വിഷം ദാഹത്തെയും വീക്കത്തെയും വേദനയെയും ഉണ്ടാക്കും

### സവിഷജളൂകലക്ഷണം;

കണ്ഡൂംശോഫംജ്വരംമൂൎച്ഛാം സവിഷാസ്തുജലൌകസഃ

അട്ടയുടെ വിഷംനിമിത്തം ചൊറിച്ചിലും നീരും ജ്വരവും മൂൎച്ഛയും ഉണ്ടാകും

### ഗൃഹഗോധികാദഷ്ടലക്ഷണം.

൨൩. വിദാഹംശ്വയഥുംതോദം സ്വേദഞ്ചഗൃഹഗോധികാ.

പല്ലികടിച്ചാൽ ചൂടും നീരും കുത്തിനോവും വിയൎപ്പുമുണ്ടാകും

### ശതപദീവിഷലക്ഷണം.

ദംശേസ്വേദംരുജംദാഹം കുൎയ്യാച്ഛതപദീവിഷം.

പഴുതാരകുത്തിയാൽ കടിവായിൽ വിയൎപ്പും വേദനയും ചൂടുമുണ്ടാകും.

## മശകവിഷലക്ഷണം.

൩൨. കണ്ഡൂമാന്മശകൈർദ്ദഷ്ടേ ശോഫസ്സ്യാന്മന്ദവേദന
അസാദ്ധ്യകീടസദൃശ മസാദ്ധ്യം മശകക്ഷതം.

കൊതുകടിച്ചാൽ ചൊറിച്ചിൽ അല്പമായനീരു, മന്ദമായ വേദന ഇവയുണ്ടാകും. അ ങ്ങനെ [illegible] വല്ല കൊതു കടിച്ചാൽ മരിക്കും അതിന്റെ ലക്ഷണം അസാദ്ധ്യ ങ്ങളായ കീടവിഷങ്ങളുടെ ലക്ഷണത്തോടു സമാനമായിരിക്കും.

## മക്ഷികാദംശലക്ഷണം.

൩൩. സദ്യഃപ്രസ്രാവിണിശ്യാവാദാഹമൂർച്ഛാജ്വരാന്വിതാ
പിടകാമക്ഷികാദംശേ താസാന്തുസ്ഥഗികാസുഹൃൽ.

കടിവായിൽനിന്നു ഉടനെ രക്തമൊ വെള്ളമൊ ഒലിക്കുക. കറുത്തിട്ടും ചുടോടും ജ്വ രസന്താപത്തോടും മോഹത്തോടും കൂടിയും ഇരിക്കുന്ന പിടകകൾ ഉണ്ടാകുക ഇതുകൾ [illegible] യാലുള്ളലക്ഷണമാണ്‌- ആറുജാതി കടന്നൽ ഉള്ളതിൽ സ്ഥഗിത, എന്നതു ഉടനെ പ്രാണഹാ നിയെചെയ്യുന്നതാണ്‌.

## ചതുഷ്പാദാദിവിഷലക്ഷണം

൩൪. ചതുഷ്പാത്ഭിർദ്വിപാത്ഭിശ്ച നഖദന്തവിഷഞ്ചയൽ
പൂയതേ പച്യതേ ചാപി സ്രവതിജ്വരയത്യപി.

പുലിമുതലായ നാൽക്കാലികളുടേയും മനുഷ്യൻ കുരങ്ങുമുതലായ ദ്വിപാത്തുകളുടേയും നഖമൊ പല്ലോ ഏറ്റ വിഷപ്പെട്ടാൽ ആ സ്ഥലത്തു പഴുപ്പും ചുടുമുണ്ടായി ചലമൊലിക്കും ജ്വരവുമുണ്ടാകും.

## നിർവിഷലക്ഷണം

൩൫ പ്രശാന്തദോഷംപ്രകൃതിസ്ഥധാതു
മന്നാഭികാമം സമമൂത്രവിൾക്കം
പ്രസന്നവർണ്ണേന്ദ്രിയചിത്തചേഷ്ടം
വൈദ്യോവഗച്ഛേദവിഷംമനുഷ്യം.

വാതാദിദോഷങ്ങളുടെ കോപം ശമിക്കുക രസാദിധാതുക്കൾ അവയുടെ സ്വഭാവ ത്തെപ്രാപിക്കുക, അന്നത്തെ ആഗ്രഹിക്കുക; മൂത്രമലങ്ങൾ ശരിയായിട്ടുപോകുക, വർണ്ണത്തിന്നും ഇന്ദ്രിയങ്ങൾക്കും മനസ്സിന്നും പ്രവൃത്തിക്കും പ്രസന്നതയുണ്ടാക വിഷപ്പെട്ടവന്നു ഈവക ലക്ഷ ണംകണ്ടാൽ അവന്റെ വിഷമിറങ്ങി എന്നുവിചാരിക്കണം

൩൬. ദർശനസ്പർശനപ്രശ്നോ പരീക്ഷാത്രിവിധാമതാ
വയോവർണ്ണശരീരാണാ മിന്ദ്രിയാണാഞ്ചദർശനാൽ.

ദർശനം സ്പർശനം പ്രശ്നം ഇങ്ങനെ മൂന്നുവിധം പരീക്ഷയുണ്ട് വയസ്സു വർണ്ണംശരീ രം ഇന്ദ്രിയങ്ങൾ ഇവയും നോക്കേണ്ടതാകുന്നു

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ വിഷനിദാനം

സമാപ്തം.

# രോഗസംഗ്രഹം

൧. ജ്വരാതിസാരോ ഗ്രഹണീ ചാർശോജീർണ്ണം വിഷൂചികാ
സാലസാ ച വിളംബീ ച കൃമിരുക്പാണ്ഡുകാമിലാഃ

൨. ഹലീമകം രക്തപിത്തം രാജയക്ഷ്മോരക്ഷതഃ
കാസോഹിക്കാ ച ശ്വാസശ്ച സ്വരഭേദസ്ത്വരോചകഃ

൩. ഛർദ്ദിസ്തൃഷ്ണാ ച മൂർച്ഛാദ്യാ രോഗാഃ പാനാത്യയാദയഃ
ദാഹോന്മാദൌസ്തഥാപസ്മാരോ ഹ്യപസ്മാരശ്ചാനിലാമയഃ

൪. വാതരക്തമൂരുസ്തംഭം ആമവാതോഥ ശൂലരുക്
പക്തിജം ശൂലമാനാഹം ഉദാവർത്തോഥ ഗുന്മരുക്.

൫. ഹൃദ്രോഗോ മൂത്രകൃച്ഛ്രഞ്ച മൂത്രാഘാതസ്തഥാശ്മരീ
പ്രമേഹോ മധുമേഹശ്ച പിടകാശ്ച പ്രമേഹജാഃ

൬. മേദോദോഷോദരം ശോഫോ വൃദ്ധിശ്ച ഗലഗണ്ഡകഃ
ഗണ്ഡമാലാപചീഗ്രന്ഥി ർബ്ബുദശ്ലീപദം തഥാ

൭. വിദ്രധിർവ്രണശോഥൈ ച ദ്വൌവ്രണൗ ഭഗ്നനാഡികേ
ഭഗന്ദരോപദംശൌ ച ശൂകദോഷസ്ത്വഗാമയാ

൮. ശീതപിത്തമുദർദ്ദശ്ച കോഠശ്ചൈവാമ്ലപിത്തകം
വിസർപ്പശ്ച സവിസ്ഫോടസ്സരോമാന്തോ മസൂരികാ

൯. ക്ഷുദ്രാസ്യകർണ്ണനാസാക്ഷി ശിരസ്ത്രീബാലകാമയാഃ
വിഷഞ്ചേത്യാമമുദ്ദിഷ്ടോ രുഗ്വിനിശ്ചയസംഗ്രഹഃ.

ജ്വരം അതിസാരം ഗ്രഹണി അർശസ്സു അജീർണ്ണം വിഷൂചിക അലസകം വിലംബി ക്രിമിരോഗം പാണ്ഡുരോഗം കാമില ഹലീമകം രക്തപിത്തം രാജയക്ഷ്മാവു് ഉരക്ഷതം കാസം ഹിക്കാ ശ്വാസം സ്വരഭേദം അരോചകം ഛർദ്ദി തൃഷ്ണാ മൂർഛാഭ്രമനിദ്രാതന്ദ്രാസന്യാസങ്ങൾ പാനാത്യയ പരമദ പാനാജീർണ്ണ പാനവിഭ്രമങ്ങൾ ദാഹം ഉന്മാദം ഭൂതോന്മാദം അപസ്മാരം വാതവ്യാധി വാതരക്തം ഊരുസ്തംഭം ആമവാതം ശൂലരോഗം പരിണാമശൂലം ആനാഹം ഉദാവർത്തം ഗുന്മരോഗം ഹൃദ്രോഗം മൂത്രകൃച്ഛ്രം മൂത്രാഘാതം അശ്മരി പ്രമേഹം മധുമേഹം പ്രമേഹപിടക മേദോദോഷം ഉദരം ശോഫം വൃദ്ധി ഗളഗണ്ഡം ഗണ്ഡമാല അപചി ഗ്രന്ഥി അർബ്ബുദം ശ്ലീപദം വിദ്രധി വ്രണശോഥം ശാരീരവ്രണം സദ്യോവ്രണം ഭഗ്നം നാഡീവ്രണം ഭഗന്ദരം ഉപദംശം ശൂകദോഷം കുഷ്ഠം ശീതപിത്തം ഉദർദ്ദം കോഠം അമ്ലപിത്തം വിസർപ്പം വിസ്ഫോടം മസൂരിക ക്ഷുദ്രരോഗം മുഖരോഗം കർണ്ണരോഗം നാസാരോഗം അക്ഷിരോഗം ശിരോരോഗം സ്ത്രീരോഗം ബാലരോഗം വിഷം ഇങ്ങനെ രോഗസംഗ്രഹം പറയപ്പെട്ടിരിക്കുന്നു

മാധവനിദാനം സമാപ്തം.

